# ബാലാഹ്വസ്വാമിചരണാഭരണമ്

അഥവാ

# സദ്ഗുരുസർവസ്വമ്

ഗ്രന്ഥകർത്താ

**കവിദീപൻ, ആറന്മുള എം. കെ. നാരായണപിള്ള**

വ്യാഖ്യാതാ

**പ്രൊഫസ്സർ കെ. ബാലരാമപ്പണിക്കർ എം. എ.**
(ന്യായമഹോപാദ്ധ്യായ—വേദാന്തശിരോമണി—
സാഹിത്യശിരോമണി)
റിട്ട: പ്രിൻസിപ്പൽ, സംസ്കൃതകോളേജ്
തിരുവനന്തപുരം

പ്രകാശകൻ

**കുമരകം പി. പരമേശ്വരൻ പിള്ള**
റിട്ട: പ്രൊഫസ്സർ, ആയുർവേദകോളേജ്
തിരുവനന്തപുരം

## ബാലാഹ്വസ്വാമി
## ചരണാഭരണം

### വില്ക്കുന്ന സ്ഥലങ്ങൾ

ശ്രീ ധന്വന്തരി മഠം
ആയുർവേദ ഫാർമസി,
(പുത്തൻചന്ത)
H. O. തിരുവനന്തപുരം

ബ്രാഞ്ച്—താമരക്കുളം,
കൊല്ലം

ബ്രാഞ്ച്—പുളിമൂട്ട് കവല,
കോട്ടയം

ബ്രാഞ്ച്—ഉദ്യോഗമണ്ഡൽ,
ആലുവാ

### പോസ്റ്റ് വഴി അയക്കുന്നതിനു്

ജനറൽ മാനേജർ, ശ്രീ ധന്വന്തരി മഠം
തിരുവനന്തപുരം-1.

എന്ന മേൽവിലാസത്തിൽ, വില 12 രൂപയും പോസ്റ്റേജിനും പാക്കിംഗിനും കൂടി 4 രൂപയും ഉൾപ്പെടെ 16 രൂപ മണിയാർഡർ ചെയ്തു് ആവശ്യപ്പെടണം.

# ബാലാഹ്വസ്വാമിചരണാഭരണമ്

അഥവാ

# സദ്ഗുരുസർവസ്വമ്

ഗ്രന്ഥകർത്താ

**കവിദീപൻ, ആറന്മുള എം. കെ. നാരായണപിള്ള**

വ്യാഖ്യാതാ

**പ്രൊഫസ്സർ കെ. ബാലരാമപ്പണിക്കർ എം. എ.**

(ന്യായമഹോപാധ്യായ—വേദാന്തശിരോമണി—
സാഹിത്യശിരോമണി)

റിട്ട: പ്രിൻസിപ്പൽ, സംസ്കൃതകോളേജ്
തിരുവനന്തപുരം

പ്രകാശകൻ

**കുമരകം പി. പരമേശ്വരൻ പിള്ള**

റിട്ട: പ്രൊഫസ്സർ, ആയുർവേദകോളേജ്
തിരുവനന്തപുരം

# BĀLĀHWASWĀMICHARANĀBHARANAM
OR
# SADGURUSARVASWAM

*By*

KAVIDEEPAN ARANMULA M. K. NARAYANA PILLAI

*Commentary*

PROF: K. BALARAMA PANICKER

*Publisher*

KUMARAKOM PARAMESWARAN PILLAI
Sree Dhanwanthari Matam,
H. O. Trivandrum-1.

Printed at Sastha Printers, Trivandrum-14.



Price Rs : 12

1977

# പ്രസ്താവന

അദ്വൈതബ്രഹ്മവിദ്യാസമ്പ്രദായത്തെ കേരളത്തിൽ പുനഃ പ്രതിഷ്ഠിച്ച് ''പ്രത്യഗ്രശങ്കരൻ'' ആയി വിരാജിച്ചിരുന്ന പരമഭട്ടാര ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ 55 വയസ്സു വരെയുള്ള ജീവചരിത്രസംഗ്രഹമാണ് ''ബാലാഹ്വസ്വാമി ചരണാഭരണം'' എന്ന പുസ്തകം. ''സച്ചിദാനന്ദബ്രഹ്മേന്ദ്രൻ'' എന്ന ദീക്ഷാനാമവും ''കവിദീപൻ'' എന്ന ബിരുദവും ഉള്ള ആറന്മുള ശ്രീ. എം. കെ. നാരായണപിള്ള വൈദ്യർ അവർകളാണ് ഗ്രന്ഥകർത്താവ്. ഇതു് സ്വാമിതിരുവടികളുടെ ജീവചരിത്രഗ്രന്ഥങ്ങളിൽ ആദ്യത്തേതും കൊല്ലവർഷം 1084 ൽ കാശിയിൽനിന്ന് നാഗരലിപിയിൽ അച്ചടിച്ച് പ്രസിദ്ധീകരിച്ചിട്ടുള്ളതും ആണ്. ബ്രഹ്മനിഷ്ഠൻ, ജീവന്മുക്തൻ, അതിവർണ്ണാശ്രമി, ഋഷി, സർവജ്ഞൻ. മഹാപ്രഭു മുതലായ ഉന്നത നിലകളെ പ്രാപിക്കുന്നതിന് സ്വാമിതിരുവടികൾ പരിശീലിച്ചിരുന്ന യോഗജ്ഞാനാദിസാധനകളുടെ സമ്പ്രദായത്തെ ഈ ഗ്രന്ഥത്തിൽ വ്യക്തമായി വിവരിച്ചിട്ടുണ്ടു്. ജിജ്ഞാസുക്കളെ പ്രബുദ്ധരാക്കാൻ പര്യാപ്തമായ ഈ വിവരണം മററു ചരിത്രഗ്രന്ഥങ്ങളെ അപേക്ഷിച്ച് ഈ ഗ്രന്ഥത്തിനുള്ള ഒരു പ്രധാനവൈശിഷ്ട്യമാണ്. സ്വാമിതിരുവടികൾ ജീവിച്ചിരുന്ന കാലത്തു് അവിടത്തെ ജ്ഞാനനിഷ്ഠന്മാരായ അന്തേവാസികളുടെ പരിശോധനയോടും അനുവാദത്തോടുംകൂടി ഈ പുസ്തകം പ്രസിദ്ധീകരിച്ചതുകൊണ്ടു് ഇതിലെ പ്രതിപാദനങ്ങളെല്ലാം പ്രത്യക്ഷസത്യങ്ങളാണ്. തന്മൂലം ജീവചരിത്രഗവേഷകന്മാർക്ക് ഇവ അമീമാംസ്യങ്ങളായ പ്രമാണങ്ങളായി പ്രയോജനപ്പെടും.

അറുപത്തിയെട്ടുവർഷങ്ങൾക്കുമുൻപു് പ്രസിദ്ധീകരിച്ച ഈ പുസ്തകം കിട്ടാനില്ലാതായിട്ടു് വഷ്ങ്ങൾ വളരെ ആയി. പലരും ഇതു് എഴുതി എടുത്താണു് സൂക്ഷിച്ചിട്ടുള്ളതു്. വ്യാഖ്യാനംകൂടി എഴുതിച്ചേർത്തു് ഇതു് വീണ്ടും അച്ചടിപ്പിക്കണമെന്നു് പലരും ഗ്രന്ഥകർത്താവിനോടു് ആവശ്യപ്പെട്ടിരുന്നു. അങ്ങനെ ചെയ്യണമെന്നു് ആഗ്രഹിച്ചിരുന്നെങ്കിലും അതു നിർവഹിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. കുറെ വർഷങ്ങൾക്കുമുൻപു് ചട്ടമ്പിസ്വാമിതിരുവടികളുടെ കൃതികൾ അച്ചടിപ്പിക്കുന്നതിനെപ്പററി ആലോചിക്കാൻ ശ്രീ. കുമ്പളത്തു ശങ്കുപ്പിള്ള അവർകളും മററും ഉൾപ്പെട്ടു നടത്തിയ ഒരു കമ്മിററിമീററിങ്ങിൽവച്ചു് ''ബാലാഹ്വസ്വാമിചരണാഭരണം'' വ്യാഖ്യാനത്തോടുകൂടി അച്ചടിപ്പിക്കുന്ന ചുമതല ഞാൻ വഹിക്കണമെന്നു് എന്നോടു് ആവശ്യപ്പെട്ടിരുന്നു. കൃത്യാന്തരബാഹുല്യംകൊണ്ടു് അതു നിർവ്വഹിക്കാൻ തരപ്പെടാതെ വർഷങ്ങൾ കടന്നുപോയി. ഇതിനെപ്പററി സംസാരിച്ചുകൊണ്ടിരുന്ന ഒരു സന്ദർഭത്തിൽ എന്റെ ഗുരുനാഥനായ ഗ്രന്ഥകാരൻ ചുവടെ ചേർക്കുന്ന കാര്യങ്ങൾ എന്നോടു പറയുകയും അച്ചടിപ്പിക്കുന്നതിനു് അനുഗ്രഹപൂർവ്വം എന്നെ അനുവദിക്കയും ചെയ്തു. ''റാന്നിയിൽ വൈദ്യനായിരുന്നകാലത്തു് ജോലിത്തിരക്കുകളുടെ ഇടയിൽ കിട്ടുന്ന അല്പസമയം ഉപയോഗിച്ചു് പല സന്ദർഭങ്ങളിലായിട്ടാണു് പുസ്തകം എഴുതിത്തീർത്തതു്. നിശ്ചിതദിവസംതന്നെ പുസ്തകം എഴുതി ഏല്പിക്കണമെന്നു് സ്വാമി (ഗ്രന്ഥകർത്താവിന്റെ ഗുരുവും ചട്ടമ്പിസ്വാമിതിരുവടികളുടെ പ്രമുഖ ശിഷ്യനും അദ്വൈതപാരിജാതം മുതലായ പത്തൊൻപതു് സംസ്കൃതഗ്രന്ഥങ്ങളുടേയും മററും പ്രണേതാവും ആയ ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ) കല്പിച്ചിരുന്നു. സ്വാമി വലിയ കണിശക്കാരനാണു്. ദിവസം തെററിക്കാൻ പാടില്ല. എഴുതിത്തീർത്ത ഭാഗങ്ങൾ അവധാനതയോടുകൂടി വീണ്ടും പരിശോധിക്കാൻ എനിക്കു സാധിച്ചില്ല. അതുകൊണ്ടു് അതിപ്രധാനങ്ങളായ പലതും വിട്ടുപോയിട്ടുണ്ടു്. അച്ചടിച്ചതു് കാശിയിലായതുകൊണ്ടു് പ്രൂഫ് കാണാനും തരപ്പെട്ടില്ല. വീണ്ടും അച്ചടിക്കുമ്പോൾ ചേർക്കാനായി വിട്ടുപോയ ഭാഗങ്ങൾ ഉൾപ്പെടുത്തി ഏതാനും

ശ്ലോകങ്ങൾ ശ്രീവിദ്യാനന്ദതീർത്ഥപാദസ്വാമികളെ ഏല്പിച്ചിട്ടുണ്ട്. ആ ശ്ലോകങ്ങളുടെ പകർപ്പ് ഇവിടെ വച്ചിട്ടുണ്ടെന്നാണ് ഓർമ്മ. അതുകൂടി ചേർത്തും കഴിയുമെങ്കിൽ വ്യാഖ്യാനത്തോടുകൂടിയും അച്ചടിപ്പിക്കണം. അച്ചടിപ്പിക്കുന്നതിനു മുൻപ് ശ്രീവിദ്യാനന്ദതീർത്ഥപാദസ്വാമിയെ കാണിച്ച് അദ്ദേഹത്തിന്റെ സമ്മതം വാങ്ങണം. ചട്ടമ്പിസ്വാമിതിരുവടികളുടെ യോഗജ്ഞാനമാർഗത്തിലെ സിദ്ധാന്തങ്ങൾ വിധിപ്രകാരം പഠിക്കയും അനുഷ്ഠിക്കയും ചെയ്ത് സിദ്ധനിലയിൽ എത്തുകയും വേദാന്തവിഷയകമായ ഏതു സംശയവും പരിഹരിക്കാൻ കഴിവുള്ള പാണ്ഡിത്യവും തത്ത്വബോധവുംകൊണ്ട് ബ്രഹ്മവിദ്യാവിശാരദന്മാരിൽ പ്രമുഖസ്ഥാനീയനായിത്തീരുകയും ചെയ്ത്, തീർത്ഥപാദപരമ്പരയിലെ ഇന്നത്തെ കുലപതിസ്ഥാനം വഹിക്കുന്ന ആത്മവിദ്യാചാര്യനാണ് ശ്രീവിദ്യാനന്ദതീർത്ഥപാദസ്വാമികൾ.'' ഈ സംഭാഷണം നടന്നതു് ഗ്രന്ഥകർത്താവിന്റെ ദേഹവിയോഗത്തിനു് ഏതാനും മാസം മുൻപാണ്.

വിവിധങ്ങളായ കർമ്മരംഗങ്ങളിൽ പലതിൽനിന്നു് വിട്ടുനിൽക്കുന്നതിനു് അവസരം കിട്ടിയ അടുത്തകാലത്താണ് ''ബാലാഹസ്വാമിചരണാഭരണം''അച്ചടിപ്പിക്കാനുള്ള ശ്രമം ആരംഭിക്കാൻ എനിക്കു സാധിച്ചതു്. ഈ പുസ്തകത്തിന്റെ അച്ചടിച്ച കോപ്പി എന്റെ കൈയിലോ ഗ്രന്ഥകർത്താവിന്റെ ഗ്രന്ഥശേഖരത്തിൽപ്പോലുമോ ഉണ്ടായിരുന്നില്ല. ''അദ്വൈതവിദ്യാപണ''ബിരുദാങ്കിതനും സർവശാസ്ത്രപണ്ഡിതനും ഗ്രന്ഥകർത്താവിന്റെ സതീർത്ഥ്യനും ഉത്തമമിത്രവും ആയിരുന്ന ശ്രീ.പന്നിശ്ശേരി നാണുപിള്ള അവർകളുടെ പുത്രനായ ശ്രീ. ശ്രീനിവാസക്കുറുപ്പ് അവർകളാണ് അച്ചടിച്ച പുസ്തകം തന്നു് എന്റെ ശ്രമത്തിനു് ആദ്യമായി മംഗളമാശംസിച്ചതു്. പുസ്തകം ശ്രദ്ധാപൂർവ്വം വായിച്ചുനോക്കിയപ്പോൾ അതിലുൾക്കൊള്ളിച്ചിട്ടുള്ള ആശയങ്ങളുടെ നിഗൂഢതയും ഗഹനതയും സാധാരണ പണ്ഡിതന്മാരുടെ ബുദ്ധിക്കു പോലും അപ്രാപ്യമാണെന്നു മനസ്സിലായി. സംസ്കൃതഭാഷയിലും വ്യാകരണശാഖയിലും ദർശനങ്ങളിലും വിശിഷ്യ വേദാന്തശാസ്ത്രങ്ങളിലും

അവഗാഹം സിദ്ധിച്ച ഒരു പണ്ഡിതനു മാത്രമേ ഇതു് വേണ്ട വിധം വ്യാഖ്യാനിക്കാൻ കഴിയൂ എന്നും ബോദ്ധ്യമായി. എല്ലാ യോഗ്യതകളും തികഞ്ഞ ശ്രീ. കെ. ബാലരാമപ്പണിക്കർ അവർകൾ ഈ ലഘുകൃതിക്കു് വ്യാഖ്യാനം എഴുതിത്തരുമോ എന്നു സംശയിച്ചുകൊണ്ടും അദ്ദേഹം സമ്മതിച്ചാൽ മഹാഭാഗ്യമായി എന്നു വിചാരിച്ചുകൊണ്ടും അദ്ദേഹത്തോടു് അപേക്ഷിച്ചു. പറഞ്ഞുകഴിഞ്ഞ ഉടനേ ആലോചിക്കാൻ ഒരു നിമിഷംപോലുമെടുക്കാതെ ഇതു് പ്രതീക്ഷിച്ചിരുന്നോ എന്നു തോന്നുമാറു് വളരെ സന്തോഷത്തോടുകൂടി വ്യാഖ്യാനം എഴുതിത്തരാമെന്നു സമ്മതിച്ചു് എന്നെ കൃതാർത്ഥനാക്കി. കേരളത്തിൽ ജീവിച്ചിരുന്ന രണ്ടു മഹാത്മാക്കളായിരുന്നു ചട്ടമ്പിസ്വാമിതിരുവടികളും ശ്രീനാരായണഗുരുദേവത്തൃപ്പാദങ്ങളും. ''ശ്രീനാരായണവിജയം'' എന്ന സംസ്കൃതമഹാകാവ്യം എഴുതി പൂർത്തിയാക്കിക്കഴിഞ്ഞയുടനേ ചട്ടമ്പിസ്വാമിതിരുവടികളെ സംബന്ധിച്ച ഒരു പുസ്തകത്തിനു് വ്യാഖ്യാനമെഴുതാൻ സാധിക്കുന്നതു് ആരാധനീയരായ ആ രണ്ടു മഹാത്മാക്കളോടും അദ്ദേഹത്തിനുള്ള കടമ നിർവഹിച്ചു് കൃതകൃത്യനാകാൻ ഈശ്വരൻ നല്കിയ അനുഗ്രഹമായി അദ്ദേഹം കരുതുന്നു. വ്യാഖ്യാനത്തിന്റെ ശ്രേഷ്ഠതയേയും വ്യാഖ്യാതാവിന്റെ പാണ്ഡിത്യപാരമ്യത്തേയും പററി അഭിപ്രായം പറയാൻ അധികാരിയായ അവതാരികാകർത്താവു് വിശദമായി അവതാരികയിൽ പ്രതിപാദിച്ചിട്ടുണ്ടു്. വ്യാഖ്യാതാവിന്റെ ഗ്രന്ഥകർത്തൃത്വം, ആചാര്യത്വം, വേദാന്തഗവേഷണം മുതലായവയെക്കുറിച്ചുള്ള ചില വിവരങ്ങൾകൂടി ഇവിടെ സ്മരണീയങ്ങളാണു്. പ്രൊഫസ്സർ കെ. ബാലരാമപ്പണിക്കർ അവർകൾ M. A, (ന്യായമഹോപാദ്ധ്യായ-വേദാന്തശിരോമണി-സാഹിത്യശിരോമണി) തിരുവനന്തപുരം സംസ്കൃത കോളെജു് പ്രിൻസിപ്പൽ U. G. C. പ്രൊഫസ്സർ എന്നീ നിലകളിൽ വിശിഷ്ടസേവനം നിർവഹിച്ച ശേഷം കേരള യൂണിവേഴ്സിററിലൈബ്രറിയിൽ ഇൻഡ്യൻ പ്രസിഡണ്ടിന്റെ അവാർഡോടുകൂടി സ്ഥിരമായ അധിഷ്ഠാനത്തിൽ റിസർച്ചു് പ്രൊഫസ്സർ ആയി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. അദ്ദേഹം സംസ്കൃതത്തിലും മലയാളത്തിലും ഇംഗ്ലീഷിലുമായി അനേകം ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ടു് അവയിൽ സംസ്കൃ

ത്തിലും മലയാളത്തിലും പ്രത്യേകം പ്രത്യേകം വ്യാഖ്യാനങ്ങളോടുകൂടി രചിക്കപ്പെട്ട ശ്രീനാരായണവിജയം മഹാകാവ്യം വിശേഷപരിഗണന അർഹിക്കുന്നുണ്ടു്. ബൗദ്ധാദ്വൈതസിദ്ധാന്തങ്ങളുടെ ഒരു താരതമ്യപഠനം, ശ്രീ ശങ്കരനുശേഷം കേരളത്തിലുണ്ടായ അദ്വൈതദർശനപരമായ വളർച്ച തുടങ്ങി ആംഗ്ലേയഭാഷാരചിതങ്ങളായ ഗവേഷണപ്രബന്ധങ്ങളും അത്യന്തം പ്രാധാന്യമർഹിക്കുന്നവയാണ്. നാരായണഗുരു പ്രബന്ധങ്ങളിലൂടെ, ശ്രീനാരായണസിദ്ധാന്തങ്ങൾ, ശ്രീനാരായണഗുരു എന്നിങ്ങനെ ശ്രീനാരയണനെപ്പററിയുള്ള അനേകം കൃതികളും അദ്ദേഹം രചിച്ചിട്ടുണ്ടു്. ആത്മോപദേശശതകം വ്യാഖ്യാനം അദ്ദേഹം രചിച്ച മറെറാരു മഹാഗ്രന്ഥമാണ്. സംസ്കൃതകൃതികളിൽ ധാതുദീപിക (വ്യാകരണം), അന്നദാതൃചരിതം (നാടകം), കവിതാമഞ്ജരി, ശ്രീനാരായണസുപ്രഭാതം, ശ്രീശാരദാസുപ്രഭാതം എന്നിവ ഉൾപ്പെടുന്നു. വിമർശനങ്ങളും വ്യാഖ്യാനങ്ങളുമായി 30-ൽ പരം ഗ്രന്ഥങ്ങൾകൂടി അദ്ദേഹം രചിച്ചവയായിട്ടുണ്ടു്. ഇങ്ങനെ വിവിധഭാഷകളിലും ശാസ്ത്രങ്ങളിലും അനുപമമായ പാണ്ഡിത്യം സിദ്ധിച്ച ശ്രീ. ബാലരാമപ്പണിക്കർ ബുധജനഭൂഷണമായ വ്യാഖ്യാനംകൊണ്ടു് ''ബാലാഹ്വസ്വാമിചരണാഭരണത്തെ സമുജ്ജ്വലശോഭമാക്കിത്തന്നതിനുള്ള കൃതജ്ഞത പ്രകാശിപ്പിക്കുവാൻ വാക്കുകൾ അസമർത്ഥങ്ങളാണ്. വിപുലമായ വിജ്ഞാനവും മഹത്തായ മനീഷയും തീവ്രവും നിരന്തരവുമായ പ്രയത്നവും ആവശ്യമായിത്തീർന്ന ഈ വ്യാഖ്യാനരചന, കേരളത്തിൽ ഒരേ കാലത്തു ജീവിച്ചിരുന്ന മഹാത്മാക്കളായ രണ്ടു് ആത്മവിദ്യാഗുരുക്കന്മാരെയും ആരാധിക്കണമെന്ന ബോധത്താൽ പ്രേരിതനായി, ഭൗതികമായ യാതൊന്നുമിച്ഛിക്കാതെ, നിർവഹിച്ച പ്രൊഫസ്സർ ബാലരാമപ്പണിക്കർ അവർകളുടെ മഹോന്നതമായ അദ്ധ്യാത്മപ്രവണതയേയും സമദർശിത്വത്തേയും കൃതജ്ഞതാപൂർവ്വം ആദരിച്ചുകൊണ്ടു് അദ്ദേഹത്തിൻെറ ദീർഘമായ ആയുരാരോഗ്യങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കുന്നു.

''ബാലാഹ്വസ്വാമിചരണാഭരണ''ത്തിൻെറ വ്യാഖ്യാനം പരിശോധിക്കുകയും അവതാരിക എഴുതുകയും ചെയ്തു്സംപൂജ്യ

നായ ബ്രഹ്മശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമിതിരുവടികൾ ആണെന്നു് അറിയുമ്പോൾത്തന്നെ ഈ പുസ്തകത്തിൻെറ ശ്രേഷ്ഠതയെപ്പററി ജിജ്ഞാസുക്കൾക്കു് മതിപ്പു് ഉണ്ടാകും. ഗ്രന്ഥകർത്താവു് എന്നോടു് ആജ്ഞാപിച്ചിരുന്നതുപോലെ വ്യാഖ്യാനത്തിൻെറ കൈയെഴുത്തു കോപ്പി സ്വാമിജിയെ കാണിക്കുകയും അദ്ദേഹം ശ്രദ്ധാപൂർവ്വം വായിച്ചു് അത്യധികം സന്തുഷ്ടനാകുകയും അങ്ങുമിങ്ങുമായി ചില മാററങ്ങൾ നിർദ്ദേശിക്കയും അവ വ്യാഖ്യാതാവു് അങ്ഗീകരിക്കുകയും ചെയ്തശേഷമാണു് അച്ചടി ആരംഭിച്ചതു്. ഗ്രന്ഥകർത്താവു് സ്വാമിജിയെ ഏല്പിച്ചിരുന്ന ശ്ലോകങ്ങൾ അദ്ദേഹത്തിൻെറ കൈയിലും പകർപ്പു് ഇവിടെയും ഉണ്ടോ എന്നു് വിശദമായി അന്വേഷിച്ചെങ്കിലും അവ കണ്ടുകിട്ടിയില്ല. അവതാരിക സ്വാമിജിതന്നെ എഴുതിത്തരണമെന്നുള്ള എൻെറ അപേക്ഷ അദ്ദേഹം കാരുണ്യപൂർവ്വം സ്വീകരിച്ചു. ശരീരാസ്വാസ്ഥ്യംമൂലം പൂർണ്ണവിശ്രമം എടുക്കണമെന്നും എഴുതുകയും വായിക്കുകയും അരുതെന്നുമുള്ള നിർബന്ധിതനിർദ്ദേശമുണ്ടായിരുന്നിട്ടും അതിനിടയിലാണു് സ്വാമിജി അവതാരിക തയ്യാറാക്കിയതു്. ഗ്രന്ഥത്തെയും വ്യാഖ്യാനത്തെയും സമുചിതമായും അത്യുന്നതമായ ആദ്ധ്യാത്മികവീക്ഷണത്തോടുകൂടിയും സവിസ്തരമായും നിരൂപണം ചെയ്തു്, പ്രൗഢവും വിവിധവിജ്ഞാനങ്ങളെക്കൊണ്ടു് സമ്പൂർണ്ണവുമാക്കി വിരചിച്ച ഈ അവതാരിക ജ്ഞാനാന്വേഷികൾക്കു് അക്ഷയജ്ഞാനം നൽകുന്ന പഠനയോഗ്യമായ ഒരു പ്രബന്ധമാണു്. ''ബാലാഹസ്വാമിചരണാഭരണം'' ആരുരുക്ഷുക്കൾക്കു് ഹൃദയാഭരണമായി സ്വീകരിക്കാൻ അർഹമാണെന്നു് അവതാരിക വ്യക്തമാക്കിത്തരുന്നു. അവതാരിക വായിക്കുന്നവരെ ജിജ്ഞാസുക്കളാക്കി സമഗ്രമായ ഗ്രന്ഥപഠനത്തിനു് പ്രേരിപ്പിക്കത്തക്കവിധം ഗ്രന്ഥത്തിലും വ്യാഖ്യാനത്തിലുമുള്ള പ്രധാനപ്രമേയങ്ങളുടെ വിജ്ഞാനബീജങ്ങൾ അവതാരികയിൽ പ്രസ്പഷ്ടമായി പ്രദർശിപ്പിച്ചിട്ടുണ്ടു്. അവതാരികയേയോ അതിൻെറ കർത്താവായ വിദ്യാനന്ദതീർത്ഥപാദസ്വാമിതിരുവടികളേയോ കുറിച്ചു് എന്തെങ്കിലും പറയാൻ ഞാൻ അനധികാരിയാണു്. അത്യുത്കൃഷ്ടമായ ഈ അവ

താരിക എഴുതിത്തന്നു് അനുഗ്രഹിച്ച സ്വാമിജിയുടെ ചരണങ്ങളിൽ എൻെറ ഭക്തിപൂർണ്ണങ്ങളായ കൃതജ്ഞതാകുസുമങ്ങൾ അർപ്പിച്ചു് ഞാൻ ധന്യത നേടുന്നു.

അച്ചടിച്ച പുസ്തകം തന്നും അതിൻെറ പുനഃപ്രസിദ്ധീകരണത്തിനു് ആവശ്യമായ നിർദ്ദേശങ്ങൾ നല്കിയും എന്നെ പ്രോത്സാഹിപ്പിച്ചുകൊണ്ടിരുന്ന, പണ്ഡിതനും സദ്ഗുണനിധിയും ആത്മവിദ്യാരസികനും ഗ്രന്ഥകർത്താവിൻെറ വാത്സല്യഭാജനവും ആയ പന്നിശ്ശേരി ശ്രീനിവാസക്കുറുപ്പു് അവർകളേയും വ്യാഖ്യാനത്തിൻെറ കൈയെഴുത്തു കോപ്പി തയ്യാറാക്കുന്നതിലും പ്രൂഫ് തിരുത്തുന്നതിലും മററും വ്യാഖ്യാതാവിനെ സഹായിച്ച യുവസാഹിത്യകാരനും ബുദ്ധിമാനും നിസ്തന്ദ്രനും ജിജ്ഞാസുവുമായ സി. പി. ജയസാഗർ അവർകൾ M. A യെയും ഞാൻ കൃതജ്ഞതാപൂർവ്വം സ്മരിക്കുന്നു.

ഈ പുസ്തകത്തിൻെറ അച്ചടി തൃപ്തികരമായി നിർവഹിച്ചുതന്ന ശാസ്താ പ്രിൻേറഴ്സിൻെറ ഉടമസ്ഥനോടും അവിടുത്തെ ഉദ്യോഗസ്ഥന്മാരോടും ഉള്ള കൃതജ്ഞത പ്രകാശിപ്പിക്കുന്നു.

പ്രകാശകൻ

**കുമരകം പി. പരമേശ്വരൻ പിള്ള**

# അവതാരിക

''ശ്രീനാരായണമുഖ്യാസ്തേ യതയോ വിശ്വവിശ്രുതാഃ;
യത്പാദനൗകയാ/പാരസംസാരാബ്ധിമതാരിഷുഃ.
നമസ്തസ്മൈ തീർത്ഥപാദസമ്പ്രദായാദിഹേതവേ;
വിദ്യാധിരാജഭട്ടാരദേവായ പരമാത്മനേ''.

പ്രാണിവർഗ്ഗത്തിൽ മനുഷ്യനു് ആണു് പ്രമുഖസ്ഥാനം കല്പിക്കപ്പെട്ടിട്ടുള്ളതു്. അതിനു കാരണം അവന്റെ വികസിതമായ ഇച്ഛാശക്തിയും ജ്ഞാനശക്തിയും ക്രിയാശക്തിയുമാകുന്നു. പക്ഷെ എല്ലാ മനുഷ്യരിലും ഈ ശക്തികൾ വികസിച്ചുകാണപ്പെട്ടാറില്ല. അതുകൊണ്ടു് അങ്ങനെയുള്ള മനുഷ്യർക്കും മററു ജന്തുക്കൾക്കും തമ്മിൽ ആഹാരത്തിൽ അല്ലാതെ സ്വഭാവത്തിൽ പറയത്തക്ക വ്യത്യാസം ഇല്ല. മനുഷ്യരെ ബുദ്ധിവികാസത്തിന്റെ താരതമ്യമനുസരിച്ചു് മഹാന്മാർ അഞ്ചായി വിഭജിച്ചിരിക്കുന്നു. വൃക്ഷമനുഷ്യൻ, കീടമനുഷ്യൻ, മൃഗമനുഷ്യൻ, മനുഷ്യമനുഷ്യൻ, ദേവമനുഷ്യൻ എന്നാണു് ആ വിഭജനം. ശരീരംതന്നെ ആത്മാവെന്നു കരുതി ആഹാരനിദ്രാമൈഥുനാദികൾകൊണ്ടു് ശരീരത്തിന്റെ തുഷ്ടിയും പുഷ്ടിയും മാത്രം ലാക്കാക്കി ജീവിക്കുന്ന മനുഷ്യനാണു് വൃക്ഷമനുഷ്യൻ. വൃക്ഷം പുറമെ പോകാതെ ചുററുപാടുകളിൽനിന്നു് ആഹാരമെടുത്തു് ജീവിക്കുന്നതുപോലെ തന്റെ ശരീരത്തിൽ നിന്നു ഭിന്നമായി മറെറാന്നിലും അഹന്തയും മമതയും പുലർത്താതെ സ്വാർത്ഥമതിയായി ജീവിക്കുന്നതുകൊണ്ടാണു് ആ മനുഷ്യൻ വൃക്ഷമനുഷ്യനെന്നു് വ്യവഹരിക്കപ്പെടുന്നതു്. അയാളുടെ ബുദ്ധിശക്തി സുപ്താവസ്ഥയിലാണു്. ധർമ്മാധർമ്മവിവേകമില്ലാതെ വൃക്ഷത്തെപ്പോലെ സുപ്താവസ്ഥയിലാണു് അയാളുടെ ജീവിതവും. അങ്ങനെയുള്ള മനുഷ്യനെക്കാൾ ഒരുപടികൂടി

ബുദ്ധിവികാസം സിദ്ധിച്ചിട്ടുള്ള മനുഷ്യനാണ് കീടമനുഷ്യൻ. അയാൾക്കും ജീവിതലക്ഷ്യം ഭൗതികഭോഗമാണ്. അതിന്റെ പരിപോഷണത്തിനുവേണ്ടി ഭാര്യയും കുട്ടികളുമൊരുമിച്ചു താമസിച്ച് അഹന്തയും മമതയും കുടുംബത്തിലുറപ്പിച്ച് കുടുംബക്ഷേമത്തിനും തന്റെ സുഖത്തിനുംവേണ്ടി പ്രവർത്തിക്കാനുള്ള ജ്ഞാനശക്തിയും ഇച്ഛാശക്തിയും ക്രിയാശക്തിയും അയാൾക്കുണ്ട്. എന്നാൽ ആ ശക്തികൾ തമോമയങ്ങളാകയാൽ മന്ദഗതിയിലേ പ്രവർത്തിക്കുകയുള്ളു. വൃക്ഷത്തെക്കാൾ കീടം നിശ്ചലാവസ്ഥയിൽനിന്നു കുറെ മുന്നോട്ടു ചലിക്കുന്നതുപോലെ വൃക്ഷമനുഷ്യനെക്കാൾ കീടമനുഷ്യൻ തന്റെ അഹന്തയും മമതയും സ്വന്തം ശരീരത്തിനപ്പുറം ഭാര്യയും കുട്ടികളും ഉൾപ്പെട്ട കുടുംബത്തിൽ ഉറപ്പിക്കുന്നു. ആ കുടുംബത്തെ സ്നേഹിക്കുകയും അതിന്റെ ക്ഷേമം ആഗ്രഹിക്കയും ചെയ്യുന്നതുപോലെ മററു കുടുംബത്തോടു സ്നേഹം പുലർത്താറില്ലെന്നു മാത്രമല്ല ദ്വേഷം വർദ്ധിപ്പിക്കുകയും ആ കുടുംബത്തിന്റെ നാശം ആഗ്രഹിക്കുകയുംകൂടി ചെയ്യാറുണ്ട്. അയാൾക്ക് അയാളുടേതായ ഒരു പ്രാകൃതധർമ്മസംഹിതയും ഉണ്ട്. അതനുസരിച്ചേ അയാൾ ജീവിക്കു. അയാളെക്കാളും പുരോഗമിച്ച വേറൊരുകൂട്ടം മനുഷ്യരുണ്ട്. അവരുടെ അഹന്തയും മമതയും താൻ ജനിച്ച ജാതിയിലോ സമുദായത്തിലോ ആയിരിക്കും ഉറപ്പിക്കുന്നത്. മാനുകൾ ഗോക്കൾ ആനകൾ മുതലായവ തങ്ങളുടെ സമൂഹത്തെ സ്നേഹിക്കയും അവയുമായി ഇണങ്ങി ജീവിക്കയും ചെയ്യുന്നതുപോലെ മൃഗമനുഷ്യൻ താനും തന്റെ കുടുംബവും തന്റെ സമുദായത്തിന്റെ ഒരവിഭാജ്യഘടകമെന്ന നിലയിൽ ജീവിക്കുകയും സമുദായത്തിന്റെ അഭ്യുദയത്തിനുവേണ്ടി നിരന്തരം പരിശ്രമിക്കുകയും ചെയ്യും. അയാൾ സ്വന്തം ഇച്ഛാശക്തിയും ജ്ഞാനശക്തിയും ക്രിയാശക്തിയും മദ്ധ്യനിലയിലാണെങ്കിലും സ്വസമുദായനന്മയ്ക്കു വേണ്ടിയാണ് വിനിയോഗിക്കുന്നത്. എന്നാൽ അതുപോലെ അന്യസമുദായത്തെ സ്നേഹിക്കാനോ അതിന്റെ മേന്മക്കുവേണ്ടി പരിശ്രമിക്കാനോ അയാൾക്കു സാദ്ധ്യമല്ല. കീടമനുഷ്യനെക്കാൾ വിവേകവും ധർമ്മനിഷ്ഠയും ത്യാഗവും സമുദായസ്നേഹവും മൃഗമനുഷ്യനുണ്ട്. മൃഗങ്ങൾ തങ്ങളുടെ ജാതിയെ മാത്രം സ്നേഹിക്കുന്നതുപോലെ സ്വസമുദായത്തെ

മാത്രം സ്നേഹിക്കയും അതിൽ അഹന്തയും മമതയും പുലർത്തുകയും ചെയ്യുന്നതുകൊണ്ടാണ് അയാഠം മൃഗമനുഷ്യനെന്നു പറയപ്പെടുന്നതു്. മൃഗമനുഷ്യനെക്കാഠം വളരെയധികം ജ്ഞാനാദിശക്തികഠം വികസിച്ചിട്ടുള്ള മനുഷ്യനാണ് മനുഷ്യമനുഷ്യൻ. അയാഠം താൻ ജനിച്ച രാജ്യത്തെ മാതാവായും ആ നാട്ടിലുള്ള എല്ലാ സമുദായക്കാരെയും ഒരുപോലെ സോദരന്മാരായും കാണാനും അവരുടെ നന്മയ്ക്കും മേന്മയ്ക്കും വേണ്ടി ശ്രമിക്കാനും എപ്പോഴും സന്നദ്ധനാണ്. അയാളുടെ അഹന്തയും മമതയും സ്വരാജ്യത്തിലും തീവ്രമായ ഇച്ഛാജ്ഞാനക്രിയാശക്തികഠം സ്വരാജ്യക്ഷേമത്തിലും സമർപ്പിക്കപ്പെട്ടിരിക്കുന്നു. ധൈര്യം ക്ഷമ, ഇന്ദ്രിയനിയന്ത്രണം, മനോനിയന്ത്രണം, പരിശുദ്ധി, സ്നേഹം, ഔദാര്യം, ത്യാഗം, സത്യം തുടങ്ങിയ ധാർമ്മികമൂല്യങ്ങളെ സ്വജീവിതത്തിൽ കലർത്തിയിട്ടുള്ളവരാണ് മനുഷ്യമനുഷ്യരിൽ അധികംപേരും. അങ്ങനെയുള്ള മനുഷ്യരെയാണ് മിക്ക നാട്ടുകാരും മഹാപുരുഷന്മാരായി ഗണിച്ചിരിക്കുന്നതു്. എന്നാൽ ഭാരതീയരായ നമ്മഠം മനുഷ്യമനുഷ്യരെക്കാളും ഔന്നത്യത്തിലെത്തിയ ദേവമനുഷ്യരെയാണ് മഹാന്മാരായിക്കരുതുന്നതു്. ചരാചരാത്മകമായ ജീവജാലങ്ങളെയെല്ലാം സ്വസ്വരൂപത്തിൽ ഒന്നായി കാണുന്ന സമദർശികളാണ് ദേവമനുഷ്യർ. അവരുടെ ജ്ഞാനശക്തിയും ക്രിയാശക്തിയും പൂർണ്ണമായി വികസിച്ചിരിക്കുകയാണ്. അതുകൊണ്ടു് കടകകുണ്ഡലാദികളെ സ്വർണ്ണമായും ഫേനതരംഗാദികളെ ജലമായും കാണുന്നതുപോലെ നാനാതരത്തിൽ പ്രതിഭാസിക്കുന്ന ഭൂതജാലങ്ങളെ ഏകവും സച്ചിദാനന്ദസ്വരൂപവുമായ ആത്മചൈതന്യമായി സാക്ഷാത്കരിക്കാനുള്ള ജ്ഞാനശക്തിയും പ്രകൃതിയുടെ കെട്ടുപാടിൽനിന്നു മോചനം നേടി സ്വാതന്ത്ര്യം നേടാനുള്ള ക്രിയാശക്തിയും എല്ലാ വസ്തുക്കളേയും ആത്മസ്വരൂപമായി സ്നേഹിച്ചു് മുക്തിരസമനുഭവിക്കുവാനുള്ള ഇച്ഛാശക്തിയും അവർക്കുണ്ടു്. പക്ഷേ ആ നിലയിലെത്താൻ വളരെ പ്രയാസമാണ്. ''വാസുദേവസ്സർവ്വമിതി സമഹാത്മാ സുദുർല്ലഭഃ'' ''എല്ലാം ആത്മസ്വരൂപമാണെന്നറിയുന്ന മഹാത്മാക്കഠം അത്യന്തം ദുർലഭരാണ്'' എന്നു് ഭഗവാൻ ഗീതയിൽ പറയുന്നുണ്ടു്. ശാസ്ത്രീയവും നിഷ്ക്കാമവുമായ കർമ്മങ്ങഠംകൊണ്ടു് മനോ

മാലിന്യം നീക്കിയും ഉപാസനകൊണ്ടും യോഗാഭ്യാസം കൊണ്ടും മനസ്സിന് ഏകാഗ്രത സമ്പാദിച്ചും ഗുരുമുഖത്തുനിന്നു ശ്രവിച്ച വേദാന്തവിചാരംകൊണ്ട് ആത്മസ്വരൂപം സാക്ഷാത്ക്കരിച്ചും മുന്നേറിയാൽ മാത്രമേ ഒരു മനുഷ്യന് ദേവമനുഷ്യനായിത്തീരാൻ കഴിയുകയുള്ളു. പേടിയില്ലായ്മ, ജ്ഞാനയോഗത്തിലുള്ള ഉറച്ച നില, ദാനം, ഇന്ദ്രിയനിഗ്രഹം, ശ്രൗതസ്മാർത്തകർമ്മങ്ങൾ, വേദാദ്ധ്യയനം, സാത്ത്വികതപസ്സ്, കുടിലതയില്ലായ്മ, ഹിംസിക്കായ്ക, കള്ളം കലരാത്ത ഹിതമായ വാക്ക്, ആരോടും ചെടിക്കായ്ക, ഉള്ളിൽ വിഷയങ്ങൾ കയററായ്ക, നുണ പറയായ്ക, പ്രാണികളിൽ ദയവ്, മനസ്സിന്റെ മാർദ്ദവം, അധർമ്മത്തിൽ ലജ്ജ, ശരീരാവയവങ്ങൾ വെറുതെ വ്യാപരിപ്പിക്കായ്ക, തേജസ്സ്, എടുത്തുചാട്ടമില്ലായ്മ, ഉശിര്, ഉള്ളിലും പുറത്തും ശുചിയായിരിക്കൽ, ഒരു പ്രാണിക്കും നോവുണ്ടാക്കാതിരിക്കൽ, പൊങ്ങച്ചം കാട്ടാതിരിക്കുക ഇങ്ങനെയുള്ള ദൈവികസമ്പത്ത് സാധനകൾകൊണ്ടു സമ്പാദിച്ച മനുഷ്യനു മാത്രമേ ദേവമനുഷ്യനെന്ന പേരിന് അർഹതയുള്ളു.

''ദൈവീസമ്പദ്വിമോക്ഷായ''

എന്ന ഗീതാവാക്യം ഈ ദൈവികസമ്പത്തുകൾ മോക്ഷത്തിനുള്ള സാധനസാമഗ്രികളാണെന്നു പ്രഖ്യാപിക്കുന്നു. ഈ വിശിഷ്ടഗുണങ്ങൾ ദീർഘകാലം നിരന്തരം അഭ്യസിക്കുന്ന സാധനകളാൽ സിദ്ധപുരുഷനിൽ സഹജങ്ങളായിത്തീരും.

ആത്മജ്ഞാനികൾ, ബ്രഹ്മജ്ഞാനികൾ, പരമഭക്തർ, ബ്രഹ്മഭൂതർ, സ്ഥിരപ്രജ്ഞർ, സമദർശികൾ, ബ്രഹ്മദർശികൾ, ജീവന്മുക്തർ തുടങ്ങി പല പേരുകളിൽ ദേവമനുഷ്യർ വേദപുരാണേതിഹാസങ്ങളിൽ വർണ്ണിക്കപ്പെടുന്നുണ്ട്. വിദ്യാവിനയസമ്പന്നനായ ബ്രാഹ്മണനിലും അശുചിയെന്നു ഗണിക്കപ്പെടുന്ന ചണ്ഡാലനിലും, ഗോമാതാവിലും ആനയിലും പട്ടിയിലും പട്ടിമാംസം തിന്നുന്ന മൂഢമനുഷ്യനിലും ജീവചൈതന്യരൂപത്തിൽ പ്രകാശിക്കുന്ന ആത്മചൈതന്യം സർവ്വവ്യാപകമായ

ഈശ്വരചൈതന്യമാണെന്നു സാക്ഷാത്ക്കരിച്ച് സമദർശിയായി ആത്മാരാമനായി രാഗദ്വേഷരഹിതനായി വിരാജിക്കുന്ന ആത്മജ്ഞാനികളെ വന്ദിക്കാനും അവരുടെ അനുഗ്രഹം നേടാനും ഇന്നും ഭാരതീയർ സന്നദ്ധരായിക്കഴിയുകയാണ്. ആത്മജ്ഞാനികളായ മഹാപുരുഷന്മാർ ഈ ഭാരതഭൂമിയിലുണ്ടായി ഭാരതീയർക്ക് അഭ്യുദയനിഃശ്രേയസിദ്ധിക്കുവേണ്ടി ജ്ഞാനവിജ്ഞാനങ്ങൾ നൽകിക്കൊണ്ടിരിക്കുന്നു. വസിഷ്ഠൻ, വിശ്വാമിത്രൻ, വ്യാസൻ, ശുകൻ, യാജ്ഞവല്ക്യൻ തുടങ്ങിയ മഹർഷിമാരും ശ്രീബുദ്ധൻ, ശ്രീശങ്കരാചാര്യർ, ശ്രീവിദ്യാരണ്യസ്വാമികൾ, ശ്രീമധുസൂദനസരസ്വതി, ശ്രീതിരുജ്ഞാനസംബന്ധർ തുടങ്ങി ശ്രീഗോവിന്ദാനന്ദഗിരി, ശ്രീചിദ്ഘനാനന്ദപുരി, ശ്രീരാമകൃഷ്ണപരമഹംസൻ, ശ്രീവിവേകാനന്ദസ്വാമികൾ, പരമഭട്ടാര ശ്രീചട്ടമ്പിസ്വാമിതിരുവടികൾ, ശ്രീനാരായണഗുരുസ്വാമികൾ വരെയുള്ള യതീന്ദ്രന്മാരായ ആചാര്യന്മാരും ഭാരതീയർക്കാകമാനം പരമാരാദ്ധ്യന്മാരായി വിജയിച്ച സദ്ഗുരുക്കന്മാരാണ്. മനുഷ്യജീവിതത്തിന്റെ ലക്ഷ്യവും ആ ലക്ഷ്യത്തിലെത്തിച്ചേരാനുള്ള മാർഗ്ഗങ്ങളും സ്വജീവിതചര്യകൾകൊണ്ടും ഉപദേശങ്ങൾകൊണ്ടും നമുക്കു കാണിച്ചുതന്നിട്ടുള്ള ആ മഹാപുരുഷന്മാരുടെ പാദധൂളികളണിഞ്ഞാണ് ഇന്നും ഭാരതാംബ അദ്ധ്യാത്മവിദ്യയുടേയും ശാന്തിയുടേയും സന്ദേശവാഹികയായി വിലസുന്നതു്. അങ്ങനെയുള്ള ബ്രഹ്മാനുഭൂതിസമ്പന്നന്മാരുടെ ഗണത്തിൽ സമുന്നതമായ ഒരു സ്ഥാനം വഹിച്ചിരുന്ന മഹാത്മാവായിരുന്നു 19-ാംനൂററാണ്ടിന്റെ ചതുർത്ഥപാദത്തിൽ കേരളഭൂമിയിൽ അവതീർണ്ണനായ പരമഭട്ടാര ശ്രീചട്ടമ്പിസ്വാമിതിരുവടികൾ.

നിഖിലശാസ്ത്രപാരംഗതൻ സർവ്വകലാവല്ലഭൻ മഹാസിദ്ധനായ ഒരു യോഗിവര്യൻ ജീവന്മുക്തനായ ഒരു ബ്രഹ്മവിദ്വരൻ ബ്രഹ്മവിദ്യാസമ്പ്രദായപ്രവർത്തകനായ പരമാചാര്യൻ ഹിന്ദുധർമ്മസംരക്ഷകൻ സാമൂഹ്യപരിഷ്ക്കർത്താവ് എന്നീ നിലകളിലെല്ലാം ശ്രീചട്ടമ്പിസ്വാമിതിരുവടികൾ കേരളീയരുടെയിടയിൽ പ്രസിദ്ധനാണ്. യോഗജ്ഞാനോപദേശങ്ങളാൽ മുമുക്ഷുക്കളേയും ശാസ്ത്രപാടവത്താൽ പണ്ഡിതന്മാരേയും

കലാപ്രകടനസാമർത്ഥ്യത്താൽ കലോപാസകന്മാരേയും സ്നേഹപൂർണ്ണമായ പെരുമാററത്താലും ഹൃദയഹാരിയായ മധുരഭാഷണങ്ങളാലും സാമാന്യജനങ്ങളേയും തന്നിലേക്കു് ആകർഷിക്കാൻ കഴിഞ്ഞ സ്വാമിതിരുവടികൾ എല്ലാവരുടേയും ആരാധനാപാത്രമായിരുന്നു. അന്നു നിലവിലുണ്ടായിരുന്ന അന്ധവിശ്വാസങ്ങളേയും അനാചാരങ്ങളേയും നീക്കി ശരിയായ ആചാരാനുഷ്ഠാനങ്ങളും മതബോധവും വളർത്താൻ അദ്ദേഹം കേരളീയരെ പ്രേരിപ്പിക്കുകയും അവർക്കു് മാർഗ്ഗനിർദ്ദേശവും ഉപദേശങ്ങളും നല്കുകയും ചെയ്തിരുന്നു. ഹിന്ദുമതത്തെ അവഹേളിച്ചു് സ്വമതങ്ങളിലേയ്ക്കു് പരിവർത്തനം ചെയ്യിക്കാൻ ജനങ്ങളുടെയിടയിൽ പ്രവർത്തിച്ചുകൊണ്ടിരുന്ന വിദേശീയരായ മിഷനറിമാരുടെ പ്രവർത്തനങ്ങളെ നിരുത്സാഹപ്പെടുത്തി ഹിന്ദുക്കളുടെയിടയിൽ ശാസ്ത്രീയമായ ഹിന്ദുധർമ്മം നടപ്പിൽ വരുത്തുന്നതിനു് അദ്ദേഹം അത്യധികം ശ്രമിച്ചിട്ടുണ്ടു്. ശിഷ്യോപദേശം അഭിമുഖസംഭാഷണം ഗ്രന്ഥരചന ഈ മാദ്ധ്യമങ്ങളിൽക്കൂടി അദ്ദേഹം ഹിന്ദുധർമ്മരഹസ്യം കേരളത്തിലെ അബ്രാഹ്മണരുടെയിടയിൽ കൂടുതൽ പ്രചരിപ്പിക്കാൻ ശ്രമിച്ചു. അദ്ദേഹത്തിൻെറയും അദ്ദേഹത്തിൻെറ ശിഷ്യപ്രമുഖന്മാരായ ശ്രീനാരായണഗുരുസ്വാമികൾ, ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ, ശ്രീതീർത്ഥപാദപരമഹംസസ്വാമികൾ തുടങ്ങിയ മഹാത്മാക്കളുടെയും ലോകാനുഗ്രഹപരങ്ങളായ പ്രവർത്തനങ്ങൾകൊണ്ടു് കേരളത്തിൽ ഹിന്ദുസംസ്കൃതിക്കു് അഭൂതപൂർവ്വമായ ഉണർവ്വും വികാസവും സിദ്ധിച്ചു. ഇന്നു കേരളത്തിൽ കാണുന്ന ഹൈന്ദവനവോത്ഥാനത്തിൻെറ പ്രചോദകന്മാരിൽ പ്രമുഖന്മാർ പരമഭട്ടാര ശ്രീചട്ടമ്പിസ്വാമിതിരുവടികളും അദ്ദേഹത്തിൻെറ ശിഷ്യപ്രമുഖന്മാരുമാണെന്നുള്ള വസ്തുത ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ടു്. ശ്രീശങ്കരഭഗവത്പാദർക്കുശേഷം യോഗജ്ഞാനപാരംഗതനായ ഒരു മഹാത്മാവിനെ കേരളീയർക്കു കാണാൻ കഴിഞ്ഞതു് ശ്രീചട്ടമ്പിസ്വാമിതിരുവടികളിലാണെന്നു് ഏറെക്കുറെ എല്ലാവരും സമ്മതിക്കുന്നു. 'പ്രത്യഗ്രശങ്കരൻ' എന്ന പേരിൽ പുകഴ്ത്തപ്പെടുന്ന അദ്ദേഹം അസാധാരണമായ ഈ ഉന്നതപദവിയിലെത്തിയതു് എങ്ങനെയാണെന്നുള്ള ചരിത്രം ഇന്നും അജ്ഞാതമാണു്. മല

യാളഭാഷയിലും ഇംഗ്ലീഷുഭാഷയിലും അദ്ദേഹത്തിൻെറ ചില ലഘുജീവചരിത്രങ്ങരം ഇതിനകം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. അവയിൽ മിക്കതിലും അദ്ദേഹത്തിൻെറ സിദ്ധിവിശേഷങ്ങളാണ് പ്രകീർത്തിക്കപ്പെടുന്നത്. ഒരു മനുഷ്യൻ ഏതെല്ലാം സാധനകരം അനുഷ്ഠിച്ചാണ് ഉന്നതമായ ആത്മനിഷ്ഠയിലെത്തുന്നതെന്നുള്ള ചരിത്രമാണ് മഹാപുരുഷന്മാരുടേത്. അങ്ങനെയുള്ള ചരിത്രങ്ങരം ദുർല്ലഭമായിട്ടേ കാണപ്പെടാറുള്ളു. സന്ന്യാസികളുടേയോ ആചാര്യന്മാരുടേയോ ചരിത്രമെഴുതുന്ന കൂട്ടർ അവരുടെ ആദ്ധ്യാത്മികവശം വിട്ട് ലൗകികവശത്തിനാണ് പ്രാധാന്യം കൊടുത്തുകാണുന്നത്. ആ ദൃഷ്ടിയിലാണ് താദൃശമഹാപുരുഷന്മാരെ അവർ വിലയിരുത്തുന്നതും. എന്നാൽ നമ്മുടെ ഭാഗ്യമെന്നു പറയട്ടെ, യോഗവേദാന്തപരങ്ങളായ സാധനകരംക്ക് പ്രാധാന്യം കല്പിച്ചുകൊണ്ട് ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ ഒരു ചരിത്രസംഗ്രഹം സംസ്കൃതഭാഷയിൽ രചിക്കപ്പെട്ടിട്ടുണ്ട്. ''ബാലാഹ്വസ്വാമിചരണാഭരണം' എന്ന പേരിൽ മൂന്നു സർഗ്ഗമായി പ്രണയിക്കപ്പെട്ട ഒരു ലഘുകാവ്യഗ്രന്ഥമാണത്. സ്വാമിതിരുവടികളുടെ ആദ്യത്തെ ജീവചരിത്രവും അതുതന്നെയാണ്. 'കവിദീപ'ബിരുദാങ്കിതനും പ്രസിദ്ധവൈദ്യനും മഹാപണ്ഡിതനുമായിരുന്ന ആറന്മുള ശ്രീ. എം. കെ. നാരായണപിള്ളയാണ് അതിൻെറ പ്രണേതാവ്. അദ്ദേഹം ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളുടെ പ്രമുഖശിഷ്യനും ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ വാത്സല്യഭാജനവും കൂടിയായിരുന്നു.

ശ്രീചട്ടമ്പിസ്വാമിതിരുവടികരം കൊല്ലവർഷം 1029 ചിങ്ങത്തിൽ (ക്രിസ്ത്വബ്ദം-1853) ആണ് ജനിച്ചത്. ജനനം മുതൽ കൊല്ലവർഷം 1084 (ക്രി. 1909) വരെയുള്ള—55 വയസ്സുവരെയുള്ള—ചരിത്രമാണ് ബാലാഹ്വസ്വാമിചരണാഭരണത്തിൽ സംഗ്രഹിക്കപ്പെട്ടിട്ടുള്ളത്. പ്രഥമസർഗ്ഗത്തിൽ 42 ശ്ലോകങ്ങളും ദ്വിതീയസർഗ്ഗത്തിൽ 41 ശ്ലോകങ്ങളും തൃതീയസർഗ്ഗത്തിൽ 27 ശ്ലോകങ്ങളും അടങ്ങിയതാണ് പ്രസ്തുത കൃതി. ആകെ മൂന്നു സർഗ്ഗങ്ങളിലുംകൂടി ഈ ലഘുകാവ്യത്തിൽ 110 ശ്ലോകങ്ങളുണ്ട്. ഈ ബാലാഹ്വസ്വാമിചരണാഭരണത്തിന് 'സദ്ഗുരു

സർവ്വസ്വം' എന്നൊരു പേരുകൂടിയുണ്ട്. ഗ്രന്ഥം വായിച്ചാൽ നവീനകൃതിയാണെന്ന് ആരും പറയുകയില്ല.

**'അസ്ത്യാത്മവിദ്യാമൃതതൃപ്തിശാലീ**
**ബാലാഭിധാനോ ഭഗവാൻ മുനീന്ദ്രഃ;**
**യത് സ്വാമിനോ ഭൂവലയപ്രസിദ്ധം**
**വിഭാതി 'ചട്ടമ്പി' പരാഭിധാനമ്".**

എന്ന ശ്ലോകമാണ് ആദ്യത്തേത്. ഇതിൽ ശ്രീസുകുമാരകവിയുടെ കവിതകളിൽ കാണപ്പെടുന്ന ലാളിത്യവും മനോഹാരിതയും സ്പഷ്ടമായി തെളിയുന്നു. 'രസികജനമനോരഞ്ജനസരളരീതി' എന്ന് ചതുശ്ശാസ്ത്രപണ്ഡിതനായിരുന്ന കുംഭകോണം ശ്രീകൃഷ്ണശാസ്ത്രീകൾ പ്രസ്തുത ഗ്രന്ഥത്തെക്കുറിച്ചു രേഖപ്പെടുത്തിയിരിക്കുന്നു. അതു് എത്രയോ പരമാർത്ഥമാണെന്ന് ഈ ഗ്രന്ഥം ആദ്യവസാനം ശ്രദ്ധിച്ചു വായിച്ചാൽ അറിയാൻ കഴിയും. ഒന്നാം സർഗ്ഗത്തിൽ ഒന്നു മുതൽ പത്തു വരെയുള്ള ശ്ലോകങ്ങളിൽ ചരിത്രപുരുഷൻെറ നാനാതരത്തിലുള്ള മാഹാത്മ്യങ്ങൾ വർണ്ണിക്കപ്പെടുന്നു. അദ്ധ്യാത്മനിഷ്ഠ, ജീവന്മുക്തി, സർവ്വശാസ്ത്രപാരങ്ഗതത്വം, അലോകസാധാരണമായ യോഗസിദ്ധികൾ, ജ്ഞാനവിജ്ഞാനപൂർണ്ണമായ വാഗ്വിലാസം, സമദർശിത്വം, ജീവകാരുണ്യം മുതലായവ ആ മാഹാത്മ്യവർണ്ണനയിൽപ്പെടും. രണ്ടു മൂന്നു സിദ്ധന്മാരായ മഹാത്മാക്കൾ ജനിച്ച കുടുംബത്തിലാണ് അദ്ദേഹം ജനിച്ചതെന്നും അതു തിരുവനന്തപുരം രാജധാനിക്കു സമീപമുള്ള ഒരു ഗ്രാമപ്രദേശമാണെന്നും 11 മുതൽ 15 വരെയുള്ള ശ്ലോകങ്ങൾ വെളിപ്പെടുത്തുന്നു. 16 മുതൽ 41 വരെയുള്ള ശ്ലോകങ്ങൾ അദ്ദേഹം ചെറുപ്പം മുതൽ അഭ്യസിച്ച വിദ്യകൾ, വേദങ്ങൾ, ദർശനങ്ങൾ, ഹഠയോഗം, രാജയോഗം, കല്പസേവ മുതലായവ പ്രകാശിപ്പിക്കത്തക്കവണ്ണമാണ് നിർമ്മിക്കപ്പെട്ടിട്ടുള്ളതു്. 42-ാം ശ്ലോകത്തിൽ ഇഷ്ടദേവൻ ഷൺമുഖനായിരുന്നതുകൊണ്ട് ഷൺമുഖദാസനെന്ന പേരിലും അദ്ദേഹം അറിയപ്പെട്ടുവെന്ന് സൂചിപ്പിക്കുന്നു. ഇത്രയും വിഷയങ്ങളാണ് ഒന്നാം സർഗ്ഗത്തിൽ വർണ്ണിക്കപ്പെട്ടിരിക്കുന്നതു്.

ഒന്നാം സർഗ്ഗത്തിൽ വർണ്ണിക്കപ്പെട്ടിരിക്കുന്നതുപോലെ ശാസ്ത്രജ്ഞാനംകൊണ്ടും അഷ്ടാംഗയോഗപരിശീലനംകൊണ്ടും വിവേകം വൈരാഗ്യം ശമാദിഷട്ക്കം മുമുക്ഷുത്വം ഈ നാലു വിധത്തിലുള്ള സാധനസമ്പത്തുകളുടെ പരിപക്വതയിലെത്തിയ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ അപരോക്ഷബ്രഹ്മജ്ഞാനം സിദ്ധിക്കുന്നതിന് ഉത്തമാധികാരിയായിത്തീർന്നുവെന്നാണ് രണ്ടാം സർഗ്ഗത്തിലെ ആദ്യത്തെ ശ്ലോകത്തിൽ വർണ്ണിതമായിരിക്കുന്നത്. അങ്ങനെ തീവ്രമുമുക്ഷുവായി സഞ്ചരിക്കുന്ന കാലത്ത് തമിഴ്നാട്ടിൽവെച്ച്–കന്യാകുമാരിയിലുള്ള വടിവീശ്വരത്ത്—മുൻപ് കാണുകയോ കേൾക്കുകയോ ചെയ്തിട്ടില്ലാത്ത ഒരവധൂതമഹാത്മാവിനെ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ കാണാൻ ഇടയായി. കാകതാലീകംപോലെ വന്നുചേർന്ന ആ അവധൂതഗുരു ചരിത്രപുരുഷന് മഹാവാക്യം ഉപദേശിച്ചുകൊടുക്കുകയും അത് ശ്രവിച്ചപ്പോൾത്തന്നെ അജ്ഞാനരൂപമായ ബന്ധങ്ങളെല്ലാം അററ് അദ്ദേഹം ബ്രഹ്മാനുഭൂതിരസത്തിൽ ആമഗ്നനാകുകയും ചെയ്തു. അതിനുശേഷം അദ്ദേഹം ശുദ്ധവും ഏകാന്തവുമായ ഒരു സ്ഥലത്ത് ബ്രഹ്മലീനമനസ്സായി കുറെക്കാലം വിശ്രമിച്ചു—എന്ന് രണ്ടാം സർഗ്ഗം രണ്ടും മൂന്നും നാലും ശ്ലോകങ്ങളിൽ വർണ്ണിതമായിരിക്കുന്നു. തുടർന്ന് ഏകാന്തസങ്കേതത്തിൽ ബ്രഹ്മനിരതനായിരുന്ന അദ്ദേഹത്തിൻെറ വേദാന്തവാക്യാർത്ഥങ്ങളുടെ മനനരൂപത്തിലുള്ള വിചാരക്രമങ്ങളും മനസ്സിൻെറ അഖണ്ഡാകാരവൃത്തിരൂപമായ നിദിദ്ധ്യാസനക്രമവും അഞ്ചു മുതൽ 25-ാം ശ്ലോകം വരെ വിവിധരീതിയിൽ വർണ്ണിക്കുകയാണ് കവി ചെയ്യുന്നത്. ഈ വർണ്ണനയിൽ ബ്രഹ്മസാക്ഷാത്കാരത്തിന് അനുരൂപമായ വേദാന്തശാസ്ത്രപ്രക്രിയകളും തജ്ജന്യമായ അനുഭൂതിവിശേഷവും യഥാക്രമം പ്രതിപാദിക്കപ്പെട്ടിട്ടുണ്ടെന്നുള്ളത് പ്രത്യേകം പ്രസ്താവ്യമാണ്. ഇങ്ങനെയുള്ള സാധനകൾകൊണ്ട് ജീവന്മുക്തനായിത്തീർന്ന ശ്രീചട്ടമ്പിസ്വാമിതിരുവടികൾ ഗ്രാമങ്ങൾതോറും സഞ്ചരിച്ചുകൊണ്ടിരുന്നുവെന്നും അക്കാലങ്ങളിൽ അദ്ദേഹത്തിന് അനേകം ശിഷ്യന്മാരുണ്ടായിയെന്നുമാണ് 26, 27-ഈ ശ്ലോകങ്ങൾ പ്രതിപാദിക്കുന്നത്. 28 മുതൽ 32 വരെയുള്ള ശ്ലോകങ്ങളിൽ സ്വാമിതിരുവടികൾ എഴുതിയിട്ടുള്ള ഗ്രന്ഥങ്ങളെക്കുറിച്ചുള്ള പ്രതി

പാദനമാണ് ഉൾപ്പെടുന്നതു്. കൊല്ലവർഷം 84നകം അദ്ദേഹം എഴുതിയിട്ടുള്ള പുസ്തകങ്ങളാണവ. 1. ജീവകാരുണ്യനിരൂപണം 2. പുനർജ്ജന്മനിരൂപണം 3. ചിദാകാശലയം 4. പ്രാചീന മലയാളം 5. വേദാധികാരനിരൂപണം തുടങ്ങി അനേക പ്രകാരത്തിലുള്ള ഗ്രന്ഥങ്ങൾ ഉണ്ടെന്നാണ് ആ വിവരണത്തിൽ കാണുന്നതു്. ബ്രഹ്മസാക്ഷാത്കാരത്തിനുശേഷം കരുണാനിധിയായ സ്വാമിതിരുവടികൾ പലേ സ്ഥലങ്ങളിലും സഞ്ചരിച്ചുകൊണ്ടിരുന്നു. ഒരു അതിവർണ്ണാശ്രമിയുടെ നിലയിലായിരുന്ന അദ്ദേഹത്തിന്റെ ജീവിതലീലകൾ എന്നു് 33-ം 34-ം ശ്ലോകങ്ങളിൽ കാണുന്നു. യോഗചര്യാകാലത്തും മററും സ്വാമിതിരുവടികൾക്കവേണ്ട ചുററുപാടുകളും ആഹാരാദികൾക്കും മററും വേണ്ട ഏർപ്പാടുകളും ഉണ്ടാക്കിക്കൊടുത്തതു് അദ്ദേഹത്തിന്റെ കുടുംബത്തിൽപ്പെട്ട ഒരു ജ്യേഷ്ഠസഹോദരനായിരുന്ന ശ്രീ. കേശവപിള്ള ആയിരുന്നുവെന്നു് 35-ാം ശ്ലോകത്തിൽ കവി എടുത്തുപറയുന്നുണ്ടു്. ശ്രീ. കേശവപിള്ള തിരുവിതാംകൂർ എൻജിനീയറിംഗ് ഡിപ്പാർട്ടുമെൻറിലെ ഒരുയർന്ന ഉദ്യോഗസ്ഥനും ചീഫ് എൻജിനീയറായിരുന്ന ശ്രീ. കല്ലുവീട്ടിൽ ഗോവിന്ദപ്പിള്ളയുടെ പിതാവുമായിരുന്നു. 36 മുതൽ 40 വരെയുള്ള ശ്ലോകങ്ങളിൽ അദ്ദേഹം സഞ്ചരിച്ചതും വിശ്രമിച്ചതുമായ സ്ഥലങ്ങളാണ് പ്രധാനമായി വർണ്ണിക്കപ്പെട്ടിരിക്കുന്നതു്. തിരുവനന്തപുരം, നെടുമങ്ങാട്ട്, വാമനപുരം ഈ സ്ഥലങ്ങളിലും കാലടിക്കടുത്തുള്ള കോടനാട്ടു് എന്ന വനപ്രദേശത്തു് ശിഷ്യന്മാർ ഉണ്ടാക്കിയ ഒരു ആശ്രമത്തിലും ശിഷ്യന്മാരോടുകൂടി അദ്ദേഹം വിശ്രമിച്ചിട്ടുണ്ടു്. വാമനപുരത്തു താമസിക്കുന്ന കാലത്തു് ശ്രീ. ഹരിഹരശാസ്ത്രി തുടങ്ങിയ പണ്ഡിതന്മാർ അദ്ദേഹത്തെ ശുശ്രൂഷിക്കയും അദ്ദേഹത്തിൽനിന്നു് വേദാന്തതത്ത്വങ്ങൾ ഗ്രഹിക്കുകയും ചെയ്തിരുന്നു. വൈക്കം ഏററുമാനൂർ തുടങ്ങിയ തിരുവിതാംകൂറിന്റെ വടക്കൻഭാഗങ്ങളിൽ വളരെക്കാലം താമസിച്ചശേഷം ഇപ്പോൾ (1084) തിരുവനന്തപുരത്താണ് അവിടുന്നു വിശ്രമിക്കുന്നതെന്നു് കവി പ്രസ്താവിക്കുന്നു. 41-ാം ശ്ലോകം അടിയിൽ ചേർക്കുന്നു:—

**യദ്വാണീ ബ്രഹ്മവിദ്യാമൃതരസലഹരീ-**
**ഗുമ്ഫഗമ്ഭീരഭാവാ**
**ഭാവാതങ്കാങ്കുരം സംഹരതി കിരതി ചാ-**
**നന്ദപീയൂഷയൂഷമ്;**
**പുഷ്യദ്വൈദുഷ്യഹൃഷ്യന്മധുരിമഗരിമാ-**
**ഭോഗസമ്പത്സമൃദ്ധാ**
**സാന്ദ്രാനന്ദാമൃതം തം മുനിമനുകലയേ-**
**ർഭാഭിധാനം മഹാന്തമ്.**

(ആത്മജ്ഞാനംവഴി ബ്രഹ്മഭാവം പ്രാപിച്ച മഹാനായ ബാലഭട്ടാരകസ്വാമിയെ ഞാൻ ഭക്തിപൂർവ്വം നിരന്തരം ധ്യാനിച്ചുകൊള്ളുന്നു. അവിടുത്തെ തിരുവായ്മൊഴി പുഷ്ടമായ പാണ്ഡിത്യത്തിൻെറ ഹർഷകരമായ മാധുര്യത്തികവുകൊണ്ടു് വേണ്ടത്ര വികാസം പ്രാപിച്ചതാണ്. മാത്രമല്ല അതു് ബ്രഹ്മ വിദ്യാമൃതത്തിൻെറ രസപ്രവാഹം കലർത്തി ബന്ധിച്ചതു് എന്ന നിലയിൽ അവാച്യവും അത്യുന്നതവും ആയ സ്വഭാവ ത്തോടുകൂടിയതും ആണ്. അതു് ശ്രോതാക്കളുടെ സംസാരരോഗാ ങ്കുരങ്ങളെ നശിപ്പിക്കുന്നതും ആനന്ദപീയൂഷരസം വർഷിക്കു ന്നതും ആണ്. തൻതിരുവടിക്കു നമസ്ക്കാരം.)

നമസ്ക്കാരരൂപമായ ഈ ശ്ലോകത്തിൽ സ്വാമിതിരു വടികളുടെ ബ്രഹ്മവിദ്യാരസാമൃതം ഊറുന്ന തിരുവായ്മൊഴി യുടെ മാഹാത്മ്യമാണല്ലോ വർണ്ണിച്ചിരിക്കുന്നതു്. ഇതോടുകൂടി രണ്ടാം സർഗ്ഗം സമാപിക്കുന്നു.

മൂന്നാം സർഗ്ഗത്തിൽ സ്വാമിതിരുവടികളുടെ ശിഷ്യ പ്രശിഷ്യന്മാരെയും അദ്ദേഹത്തിൻെറ നാനാമുഖമായ മാഹാത്മ്യ ങ്ങളേയും വർണ്ണിച്ച് ഗ്രന്ഥം ഉപസംഹരിക്കുകയാണ് ചെയ്യു ന്നതു്. സ്വാമിതിരുവടികളുടെ ദ്വിതീയശിഷ്യനും സർവ്വശാ സ്ത്രപാരങ്ഗതനും യോഗവേദാന്തനിഷ്ണനും ഗ്രന്ഥകാരനും കവി യുമായിരുന്ന ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളെ ഒന്നും രണ്ടും മൂന്നും ശ്ലോകങ്ങളിൽ വർണ്ണിക്കുന്നു. നാലും അഞ്ചും ശ്ലോക

ങ്ങളിൽ ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളുടെ പ്രധാനശിഷ്യ രായിരുന്ന സദാശ്രയൻ എന്ന മഹാത്മാവിനെയും ബ്രഹ്മനിഷ്ഠ യായിരുന്ന ശ്രീ ആത്മയോഗിയമ്മയേയുമാണ് വർണ്ണിക്കു ന്നതു്. 6 മുതൽ 10 വരെയുള്ള ശ്ലോകങ്ങളിൽ ശ്രീചട്ടമ്പിസ്വാമി കളുടെ ശിഷ്യരായിരുന്ന ശ്രീ. പത്മനാഭപ്പണിക്കർ, ശ്രീലക്ഷ്മീ ദേവിയമ്മ, ശ്രീ. ഗോവിന്ദനുണ്ണിത്താൻ, ശ്രീ. ശിവസുബ്രഹ്മ ണ്യൻ പിള്ള ഈ സുകൃതികളെ കവി വായനക്കാർക്കു പരിചയ പ്പെടുത്തിക്കൊടുക്കുന്നു. സനകാദിമഹർഷിമാരാൽ പൂജിതനായ ദക്ഷിണാമൂർത്തിയെപ്പോലെ സ്വശിഷ്യരാൽ സമാരാധിതനായ ശ്രീസ്വാമിതിരുവടികൾ ശോഭിച്ചുകൊണ്ടിരിക്കുന്നുവെന്നു പറ ഞ്ഞു് 11-ാം ശ്ലോകത്തിൽ ശിഷ്യപരമ്പരയെക്കുറിച്ചുള്ള വർണ്ണന ഉപസംഹരിക്കുന്നു. 12-ാം ശ്ലോകം മുതൽ 22-ാം ശ്ലോകം വരെ സ്വാമിതിരുവടികളുടെ സംഗീതസാഹിത്യാദികലക ളിലുള്ള പാടവം, അഹിംസാവ്രതത്തിലുള്ള അന്യാദൃശമായ നിഷ്ഠ, ജിജ്ഞാസുക്കൾക്കു് യോഗവേദാന്താദിവിഷയങ്ങൾ സരളവും ഹൃദ്യവുമായ രീതിയിൽ വിവരിച്ചുകൊടുത്തു് സന്ദേഹ നിവൃത്തി വരുത്താനുള്ള സാമർത്ഥ്യം, ജീവന്മുക്തിസ്വരൂപം, ജീവന്മുക്തിദശയിൽ നിർല്ലേപനായി വർത്തിച്ചുകൊണ്ടുള്ള വ്യവഹാരം തുടങ്ങി വിവിധവിഷയങ്ങൾ ചമല്ക്കാരജനക മായ രീതിയിൽ കവി വർണ്ണിക്കയാണു് ചെയ്യുന്നതു്. 22, 23, 24, 25 ഈ ശ്ലോകങ്ങളിൽ ഗ്രന്ഥകാരൻ, തിരുവിതാംകൂർ ആയുർവ്വേദവൈദ്യന്മാരിൽ ഒരാളാണെന്നും സ്വാമിതിരുവടിക ളുടെ ചരിത്രമെഴുതാൻ കഴിഞ്ഞതിൽ ധന്യതയുണ്ടെന്നും ഇതിൽ തെററുകൾ വന്നതു് സജ്ജനങ്ങൾ പൊറുക്കണമെന്നുമാണു് രേഖ പ്പെടുത്തിയിരിക്കുന്നതു് ഈ ഗ്രന്ഥം ശകാബ്ദം 1831-ൽ (കൊല്ലവർഷം 1084) ആണു് ശ്രീ. നാരായണപിള്ളവൈദ്യൻ എഴുതി പൂർത്തിയാക്കിയതെന്നു് 26-ാം ശ്ലോകത്തിൽ പറയുന്നു. ഉപസംഹാരശ്ലോകമായ 27-ാം ശ്ലോകത്തിൽ ബാലാഹ്വ സ്വാമി—കുഞ്ഞൻപിള്ള-ചട്ടമ്പിസ്വാമി-എന്ന പേരിൽ അറി യപ്പെടുന്ന മഹാത്മാവിൻെറ ചരണത്തിനു് ആഭരണമാകണ മെന്നു സങ്കല്പിച്ചു് രചിച്ചതുകൊണ്ടു് ഈ ഗ്രന്ഥത്തിനു് ബാലാഹ്വസ്വാമിചരണാഭരണം എന്ന പേരു നൽകിയിരി ക്കുന്നുവെന്നാണു് കാണിച്ചിരിക്കുന്നതു്.

ശ്രീ ആറന്മുള എം. കെ. നാരായണപിള്ള വൈദ്യൻ വൈദ്യശാസ്ത്രപാരങ്ഗതനും ചികിത്സാനിപുണനുമായ ഒരു മഹാവൈദ്യനെന്ന നിലയിലാണു് പ്രസിദ്ധിയാർജ്ജിച്ചിട്ടുള്ളതു്. എന്നാൽ അദ്ദേഹം മഹാപണ്ഡിതനും സഹൃദയനായ കവിശ്രേഷ്ഠനും കൂടിയായിരുന്നുവെന്നുള്ള വസ്തുത ഇന്നു് അധികമാളുകാംക്കു് അറിയാൻ പാടില്ല. സുപ്രസിദ്ധനായ മാലക്കര ആലപ്രത്തു് ശ്രീ. കൊച്ചുരാമൻപിള്ളയാശാൻെറ സന്നിധിയിൽനിന്നു് കാവ്യനാടകാലങ്കാരങ്ങളും ആയുർവ്വേദവും പഠിച്ചതിനുശേഷം മാവേലിക്കര പോയി, അഭിനവവാഗ്ഭടനെന്ന പേരിൽ പ്രസിദ്ധിയാജ്ജിച്ച വൃദ്ധരാജരാജവർമ്മ മൂത്തകോയിത്തമ്പുരാൻെറ കൂടെ താമസിച്ചു് ആയുർവ്വേദത്തിലുള്ള ഉപരിശാസ്ത്രങ്ങളും പരിശീലിക്കയും ചികിത്സാനൈപുണ്യം നേടുകയുംചെയ്ത ഒരു മഹാവൈദ്യനായിരുന്നു വിശ്രുതനായ ആറന്മുള ശ്രീ. നാരായണപിള്ള. അദ്ദേഹം ശ്രീനീലകണ്ഠതീർത്ഥപാദസ്വാമിസന്നിധിയിൽനിന്നു് ഷഡ്ദർശനങ്ങളും ഗ്രഹിച്ചതോടൊപ്പം രാജയോഗവും ബ്രഹ്മധ്യാനവും കൂടി പരിശീലിച്ചിട്ടുണ്ടായിരുന്നുവെന്നു് എനിക്കറിയാം. ശ്രീ. കൊച്ചുരാമൻപിള്ള വൈദ്യനിൽനിന്നും കാവ്യാദികാം പഠിക്കുന്നകാലത്തു് സരസകവി ശ്രീ. മൂലൂർ പത്മനാഭപ്പണിക്കർ തുടങ്ങിയ പല കവികളും അദ്ദേഹത്തിൻെറ സഹപാഠികളായിരുന്നു. പഠിക്കുന്ന കാലത്തുതന്നെ സംസ്കൃതഭാഷയിലും മലയാളഭാഷയിലും അവർ നല്ല നല്ല പദ്യങ്ങളും എഴുതുകയും ശ്രീ. രാമൻപിള്ളയാശാൻ അതു കണ്ടു് അവരെ അഭിനന്ദിക്കുകയും ചെയ്തിട്ടുണ്ടു്. ശ്രീ. മൂലൂർ മരിക്കുന്നിടംവരെ അവർ തമ്മിലുള്ള സൗഹൃദം പുലർത്തിക്കൊണ്ടിരുന്നു. അവരുടെ ലേഖപ്രതിലേഖങ്ങളുംതന്നെ പദ്യത്തിലായിരുന്നുവെന്നു് വൈദ്യൻ എന്നോടു പറഞ്ഞിട്ടുണ്ടു്. ലളിതകോമളങ്ങളായ പദങ്ങളും സംഗ്രഥിച്ചു് അതിവേഗത്തിൽ മനോഹരങ്ങളായ ശ്ലോകങ്ങളും രചിക്കുവാനുള്ള അസാധാരണമായ ഒരു കഴിവു് വാർദ്ധക്യാവസ്ഥയിൽപ്പോലും വൈദ്യനു് ഉണ്ടായിരുന്നുവെന്നു് പല ഘട്ടങ്ങളിലും എനിക്കനുഭവപ്പെട്ടിട്ടുണ്ടു്. ശ്രീനീലകണ്ഠചര്യാമൃതത്തിൽ ആദ്യത്തെ രണ്ടു സർഗ്ഗവും ബാലാഹ്വസ്വാമിചരണാഭരണവുമാണു് അദ്ദേഹത്തിൻെറ കൃതികളിൽ ആദ്യം (കൊല്ലവർഷം 1086)

പ്രസിദ്ധപ്പെടുത്തിയതു്. ശ്രീനീലകണ്ഠചര്യാമൃതം ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളുടെ ജീവചരിത്രം സംക്ഷേപിച്ചു് നാലു സർഗ്ഗങ്ങളിലായി വിരചിച്ച ഒരു ലഘുസംസ്കൃതകാവ്യമാണു്. അതിൽ ആദ്യത്തെ രണ്ടു സർഗ്ഗം ശ്രീ നാരായണപിള്ള വൈദ്യനും ഒടുവിലത്തെ രണ്ടു സർഗ്ഗം ശ്രീസ്വാമികളുടെ ശിഷ്യപ്രധാനനായ ശ്രീശിവപ്രസാദവിദ്യാഭാരതിയുമാണു് എഴുതിയതു്. പ്രസ്തുതഗ്രന്ഥമെഴുതി പ്രസിദ്ധപ്പെടുത്തുന്നതിനു് ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളുടെ അനുവാദം ചോദിച്ചപ്പോൾ തന്റെ ഗുരുനാഥനായ ചട്ടമ്പിസ്വാമിതിരുവടികളുടെ ചരിത്രമെഴുതാതെ തന്റെ ചരിത്രമെഴുതി പ്രസിദ്ധപ്പെടുത്താൻ അനുവദിക്കയില്ലെന്നു് അദ്ദേഹം മറുപടി പറഞ്ഞുവെന്നാണു് വൈദ്യൻ പറഞ്ഞിട്ടുള്ളതു്. അതനുസരിച്ചു് ശ്രീചട്ടമ്പിസ്വാമി തിരുവടികളുടെ ചരിത്രങ്ങൾ ശേഖരിച്ചു്എഴുതിയ ഗ്രന്ഥമാണു് പ്രസ്തുത ബാലാഹ്വസ്വാമിചരണാഭരണം. ഈ ഗ്രന്ഥം വായിക്കുമ്പോൾ ലളിതകോമളമാണെന്നു തോന്നുമെങ്കിലും പല ശ്ലോകങ്ങളുടേയും സാരം ഗ്രഹിക്കാൻ സംസ്കൃതത്തിൽ നല്ല പാണ്ഡിത്യമുള്ളവർപോലും വിഷമിക്കുന്നതു കണ്ടിട്ടുണ്ടു്. ഷഡ്ദർശനങ്ങളിൽ നല്ല അവഗാഹവും വിശേഷിച്ചും യോഗജ്ഞാനവിദ്യകളിൽ സമ്പ്രദായരീതിയിലുള്ള പരിശീലനവും സിദ്ധിച്ച ഒരു വിദ്വാനു മാത്രമേ ഈ ബാലാഹ്വസ്വാമിചരണാഭരണത്തിൽ പ്രതിപാദിച്ചിട്ടുള്ള വിഷയങ്ങളിൽ രസിക്കാനും അവയിൽ താദാത്മ്യം പ്രാപിക്കാനും കഴിയുകയുള്ളു. വിവിധശാസ്ത്രങ്ങളിൽ ഗ്രന്ഥകാരൻ ആർജ്ജിച്ച ജ്ഞാനവിജ്ഞാനങ്ങൾ ഈ ലഘുകാവ്യത്തിൽ നല്ലതുപോലെ സ്ഫുരിക്കുന്നുണ്ടു്. ശ്രീചട്ടമ്പിസ്വാമിതിരുവടികൾ പരിശീലിച്ച യോഗജ്ഞാനസാധനകൾ ഈ ഗ്രന്ഥത്തിലെപ്പോലെ ഇതുവരെ രചിക്കപ്പെട്ടിട്ടുള്ള മറ്റൊരു ചരിത്രത്തിൽനിന്നും ജിജ്ഞാസുക്കൾക്കു് ഗ്രഹിക്കാൻ സാദ്ധ്യമല്ലെന്നുള്ളതു് ചൂണ്ടിക്കാണിക്കാൻ ഞാൻ ആഗ്രഹിക്കുന്നു. ഈ ഈ ഗ്രന്ഥം അച്ചടിച്ചകാലത്തുതന്നെ പാശ്ചാത്യനാടുകളിലും പൗരസ്ത്യനാടുകളിലുമുള്ള പണ്ഡിതന്മാർക്കും സർവ്വകലാശാലകൾക്കും ഇതിന്റെ കോപ്പികൾ അയച്ചുകൊടുക്കുകയും വിദേശികളും പരദേശികളുമായ പല പണ്ഡിതന്മാരും ഗ്രന്ഥത്തെ

മുക്തകണ്ഠം പ്രശംസിച്ച് സംസ്കൃതത്തിലും ഇംഗ്ലീഷിലും ഗദ്യത്തിലും പദ്യത്തിലുമായി മറുപടി അയയ്ക്കുകയും ചെയ്തിട്ടുണ്ട്. പഴയ തലമുറക്കാരായ കേരളത്തിലെ സംസ്കൃത വിദ്വാന്മാർക്കും ബാലാഹ്വസ്വാമിചരണാഭരണം സുപരിചിതമായിരുന്നു. എന്നാൽ ഇന്നത്തെ തലമുറയ്ക്ക് ഇങ്ങനെയൊരു ഗ്രന്ഥം ഉള്ളതായിട്ടുപോലും അറിവില്ല. സംസ്കൃതവിദ്യാഭ്യാസം നിലച്ചതുകൊണ്ടും ഗ്രന്ഥം കിട്ടാനുള്ള പ്രയാസം കൊണ്ടുമാണ് ഈ നില വന്നുചേർന്നത്. ഇതുവരെ രചിക്കപ്പെട്ടിട്ടുള്ള ചട്ടമ്പിസ്വാമിതിരുവടികളുടെ ജീവചരിത്രങ്ങൾക്കെല്ലാം ആദികാരണമായി നിലകൊള്ളുന്നത് ബാലാഹ്വസ്വാമിചരണാഭരണമാണ്. അതിൽ അസംഭാവ്യതയോ അതിശയോക്തിയോ ഇല്ല. കാരണം ശ്രീചട്ടമ്പിസ്വാമിതിരുവടികളും അവിടുത്തെ പ്രധാനപ്പെട്ട അന്തേവാസികളും ജീവിച്ചിരുന്ന കാലത്താണ് ബാലാഹ്വസ്വാമിചരണാഭരണം പ്രസിദ്ധപ്പെടുത്തിയത്. പ്രസ്തുതഗ്രന്ഥം ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളുടെ പരിശോധനയ്ക്കുശേഷമാണ് അച്ചടിച്ചതെന്നും കേട്ടിട്ടുണ്ട്. അതുകൊണ്ട് ഇതിൽ വർണ്ണിച്ചിട്ടുള്ള വിഷയങ്ങൾ യഥാർത്ഥങ്ങളാണെന്ന് തീരുമാനിക്കുന്നതിൽ ഒരു തെററുമില്ല.

സംസ്കൃതഭാഷ പരിചയമില്ലാത്തവർക്കുകൂടി മനസ്സിലാകത്തക്കവണ്ണം മലയാളവ്യാഖ്യാനത്തോടുകൂടി ബാലാഹ്വസ്വാമിചരണാഭരണം വിട്ടുപോയിട്ടുള്ള ഏതാനും ഭാഗങ്ങൾകൂടി ചേർത്തു് പരിഷ്കരിച്ച് വീണ്ടും പ്രസിദ്ധപ്പെടുത്തണമെന്ന് ശ്രീ. ആയുർവ്വേദനാരായണപിള്ള വൈദ്യനോടുതന്നെ പല പ്രമുഖവ്യക്തികളും അഭ്യർത്ഥിച്ചിട്ടുണ്ട്. എന്നാൽ അദ്ദേഹത്തിനു് അതു് നടപ്പിൽവരുത്താൻ കഴിഞ്ഞില്ല. ശ്രീവൈദ്യൻെറ ആ അഭിലാഷം നിറവേററാൻ അദ്ദേഹത്തിൻെറ പ്രധാന ശിഷ്യനും ജാമാതാവും സുഗുണനിധിയുമായ റിട്ടയാർഡ് ആയുർവ്വേദ കോളേജ് പ്രൊഫസ്സർ ശ്രീ. കുമരകം പരമേശ്വരൻപിള്ള സന്നദ്ധനാകുകയും എല്ലാ നിലയിലും യോഗ്യതയുള്ള ഒരു പണ്ഡിതനെക്കൊണ്ടു് പ്രസ്തുതഗ്രന്ഥത്തിന് വിസ്തൃതമായ ഒരു

വ്യാഖ്യാനം എഴുതിച്ച് പ്രസിദ്ധപ്പെടുത്തുകയും ചെയ്തുവെന്നുള്ളത് കേരളീയർക്കാകമാനം സന്തോഷകരമായ സംഭവമായിരിക്കും. ഇതിൽ ശ്രീ. കുമരകത്തെ അഭിനന്ദിക്കാത്തവർ കേരളത്തിൽ അധികം കാണുമെന്നും തോന്നുന്നില്ല. ശ്രീകുമരകം വൈദ്യശാസ്ത്രത്തിലെന്നപോലെ ദർശനങ്ങളിലും പുരാണേതിഹാസങ്ങളിലും നാനാമുഖമായ പരിജ്ഞാനം സമ്പാദിച്ചിട്ടുള്ള ഒരു യോഗജ്ഞാനനിഷ്ഠൻകൂടിയാണ്.

ഇതിന്റെ വ്യാഖ്യാതാവ് റിട്ടയാർഡ് തിരുവനന്തപുരം സംസ്കൃതകോളേജ് പ്രിൻസിപ്പൽ പ്രൊ. കെ. ബാലരാമപ്പണിക്കർ എം. എ. ആണ്. തർക്കമഹോപാദ്ധ്യായൻ വേദാന്തശിരോമണി തുടങ്ങിയ വിവിധ ബിരുദങ്ങളാൽ വിഭൂഷിതനായ ശ്രീ. പണിക്കർ ഇന്നു കേരളത്തിലുള്ള ശാസ്ത്രപണ്ഡിതന്മാരിൽ ഉന്നതശീർഷനായ ഒരു മഹാവ്യക്തിയാണ്. ഗംഗാപ്രവാഹംപോലെ അനർഗ്ഗളം നിർഗ്ഗളിക്കുന്ന സുരഭാരതിയിൽ ഏതു വിഷയത്തെക്കുറിച്ചും വളരെനേരം പ്രഭാഷണം നടത്താനുള്ള കഴിവ് ശ്രീ. പണിക്കരെപ്പോലെ വിശാലഭാരതത്തിൽപ്പോലും ഇന്നു ജീവിച്ചിരിപ്പുള്ള പണ്ഡിതന്മാരിൽ ചിലർക്കുമാത്രമേ സമാർജ്ജിക്കാൻ കഴിഞ്ഞിട്ടുള്ളുവെന്നാണ് പല വിദ്വാന്മാരും അഭിപ്രായപ്പെടാറുള്ളത്. സംസ്കൃതഗദ്യരചനയിലെന്നപോലെ സംസ്കൃതഭാഷാപദ്യനിർമ്മിതിയിലും ഇദ്ദേഹം അസാധാരണസിദ്ധി നേടിയിട്ടുണ്ട്. ഒരു മഹാകവിയുടെ ഭാവനാസമ്പത്തും പക്വതയും സഹൃദയത്വവും നാനാമുഖമായ ജ്ഞാനവിജ്ഞാനങ്ങളും കവിതാചാതുര്യവും ശ്രീനാരായണവിജയം മഹാകാവ്യത്തിൽനിന്ന് നമുക്കു മനസ്സിലാക്കാൻ കഴിയും. ശ്രീമാധവാചാര്യരുടെ ശ്രീശങ്കരദിഗ്വിജയത്തോട് കിടപിടിക്കുന്ന ശ്രീനാരായണവിജയം സംസ്കൃതമഹാകാവ്യം രചിച്ച ശ്രീ ബാലരാമപ്പണിക്കർ സംസ്കൃതസാഹിത്യചരിത്രത്തിൽ മഹാകവികളുടെ പട്ടികയിൽപ്പെട്ടിരിക്കയാണ്. ശ്രീനാരായണഗുരുദേവന്റെ സന്ദേശങ്ങൾ ഗ്രന്ഥരചന പ്രഭാഷണങ്ങൾ തുടങ്ങിയ മാദ്ധ്യമങ്ങളിൽക്കൂടി ജനസാമാന്യത്തിനിടയിൽ പ്രചരിപ്പിച്ചുകൊണ്ടിരിക്കുന്ന ഒരു ധർമ്മപ്രചാരകൻകൂടി

യാണദ്ദേഹം. ശ്രീചട്ടമ്പിസ്വാമിതിരുവടികളേയും ശ്രീനാരായണഗുരുവിനേയുമാണ് അധുനാതനാചാര്യവര്യന്മാരിൽ കൂടുതലായി അദ്ദേഹം ആരാധിക്കുന്നത്. ഈ നിലയിൽ നോക്കുമ്പോഠം ബാലാഹ്വസ്വാമിചരണാഭരണം വ്യാഖ്യാനിക്കാനുള്ള അധികാരിതയും കർത്തവ്യവും ശ്രീപണിക്കർക്കുണ്ടെന്നു കാണാം. സംസ്കൃതഗ്രന്ഥങ്ങഠം ഇതിനുമുൻപും മലയാളത്തിൽ വ്യാഖ്യാനിച്ച് തഴക്കവും പഴക്കവും സിദ്ധിച്ച ഒരു പണ്ഡിതശ്രേഷ്ഠനാണ് ശ്രീബാലരാമപ്പണിക്കർ.

ഓരോ ശ്ലോകത്തിനും അന്വയം, അന്വയാർത്ഥം, പരിഭാഷ, വിവരണം, സാരം ഈ ക്രമത്തിലാണ് ബാലാഹ്വസ്വാമിചരണാഭരണം ശ്രീ. പണിക്കർ വ്യാഖ്യാനിച്ചിരിക്കുന്നത്.

**'പദച്ഛേദഃ പദാർത്ഥോക്തിർ-**
**വിഗ്രഹോവാക്യയോജനാ;**
**ആക്ഷേപസ്യ സമാധാനം**
**വ്യാഖ്യാനം പഞ്ചലക്ഷണമ്'.**

എന്നാണ് പൂർവ്വാചാര്യന്മാർ വ്യാഖ്യാനത്തിന് ലക്ഷണം കൊടുത്തിരിക്കുന്നത്. ഗദ്യത്തിലേയോ പദ്യത്തിലേയോ പദങ്ങഠം തിരിക്കുക, അവയ്ക്ക് അർത്ഥം കൊടുക്കുക, സമസ്തപദങ്ങളെ വേർതിരിച്ച് പദാർത്ഥം ബോധിപ്പിക്കുക, വാക്യങ്ങളെ അന്വയക്രമത്തിൽ യോജിപ്പിക്കുക, ഗ്രന്ഥത്തിൽ ഉഠംക്കൊള്ളിച്ചിരിക്കുന്ന വിഷയങ്ങളിലുണ്ടാകുന്ന ആക്ഷേപങ്ങഠംക്കു സമാധാനം നല്കുക ഇങ്ങനെയുള്ള അഞ്ചു ലക്ഷണങ്ങഠം വ്യാഖ്യാനത്തിനുണ്ടായിരിക്കണമെന്നാണ് നിയമം. പണിക്കർ അന്വയം അന്വയാർത്ഥം ഇവ രണ്ടിലുമായി പദച്ഛേദവും പദാർത്ഥോക്തിയും വാക്യയോജനയും പരിഭാഷയിൽ വിഗ്രഹവും വിവരണത്തിലും സാരത്തിലുമായി ആക്ഷേപത്തിനുള്ള സമാധാനവും രേഖപ്പെടുത്തിയിട്ടുണ്ട്. അതിനാൽ വ്യാഖ്യാനലക്ഷണം ഈ വ്യാഖ്യാനത്തിൽ സമന്വയിക്കുന്നുണ്ടെന്ന് വ്യക്തമാകുന്നു. ജിജ്ഞാസുക്കഠംക്ക് അനുഗ്രഹപ്രദവും പണ്ഡിതന്മാർക്ക് ആനന്ദ

സന്ദായകവുമായ ഒരു വ്യാഖ്യാനമാണിതു്. വ്യാഖ്യാനം വായിച്ചു കഴിഞ്ഞാൽ ശ്രദ്ധാലുക്കൾക്കു് ആശയങ്ങളിൽ ഒരു സംശയവും ഉണ്ടാവുകയില്ല. ഗുരുമുഖത്തുനിന്നു പഠിച്ചാലുണ്ടാകുന്ന പ്രയോജനം ഇതിൽനിന്നു സിദ്ധിക്കുന്നതാണു്. വ്യാഖ്യാതാവിന്റെ നാനാമുഖമായ പാണ്ഡിത്യവും വിചാരശീലവും പ്രതിപാദന ചാതുര്യവും ഈ വ്യാഖ്യാനത്തിൽ എല്ലായിടത്തും തെളിഞ്ഞു കാണുന്നുണ്ടു്. അതിനാൽ ഈ ഒരു ഗ്രന്ഥം പഠിച്ചാൽ മതി ശ്രീചട്ടമ്പിസ്വാമിതിരുവടികൾ പരിശീലിച്ചു് ജീവിതത്തിൽ പകർത്തിയ യോഗവേദാന്തശാസ്ത്രങ്ങളിൽ നല്ല വൈദഗ്ദ്ധ്യം സമ്പാദിക്കാൻ. വ്യാഖ്യാനത്തിലെ വിവരണങ്ങൾവഴിയാണു് ശ്രീ. പണിക്കർ തന്റെ നാനാമുഖമായ ജ്ഞാനവിജ്ഞാന സമ്പത്തു് ജിജ്ഞാസുക്കൾക്ക പകർന്നുകൊടുക്കുന്നതു്. ഉദാഹരണത്തിനു് ചില വിവരണങ്ങളിലേക്കു് ശ്രദ്ധാലുക്കളുടെ ശ്രദ്ധയെ ക്ഷണിക്കുന്നു: ഒന്നാം സർഗ്ഗം 4-ാം ശ്ലോകത്തിന്റെ വിവരണം 2-ൽ വിദ്വത്സന്ന്യാസിയെന്ന പദത്തിനു് കൊടുക്കുന്ന വിവരണം നോക്കുക. ഇതു വായിച്ചാൽ സന്ന്യാസികളെക്കുറിച്ചുള്ള പൂർണ്ണമായ വിവരണം ശ്രദ്ധാലുക്കൾക്ക ലഭിക്കുന്നതാണു്. ഗുരുവിനെ ഉപസദിച്ചു് സാധനകൾ പരിശീലിക്കാതെ കാവിമുണ്ടുമാത്രം സന്ന്യാസിലക്ഷണമായി സ്വീകരിക്കുന്നവരാണല്ലോ നമ്മുടെ നാട്ടിൽ കാണുന്ന പല സന്ന്യാസിമാരും. അങ്ങനെയുള്ളവരെ മഹാസിദ്ധന്മാരായി കണക്കാക്കി പൂജിക്കുന്നവരും കുറവല്ല. എന്നാൽ സന്ന്യാസി ആരാണു്? അദ്ദേഹം എന്തെല്ലാം പഠിക്കുകയും പരിശീലിക്കുകയും വേണം? ജ്ഞാനവിജ്ഞാനങ്ങളുടെ വ്യത്യാസംകൊണ്ടു് സന്ന്യാസികളിൽ ഏതെല്ലാം നിലയിൽപ്പെട്ടവരുണ്ടു്?—എന്നുള്ള ചോദ്യങ്ങൾക്കു് ഈ വിവരണത്തിൽ സ്പഷ്ടമായ സമാധാനം നല്കുന്നുണ്ടു്. ഏഴാം ശ്ലോകം വിവരണം 1-ൽ മായയും വിഭ്രാന്തി വികാരങ്ങളും വിവരിക്കുന്ന കൂട്ടത്തിൽ വേദാന്തശാസ്ത്രത്തിലെ മുഖ്യവും ദുർഗ്രഹവുമായ മായാവാദം പാണ്ഡിത്യപൂർണ്ണമായ ശൈലിയിൽ ഹൃദ്യമായി വിവരിച്ചിരിക്കുന്നു. അതുപോലെ 25-ാം ശ്ലോകം വിവരണം 1-ൽ സാംഖ്യശാസ്ത്രത്തേയും വിവരണം 2-ൽ പാതഞ്ജലദർശനത്തേയും വിവരണം 3-ൽ

ഭാവനയും ആത്മയോഗവും എന്ന വിഷയത്തേയും സംഗ്രഹിച്ചു വിവരിക്കുന്നതു് എത്ര ഹൃദ്യമായിരിക്കുന്നു. 29-ാം ശ്ലോകം വിവരണം 2-ൽ ധൗതികബന്ധവസ്തികം എന്ന പദങ്ങൾക്കു കൊടുത്തിരിക്കുന്ന വിവരണംവഴി ഹഠയോഗത്തിൽ പ്രതിപാദിച്ചിരിക്കുന്ന ശരീരശുദ്ധികരമായ ഷട്ക്കർമ്മങ്ങൾ പഠിതാക്കൾക്കു് നല്ലതുപോലെ ഗ്രഹിക്കാൻ കഴിയും. ഇങ്ങനെ എടുത്തു പറഞ്ഞാൽ എല്ലാ ശ്ലോകങ്ങളിലേയും വിവരണം ചൂണ്ടിക്കാണിക്കേണ്ടിവരും. അതുകൊണ്ടു് നിർത്തുന്നു. ശ്രീ. ബാലരാമപ്പണിക്കരെപ്പോലെയുള്ള ഒരു മഹാമനീഷിക്കല്ലാതെ സാധാരണ പണ്ഡിതന്മാർക്കു് ബാലാഹപസ്വാമിചരണാഭരണത്തിനു് ഇതുപോലെ വിസ്തൃതവും വിജ്ഞാനപ്രദവുമായ ഒരു വ്യാഖ്യാനം എഴുതാൻ സാദ്ധ്യമല്ലെന്നു പറയുവാൻ എനിക്കൊരു മടിയുമില്ല. എന്നാൽ അലസന്മാരും ജ്ഞാനലവദുർവിദഗ്ധൻമാരുമായ പണ്ഡിതമാന്യന്മാർ ഈ വ്യാഖ്യാനത്തിനു് പരപ്പു കൂടിപ്പോയി എന്നു പറഞ്ഞേക്കും. പിപഠിഷുക്കളായ ശ്രദ്ധാലുക്കളുടെ ജിജ്ഞാസാശമനത്തിനുവേണ്ടിയാണല്ലോ ഒരു ഗ്രന്ഥത്തിനു വ്യാഖ്യാനമെഴുതുക. അതു സാധിക്കുന്നതാണു് ആ വ്യാഖ്യാനത്തിൻെറ പ്രയോജനവും. ആ പ്രയോജനം ഈ വ്യാഖ്യാനത്തിൽനിന്നു് സിദ്ധിക്കുമെന്നുള്ളതിൽ എനിക്കു യാതൊരു സംശയവുമില്ല. ഈ ബാലാഹപസ്വാമിചരണാഭരണം എന്ന ലഘുകാവ്യത്തിലെ ആശയങ്ങൾ സുസ്പഷ്ടമാക്കി ഭാഷാഭാഷ്യരൂപത്തിൽ കേരളീയർക്കു പകർന്നുകൊടുത്ത ശ്രീ. ബാലരാമപ്പണിക്കരെ എത്ര അഭിനന്ദിച്ചാലും കൂടിപ്പോകുമെന്നു തോന്നുന്നില്ല. ഇതുപോലെയുള്ള വിശിഷ്ടഗ്രന്ഥങ്ങൾ വ്യാഖ്യാനിച്ചു് നമ്മുടെ നാട്ടുകാർക്കു് മേലിലും ശ്രേയോമാർഗ്ഗം കാണിച്ചുകൊടുക്കുന്നതിനുള്ള ആരോഗ്യവും ദീർഘായുസ്സും അദ്ദേഹത്തിനു് ഉണ്ടാകട്ടെ. എന്ന ആശംസയാണു് ഈ വ്യാഖ്യാനം വായിച്ചു തീർന്നപ്പോൾ എൻെറ ഹൃദയത്തിൽനിന്നു് ഉയർന്നു വന്നതു്.

ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ ജീവിതചരിത്രമാണല്ലോ ഈ ലഘു കാവ്യത്തിലെ വർണ്ണനയ്ക്കു വിഷയമായിട്ടുള്ളതു്.

ഒരു ചരിത്രസംഗ്രഹമെന്ന നിലയിൽ ഈ ഗ്രന്ഥംകൊണ്ടു് വായനക്കാരുടെ ചരിത്രപുരുഷവിഷയകമായ ജിജ്ഞാസ പൂർണ്ണമായി ശമിക്കുകയില്ല. ശ്രീചട്ടമ്പിസ്വാമിതിരുവടികൾ ജനിച്ച നാടിന്റേയോ വീടിന്റേയോ പിതാവിന്റേയോ പഠിപ്പിച്ച ആചാര്യന്മാരുടേയോ പേരും വിവരണവും ഇതിൽനിന്നു ലഭിക്കുന്നതല്ല. അതുപോലെ സന്ന്യാസിശിഷ്യന്മാരെ സാമാന്യമായി പറഞ്ഞിട്ടു് ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളെ മാത്രമേ വിശേഷരൂപത്തിൽ വർണ്ണിക്കുന്നുള്ളു.

**'ആരാധ്യപാദസ്യ മുനേരമുഷ്യ**
**ശിഷ്യത്വയോഗേന പരം വിശുദ്ധഃ;**
**പ്രബുദ്ധതത്ത്വാ യതയോഽപി കേചിത്**
**സദ്രൂപമുക്താ വിലസന്തി സന്തഃ'.**

എന്നു് ദ്വിതീയസർഗ്ഗം 26-ാം ശ്ലോകത്തിൽ സന്ന്യാസിശിഷ്യന്മാരെപ്പററി സാമാന്യമായേ വർണ്ണിക്കുന്നുള്ളു. ഈ ശ്ലോകത്തിലെ വിലസന്തി എന്ന പദം വിജയന്തി എന്നു തെററായാണു് അച്ചടിച്ചിരുന്നതു്. അതു് വിലസന്തി എന്നു തിരുത്തി ഗ്രന്ഥകാരൻ ശ്രീ തീർത്ഥപാദപരമഹംസസ്വാമികൾക്കു കൊടുത്ത ഒരു പുസ്തകമാണു് എന്റെ കൈവശമുള്ളതു്. എന്നാൽ പണിക്കർ 'സ്മ ജയന്തി' എന്ന പാഠമാണു് സ്വീകരിച്ചിരിക്കുന്നതു്. ''ആരാധ്യപാദനായിരിക്കുന്ന ഈ മുനിയുടെ ശിഷ്യത്വംകൊണ്ടു് പരിശുദ്ധന്മാരും തത്ത്വജ്ഞാനികളുമായിത്തീർന്ന ചില സന്ന്യാസിമാർ ജീവന്മുക്തന്മാരായി വിജയിച്ചിരുന്നു'' എന്നേ അതിനർത്ഥം കിട്ടുകയുള്ളു. ജീവന്മുക്തന്മാരായ നിലയ്ക്കു് വിലസന്തിയെന്ന പാഠമാണു് യോജിക്കുന്നതെന്നു തോന്നുന്നു. അക്കാലത്തു് ശ്രീനാരായണഗുരുസ്വാമികളും ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളും ശ്രീതീർത്ഥപാദപരമഹംസസ്വാമികളുമായിരുന്നു ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ പ്രധാനപ്പെട്ട സന്ന്യാസിശിഷ്യന്മാർ. അതുപോലെ വെറ്റക്കരെ നാട്ടു ശ്രീ. രാമൻപിള്ള, കളുവേലിൽ ശ്രീ. കൃഷ്ണൻവൈദ്യൻ നന്ത്യാർവീട്ടിൽ ശ്രീ. പരമേശ്വരൻപിള്ള തുടങ്ങി പ്രസിദ്ധന്മാരായ പല ഗൃഹസ്ഥശിഷ്യന്മാരും അന്നു ജീവിച്ചിരിപ്പുണ്ടാ

യിരുന്നു അങ്ങനെയിരിക്കെ ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ പ്രധാനശിഷ്യനായി ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളേയും അദ്ദേഹത്തിൻെറ ചില ശിഷ്യന്മാരേയും മാത്രം വർണ്ണിക്കയും ശ്രീനാരായണഗുരുസ്വാമികളേയും ശ്രീതീർത്ഥപാദപരമഹംസസ്വാമികളേയും മററും പേരുപറയാതെ വിടുകയും ചെയ്തതെന്താണെന്നു് പല മഹാന്മാരും ചോദിച്ചിട്ടുണ്ടു്. ഗ്രന്ഥകാരൻ തൻെറ ഗുരുവിനോടുള്ള ഭക്തിബഹുമാനാതിരേകംകൊണ്ടാണു് അങ്ങനെ ചെയ്തതെന്നു് ചിലരെല്ലാം അക്കാലത്തു് അഭിപ്രായപ്പെടാതെയുമിരുന്നില്ല. ശ്രീ. കുമാരനാശാനും കൂട്ടരും ശ്രീനാരായണഗുരുവിൻെറ യോഗവിദ്യോപദേഷ്ടാവു് തൈക്കാട്ടു് അയ്യാവാണെന്നു് അഭിപ്രായപ്പെടുകയും ഈഴവസമുദായത്തിൽ പല യുവനേതാക്കളും ആ ആശയം പ്രചരിപ്പിക്കുകയും ചെയ്തിരുന്ന കാലമായിരുന്നു അതു്. അതുകൊണ്ടു് അങ്ങനെയുള്ള ആളുകളുടെ വാദത്തിനു വിഷയമാകേണ്ട എന്നു കരുതിയാണു് ഈ ഗ്രന്ഥത്തിൽ ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ ശിഷ്യന്മാരുടെ കൂട്ടത്തിൽ ശ്രീനാരായണഗുരുസ്വാമികളുടെ പേരു് എടുത്തു പറയാതിരുന്നതെന്നും ഒരഭിപ്രായമുണ്ടു്. കൊല്ലവർഷം 1092 തുലാമാസം 12-ാം തീയതിയിലെ ഡയറിക്കുറിപ്പിൽ ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ പ്രസ്തുതവിഷയത്തെക്കുറിച്ചു പരാമർശിച്ചിരിക്കുന്നതു് ശ്രീനീലകണ്ഠതീർത്ഥപാദസ്വാമിചരിത്രസമുച്ചയം 592—ാം പേജിൽ രേഖപ്പെടുത്തിയിട്ടുണ്ടു്: ...............''ചിലരുടെ അല്പത്വംകൊണ്ടു് അദ്ദേഹത്തിൻെറ-ശ്രീനാരായണഗുരുവിൻെറ-കാരണഗുരുവെന്നു പറയാൻ ഒരാളില്ലെന്നു പറകയും പത്രത്തിലേററുകയും ചെയ്യുന്നു. ടിയാർക്കു് യോഗവും ബ്രഹ്മവിദ്യയും ഉപദേശിച്ചു്, കൂടിയിരുത്തി ബഹുസംവത്സരക്കാലം അവരെ ശീലിപ്പിച്ച ആ മഹാനുഭാവനു്-ചട്ടമ്പിസ്വാമിതിരുവടിക്കു്—ലോകഗുരുപ്പട്ടം ഇല്ലാഞ്ഞിട്ടായിരിക്കാം ഇങ്ങനെ പറയാൻ ഇടയായതു്. എന്നാൽ വളരെ അവസ്ഥയുണ്ടെന്നു് ഇന്നു ഭൂമിയിൽ മുന്നണിക്കാർ വിചാരിക്കുന്ന 'ആർച്ച്ബിഷപ്പിനെ'യോ പോപ്പിനേയോ ഗുരുവെന്നു വയ്ക്കുന്നതു കൊള്ളാമായിരിക്കുമെന്നു ചിലർ പറയുന്നു. അച്ഛനമ്മമാരെ മാററിമറിച്ചു പറഞ്ഞു് കാര്യം നേടുന്നവർ ഈ ലോക

ത്തിൽ ധാരാളം ഉണ്ട്. 'സാധാരണ ഒരു ഗുരു വിനെപ്പോലും നിഷേധിക്കുന്നവർ ഹിന്ദുക്കളിൽ ചുരുങ്ങും. 'ജാഗ്രദവസ്ഥയിൽ സുഷുപ്തി'യെന്നു പറയുന്ന യോഗവിസ്മൃതിസ്ഥാനത്തെത്തി ശൗചാദികരംപോലും മറക്കത്തക്ക പരിപാകത്തിൽ ഗുരുവിനെ സ്മരിക്കയില്ലെന്നു വരാം. അപ്പോരം സമുദായനേതൃത്വവും മററും ഉണ്ടാകയില്ലെന്ന് ഓർത്താൽ നന്നായി. ശ്രീനാരായണഗുരു ചട്ടമ്പിസ്വാമിയെന്നും, ഷണ്മുഖദാസരെന്നും ശ്രീവിദ്യാധിരാജതീർത്ഥപാദപരമഭട്ടാരസ്വാമിയെന്നും പേരുള്ള എൻെറ തിരുവടിയുടെ ആദ്യത്തെ ശിഷ്യനാണ്. ഈ ഭാഗം ചില കുബുദ്ധികളൊഴിച്ച് അവരിലും ശ്ലാഘ്യസ്വഭാവമുള്ളവർ സമ്മതിക്കുന്നുണ്ട്. ഈ വക്രബുദ്ധികളുടെ ആക്ഷേപിക്കലിനെ ഭയന്നാണ് 'സദ്ഗുരുസർവ്വസ്വത്തിൽ അദ്ദേഹത്തെ പ്രഥമശിഷ്യനായി ചേർക്കാതിരുന്നത്. അതിനു മുഖവുര (Introduction) എഴുതിയ വി. ജി. രാമൻമേനോൻ എം. എ 'നാണുഗുരുവിനെ ആദ്യശിഷ്യനെന്നു പറയാത്തതു നന്നായില്ല. അന്യർ നിരസിച്ചു പറഞ്ഞാലും നാരായണഗുരു അവർകരം അങ്ങനെ വിചാരിക്കാനും പറയാനും സന്നദ്ധനാകാത്തതുകൊണ്ട് ചേർക്കേണ്ടതായിരുന്നു' എന്നു പറയുകയുണ്ടായി. ഗ്രന്ഥകർത്താ ദൂരസ്ഥനായിരുന്നതിനാലും, 'കാശിയിലെ മഹാമണ്ഡലശാസ്ത്രപ്രകാശസമിതി പ്രസ്സ'കാരുമായി എഴുത്തുകുത്തുകരം നടത്തിക്കഴിഞ്ഞിരുന്നതിനാൽ താമസിപ്പാൻ തരമില്ലാതെ തീർന്നതുകൊണ്ടും ഭേദഗതി ചെയ്‌വാൻ തരമായില്ല.

...........ശ്രീസുരേശ്വരാചാര്യരും ശ്രീപത്മപാദാചാര്യരും തമ്മിലെന്നപോലെ സ്വാമിപാദശിഷ്യരും എൻെറ സതീർത്ഥ്യരുമായ ചിലർ ഇക്കാരണത്താൽ ഇദ്ദേഹത്തോടു സ്പർദ്ധയുള്ളവരല്ലയോ എന്നു ശംകയുണ്ടെങ്കിലും എനിക്കദ്ദേഹത്തെക്കുറിച്ച്, ഗുരുപാദങ്ങളിലെന്നപോലെ സ്നേഹബഹുമാനമാണുള്ളത്. ഇതിനു കാരണം. ടിയാർ എന്നെക്കാരം പത്തു പന്ത്രണ്ടു വർഷങ്ങരംക്കുമുമ്പ് സ്വാമിപാദങ്ങളെ പരിചരിച്ച് അപരോക്ഷജ്ഞാനം സമ്പാദിച്ചയാളാണെന്നുള്ള സംഗതിയാകുന്നു. 'യോ ഭവേത് പൂർവ്വസന്ന്യാസീ തുല്യോ വാ ധർമ്മതോ യദി; തസ്മൈ

പ്രണാമഃ കർത്തവ്യഃ' എന്ന ശ്രുതിപ്രകാരം തന്നെക്കാരം മുൻപ് ഉത്തമാശ്രമത്തിൽ കയറിയ ആരം വന്ദ്യനാണല്ലോ. സതീർത്ഥ്യനാകിലോ പിന്നെ പറയാനുണ്ടോ? അപ്പോരം അന്യാദൃശസ്നേഹബഹുമാനങ്ങരംക്കു പ്രഥമശിഷ്യൻ എന്ന അവസ്ഥയല്ലാതെ എന്താണു ഹേതു.

ജാതിഭേദം സത്യമെന്നിരുന്ന മൂഢാവസ്ഥയിൽപ്പോലും ഇദ്ദേഹത്തെ ബ്രഹ്മവിത്ത് എന്ന നിലയിൽ ഋഷിയായിട്ടാണ് ഞങ്ങരം വിചാരിച്ചിരുന്നത്. ഇപ്പോഴാകട്ടെ ജ്ഞാനിയെന്നതു വെറും കല്പനയാണെന്നും, 'അഥബ്രാഹ്മണം' എന്ന വേദവചനപ്രകാരം ബ്രഹ്മജ്ഞനായ ബ്രാഹ്മണനാണെന്നും ഉറപ്പാകയാൽ ജാതിയെപ്പറഞ്ഞതിൽ ശംകിക്കാനിടയില്ല. കുദൃഷ്ടിയുടെ തെററിദ്ധാരണ മാററാൻ ഇത്രയും പറഞ്ഞുപോയതാണ്.''

ഈ കുറിപ്പുകൊണ്ട് ശ്രീനാരായണഗുരുസ്വാമികളെ ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ പ്രഥമശിഷ്യനും ബ്രഹ്മജ്ഞനായ ബ്രാഹ്മണനും എന്നീ നിലകളിലാണ് ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികരം ബഹുമാനിച്ചിരുന്നതെന്നു സിദ്ധിക്കുന്നു. കൊല്ലവർഷം 1084-ലും മററും ശ്രീനാരായണഗുരുസ്വാമികരംക്ക് ഈഴവസമുദായത്തിൻെറ നേതാവും ആചാര്യനും എന്ന നിലയിൽ മാത്രമേ സാർവ്വത്രികമായ അങ്ഗീകാരം സിദ്ധിച്ചിരുന്നുള്ളു. ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ സമ്പർക്കം കൊണ്ടും മററും സവർണ്ണരിൽ കുറെയാളുകരംക്ക് അദ്ദേഹം ബ്രഹ്മനിഷ്ഠനായ ഒരു മഹാത്മാവാണെന്ന് അറിയാമായിരുന്നെങ്കിലും എല്ലാവരും അന്ന് അതങ്ഗീകരിച്ചിരുന്നില്ല. അതുപോലെ കേരളത്തിനു വെളിയിൽ അക്കാലത്ത് ഇന്നത്തെപ്പോലെ ശ്രീനാരായണഗുരുസ്വാമികളുടെ പ്രശസ്തി വ്യാപിച്ചിരുന്നുമില്ല. അദ്ദേഹത്തിൻെറ തത്ത്വജ്ഞാനപരങ്ങളായ കൃതികരംക്കും വലിയ പ്രചാരം സിദ്ധിക്കാത്ത കാലമായിരുന്നു അത്. എന്നാൽ ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികരം അക്കാലത്ത് സർവ്വശാസ്ത്രപാരങ്ഗതനായ ഒരു പണ്ഡിതൻ, കവി, യോഗവേദാന്തപാരങ്ഗതൻ ഈ നിലകളിൽ ഇന്ത്യയിൽ മാത്രമല്ല വിദേശങ്ങളിലുള്ള സംസ്കൃതപണ്ഡിതന്മാരുടെ ഇടയിൽപ്പോലും

സ്വസംസ്കൃതകൃതികൾവഴി പ്രഖ്യാതനായിരുന്നു എന്നുള്ളതും പ്രസ്താവ്യമാണ്. ശ്രീനാരായണഗുരുസ്വാമികൾക്കു ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളുടെ നേരേ വളരെ മതിപ്പും ആദരവും ഉണ്ടായിരുന്നുവെന്ന് ആ മഹാത്മാക്കൾതമ്മിൽ നടന്നിരുന്ന ചില സംഭാഷണങ്ങൾ ശ്രീനീലകണ്ഠതീർത്ഥപാദസ്വാമി ചരിത്രസമുച്ചയത്തിൽ വായിച്ചിട്ടുള്ളവർക്കു മനസ്സിലാകും. ആ നിലയ്ക്ക് ബാലാഹസ്വാമിചരണാഭരണത്തിൽ ശ്രീനാരായണഗുരുസ്വാമികളുടെ പേരു ചേർക്കാതിരുന്നത് അദ്ദേഹം സൂചിപ്പിച്ച കാരണംകൊണ്ടുമാത്രമാകാനേ തരമുള്ളു. എന്നാൽ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ എഴുതിയ ദേവാർച്ചാപദ്ധതിയുടെ ഭൂമികയിൽ—''യോഗജ്ഞാനപാരങ്ഗമതയ്ക്ക്—യോഗജ്ഞാനപ്രമേയങ്ങളെ സമ്പ്രദായരീത്യാ ഗ്രഹിക്കുകയും പരിശീലിക്കുകയും ചെയ്ത് ആരൂഢപദത്തിലെത്തുന്നതിന്—അനേകസംവത്സരക്കാലം എന്നോടുകൂടി വസിച്ചിട്ടുള്ള എന്റെ പ്രഥമശിഷ്യൻ നാരായണഗുരു എന്നു പറയുന്ന ആൾ ആ സമുദായത്തിന്റെ അഭ്യുത്ഥാനത്തിനായി അവരുടെയിടയിൽ ദേവാർച്ചാദിയെ പുരസ്കരിച്ച് ബഹുവിധ കാര്യങ്ങളിൽ സ്വാതന്ത്ര്യം ഉണ്ടാക്കിയതുപോലെ മറ്റൊരു സമുദായത്തിന് സ്വയംകൃതാനർത്ഥനിലയിൽ വന്നുകൂടിയ അന്യേച്ഛാധീനവൃത്തിയെ നിഷ്ക്കാസനം ചെയ്യുവാൻ ഇങ്ങനെ ഗ്രന്ഥകരണാദിയിൽ പ്രവർത്തിക്കുന്നതു് ഗൗണാത്മതാദ്ധ്യാസദൃഷ്ട്യാ ചാരിതാർത്ഥ്യജനകമാകുന്നു''— എന്നു രേഖപ്പെടുത്തിയിട്ടുണ്ട്. അതുപോലെ നവമഞ്ജരികയുടെ ആദിയിൽ—''ശിശുനാമഗുരോരാജ്ഞാം കരോമിശിരസാവഹൻ നവമഞ്ജരികാം ശുദ്ധീകർത്തുമർഹന്തി കോവിദാഃ''എന്ന് നാരായണഗുരുസ്വാമികളും ശിശുനാമഗുരു എന്ന പേരിൽ കുഞ്ഞൻപിള്ള— ചട്ടമ്പിസ്വാമിതിരുവടികളെ സ്മരിക്കുന്നുണ്ട്. ഈ രണ്ടു തെളിവുകളിൽ കൂടുതലായി ഈ വിഷയത്തിൽ വേറൊരു തെളിവും ഹാജരാക്കാൻ സാദ്ധ്യമല്ലെന്നുള്ളത് അനിഷേധ്യമായ ഒരു വാസ്തവമാണ്. ഈ ദൃഷ്ടിയിൽ ആരെന്തു പറഞ്ഞാലും എഴുതിയാലും ശ്രീനാരായണഗുരുസ്വാമികളുടെ പേരു് ബാലാഹസ്വാമിചരണാഭരണത്തിൽ ചേർക്കേണ്ടതായിരുന്നുവെന്നാണ് നിഷ്പക്ഷമതികളായ പല പണ്ഡിതന്മാരും അഭിപ്രായപ്പെട്ടിട്ടുള്ളതു്.

ഗ്രന്ഥകാരനായ വൈദ്യൻ ആറന്മുള ശ്രീ. എം. കെ. നാരായണപിള്ളയും ആ വാസ്തവം സമ്മതിച്ച് ബാലാഹ്വസ്വാമിചരണാഭരണത്തിൽ ചേർക്കുവാൻ ശ്രീനാരായണഗുരുസ്വാമികളെക്കുറിച്ച് മൂന്നു ശ്ലോകവും ശ്രീതീർത്ഥപാദപരമഹംസസ്വാമികളെക്കുറിച്ച് രണ്ടു ശ്ലോകവും മററു ചില ഗൃഹസ്ഥശിഷ്യന്മാരെക്കുറിച്ച് ഓരോ ശ്ലോകവും എഴുതി ഒരിക്കൽ എന്നെ കാണിക്കയും അതുകൂടി ചേർത്ത് പ്രസ്തുതഗ്രന്ഥം പരിഷ്ക്കരിച്ച് അച്ചടിപ്പിക്കണമെന്ന് പറയുകയും ചെയ്തു. ആ ശ്ലോകങ്ങളിൽ ചിലത് ഞാൻ പകർത്തിയെടുത്തിട്ടുണ്ടായിരുന്നു. 25 വർഷം മുൻപു നടന്ന സംഭവമാണിത്. ഇപ്പോഠം നോക്കിയപ്പോഠം എൻെറ കൈവശം ഉണ്ടായിരുന്ന ശ്ലോകങ്ങഠം കാണുന്നില്ല. ധന്വന്തരിമഠത്തിലും നോക്കിയിട്ട് അതു കണ്ടില്ലെന്നാണ് ശ്രീകുമരകം പറയുന്നത്.

ഈ ഗ്രന്ഥത്തിൽ സാധാരണ ജീവചരിത്രസംഗ്രഹങ്ങളിൽ ഇല്ലാത്ത പല വിശേഷതകളും ഉണ്ടെന്ന് നേരത്തെ സൂചിപ്പിച്ചിട്ടുണ്ടല്ലോ. ഷട്കർമ്മങ്ങഠംകൊണ്ട് ശരീരശുദ്ധി വരുത്തി ആസനങ്ങഠം വിവിധകുംഭകങ്ങഠം ഖേചരി മുതലായ മുദ്രകഠം തുടങ്ങിയവകൊണ്ട് പ്രാണാപാനന്മാരെ ഏകീകരിച്ച് ഭാവനാമയമായ രാജയോഗപരിശീലനംവഴി നിർവ്വികല്പസമാധിയിലെത്തിയ ശ്രീചട്ടമ്പിസ്വാമിതിരുവടികഠം യദൃച്ഛയാ കണ്ടുമുട്ടിയ അവധൂതഗുരുവിൽനിന്ന് സിദ്ധിച്ച മഹാവാക്യോപദേശശ്രവണത്താൽ അവിദ്യ നശിച്ച് 'അഹം ബ്രഹ്മാസ്മി'യെന്നുള്ള പ്രത്യഭിജ്ഞാനമാർന്ന് ജീവന്മുക്തിരസം നുകർന്നുകൊണ്ട് ഒരു അതിവർണ്ണാശ്രമിയുടെ നിലയിൽ പ്രാരബ്ധാനുസാരം ജീവിതലീല നിർവ്വഹിച്ചിരുന്നു. ആ ലീലയിൽ സമുദായോദ്ധാരണം, സംഗീതസാഹിത്യാദികലാപ്രകടനങ്ങഠം, ബ്രഹ്മവിദ്യാസമ്പ്രദായസ്ഥാപനം, ഗ്രന്ഥരചന, ശിഷ്യസമ്പത്ത് തുടങ്ങി പലതും അടങ്ങിയിരുന്നു. എന്നാൽ അതിലൊന്നും അവിടുത്തേക്ക് കർത്തൃത്വാഭിമാനം ലേശംപോലും ഉണ്ടായിരുന്നു. ഇങ്ങനെയുള്ള ചരിത്രം ഈ ലഘുകാവ്യത്തിൽനിന്നു ജിജ്ഞാസുക്കഠംക്ക് വ്യക്തമായി മനസ്സിലാകും. 'സർവ്വജ്ഞനും ഋഷിയും പരിപൂർണ്ണകലാനിധിയു'മായ സദ്

ഗുരുവെന്ന് ഭക്തിബഹുമാനപൂർവ്വം ശ്രീനാരായണഗുരുസ്വാമികളും 'പ്രത്യഗ്രശങ്കര'നെന്ന് മഹാകവി ഉള്ളൂരും 'സർവ്വകലാവല്ലഭ'നെന്ന് മഹാകവി വള്ളത്തോളും വാഴ്ത്തിയിട്ടുള്ള പ്രാതഃസ്മരണീയനായ ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ ആദ്യത്തെ ജീവചരിത്രം—68 കൊല്ലം മുൻപെഴുതിയ ബാലാഹ്വസ്വാമിചരണാഭരണം—ഇപ്പോഴ വിസ്തൃതമായ മലയാളവ്യാഖ്യാനത്തോടുകൂടി പ്രസിദ്ധപ്പെടുത്തിയതിൽ സുജനാഗ്രണിയായ ശ്രീ കുമരകം പരമേശ്വരൻപിള്ളയെ ഞാൻ ഹാർദ്ദമായി അഭിനന്ദിക്കുന്നു. ബ്രഹ്മവിദ്യാരസപൂർണ്ണമായ ഈ ബാലാഹ്വസ്വാമിചരണാഭരണം വിദ്യാധിരാജപരമഗുരുപാദരുടെ ശ്രദ്ധാഞ്ജലി എന്ന നിലയിൽ മഹാജനസമക്ഷം ഞാൻ സാദരം അവതരിപ്പിച്ചുകൊള്ളുന്നു.

ഈ ഗ്രന്ഥംവഴി ഗ്രന്ഥകാരന് ലോകവ്യാപകമായ സുയശസ്സും വ്യാഖ്യാതാവിനും പ്രകാശകനും അഭ്യുദയവും നിശ്രേയസവും നിരന്തരം നിലനില്ക്കുന്നതിന് ബ്രഹ്മസ്വരൂപനായ വിദ്യാധിരാജദേവൻ അനുഗ്രഹിക്കട്ടെ! ഈ ഗ്രന്ഥത്തിന് പ്രചുരമായ പ്രചാരം ഉണ്ടാകുമെന്ന് എനിക്ക് ഉറപ്പുണ്ട്. അതിന് അന്തര്യാമിയായ ജഗദീശ്വരൻ കേരളീയർക്ക് പ്രചോദനമരുളട്ടെ!

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

എന്ന്

**വിദ്യാനന്ദതീർത്ഥപാദസ്വാമി**



തീർത്ഥപാദാശ്രമം,
തീർത്ഥപാദപുരം,
വാഴൂർ, കോട്ടയം.
21-5-1977



ഗ്രന്ഥകർത്താ
കവിദീപൻ, ആറന്മുള എം. കെ. നാരായണപിള്ള

# ഗ്രന്ഥകർത്താവിൻെറ ജീവചരിത്രം

## ജനനവും വിദ്യാഭ്യാസവും

ബാലാഹ്വസ്വാമിചരണാഭരണത്തിൻെറ രചയിതാവായ ആറന്മുള എം. കെ. നാരായണപിള്ള അവർകൾ ആറന്മുള മാലക്കര മാടശ്ശേരി വീട്ടിൽ ശ്രീമതി നങ്ങാദേവിഅമ്മയുടേയും കടമ്മാട്ട വീട്ടിൽ കേശവപിള്ള അവർകളുടേയും സീമന്തപുത്രനായി കൊല്ലവർഷം 1045-ാമാണ്ടു് ഇടവമാസം 22-ാംതീയതി (ക്രിസ്താബ്ദം 1870 ജൂൺ 3) പൂയം നക്ഷത്രത്തിൽ ജനിച്ചു. അന്നത്തെ നാട്ടുനടപ്പനുസരിച്ചുള്ള പ്രാഥമികവിദ്യാഭ്യാസത്തിനുശേഷം പത്താമത്തെ വയസ്സിൽ സുപ്രസിദ്ധസംസ്കൃതപണ്ഡിതനും ഭിഷഗ്വരനുമായിരുന്ന മാലക്കര ആലപ്പുറത്തു് ശ്രീ. കൊച്ചുരാമൻപിള്ള ആശാൻെറ അടുക്കൽ സംസ്കൃതം പഠിക്കാൻ ആരംഭിച്ചു. കാവ്യനാടകാലങ്കാരങ്ങളും തർക്കം, വ്യാകരണം, ദർശനങ്ങൾ എന്നിവയും ആയുർവേദവും ഗുരുകുലസമ്പ്രദായമനുസരിച്ചു് പഠിക്കുകയും ചികിത്സാപരിചയം സമ്പാദിക്കുകയും ചെയ്യുന്നതിനു് കുശാഗ്രബുദ്ധിയായ ഈ വിദ്യാർത്ഥി 18 സംവത്സരം അവിടെ വിനിയോഗിച്ചു. ആയുർവേദത്തിൻെറ പാഠാവബോധാനുഷ്ഠാനങ്ങൾ ഗുരുകുലങ്ങളെ ആശ്രയിച്ചു് വളരുകയും ശാസ്ത്രചിന്തയിലും ക്രിയാനൈപുണ്യത്തിലും ഓരോ ഗുരുകുലവും പ്രത്യേകം വൈശിഷ്ട്യം സമ്പാദിക്കുകയും ചെയ്തിരുന്ന അക്കാലത്തു് ജിജ്ഞാസുക്കളായ വൈദ്യവിദ്യാർത്ഥികൾ ഉപരിവിദ്യാഭ്യാസത്തിനായി ഏതെങ്കിലും ഒരു വിശിഷ്ടപരമ്പരയിലെ ഗുരുവിനെ സമീപിക്കുക പതിവായിരുന്നു. അക്കാലത്തു് കേരളത്തിലെ ഏററവും പ്രസിദ്ധനായ ആയുർവേദാചാര്യൻ ''അഭിനവവാഗ്ഭടൻ'' എന്ന അപരനാമത്താലറിയപ്പെട്ടിരുന്ന അനന്തപുരത്തു മൂത്ത കോയിത്തമ്പുരാൻ തിരുമനസ്സായിരുന്നു. അനന്തപുരത്തെ ശിഷ്യത്വം സിദ്ധിച്ച ശ്രീ: നാരായണപിള്ള ആയുർവ്വേദത്തിലെ

പ്രസിദ്ധങ്ങളും അപൂർവ്വങ്ങളും ആയ അനേകം ഗ്രന്ഥങ്ങൾ തന്ത്ര യുക്തിപൂർവം അഭ്യസിക്കുകയും അർത്ഥബോധത്തിലും ചികിത്സാതത്ത്വങ്ങളിലും നിരസ്തസംശയൻ ആയിത്തീരുകയും യുക്തിചിന്തയിൽ അസാധാരണസാമർത്ഥ്യം സമ്പാദിക്കുകയും ചെയ്തു. അനന്തപുരത്തെ വിദ്യാഭ്യാസകാലത്തിനിടയിൽ ശാസ്ത്രവിചാരത്തിലും ചികിത്സാകാര്യത്തിലും കവിതാരചനയിലും പ്രദർശിപ്പിച്ച സാമർത്ഥ്യവും സാത്വികചര്യയുംകൊണ്ട് ഈ ശിഷ്യൻ ഗുരുവിൻെറ പൂർണമായ അനുഗ്രഹം നേടിയ പല സംഭവങ്ങളും ഉണ്ടായിട്ടുണ്ട്. അദ്ദേഹം ഗുരുകുലവിദ്യാഭ്യാസം പൂർത്തിയാക്കിയശേഷം ഏതാനും കാലം ചികിത്സകനും സംസ്കൃതാദ്ധ്യാപകനും എന്ന നിലയിൽ ആലപ്പുഴ പട്ടണത്തിൽ താമസിച്ചു.

## ഉദ്യോഗജീവിതം

കൊല്ലവർഷം 1077ൽ റാന്നിയിൽ സർക്കാർ ഗ്രാൻറ് വൈദ്യനായി മി: നാരായണപിള്ള നിയമിക്കപ്പെട്ടു. സദാചാരം, സ്നേഹപൂർണ്ണമായ പെരുമാററം, ക്ലേശസഹിഷ്ണുത, വിനയം, ശാസ്ത്രനിശ്ചയം, യുക്തിപൂർവമായ ചികിത്സാനിർണ്ണയം, സർവോപരി ഈശ്വരാശ്രയത്തിൽനിന്നു ലഭിക്കുന്ന കൈപ്പുണ്യം മുതലായവകൊണ്ട് ഏതാനും നാളുകൾക്കകംതന്നെ മദ്ധ്യതിരുവിതാംകൂറിലെ ഒരു ഒരു മഹാവൈദ്യൻ എന്ന പ്രശസ്തി അദ്ദേഹം സമ്പാദിച്ചു. അദ്ദേഹത്തിൻെറ ചികിത്സാവൈഭവത്തെപ്പററി പല കഥകളും ഇന്നും ആ നാട്ടിൽ പ്രചാരത്തിലുണ്ട്.

1087—ാമാണ്ടിൽ അദ്ദേഹത്തെ തിരുവനന്തപുരത്തു് രാജകീയായുർവേദപാഠശാലയിൽ ഒരു അദ്ധ്യാപകനായി നിയമിച്ചു. സംസ്കൃതഭാഷയിലും വൈദ്യശാസ്ത്രത്തിലും പ്രാഗല്ഭ്യം നേടിയിരുന്ന അദ്ദേഹത്തിൻെറ അദ്ധ്യാപനകൗശലം ആയുർവേദത്തിലെ പൂർവാചാര്യന്മാരുടെ ശിക്ഷണപാടവത്തെ ഉദാഹരിക്കത്തക്കവിധം ഔന്നത്യം ഏറിയതായിരുന്നു. പാഠശാലയിൽ അദ്ധ്യാപകനായിരുന്ന കാലത്തുതന്നെ

ശാസ്ത്രജ്ഞനും ക്രിയാനിപുണനുമായ ഒരു മാതൃകാവൈദ്യൻ എന്ന പേരിൽ അദ്ദേഹം ജനങ്ങളുടെ ഇടയിൽ പ്രസിദ്ധനായി ത്തീർന്നു.

## ഗവൺമെൻറ് ആയുർവ്വേദാശുപത്രി

കോളത്തേരി ശങ്കരമേനോൻ, M. A. L. T. അവർകൾ ആയുർവേദഡയറക്ടർആയി നിയമിക്കപ്പെട്ടപ്പോൾ ആയുർ വേദപാഠശാലയെ ആയുർവേദകോളേജായി ഉയർത്തുകയും നവീനമായ പാഠ്യപദ്ധതിയോടുകൂടി അദ്ധ്യാപനസമ്പ്രദായം പരിഷ്കരിക്കുകയും ചെയ്തു. കോളേജിലെ വിദ്യാർത്ഥികൾക്ക് രോഗനിർണ്ണയത്തിലും ചികിത്സയിലും പ്രായോഗികപരി ശീലനം നല്കുന്നതിനു് ഒരു ആശുപത്രിയും സ്ഥാപിക്കപ്പെട്ടു. പാശ്ചാത്യവൈദ്യസമ്പ്രദായം അനുസരിച്ചുള്ള ആശുപത്രികൾ മാത്രം ഉണ്ടായിരുന്ന അക്കാലത്തു് ആശുപത്രിസമ്പ്രദായം അയുർവേദത്തിനു് യോജിക്കുമോ, അതു് ഫലപ്രദമായി നടപ്പാ ക്കാൻ കഴിയുമോ എന്നു് പരീക്ഷിച്ചറിയുന്നതിനുംകൂടിയാണു് തിരുവിതാംകൂർ ഗവൺമെൻറ് 1093ൽ ഈ രാജ്യത്തിലെ ആദ്യത്തെ ഈ ആയുർവേദാശുപത്രി സ്ഥാപിച്ചതു്. പരീക്ഷ ണാത്മമുള്ള ഈ ആശുപത്രിയുടെ ചുമതല വഹിക്കാൻ നിയോ ഗിച്ചതു് ശ്രീ: നാരായണപിള്ളയെ ആണു്. അനുകരിക്കാൻ മറെറാരു സ്ഥാപനമോ അനുഭവസമ്പത്തോ ഇല്ലാതിരുന്നിട്ടും അല്പകാലംകൊണ്ടുതന്നെ ആശുപത്രിസമ്പ്രദായം ആയുർവേദ ത്തിനു യോജിച്ചതാണെന്നും അതു് വിജയപ്രദമായി നടത്താൻ കഴിയുമെന്നും തെളിയിക്കപ്പെട്ടു.

ശരീരത്തിൻെറ രോഗനിരോധകശക്തിയേയും ആരോഗ്യ ത്തേയും വർദ്ധിപ്പിച്ചുകൊണ്ടുതന്നെ രോഗത്തെ സ്ഥിരമായി നശിപ്പിക്കാൻ ആയുർവേദചികിത്സയുടെ ശുദ്ധമായ സമ്പ്ര ദായത്തിനു് കഴിയുമെന്നു് അനുഭവംകൊണ്ടു് മനസ്സിലാക്കിയ പൊതുജനങ്ങൾ ആയുർവേദാശുപത്രിയുടെ പ്രശംസകരും വിശ്വാസികളും ആയിത്തീർന്നു. ഭാരതഗവൺമെൻറ് അംഗീ കൃതവൈദ്യമണ്ഡലത്തിൽനിന്നു് ആയുർവേദത്തെ നിഷ്കാസനം

ചെയ്തതിന്റെ ഫലമായി അവഗണിക്കപ്പെട്ടിരുന്ന ഭാരതീയ വൈദ്യസമ്പ്രദായത്തെ നൂററാണ്ടുകൾക്കുശേഷം പുനരാവിഷ്കരിച്ചതു് കണ്ടുപഠിക്കാനും പകർത്താനുമായി മൈസൂർ ഗവൺമെൻറ് ആയുർവേദപ്രതിനിധികളെ ഈ ആശുപത്രിയിൽ അയച്ചു് പരിശീലിപ്പിക്കുകയും ഈ സ്ഥാപനത്തെ മാതൃകയായി അങ്ഗീകരിക്കുകയും ചെയ്തിട്ടുണ്ടു്.

തിരുവനന്തപുരത്തെ ആയുർവേദാശുപത്രി ഈ രാജ്യത്തിലെ പ്രധാനപ്പെട്ടതും പ്രതിദിനം ആയിരത്തിലധികം രോഗികളെ ചികിത്സിക്കുന്നതും പിന്നീടുണ്ടായ ആശുപത്രികൾക്കെല്ലാം മാതൃകയുമായ ഒരു ഗവൺമെൻറ് സ്ഥാപനമായി വളർച്ച പ്രാപിച്ചു. ആയുർവേദത്തിന്റെ പ്രയോജനത്തെ കാലോചിതമായി സുലഭമാക്കുന്നതിനു് മാതൃക സൃഷ്ടിച്ച ശ്രീ. കോളത്തേരി ശങ്കരമേനോന്റെ ദീർഘദൃഷ്ടിയേയും ശ്രീ: നാരായണപിള്ളയുടെ ശാസ്ത്രയുക്തിയെ അധിഷ്ഠാനമാക്കി പരിഷ്കരിച്ചതും ഇന്നത്തെ സാമൂഹ്യജീവിതത്തിനു് അനുരൂപവുമായ ചികിത്സാവിധിയുടെ നൈപുണ്യത്തേയും വൈദ്യലോകം എന്നും അനുസ്മരിക്കും. ചികിത്സാരംഗത്തു് ആയുർവേദത്തിന്റെ ശാസ്ത്രീയതയേയും വൈദ്യവൃത്തിയുടെ മാന്യതയേയും തെളിയിച്ചുകൊണ്ടു് അഭ്യസ്തവിദ്യരുടെയിടയിൽ ആയുർവേദത്തിനു് ഉന്നതമായ സ്ഥാനം സൃഷ്ടിച്ചതു് ശ്രീ. നാരായണപിള്ളയുടെ ചികിത്സാകർമ്മത്തിന്റെ വിശിഷ്ടമായ മറെറാരു ഫലമാണു്. 1105-ൽ ശ്രീ: നാരായണപിള്ള ഗവൺമെൻറ് സർവീസിൽ നിന്നു് വിരമിക്കുകയും ശ്രീധന്വന്തരിമഠം സ്ഥാപിച്ചു് ചികിത്സാവൃത്തി തുടരുകയും ചെയ്തു.

## ദീക്ഷാനാമവും കവിദീപബിരുദവും

ആറന്മുള ക്ഷേത്രത്തിന്റെ പരിസരത്തിൽ ജനിച്ച കഥാപുരുഷൻ കുട്ടിക്കാലം മുതൽതന്നെ പ്രാതഃസ്നാനവും ക്ഷേത്രദർശനവും നാമജപവും സന്തോഷപ്രദമായ ഒരു ദിനചര്യയായി സ്വീകരിച്ചിരുന്നു. ജന്മസിദ്ധമായ ഈശ്വരവിശ്വാസം വളരുന്നതിനും സദാചാരങ്ങളിൽ തത്പരൻ ആകുന്നതിനും സഹായ

കമായിരുന്നു ഈ ചര്യാനുഷ്ഠാനം. സംസ്കൃതം പഠിച്ചുതുടങ്ങിയപ്പോൾ മുതൽ സ്തോത്രങ്ങളും പുരാണങ്ങളും പാരായണം ചെയ്യുന്നതിനു പ്രത്യേകതാത്പര്യം ഉണ്ടാകുകയും നിരവധി സ്തോത്രങ്ങൾ ഹൃദിസ്ഥമാക്കി ജപസാധനയിൽ തീവ്രനിഷ്ഠൻ ആകുകയും ചെയ്തു. സാത്വികമായ ചര്യയും ജപനിഷ്ഠയുംകൊണ്ടു് സർവശ്രേയസ്സുകൾക്കും അവലംബം ഈശ്വരൻ ആണെന്ന ബോധത്തിൽ മനസ്സിനു് സ്ഥിരത ലഭിച്ചു. അദ്ധ്യാത്മികഗ്രന്ഥങ്ങൾ ശ്രദ്ധാപൂർവം അഭ്യസിക്കുകയും തത്വചിന്തയിൽ മനസ്സ് പ്രമോദിതമാകുകയും ചെയ്തുകൊണ്ടിരുന്ന കാലത്താണു് റാന്നിയിൽവച്ചു് സദ്ഗുരുലാഭം ഉണ്ടായതു്. പരമഭട്ടാരക ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ പ്രധാനശിഷ്യനായ ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമിതൃപ്പാദങ്ങൾ കാരുണ്യപൂർവം ആത്മോപദേശവും 'സച്ചിദാനന്ദബ്രഹ്മേന്ദ്രൻ' എന്ന ദീക്ഷാനാമവും നല്കി അനുഗ്രഹിച്ചു.

കാവ്യങ്ങൾ പഠിച്ചുതുടങ്ങിയ കാലം മുതൽതന്നെ കവിതാരചനയിൽ കൗതുകം തോന്നിയ കഥാപുരുഷൻ മലയാളത്തിലും ക്രമേണ സംസ്കൃതത്തിലും അനായാസമായി പദ്യങ്ങൾ നിർമ്മിക്കുന്നതു് ഒരു വിനോദകർമ്മമായി ഗണിച്ചിരുന്നു. ഒററശ്ലോകങ്ങൾ, ദശകങ്ങൾ, കത്തുകൾ മുതലായി അക്കാലത്തു് രചിച്ചിട്ടുള്ള കവിതകൾ സ്വന്തമായി സൂക്ഷിക്കുന്ന പതിവു് അദ്ദേഹത്തിനു് ഉണ്ടായിരുന്നില്ല. സംസ്കൃതപാണ്ഡിത്യം വർദ്ധിച്ചുകൊണ്ടിരുന്നതനുസരിച്ചു് കവിതയുടെ വിഷയങ്ങളും രീതിയും പ്രൗഢമായിക്കൊണ്ടിരുന്നു. സംസ്കൃതാഭിജ്ഞന്മാരും വേദാന്തചിന്തകന്മാരും കവികളുമായ അന്നത്തെ പണ്ഡിതന്മാരുടെയിടയിൽ പ്രൗഢകവിയായും 'കവിദീപൻ' എന്ന ബിരുദത്താൽ ബഹുമാനിതനായും കഥാപുരുഷൻ പ്രശസ്തൻ ആയിത്തീർന്നു.

ഉപനിഷത്തത്വങ്ങളെ വിശദീകരിക്കുന്നവയും ഈശ്വരസ്തുതിപരങ്ങളുമായ കവിതകൾ രചിക്കുന്നതിലാണു് അദ്ദേഹം കൂടുതൽ ശ്രദ്ധിച്ചിരുന്നതു്. 1910-ൽ കാശിയിൽ അച്ചടിച്ച ''ബാലാഹ്വസ്വാമിചരണാഭരണം'' 1911-ൽ ബോംബെ

യിലെ നിർണ്ണയസാഗരം പ്രസ്സിൽ അച്ചടിച്ച ''ശ്രീനീലകണ്ഠ തീർത്ഥസ്വാമിചര്യ (പൂർവ്വഖണ്ഡം)'' എന്ന രണ്ടു് സംസ്കൃതപു സ്തകങ്ങളാണു് ശ്രീ: നാരായണപിള്ള രചിച്ചിട്ടുള്ളവയിൽ അക്കാലത്തു് പ്രസിദ്ധപ്പെടുത്തിയിട്ടുള്ളവ. ജർമ്മനിയിലെ വേദാന്തപണ്ഡിതനും സുപ്രസിദ്ധനുമായ സർ പാഠം ഡ്യൂസൻ മുതലായ പലരും ഈ കൃതികളെക്കുറിച്ചുള്ള പ്രംശസ രേഖപ്പെടു ത്തിയിട്ടുണ്ടു്. സ്വന്തം കവിത അച്ചടിക്കുന്നതിലോ പ്രസിദ്ധീ കരിക്കുന്നതിലോ സൂക്ഷിച്ചുവയ്ക്കുന്നതിലോ താത്പര്യം ഇല്ലാ തിരുന്നതുകൊണ്ടു് പദ്യകൃതികളിൽ അധികഭാഗവും ഓരോരു ത്തർ കൊണ്ടുപോകുകയും നഷ്ടപ്പെടുകയും ചെയ്തു. ബാലാഹവ സ്വാമിചരണാഭരണം സ്വന്തം ഗുരുവിന്റെ ആജ്ഞപ്രകാരം എഴുതിയതും ശ്രീനീലകണ്ഠതീർത്ഥസ്വാമിചര്യ സ്വഗുരുവിനെ സംബന്ധിച്ചതും ആയതുകൊണ്ടു് പ്രസിദ്ധീകരിക്കുവാൻ ഇട യായി. പില്കാലത്തു് ആറന്മുളേശ്വരസ്തോത്രം, ശ്രീകൃഷ്ണ സ്തോത്രം എന്നീ മലയാളപദ്യപുസ്തകങ്ങൾ ചില ഭക്തന്മാരുടെ അപേക്ഷ അനുസരിച്ചും കുട്ടികൾക്കു് പഠിക്കുന്നതിനുവേണ്ടിയും എഴുതി അച്ചടിപ്പിച്ചിട്ടുണ്ടു്. മലയാളത്തിലും സംസ്കൃതത്തിലും എഴുതി പൂർത്തിയാക്കിയവയും പൂർത്തിയാകാത്തവയുമായി ചില കാവ്യങ്ങളും അനവധി ലഘുകൃതികളും ഉണ്ടു്. കുശല വോദയം കാവ്യം (മലയാളം), പട്ടാഭിഷേകം കാവ്യം (സംസ്കൃതം), ശിവസ്തുതി, അഭിലാഷപഞ്ചകം ആത്മദർശന ദശകം എന്നിവ അവയിൽ ഉൾപ്പെടുന്നു. ആവശ്യക്കാരുടെ നിർബ്ബന്ധം അനുസരിച്ചു് എഴുതിക്കൊടുത്ത പല പദ്യകൃതികളും ചില മാസികകളിലും മററും പ്രസിദ്ധീകരിച്ചിട്ടുണ്ടു്. അക്കാ ലത്തു് അച്ചടിച്ചിട്ടുള്ള സംസ്കൃതകൃതികളിൽ ''കവിദീപൻ'' എന്ന പേരാണു് പ്രായേണ രേഖപ്പെടുത്തിയിട്ടുള്ളതു്.

## കുടുംബജീവിതം

മരുമക്കളേയും മക്കളേയും ഒരുപോലെ സ്നേഹിക്കുകയും അവരെ വിദ്യാഭ്യാസം ചെയ്യിച്ചും അവരുടെ സാമ്പത്തികനില വർദ്ധിപ്പിച്ചും വളർത്തിയെടുക്കുകയും ചെയ്ത ഒരു മാതൃകാഗൃഹ

സ്ഥനായിരുന്ന ശ്രീ. നാരായണപിള്ള അദ്ദേഹത്തിന് രണ്ടു സഹോദരന്മാരും ഒരു സഹോദരിയും ആണ് ഉണ്ടായിരുന്നത്. അവരിൽ ഒരു സഹോദരനും സഹോദരിയും അദ്ദേഹം ജീവിച്ചിരുന്ന കാലത്തുതന്നെ നിര്യാതരായി. സഹോദരൻ ശ്രീ. പരമുപിള്ള കഥാപുരുഷൻെറ മരണം കഴിഞ്ഞു് പത്തുകൊല്ലംകൂടി ജീവിച്ചിരുന്നു. സഹോദരിയായ കുഞ്ഞുമ്മിണിയമ്മയ്ക്കു് മൂന്നു പുത്രന്മാരും ഒരു പുത്രിയും ഉണ്ടു്. പുത്രന്മാരിൽ ശ്രീ. M. N. രാമകൃഷ്ണപിള്ള, B. A. സബ് രജിസ്ട്രാർ ആയും ശ്രീ. ശ്രീധരൻ നായർ ഇലക്ട്രിസിററി ഡിപ്പാർട്ടുമെൻറിൽ സീനിയർ സൂപ്രണ്ടായും പുത്രിയായ കുഞ്ഞുലക്ഷ്മിയമ്മയുടെ ഭർത്താവ് ശ്രീ: K. P. രാമൻപിള്ള, B. A. ട്രാൻസ്പോർട്ട് ഡിപ്പാർട്ടു മെൻറിൽ സീനിയർ ഇൻസ്പെക്ടർ ആയും ഉദ്യോഗം വഹിച്ചു് പെൻഷൻപററി വിശ്രമിക്കുന്നു. മൂന്നാമത്തെ പുത്രൻ ശ്രീ. M. N. ഗംഗാധരൻ നായർ, B.A, & H. E സീനിയർ ഹെൽത്ത് എഡ്യൂക്കേഷൻ ഓഫീസറാണ് കഥാപുരുഷൻെറ ഈ നാലു് അനന്തരവരും സാമ്പത്തികവും സാമൂഹ്യവുമായി ഉയന്ന നിലകളിൽ പ്രത്യേകം കുടുംബങ്ങളായി താമസിക്കുന്നു. ജനിച്ച കുടുംബത്തിൻേറയും സഹോദരീസഹോദരന്മാരുടേയും സംരക്ഷണം സ്വന്തം ജീവിതത്തിലെ മുഖ്യധർമ്മമായി അങ്ഗീകരിച്ചു് സഫലമായി പ്രവർത്തിച്ച സ്നേഹസമ്പന്നനായ ഒരു കാരണവർ ആയിരുന്നു ശ്രീ. നാരായണപിള്ള.

പേരുകേട്ട പാർവത്യാർ എന്ന പേരിൽ സുപ്രസിദ്ധനായിരുന്ന കയ്പള്ളിയിൽ നാരായണപിള്ള അവർകളുടെ സീമന്തപുത്രി ശ്രീമതി കാർത്ത്യായനിയമ്മ ആയിരുന്നു കഥാപുരുഷൻെറ സഹധർമ്മിണി. കുലീനയും സുരൂപയും [illegible]യും ആയിരുന്ന ശ്രീമതി കാർത്ത്യായനിയമ്മ ഹിതാനുവർത്തിത്വംകൊണ്ടും ശാന്തവും ധർമ്മനിരതവും സ്നേഹപൂർണ്ണവുമായ പെരുമാററം കൊണ്ടും സ്വഭർത്താവിൻെറ ഗുണപുഷ്കലമായ സാത്വിക ജീവിതത്തിന് അനുരൂപയായ ധർമ്മപത്നിയായി പ്രശോഭിച്ചിരുന്നു. ശ്രീ. നാരായണപിള്ളയുടെ 65-ാമത്തെ വയസ്സിൽ കാർത്ത്യായനിയമ്മ ദിവംഗതയായി. ഈ മാതൃകാദമ്പതികൾക്കു് ഒരു പുത്രനും രണ്ടു പുത്രിമാരും ഉണ്ടു്. പുത്രൻ ശ്രീ.

G ദാമോദരൻ നായർ B.A, B. Sc (Eng.) കേരള ഗവൺമെൻറിൽ സൂപ്രണ്ടിംഗ് ഇൻജിനീയർ ആയിരുന്നു് പെൻഷൻപററി സ്വസ്ഥജീവിതം നയിക്കുന്നു. സത്യസന്ധനും സമർത്ഥനുമായ ഉദ്യോഗസ്ഥൻ എന്ന പ്രശസ്തി സമ്പാദിച്ച മി. നായർ വിവാഹം കഴിച്ചിരിക്കുന്നതു് ഡി. എസ്. പി. തമ്പുരാൻ എന്ന ഔദ്യോഗികനാമത്താൽ ബഹുമാനിതനും ധർമ്മനിഷ്ഠനും ആയിരുന്ന അനന്തപുരത്തു രാജരാജവർമ്മ കോയിത്തമ്പുരാൻ അവർകളുടെ സീമന്തപുത്രി ശ്രീമതി. രാജരാജേശ്വരിയമ്മയെയാണു്. മി. നായർക്കു് ഒരു പുത്രനും പുത്രിയുമാണു് സന്താനങ്ങളായുള്ളതു്. ജാമാതാവിൻെറ ഔന്നത്യത്തിൽ സംതൃപ്തരായും പുത്രൻെറ വിധേയതയിൽ ആഹ്ലാദിച്ചും ഈ ദമ്പതികൾ ശാന്തസുന്ദരമായ ഗൃഹജീവിതം നയിക്കുന്നു. ശ്രീ: നാരായണപിള്ളയുടെ മൂത്ത പുത്രിയായ ശ്രീമതി മാധവിക്കുട്ടിയമ്മയുടെ ഭർത്താവു് ആറന്മുള പുലിപ്രകോയിക്കൽ ശ്രീ. A. K. കേരളവർമ്മ രാജാ, B. A. ആണു്. അദ്ദേഹം കേരളാ ഗവൺമെൻറ് സർവീസിൽ സബ് രജിസ്ട്രാർ ആയിരുന്നു് റിട്ടയർ ചെയ്തു. സ്വന്തം പുത്രീപുത്രന്മാരുടെ സൗഭാഗ്യപൂർണ്ണമായ ഔന്നത്യത്തിൽ സംതൃപ്തരായി ഈ ദമ്പതികൾ സന്തുഷ്ടമായ ജീവിതം നയിക്കുന്നു. കഥാപുരുഷൻെറ ഇളയ പുത്രിയായ ശ്രീമതി ദേവകിക്കുട്ടിയമ്മ ശ്രീ. കുമരകം പരമേശ്വരൻപിള്ളയുടെ ധർമ്മപത്നിയാണു്. ആയുർവേദകോളേജിലെ പ്രൊഫസ്സറും ആയുർവേദാശുപത്രിയിലെ സൂപ്രണ്ടും ആയിരുന്നു് റിട്ടയർ ചെയ്ത ശ്രീ. പിള്ള ശ്രീധന്വന്തരിമഠത്തിലെ ചീഫ് വൈദ്യൻ എന്ന നിലയിൽ ചികിത്സാവൃത്തി തുടർന്നുകൊണ്ടിരിക്കുന്നു.

ശ്രീ. നാരായണപിള്ളയുടെ രണ്ടു് പുത്രിമാർക്കും ഉന്നതവിദ്യാഭ്യാസവും ഉയർന്ന ഉദ്യോഗവും പ്രശസ്തിയുമുള്ള പുത്രന്മാരും മൂത്ത പുത്രിക്കു് അതുപോലുള്ള ജാമാതാക്കളും ഉണ്ടു്. അവർ കേരളത്തിലും ഇൻഡ്യയുടെ മററു ഭാഗങ്ങളിലും ഇൻഡ്യയ്ക്കു വെളിയിലുമായി ഉന്നതനിലകളിൽ ജീവിക്കുന്നു. കഥാപുരുഷൻെറ വൈദ്യപാരമ്പര്യത്തേയും ആദ്ധ്യാത്മികമാർഗ്ഗത്തേയും തുടർന്നുകൊണ്ടിരിക്കുന്നതു് അദ്ദേഹത്തിൻെറ പ്രധാന ശിഷ്യനായ ശ്രീ കുമരകം പരമേശ്വരൻ പിള്ളയും ശ്രീമതി ദേവകി

കട്ടിയമ്മയും അവരുടെ പുത്രന്മാരും പുത്രന്മാരുടെ ഭാര്യമാരും ഉൾപ്പെട്ട ശാഖാകുടുംബം ആണ്. ഇൻഡ്യയ്ക്കു വെളിയിൽ താമസിക്കുന്നവർ ഉൾപ്പെടെയുള്ള ഈ ശാഖാകുടുംബത്തിലെ എല്ലാ അംഗങ്ങളും ബ്രഹ്മവിദ്യാഗുരുവായ സദ്ഗുരു ശ്രീരമാദേവിതിരുവടികളുടെ ശിഷ്യത്വം ലഭിച്ചവരാണ്. അവർ ഗുരൂപദേശം അനുസരിച്ച് സാധകവൃത്തിയിൽ ഗൃഹസ്ഥാശ്രമജീവിതം നയിച്ചുകൊണ്ടിരിക്കുന്നു.

## വാർദ്ധക്യവും ശരീരത്യാഗവും

85-ാമത്തെ വയസ്സിൽ ആരോഗ്യത്തിന് ഗണ്യമായ കുറവ് സംഭവിച്ചിരുന്നില്ലെങ്കിലും ചികിത്സാകാര്യങ്ങളിലും ലോകവ്യാപാരങ്ങളിലുംനിന്ന് ശ്രീ. നാരായണപിള്ള പൂർണ്ണമായി വിരമിച്ചു വിശ്രമജീവിതം സ്വീകരിച്ചു. ഈശ്വരചിന്തയോടുകൂടി നിരന്തരം പരിശ്രമിച്ചു സമ്പാദിച്ച എല്ലാ ലൗകികസമ്പത്തുകളേയും മനസാ ത്യജിച്ച് നിസ്സംഗതയോടും ഗൃഹസ്ഥധർമ്മങ്ങൾ എല്ലാം യഥാവിധി നിർവഹിച്ച കൃതാർത്ഥതയോടും കർത്തവ്യങ്ങളൊന്നും അവശേഷിക്കാത്ത സംതൃപ്തിയോടുംകൂടി യഥാർത്ഥമായ യോഗിചര്യാജീവിതം ആണ് ഈ വിശ്രമകാലത്ത് അദ്ദേഹം നയിച്ചിരുന്നത്. ഗുരുമുഖത്തുനിന്ന് സമ്പ്രദായരീത്യാ ഉപദിഷ്ടമായ ബ്രഹ്മവിദ്യയെ മനനനിദിദ്ധ്യാസനങ്ങളെക്കൊണ്ട് സാക്ഷാത്കരിക്കുവാനുള്ള അന്തർമുഖത്വം അങ്ങേഗമായി സിദ്ധിച്ചുകൊണ്ടിരുന്നു. നിരന്തരമായ ബ്രഹ്മവിചാരംകൊണ്ട് മനസ്സ് ബ്രഹ്മാകാരവൃത്തിയെ പ്രാപിക്കുന്ന ധ്യാനാവസരങ്ങളിൽ ബാഹ്യബോധം ഒട്ടും ഇല്ലാതെ കഴിഞ്ഞുകൂടുന്ന മണിക്കൂറുകൾ പ്രതിദിനം വർദ്ധിച്ചുകൊണ്ടിരുന്നു. മുഖം സദാ പ്രസന്നവും പ്രശാന്തവും ആയിരുന്നു. രണ്ടു മൂന്നു ദിവസത്തെ ശാരീരികമായ അവശതയെ തുടർന്ന് മക്കളും മരുമക്കളും ബന്ധുജനങ്ങളും സന്നിഹിതരായിരുന്ന 1960-ാമാണ്ട് ഫെബ്രുവരി മാസം 10-ാംതിയതി 91-ാമത്തെ വയസ്സിൽ ആ പുണ്യപുരുഷൻ തപ:പൂതമായ ഭൗതികദേഹത്തെ ഉപേക്ഷിച്ച് ജ്ഞാനിഗമ്യമായ സ്വധാമത്തെ പ്രാപിച്ചു.

# ആമുഖം

'കവിദീപ' ഇതി ഖ്യാതോ
വൈദ്യോ നാരായണാഭിധഃ;
ആസീദനേകശാസ്ത്രജ്ഞഃ
സുകൃതീ സുജനാഗ്രണീഃ.

തസ്യാസ്യ കാവ്യരത്നാനാം
പ്രമുഖം ഭാതി ഭാസ്വരമ്;
ബാലാഹ്വസ്വാമിചരണാ-
ഭരണം ശാന്തകോമളമ്.

ഗമ്ഭീരോദാരസൗന്ദര്യ-
മധുരം തത് കഥാമൃതമ്;
പേയം കരോമി വ്യാഖ്യാന-
തന്ത്രതോ$/$ഹം നിയന്ത്രിതഃ.

വ്യാഖ്യാതാ-

കെ. ബാലരാമപ്പണിക്കർ



പരമഭട്ടാര ശ്രീചട്ടമ്പിസ്വാമിതിരുവടികൾ

# ബാലാഹ്വസ്വാമിചരണാഭരണമ്

അഥവാ

## സദ്ഗുരുസർവസ്വമ്

### പ്രഥമഃ സർഗഃ

1. **അസ്ത്യാത്മവിദ്യാമൃതതൃപ്തിശാലീ**
**ബാലാഭിധാനോ ഭഗവാൻ മുനീന്ദ്രഃ ;**
**യത്സ്വാമിനോ ഭൂവലയപ്രസിദ്ധം**
**വിഭാതി 'ചട്ടമ്പ്യ'പരാഭിധാനമ്.**

## A. അന്വയം :-

ആത്മവിദ്യാമൃതതൃപ്തിശാലീ ഭഗവാൻ ഇതി ഉപസ്തൂയമാനഃ ബാലാഭിധാനഃ മുനീന്ദ്രഃ അസ്തി. യത്സ്വാമിനഃ ഭൂവ-ലയപ്രസിദ്ധമ് ചട്ടമ്പ്യപരാഭിധാനമ് വിഭാതി.

## B. അന്വയാർത്ഥം :-

ആത്മവിദ്യാമൃതതൃപ്തിശാലിയും ഭഗവാൻ എന്ന് പ്രശംസിക്കപ്പെട്ടുപോരുന്നവനും ബാലാഭിധാനനും ആയ മുനീന്ദ്രൻ വിജയിച്ചരുളുന്നു. യാതൊരു സ്വാമിക്ക് ഭൂവലയപ്രസിദ്ധമായ ചട്ടമ്പ്യപരാഭിധാനം ആകർഷകമായി നിലകൊള്ളുന്നു.

## C. പരിഭാഷ :-

ആത്മവിദ്യാമൃതതൃപ്തിശാലി = ആത്മവിദ്യാമൃതത്തിൽ തൃപ്തിപൂണ്ട് നിലകൊള്ളുന്നവൻ. ആത്മവിദ്യാമൃതം =

ആത്മവിദ്യയാകുന്ന അമൃതം. ആത്മവിദ്യ—ബ്രഹ്മവിദ്യ. അമൃതം—പീയൂഷം. ബാലാഭിധാനൻ—'ബാലൻ' (കുഞ്ഞൻ) എന്ന അഭിധാനത്തോടുകൂടിയവൻ. അഭിധാനം — പേരു്. മുനീന്ദ്രൻ—മുനികളുടെ ഇന്ദ്രൻ മുനികഠം—ഓങ്കാരത്തിൻെറ അർത്ഥം ഗ്രഹിച്ചു് അതുവഴി പരമാർത്ഥതത്ത്വം സാക്ഷാത്കരിച്ച ജീവന്മുക്തന്മാർ. ഇന്ദ്രൻ—അധിപതി—പ്രമുഖൻ. സ്വാമി —അധിപതി – ഈശ്വരൻ. ഭുവലയപ്രസിദ്ധം — ഭുവലയത്തിൽ പ്രസിദ്ധമായിട്ടുള്ളതു്. ഭുവലയം—ഭൂമണ്ഡലം. പ്രസിദ്ധം—കേഴ്വിപ്പെട്ടതു്. ചട്ടമ്പ്യപരാഭിധാനം—ചട്ടമ്പി എന്ന അപരാഭിധാനം. അപരാഭിധാനം — അപരമായ അഭിധാനം. അപരം—മറെറാന്നു്. അഭിധാനം—പേരു്.

## D. വിവരണം :-

### 1. ആത്മവിദ്യ

ബ്രഹ്മവിദ്യ തന്നെയാണു് ആത്മവിദ്യ. ''അയമാത്മാ ബ്രഹ്മ സർവ്വാനുഭൂഃ'', ''തത്ത്വമസി'' എന്നു തുടങ്ങിയ ശ്രുതിവാക്യങ്ങഠം ബ്രഹ്മവും ആത്മാവും ഒന്നുതന്നെ എന്നു് തെളിയിക്കുന്നു. മുഖ്യശ്രുതി, പ്രത്യക്ഷശ്രുതി എന്നെല്ലാം പ്രസിദ്ധിയാർന്ന ഉപനിഷത്തുകളുടെ പ്രതിപാദ്യമാകുന്നു ബ്രഹ്മവിദ്യ. ബ്രഹ്മാവഗതി ഉണ്ടാകുമാറു് ബ്രഹ്മത്തിൻെറ ലക്ഷണാദികഠം പ്രതിപാദിക്കുന്ന ജ്ഞാനശാഖ എന്നും ബ്രഹ്മവിദ്യയ്ക്കു് അർത്ഥം പറയാം. ബ്രഹ്മവിദ്യയുടെ മറെറാരു പേരാണു് ഉപനിഷത്തു് എന്നതു്. സാധനചതുഷ്ടയസംപത്തിയോടുകൂടിയ ശിഷ്യന്മാർ ആചാര്യൻെറ അടുത്തിരുന്നു് ഗ്രഹിക്കേണ്ടതാകകൊണ്ടും അവിദ്യാനാശകത്വം ഉള്ളതുകൊണ്ടും ബ്രഹ്മവിദ്യയെ ഉപനിഷത്തു് എന്നു വ്യവഹരിച്ചുപോരുന്നു. ഉപനിഷത്പ്രതിപാദകങ്ങളായ ഗ്രന്ഥങ്ങളേയും ഉപനിഷത്തു് എന്നു വ്യവഹരിക്കാറുണ്ടു്. ഈശ—കേന—കഠ—പ്രശ്നാദികളാകുന്ന വേദാന്തഗ്രന്ഥങ്ങഠക്കു് അപ്രകാരമാണു് ഉപനിഷത്തുകഠം എന്ന പേർ സിദ്ധ

മായത്തു്, ബൃഹദാരണ്യകോപനിഷദ്ഭാഷ്യത്തിന്റെ ആമുഖത്തിൽ ശ്രീശങ്കരൻ ഈ ആശയം പ്രകടിപ്പിച്ചിട്ടുണ്ടു്.

## 2. അമൃതം

പീയൂഷം സുധ എന്നെല്ലാം വ്യവഹരിക്കപ്പെടുന്ന അമൃതം, വിജ്ഞാതങ്ങളായ ആസ്വാദ്യവസ്തുക്കളിൽ അത്യുത്തമമാണു്. ജരാനര പോക്കി ദേവന്മാരെ ത്രിദശന്മാരാക്കി നിലനിറുത്തുന്നതു് അമൃതമാണു്. അതുപോലെ സംസാരദുഃഖം നീക്കി മനുഷ്യരെ ആനന്ദനിമഗ്നരാക്കുവാൻ ആത്മവിദ്യയ്ക്കു് കഴിവുണ്ടു്. അതുകൊണ്ടു് ആത്മവിദ്യയെ അമൃതമായി സങ്കല്പിച്ചുപോരുന്നു.

## 3. ആത്മവിദ്യാമൃതതൃപ്തിശാലികൾ

ഇതു മതി, ഇതു പോരും എന്ന സങ്കല്പത്തോടുകൂടിയ പരിതുഷ്ടിയാണു് തൃപ്തി. ആത്മവിദ്യയാകുന്ന അമൃതം ആസ്വദിച്ചു് സദാ സംതൃപ്തിയേലുന്നവരാണു് ആത്മവിദ്യാമൃതതൃപ്തിശാലികൾ. അവർ തന്നെയാണു് ആത്മനിഷ്ഠന്മാർ അല്ലെങ്കിൽ ബ്രഹ്മനിഷ്ഠന്മാർ. ജ്ഞാനനിഷ്ഠന്മാരെന്നും അവരെ വ്യവഹരിക്കാവുന്നതാണു്. ''പ്രജ്ഞാനം ബ്രഹ്മ'', ''സത്യം ജ്ഞാനമനന്തം ബ്രഹ്മ'', അയമാത്മാ ബ്രഹ്മ,'' ''തത്ത്വമസി,'' ''അഹം ബ്രഹ്മാസ്മി,'' എന്നീ വേദാന്തമഹാവാക്യങ്ങളുടെ അർത്ഥം, ആദരപൂർവ്വം നിരന്തരം ദീർഘകാലം നിർവ്വഹിക്കപ്പെടുന്ന ശ്രവണമനനനിദിദ്ധ്യാസനങ്ങൾവഴി ഗ്രഹിച്ചു് അനാഹാര്യവും അസന്ദിഗ്ദ്ധവും അവിപര്യസ്തവും അപരോക്ഷവും ആയ ആത്മജ്ഞാനം നേടിയിട്ടുള്ളവരാണു് ജ്ഞാനനിഷ്ഠന്മാർ. ജീവന്മുക്തന്മാരായ അവർ അഹങ്കാരവും അഭിസന്ധിയും ഇല്ലാതെ ലോകസംഗ്രഹം ലക്ഷ്യമാക്കി വിഹിതകർമ്മങ്ങൾ അനുഷ്ഠിച്ചുകൊണ്ടു് കഴിഞ്ഞു എന്നും വരാം ഇവർതന്നെയാണു് ആത്മവിദ്യാമൃതതൃപ്തിശാലികൾ.

## 4. ഭഗവാൻ

''ഐശ്വര്യസ്യ സമഗ്രസ്യ വീര്യസ്യ യശസഃ ശ്രിയഃ;
ജ്ഞാനവൈരാഗ്യയോശ്ചൈവ ഷണ്ണാം ഭഗ ഇതീങ്ഗനാ''

എന്ന ഈ സുപ്രസിദ്ധമായ കാരിക ഐശ്വര്യം, വീര്യം, യശസ്സ്, ശ്രീ, ജ്ഞാനം, വൈരാഗ്യം എന്നീ ആറു ഗുണങ്ങളെ ഭഗങ്ങൾ എന്ന് വ്യവഹരിക്കാറുണ്ട് എന്ന് വ്യക്തമാക്കുന്നു. ഈ ഭഗങ്ങൾ ആരിൽ വിശിഷ്ടമായ രീതിയിൽ നിലകൊള്ളുന്നുവോ ആ മഹാനാണ് ഭഗവാൻ. ജീവികളുടെ ഉദ്ഭവം, വിനാശം, പൂർവ്വജന്മം, മരണാനന്തരഗതി, വിദ്യ, അവിദ്യ എന്നിവയെക്കുറിച്ച് അറിവ് നേടിയവരേയും ഭഗവാന്മാർ എന്ന് വ്യവഹരിക്കാറുണ്ട് എന്ന് ''ഉത്പത്തിം ച വിനാശം ച ഭൂതാനാമായതിം ഗതിമ്; വേത്തി വിദ്യാമവിദ്യാം ച സ വാച്യോ ഭഗവാനിതി'' എന്ന കാരിക വ്യക്തമാക്കുന്നു,

## 5. മുനീന്ദ്രൻ

മുനിമാരുടെ അധിനായകൻ—മുനിമാരിൽവച്ച് പ്രമുഖൻ ആയിട്ടുള്ളവൻ. മുനികൾ—ആത്മജ്ഞാനികൾ.

''ഓങ്കാരോ വിദിതോ യേന
സ മുനിർനേതരോ ജനഃ,''

എന്ന മാണ്ഡൂക്യകാരിക ഓങ്കാരസ്വരൂപവും ഓങ്കാരവാച്യവും ആയ ബ്രഹ്മത്തെ ശാസ്ത്രോക്തമായ രീതിയിൽ അറിഞ്ഞ് മനനംവഴി പരമാർത്ഥവസ്തുസ്വരൂപം സാക്ഷാത്കരിച്ച് ജീവന്മുക്തപദവിയിൽ എത്തിയവരാണ് മുനികൾ എന്ന് പ്രഖ്യാപനം ചെയ്യുന്നു.

ഈ ഒന്നാം ശ്ലോകത്തിന്—

''അസ്ത്യാത്മവിദ്യാമൃതതൃപ്തിശാലീ
ശ്രീബാലനാമാ ഭഗവാൻ മുനീന്ദ്രഃ;
യസ്യാമലം ഭുവലയപ്രസിദ്ധം
വിഭാതി 'ചട്ടമ്പ്യ'പരാഭിധാനമ്.''

എന്നൊരു പാഠഭേദംകൂടി ഉണ്ടെന്നു പറയപ്പെടുന്നു.

## E. സാരം :-

ഭഗവാൻ ബാലഭട്ടാരകമുനീന്ദ്രൻ ആത്മവിദ്യാമൃതം ആസ്വദിച്ച് സംതൃപ്തനായി കൃതകൃത്യനായി ആത്മനിഷ്ഠയിൽ മുഴകി വിജയിച്ചരുളുന്നു. അവിടുത്തേക്ക് ലോകത്തെങ്ങും അറിയപ്പെടുന്ന ''ചട്ടമ്പി'' എന്ന ആകർഷകമായ മറെറാരു പേരുകൂടി ഉണ്ട്.

—o—

**2. തപോധനാനാമധുനാതനാനാം**
**സനാതനാനന്ദഘനാനഘാനാമ്;**
**സുധീശ്വരാണാം പ്രഥമാഭിധേയോ**
**യഃ സാധുലോകസ്യ മനോ ധിനോതി.**

## A. അന്വയം :-

അധുനാതനാനാമ് സനാതനാനന്ദഘനാനഘാനാമ് തപോധനാനാമ് സുധീശ്വരണാമ് പ്രഥമാഭിധേയഃ യഃ സാധുലോകസ്യ മനഃ ധിനോതി.

## B. അന്വയാർത്ഥം :-

അധുനാതനന്മാരും സനാതനാനന്ദഘനാനഘന്മാരും തപോധനന്മാരും ആയ സുധീശ്വരന്മാരിൽവച്ച് പ്രഥമാഭിധേയൻ ആയ യാതൊരു ചട്ടമ്പിസ്വാമി തിരുവടികൾ സാധുലോകത്തിൻെറ മനസ്സിനെ സന്തോഷഭരിതമാക്കി ചെയ്തുകൊണ്ടിരിക്കുന്നു.

## C. പരിഭാഷ :-

അധുനാതനന്മാർ = ഇന്നുള്ളവർ — ഈ വർത്തമാനദശയിൽ ജീവിച്ചിരിക്കുന്നവർ. സനാതനാനന്ദഘനാനഘന്മാർ = സനാതനാനന്ദഘനന്മാരും അനഘന്മാരുമായിട്ടുള്ളവർ.

സനാതനാനന്ദഘനന്മാർ = ബ്രഹ്മജ്ഞാനംകൊണ്ട് ബ്രഹ്മഭാവം പ്രാപിച്ച് നിത്യാനന്ദസ്വരൂപന്മാരായി ഇരിക്കുന്നവർ. അനഘന്മാർ = അഘമേതും ഇല്ലാത്തവർ. അഘം = പാപം. തപോധനന്മാർ = തപസ്സുമാത്രമായ ധനത്തോടുകൂടിയവർ. തപസ്സ് = വിഹിതങ്ങളും ക്ലേശജനകങ്ങളും ആയ കർമ്മങ്ങൾ. വിഹിതങ്ങൾ=മുഖ്യപ്രമാണമായ വേദംകൊണ്ട് വിധിക്കപ്പെട്ടിട്ടുള്ളവ. സുധീശ്വരന്മാർ = സുധികളുടെ ഈശ്വരന്മാർ. സുധികൾ = പണ്ഡിതന്മാർ. ഈശ്വരന്മാർ = അധിനായകന്മാർ. പ്രഥമാഭിധേയൻ = പ്രഥമമായി അഭിധേയൻ ആയിട്ടുള്ളവൻ. പ്രഥമമായി=ഒന്നാമതായി. അഭിധേയൻ= പറയപ്പെടേണ്ടവൻ — പരിഗണിക്കപ്പെടേണ്ടവൻ. സാധുലോകം = സാധുവായ ലോകം. സാധു = ധർമ്മം അനുസരിച്ച് ജീവിക്കുന്നവൻ. ലോകം = ജനം. സാധുലോകം = സജ്ജനം.

## D. വിവരണം

### 1. തപോധനന്മാർ

പാപശാന്തിയും പുണ്യവായ്പും ആത്മജ്ഞാനാർഹതയും നല്കുന്ന ക്ലേശകരവും വിധിവിഹിതവുമായ കർമ്മമാണ് തപസ്സ്. ഇതിഹാസ–പുരാണങ്ങളിലെ പല ഭാഗങ്ങളും തപസ്സിന്റെ മാഹാത്മ്യം വർണ്ണിക്കുവാനായി വിനിയോഗിക്കപ്പെട്ടിരിക്കുന്നു.

''യത്കിഞ്ചിദേനഃ കുർവന്തി മനോവാങ്മൂർത്തിഭിർജനാഃ ;
തത് സർവം നിർദ്ദഹന്ത്യാശു തപസൈവ തപോധനാഃ .

എന്നിങ്ങനെ മനുസ്മൃതിയുടെ പതിനൊന്നാം അദ്ധ്യായത്തിലെ ഇരുനൂററിനാല്പത്തിരണ്ടാം ശ്ലോകം തപോധനസ്വരൂപം വിശദീകരിച്ചിരിക്കുന്നു. മനസ്സ്, വാക്ക്, ശരീരം എന്നീ ത്രികരണങ്ങൾവഴി ചെയ്യപ്പെടുന്ന പാപം മുഴുവൻ തപസ്സുകൊണ്ട് ദഹിപ്പിച്ചുകളയുന്നവരാണ് തപോധനന്മാർ എന്നാണ് ഇതിന്റെ സാരം.

''തപസോ ഹി പരം നാസ്തി തപസാ വിന്ദതേ മഹത്;
തപസാ ക്ഷീയതേ പാപം മോദതേ സഹ ദൈവതൈഃ.
തപസാ പ്രാപ്യതേ സ്വർഗ്ഗസ്തപസാ പ്രാപ്യതേ യശഃ;
തപസാ സർവ്വമാപ്നോതി തപസാ വിന്ദതേ പരമ്.''

എന്നിങ്ങനെ തപസ്സിന്റെ മഹത്ത്വം പുരാണങ്ങളിൽ വർണ്ണിക്കപ്പെട്ടിരിക്കുന്നു. ''ശ്രേയസ്കരമായ ഒന്ന് തപസ്സിനു് ഉപരി ഇല്ല. തപസ്സുകൊണ്ടു് സമുന്നതമായ ഫലമാണ് ലഭിക്കുന്നതു്. തപസ്സുകൊണ്ടു് പാപശാന്തിയും ദേവസാഹചര്യവും ഉണ്ടാകും. സ്വർഗ്ഗപ്രാപ്തിയും യശസ്സും തപസ്സിന്റെ ഫലങ്ങളാണ്. പ്രാപ്യങ്ങളായവ മുഴുവൻ തപസ്സുകൊണ്ടു് നേടാം. ബ്രഹ്മസാക്ഷാത്കാരവും തപസ്സുകൊണ്ടു് ഉണ്ടാകും''—ഇതാണ് ഈ കാരികകളുടെ സാരം. അങ്ങിനെയുള്ള തപസ്സിനെ മാത്രം നേട്ടമായി കരുതി ജീവിക്കുന്നവരാണ് തപോധനന്മാർ, നിയമങ്ങളിൽ ഒന്നായി തപസ്സ് യോഗദർശനത്തിൽ വർണ്ണിക്കപ്പെട്ടിട്ടുണ്ടു്. വ്യുത്ഥിതചിത്തന്മാർക്കു് യോഗസാധകമായി നിർദ്ദേശിക്കപ്പെട്ടിട്ടുള്ള ക്രിയായോഗത്തിൽ ഉൾപ്പെടുന്നതാണ് തപസ്സ്. ചിത്തപ്രസാദകരങ്ങളായ ആസനം, പ്രാണായാമം, ഉപോഷണം (ഉപവാസം) ഇവ ക്ലേശം സഹിച്ച് അനുഷ്ഠിക്കുക, സുഖം പാടേ ത്യജിക്കുക എന്നിവ ഉൾപ്പെട്ട കായസംയമമാണ് തപസ്സെന്ന് യോഗസൂത്രസംബന്ധിയായ വ്യാസഭാഷ്യത്തിന്റെ വ്യാഖ്യാനമായ ഭാസ്വതിയിൽ ഒരു പ്രതിപാദനം കാണുന്നുണ്ടു്.

## 2. സനാതനാനന്ദഘനന്മാർ

നിത്യം, അനിത്യം എന്ന് ആനന്ദത്തെ രണ്ടായി വിഭജിക്കാം. ലൗകികങ്ങളായ ഇഷ്ടഭോഗങ്ങളുടെ അനുഭവത്തിൽ നിന്ന് ഉണ്ടാകുന്നതാണ് അനിത്യമായ ആനന്ദം. നിത്യമായ ആനന്ദമാണ് ബ്രഹ്മം. ''വിജ്ഞാനമാനന്ദം. ബ്രഹ്മ'' എന്ന ശ്രുതിയാണ് ഇതിന് പ്രമാണം. ഇവിടെ സനാതനപദത്തിന് നിത്യമെന്നാണ് അർത്ഥം. നിത്യാനന്ദഘനം എന്ന് ബ്രഹ്മത്തെ

നിർവചിക്കാറുണ്ട്. നിത്യാനന്ദംമാത്രം സ്വരൂപമായിട്ടുള്ള വസ്തു എന്നാണ് അതിൻെറ സാരം. ''ബ്രഹ്മ വേദ ബ്രഹ്മൈവ ഭവതി'' എന്ന ശ്രുതി ബ്രഹ്മജ്ഞാനികഠം ബ്രഹ്മമായിത്തന്നെ തീരുന്നു എന്ന് പ്രഖ്യാപിക്കുന്നുണ്ട്. അതുകൊണ്ട് ബ്രഹ്മ ജ്ഞാനംവഴി ബ്രഹ്മഭാവം പ്രാപിച്ച ജീവന്മുക്തന്മാരെ സനാത നാനന്ദഘനന്മാർ എന്ന് വ്യവഹരിക്കാം.

## 3. അനഘന്മാർ

അനഘന്മാർ—അഘമേതും ഇല്ലാത്തവർ. അഘം—പാപം. അധർമ്മാനുഷ്ഠാനംകൊണ്ട് ഉണ്ടാകുന്ന അദൃഷ്ടവിശേഷമാണ് പാപം. ദുഃഖമാണ് അതിൻെറ ഫലം. വേദവിഹിതങ്ങളായ കർമ്മങ്ങളാണ് ധർമ്മങ്ങഠം. വേദനിഷിദ്ധങ്ങളായ കർമ്മങ്ങളാണ് അധർമ്മങ്ങഠം. സഞ്ചിതങ്ങഠം, ആഗാമികങ്ങഠം, പ്രാരബ്ധങ്ങഠം എന്ന് കർമ്മങ്ങഠം മൂന്നുതരത്തിലുണ്ട്. ശരീരാദിജനകങ്ങഠം എന്ന നിലയിൽ ധർമ്മങ്ങഠം പാപജനകങ്ങളും ദുഃഖജനകങ്ങളും ആണ്. ആത്മജ്ഞാനമാകുന്ന അഗ്നി എല്ലാ കർമ്മങ്ങളേയും ഭസ്മീകരിച്ച് ആത്മജ്ഞാനികളെ അനഘന്മാർ അല്ലെങ്കിൽ നിഷ്പാപന്മാർ ആക്കിത്തീർക്കുന്നു എന്ന് പറയപ്പെടുന്നു. ''ക്ഷീയന്തേ സർവപാപാനി തസ്മിൻ ദൃഷ്ടേ പരാവരേ'' എന്ന ശ്രുതിയും ''ജ്ഞാനാഗ്നിഃ സർവകർമ്മാണി ഭസ്മസാത് കുരുതേ/ര്ജ്ജുന!'' എന്ന സ്മൃതിയും ഇതിന് തെളിവുകളാണ്. ഭോഗാനുഭൂതികൊണ്ട് കർമ്മങ്ങഠംക്ക് നാശം വരാം എന്നും പ്രാരബ്ധകർമ്മങ്ങഠംക്ക് ഭോഗാനുഭൂതികൊണ്ടേ നാശം വരികയുള്ളു എന്നും അഭിപ്രായങ്ങഠം ഉണ്ട്.

## 4. സാധുലോകം

ആത്മജ്ഞാനംവഴി സമചിത്തതയും സർവ്വാനുഗ്രഹതാത്പര്യവും നേടിയിട്ടുള്ള ധർമ്മിഷ്ഠരുകളാണ് സജ്ജനങ്ങഠം. സജ്ജനങ്ങഠം എന്ന അർത്ഥത്തിലാണ് ഇവിടെ സാധുലോകശബ്ദം പ്രയോഗിക്കപ്പെട്ടിരിക്കുന്നത്.

## 5. ധിനോതി

ധിവി'' പ്രീണനേ എന്ന ധാതുവിൻെറ ലട്പ്രഥമ പുരുഷൈകവചനമാണ് ധിനോതി എന്നതു്. പ്രീണിപ്പിച്ചു കൊണ്ടിരിക്കുക-സന്തോഷിപ്പിച്ചുകൊണ്ടിരിക്കുക-ഹൃദയാഹ്ലാദം ജനിപ്പിച്ചുകൊണ്ടിരിക്കുക എന്നാണ് ധിനോതി പദത്തിൻെറ അർത്ഥം. ധിനോതി, ധിനുതഃ, ധിന്വന്തി; ധിനോഷി, ധിനുഥഃ, ധിനുഥ; ധിനോമി, ധിനുവഃ—ധിന്വഃ, ധിനുമഃ—ധിന്മഃ—എന്നിവയാണ് ഈ ധാതുവിൻെറ ലട്ലകാരത്തിലെ രൂപങ്ങൾ.

## E. സാരം :-

ബ്രഹ്മജ്ഞാനം നേടി ബ്രഹ്മഭാവം പ്രാപിച്ച് നിത്യാനന്ദസ്വരൂപന്മാരായി നിഷ്പാപന്മാരായി ഇന്നു ജീവിച്ചിരിക്കുന്ന അനേകം മഹാന്മാർ ഉണ്ടു്. ലോകക്ഷേമം കരുതി അവർ തപോനിരതന്മാർ ആയിരിക്കുന്നു. സർവ്വസങ്ഗപരിത്യാഗികളായ അവരുടെ ധനം തപസ്സുമാത്രമാണ്. പണ്ഡിതേശ്വരന്മാരായി വിലസുന്ന അവരിൽവച്ച് പ്രഥമഗണനീയനായ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ എല്ലാമുള്ള സജ്ജനങ്ങൾക്ക് ഹൃദയാഹ്ലാദം നല്കിക്കൊണ്ടു് വിജയിച്ചരുളുന്നു.

**3. അച്ഛിന്നകാരുണ്യനിവാസഭൂമിം**
**സച്ചിത്സുഖാഖണ്ഡരസപ്രമോദമ്;**
**വേദാന്തിനം യം ശരണം വ്രജന്തഃ**
**സംസാരവാർദ്ധിം പ്രതരന്തി സന്തഃ.**

## A. അന്വയം :-

അച്ഛിന്നകാരുണ്യനിവാസഭൂമിമ് സച്ചിത്സുഖാഖണ്ഡരസപ്രമോദമ് വേദാന്തിനമ് യമ് ശരണമ് വ്രജന്തഃ സന്തഃ സംസാരവാർദ്ധിമ് പ്രതരന്തി.

## B. അന്വയാർത്ഥം :-

അച്ഛിന്നകാരുണ്യനിവാസഭൂമിയും സച്ചിത്സുഖാഖണ്ഡരസപ്രമോദനും വേദാന്തിയും ആയ യാതൊരു ചട്ടമ്പിസ്വാമി തിരുവടികളെ ശരണംഗമിക്കുന്ന സത്തുക്കൾ സംസാരവാർദ്ധിയെ അനായാസേന തരണംചെയ്യുന്നു.

## C. പരിഭാഷ :-

അച്ഛിന്നകാരുണ്യനിവാസഭൂമി = അച്ഛിന്നകാരുണ്യത്തിന് നിവാസഭൂമി ആയിട്ടുള്ളവൻ. അച്ഛിന്നകാരുണ്യം = അച്ഛിന്നമായ കാരുണ്യം. അച്ഛിന്നം = ഛിന്നമാകാത്തത്. ഛിന്നം = ഖണ്ഡിതം—നഷ്ടം. കാരുണ്യം = ദയ—പരദുഃഖദുഃഖിത്വം. നിവാസഭൂമി = വാസസ്ഥാനം. അച്ഛിന്നകാരുണ്യനിവാസഭൂമി = ഒരിക്കലും നശിക്കാത്ത പരദുഃഖദുഃഖിത്വമാകുന്ന കാരുണ്യത്തിന് ഇരിപ്പിടമായി വിലസുന്നവൻ. സച്ചിത്സുഖാഖണ്ഡരസപ്രമോദൻ = സച്ചിത്സുഖാഖണ്ഡരസത്തിലുള്ള പ്രമോദത്തോടുകൂടിയവൻ. സച്ചിത്സുഖാഖണ്ഡരസം = സച്ചിത്സുഖത്തിൻെറ അഖണ്ഡരസം. സച്ചിത്സുഖം = സത്തും ചിത്തും സുഖവും ആയിരിക്കുന്ന ബ്രഹ്മം. സത്ത് = ഒരിക്കലും നശിക്കാത്തത്. ചിത്ത് = ജ്ഞാനം. സുഖം = ആനന്ദം. അഖണ്ഡരസം = അഖണ്ഡമായ രസം. അഖണ്ഡം = പരിപൂർണ്ണം. പ്രമോദം = സന്തോഷം. സച്ചിത്സുഖാഖണ്ഡരസപ്രമോദം = സത്തായും ചിത്തായും ആനന്ദമായും വിലസുന്ന ബ്രഹ്മത്തിൻെറ സാക്ഷാത്കാരവും തന്നിഷ്ഠതയുംകൊണ്ട് സമ്പൂർണ്ണമായ ആനന്ദാനുഭൂതി നേടി സന്തുഷ്ടനായി ഇരിക്കുന്നവൻ. വേദാന്തി = വിശിഷ്ടങ്ങളായ വേദാന്തങ്ങളോടുകൂടിയവൻ. വേദാന്തങ്ങൾ = ബ്രഹ്മവിദ്യാപ്രതിപാദകങ്ങളായ ഉപനിഷത്തുകൾ. വിശിഷ്ടങ്ങളായ വേദാന്തങ്ങൾ = ഉത്തരമീമാംസയാകുന്ന വിചാരശാസ്ത്രംവഴി വിപ്രതിപത്തിജന്യങ്ങളായ സംശയങ്ങളെ ദൂരീകരിച്ച് സുനിശ്ചിതാർത്ഥങ്ങളായിത്തീർന്ന ഉപനിഷത്തുകൾ. വേദാന്തി = ബ്രഹ്മവിദ്യാപ്രതിപാദകങ്ങളായ

വേദാന്തങ്ങളുടെ അല്ലെങ്കിൽ ഉപനിഷത്തുകളുടെ സാരം ഉത്തര മീമാംസാദർശനംവഴി ഗ്രഹിച്ചിട്ടുള്ളവൻ. ശരണം ഗമിക്കുക—രക്ഷിതാവായി കരുതുക. സത്തുക്കൾ—വിഹിതകർമ്മങ്ങൾ അനുഷ്ഠിച്ചുമാത്രം ജീവിക്കുന്ന ജനങ്ങൾ. സംസാരവാർദ്ധി—സംസാരമാകുന്ന വാർദ്ധി. സംസാരം—ജനനമരണപരമ്പര—അവിദ്യ നിമിത്തം ഉണ്ടാകുന്ന ജാഗ്രത് സ്വപ്നപരമ്പര. വാർദ്ധി—സമുദ്രം. തരണം ചെയ്യുക—കടക്കുക.

## D. വിവരണം :-

### 1. അച്ഛിന്നകാരുണ്യനിവാസഭൂമി

കൃപ, ദയ, അനുകമ്പ, കരുണ എന്നിവ പര്യായങ്ങൾ ആകുന്നു. കരുണ തന്നെയാണ് കാരുണ്യം. അന്യൻെറ ദുഃഖത്തിൽ ദുഃഖിക്കുന്ന സ്വഭാവംതന്നെയാണ് കരുണ. പരദുഃഖ ദുഃഖിത്വം എന്ന കരുണയുടെ നിർവചനം ഈ തത്ത്വം ഉദ്ഘോഷണം ചെയ്യുന്നു. ആരുടേയും കൃതജ്ഞതയും പ്രത്യുപകാരവും പ്രതീക്ഷിക്കാതെ എല്ലാവരുടേയും ദുഃഖത്തിന് പരിഹാരം വരുമാറ് പ്രവർത്തിക്കുവാൻ ഉള്ള സന്നദ്ധത കാരുണ്യത്തിൽനിന്നേ ഉദയം കൊള്ളുകയുള്ളു. അജ്ഞാനംകൊണ്ട് അധർമ്മത്തിൽ മുഴുകി ദുഃഖത്തിൽനിന്നും ദുഃഖത്തിലേക്ക് പോകുന്ന ജനങ്ങളെ കരകയററുവാനുള്ള യത്നവും കാരുണ്യത്തിൽ നിന്നേ ഉദയംകൊള്ളുകയുള്ളു എന്നും പറയപ്പെടുന്നു. അത്തരം കാരുണ്യമുള്ള മഹാത്മാരെയാണ് അച്ഛിന്നകാരുണ്യനിവാസഭൂമികൾ എന്ന് നാം വാഴ്ത്തുന്നത്. സുകൃതി ആയും പാപരഹിതൻ ആയും ജീവിക്കുവാൻ വേണ്ട ഗുണമാണ് കാരുണ്യം. ഈശ്വരൻ എല്ലാ ജീവികളിലും എല്ലാ വസ്തുക്കളിലും ഒരുപോലെ നിത്യമായി നിലകൊള്ളുന്നു എന്നും എല്ലാം നാം തന്നെയാണെന്നും അറിയുന്ന ആത്മജ്ഞാനിയിൽ ഊറിയൊഴുകുന്ന ഒരു ഭാവമാണ് കാരുണ്യം. മഹാത്മാക്കളിൽ മഹാത്മാവായിരുന്ന ശ്രീബുദ്ധൻെറ മുഖ്യഗുണവും കാരുണ്യം ആയിരുന്നു.

ശ്രീബുദ്ധനെപ്പോലെ എല്ലാ ജീവികളേയും തൻേറതായും താനായും കരുതി ജീവിച്ചിരുന്ന ഒരു മഹാത്മാവായിരുന്നു ചട്ടമ്പിസ്വാമികൾ എന്ന് അദ്ദേഹത്തിൻെറ ജീവചരിത്രം തെളിയിക്കുന്നു. ആ സ്വഭാവവിശേഷത്തിന് ഒരിക്കലും അദ്ദേഹത്തിൽ കുറവ് കാണപ്പെട്ടിട്ടില്ല. അതുകൊണ്ട് അദ്ദേഹത്തിന് അച്ഛിന്നകാരുണ്യനിവാസഭൂമി എന്ന വിശേഷണം സങ്ഗതമായിരിക്കുന്നു.

## 2. സച്ചിത്സുഖാഖണ്ഡരസപ്രമോദൻ

ബ്രഹ്മസൂത്രശാങ്കരഭാഷ്യത്തിൽ ഫലാദ്ധ്യായത്തിൽ ഒന്നാം പാദത്തിൻെറ അവതാരികയായി ഒരു പ്രസ്താവമുണ്ട്. ''ശ്രവണാദ്യാവൃത്ത്യാ നിർഗ്ഗുണം ബ്രഹ്മ, ഉപാസനാവൃത്ത്യാ സഗ്ഗുണം വാ ബ്രഹ്മ സാക്ഷാത്കൃത്യ ജീവതഃ പാപപുണ്യാലേപലക്ഷണാ ജീവന്മുക്തിരഭിഹിതാ'' എന്നതാണ് അതിൻെറ സ്വരൂപം. ശ്രവണാദ്യാവൃത്തികൊണ്ട് നിർഗ്ഗുണബ്രഹ്മത്തെ സാക്ഷാത്കരിച്ചശേഷം സശരീരനായി കഴിയുന്നവനും ഉപാസനാവൃത്തികൊണ്ട് സഗ്ഗുണബ്രഹ്മത്തെ സാക്ഷാത്കരിച്ച ശേഷം സശരീരനായി കഴിയുന്നവനും ജീവന്മുക്തി ലഭിക്കുന്നതാണ്. പാപപുണ്യങ്ങളുമായി ബന്ധമില്ലാത്ത നിലയാണ് ജീവന്മുക്തി. ബ്രഹ്മത്തിൻെറ സഹജമായ ആനന്ദം പ്രകടമാകുന്ന ദശയാണ് ഇതു്. ഈ ആനന്ദത്തെയാണ് സച്ചിത്സുഖാഖണ്ഡരസമെന്നു പറയുന്നതു്. ജീവന്മുക്തപദത്തിലെത്തിയ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ സച്ചിത്സുഖാഖണ്ഡരസപ്രമോദനായിത്തീന്നു. 'ആചാര്യവാൻ പുരുഷോ വേദ' എന്നു തുടങ്ങിയ ശ്രുതികൾ അനുസരിച്ച് ആത്മതത്ത്വോപദേശം ആഗ്രഹിച്ച് വന്നുചേരുന്ന സാധുക്കൾക്ക് ശ്രീചട്ടമ്പിസ്വാമിതിരുവടികൾ ലക്ഷണസംപന്നനായ ഒരു ആചാര്യൻ എന്ന നിലയിൽ ഉപദേശം നല്കി അനുഗ്രഹിച്ചുകൊണ്ടിരുന്നു. ''ആചാര്യസ്തു...ബ്രഹ്മവിത് ബ്രഹ്മണി സ്ഥിതഃ''എന്നിങ്ങനെ ഉപദേശസാഹസ്രിയിൽ വർണ്ണിതമായിരിക്കുന്ന ആചാര്യലക്ഷ

ണമൊത്ത ഒരു മഹാത്മാവായും ''മുക്തോ/ന്യാൻ മോചയേദ് ധ്രുവം''' എന്ന നിർദ്ദേശമനുസരിച്ച് മോക്ഷദായകനായും വിജയിച്ചരുളിയ ഒരു ഗുരുവായിരുന്ന ശ്രീചട്ടമ്പിസ്വാമി തിരുവടികൾ എന്ന ആശയം സൂചിപ്പിക്കുവാനാണ് സച്ചിത് സുഖാഖണ്ഡരസപ്രമോദൻ എന്ന വിശേഷണം അവിടുത്തേയ്ക്കു് നല്കപ്പെട്ടിരിക്കുന്നതു്.

## 3. വേദാന്തി

ഋക്, യജുസ്സ്, സാമം, അഥർവ്വണം എന്നു് വേദങ്ങൾ നാലാണു്. നാലു വേദങ്ങൾക്കുമായി ആയിരത്തിഒരുനൂററി എൺപതു് ശാഖകൾ ഉണ്ടു്. ഓരോ ശാഖയും മന്ത്രം, ബ്രാഹ്മണം, ഉപനിഷത്തു് എന്നു് മൂന്നായി വിഭജിക്കപ്പെട്ടിരിക്കുന്നു. വേദങ്ങളുടെ മന്ത്ര-ബ്രാഹ്മണഭാഗങ്ങൾക്കു് ഒന്നായുള്ള പേരാണു് പൂർവ്വകാണ്ഡം എന്നതു്. കർമ്മകാണ്ഡം, യജ്ഞകാണ്ഡം എന്നും ഈ പൂർവ്വകാണ്ഡത്തിനു് പേരുകൾ ഉണ്ടു്. വേദങ്ങളുടെ ഉപനിഷദ്ഭാഗങ്ങൾക്കുള്ള ഒന്നായ പേരാണു് ജ്ഞാനകാണ്ഡം എന്നതു്. ഉത്തരകാണ്ഡം, ബ്രഹ്മകാണ്ഡം, വേദാന്തം, രഹസ്യം എന്നിവ ജ്ഞാനകാണ്ഡത്തിൻെറ പര്യായങ്ങൾ ആണു്. വേദാന്തവാക്യങ്ങളുടെ അർത്ഥങ്ങൾക്കു് വിരുദ്ധാഭിപ്രായങ്ങൾ നിമിത്തം വന്നുചേർന്ന സംശയങ്ങളെ ദൂരീകരിച്ച് നിശ്ചിതത്വം വരുത്തുവാൻ ഉണ്ടാക്കിയിട്ടുള്ള ഒരു വിചാരശാസ്ത്രമാണു് ഉത്തരമീമാംസ. ബ്രഹ്മമീമാംസ, വേദാന്തമീമാംസ, വേദാന്തദർശനം, ശാരീരകമീമാംസ എന്നിവ ഇതിൻെറ പര്യായങ്ങൾ ആണു്. വേദാന്തദർശനംവഴി വേദാന്തതത്ത്വങ്ങൾ ഗ്രഹിച്ചിട്ടുള്ള ദാർശനികന്മാരെയാണു് വേദാന്തികൾ എന്നു പറയുന്നതു്. വേദാന്തികളെ ഔപനിഷദന്മാർ എന്നും വ്യവഹരിക്കാറുണ്ടു്.

## E. സാരം :-

ശ്രീചട്ടമ്പിസ്വാമി തിരുവടികൾ ഒരിക്കലും വററാത്ത കാരുണ്യവായ്പിൻെറ ഉറവിടമാണു്. ബ്രഹ്മസാക്ഷാത്കാരം നേടിയ അവിടുന്നു്

സച്ചിദാനന്ദഘനമായ ബ്രഹ്മവുമായി താദാത്മ്യം പ്രാപിച്ച് സമ്പൂർണ്ണാനന്ദരൂപംപൂണ്ട് സന്തുഷ്ടനായി മരുവുന്നു. ബ്രഹ്മവിദ്യാപ്രതിപാദകങ്ങളായ ഉപനിഷത്തുകൾ ഉത്തരമീമാംസാദർശനംവഴി സ്വാധീനമാക്കി തത്ത്വദർശിയായും ലക്ഷണസംപന്നനായ ആചാര്യനായും മോക്ഷദായകനായ ഗുരുവായും വിലസുന്ന അവടുത്തെ ശരണം പ്രാപിച്ച് അനേകം സജ്ജനങ്ങൾ സംസാരസാഗരം അനായാസേന തരണം ചെയ്തുപോരുന്നു.

—o—

4. അന്യാദൃശോ ധന്യതമസ്യ വിദ്വ-
ത്സന്ന്യാസിനോ വേദമയസ്വരൂപാ;
വിഭാതി യസ്യാനനപദ്മവാസാ
വാഗീശ്വരീ വിസ്മയനീയവൃത്തിഃ.

## A. അന്വയം :-

അന്യാദൃശഃ ധന്യതമസ്യ വിദ്വത്സന്ന്യാസിനഃ യസ്യ ആനനപദ്മവാസാ വേദമയസ്വരൂപാ വാഗീശ്വരീ വിസ്മയനീയവൃത്തിഃ വിഭാതി.

## B. അന്വയാർത്ഥം :-

അന്യാദൃക്കും ധന്യതമനും വിദ്വത്സന്ന്യാസിയും ആയ യാതൊരു ചട്ടമ്പിസ്വാമിതിരുവടികളുടെ ആനനപദ്മവാസയും വേദമയസ്വരൂപയും ആയ വാഗീശ്വരി വിസ്മയനീയവൃത്തിയായി പ്രശോഭിക്കുന്നു.

## C. പരിഭാഷ :-

അന്യാദൃക്ക്—ജ്ഞാനം, വിജ്ഞാനം, ത്യാഗം, വൈരാഗ്യം, തപസ്സ്, ദയ മുതലായ ഗുണങ്ങൾകൊണ്ട് അസാധാ

രണനായി പ്രകാശിക്കുന്നവൻ. ധന്യതമൻ=അത്യന്തം ധന്യൻ ആയിട്ടുള്ളവൻ. ധന്യൻ=സുകൃതി. ധന്യതമൻ=സുകൃതികളിൽ വച്ച് അത്യുത്തമൻ ആയിട്ടുള്ളവൻ. വിദ്വത്സന്ന്യാസി = വിദ്വാനും സന്ന്യാസിയും ആയിട്ടുള്ളവൻ. വിദ്വാൻ=ശാസ്ത്രാന്തരജ്ഞാനപൂർവ്വം ആത്മതത്ത്വശാസ്ത്രം ഗ്രഹിച്ച് ആത്മജ്ഞാനം നേടിയവൻ. സന്ന്യാസി=സാധനചതുഷ്ടയസമ്പത്തിയോടും സർവ്വസങ്ഗപരിത്യാഗത്തോടുംകൂടി സന്ന്യാസാശ്രമം സ്വീകരിച്ചവൻ. വിദ്വത്സന്ന്യാസി = പരമഹംസന്മാർ എന്ന വിഭാഗത്തിൽപ്പെട്ട ഒരു വിശിഷ്ടസന്ന്യാസി. ആനനപദ്മവാസ =ആനനപദ്മത്തിലെ വാസത്തോടുകൂടിയവൾ. ആനനപദ്മം = ആനനമാകുന്ന പദ്മം. ആനനം = മുഖം. പദ്മം =താമര. വേദമയസ്വരൂപ = വേദമയമായ സ്വരൂപത്തോടുകൂടിയവൾ. വേദമയം=പ്രായേണ വേദാത്മകം ആയിട്ടുള്ളത്. സ്വരൂപം=ആകൃതി. വാഗീശ്വരി=വാഗ്ദേവത. വിസ്മയനീയവൃത്തി=വിസ്മയനീയങ്ങളായ വൃത്തികളോടുകൂടിയവൾ. വിസ്മയനീയങ്ങൾ=അദ്ഭുതകരങ്ങൾ. വൃത്തികൾ = വ്യാപാരങ്ങൾ.

## D. വിവരണം :-

### 1. ധന്യതമൻ

ധന്യതമൻ=ഏറ്റവും ധന്യൻ ആയിരിക്കുന്നവൻ—ധന്യന്മാരിൽവച്ച് പ്രമുഖൻ ആയിട്ടുള്ളവൻ. ധന്യൻ = സുകൃതി. ''സുകൃതീ പുണ്യവാൻ ധന്യഃ'' എന്ന അമരകോശവചനം സുകൃതി, പുണ്യവാൻ, ധന്യൻ എന്നീ ശബ്ദങ്ങൾ പര്യായങ്ങളാണ് എന്ന് വ്യക്തമാക്കുന്നു. വിഹിതകർമ്മങ്ങൾ യഥാവിധി അനുഷ്ഠിച്ചാൽ ഉണ്ടാകുന്ന ഫലം ആണ് സുകൃതം അല്ലെങ്കിൽ പുണ്യം. ആ സുകൃതം സജ്ജനസംസർഗ്ഗംവഴി സാധനചതുഷ്ടയസമ്പത്തിയും ബ്രഹ്മജ്ഞാനവും സിദ്ധമാക്കുന്നു. അങ്ങിനെ വിഹിതകർമ്മങ്ങളും അവയിൽനിന്ന് ഉണ്ടാകുന്ന സുകൃതവും

പരമ്പരയാ മോക്ഷസാധകങ്ങരം ആയിത്തീരുന്നു. ''സത്കർമ്മ പരിപാകാത്തേ കരുണാനിധിനോദ്ധൃതാഃ; പ്രാപ്യ തീരതരുച്ഛായായാം വിശ്രാമ്യന്തി യഥാസുഖമ്'', ''ഉപദേശമവാപ്യൈവമാചാര്യാത്തത്ത്വദർശിനഃ; പഞ്ചകോശവിവേകേന ലഭന്തേ നിർവൃതിം പരാമ്'' എന്നീ പഞ്ചദശീകാരികകരം ഈ ആശയമാണ് പ്രകാശിപ്പിക്കുന്നത്. വിഹിതകർമ്മങ്ങരം മുഴുവൻ അനുഷ്ഠിച്ചാൽ ഉണ്ടാകുന്ന സുകൃതം ബ്രഹ്മജ്ഞാനം ഒന്നുകൊണ്ട് സിദ്ധമാകും എന്ന്—

''യാവാനർത്ഥ ഉദപാനേ
സർവ്വതഃ സംപ്ളുതോദകേ;
താവാൻ സർവേഷു വേദേഷു
ബ്രാഹ്മണസ്യ വിജാനതഃ .''

എന്ന ഗീതാസൂക്തി പ്രഖ്യാപിക്കുന്നു. അതുകൊണ്ട് ആത്മജ്ഞാനികരം ധന്യന്മാരല്ല, ധന്യതമന്മാർതന്നെ ആയിരിക്കും. ആത്മജ്ഞാനിയായ ശ്രീചട്ടമ്പിസ്വാമിതിരുവടികരം തന്നിമിത്തം ധന്യതമനാണ് എന്ന പ്രസ്താവം യുക്തമായിരിക്കുന്നു.

## 2. വിദ്വത്സന്ന്യാസി

വിദ്വാനും സന്ന്യാസിയും ആയിട്ടുള്ളവനാണ് വിദ്വത്സന്ന്യാസി. ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം എന്നീ ആശ്രമങ്ങരം താണ്ടിയവർ അവശ്യം സ്വീകരിക്കേണ്ടതും സ്വീകരിക്കുന്നതും ആയ നാലാമത്തെ ആശ്രമം ആണ് സന്ന്യാസം. ഭിക്ഷുവ്രതം എന്ന് ഇതിന് പേരുണ്ട്. പരിവ്രജ്യ അല്ലെങ്കിൽ പ്രവ്രജ്യ ആണ് ഭിക്ഷുചര്യകളിൽ മുഖ്യം. വാനപ്രസ്ഥപര്യന്തമുള്ള ആശ്രമങ്ങളുടെ അനുഷ്ഠാനംകൊണ്ട് ലഭിച്ച വൈരാഗ്യാദിഗുണങ്ങളോടുകൂടി സന്ന്യസിക്കുന്നവരാണ് സാധാരണ സന്ന്യാസികരം. സർവ്വസങ്ഗപരിത്യാഗവും സർവ്വകർമ്മപരിത്യാഗവും സന്ന്യാസികളുടെ പ്രമുഖങ്ങളായ ധർമ്മങ്ങളാണ്. ''സന്ന്യാസഃ കർമ്മണാം ന്യാസഃ'' (ഗീത); ''വേദാൻ ഇമം ച

ലോകം അമും ച'' (ആപസ്തംബധർമ്മസൂത്രം); ''ത്യജ ധർമ്മ മധർമ്മം ച'' എന്നീ സ്മൃതികൾ ഈ സന്ന്യാസസ്വരൂപം വിശദമാക്കുന്നു. വിദ്വാനും സന്ന്യാസിയും ആയിട്ടുള്ളവനാണ് വിദ്വത്സന്ന്യാസി. ശാസ്ത്രാന്തരജ്ഞാനപൂർവ്വം ആത്മതത്ത്വ ശാസ്ത്രം ഗ്രഹിച്ചതിന്റെ ഫലമായി സാധനചതുഷ്ടയസമ്പത്തി നേടി ''യദഹരേവ വിരജേത് തദഹരേവ പ്രവ്രജേത്'' എന്ന ശ്രൗതസിദ്ധാന്തം അനുസരിച്ച് സന്ന്യാസം സ്വീകരിച്ച വരാണ് വിദ്വത്സന്ന്യാസികൾ. ''വിദിത്വാ വ്യുത്ഥായാഥ ഭിക്ഷാചര്യാം ചരന്തി'' എന്ന ബൃഹദാരണ്യകശ്രുതി വിദ്വത്സ ന്ന്യാസസ്വരൂപത്തെയാണ് പ്രതിപാദിക്കുന്നത്. തികഞ്ഞ ആത്മജ്ഞാനം ലഭിച്ചുകഴിഞ്ഞാൽ പ്രാരബ്ധകർമ്മഫലക്ഷയം വരെ സകലതും ഉപേക്ഷിച്ച് ഭിക്ഷാടനം ചെയ്യണം എന്നാണ് ഇതിന്റെ സാരം. താദൃശന്മാരായ മഹാന്മാരാണ് വിദ്വത്സ ന്ന്യാസിമാർ.

കുടീചകൻ, ബഹൂദകൻ, ഹംസൻ, പരമഹംസൻ. എന്ന് സന്ന്യാസികളെ നാലായി വിഭജിച്ചുകൊണ്ടുള്ള മറ്റൊരു വിശ ദീകരണം ഉപനിഷത്തുകളിലും സൂതസംഹിത, യതിധർമ്മസംഗ്ര ഹസ്മൃതി മുതലായ ഗ്രന്ഥങ്ങളിലും കാണപ്പെടുന്നുണ്ട്. ഇവരിൽ പരമഹംസസന്ന്യാസികളെ ദണ്ഡിപരമഹംസന്മാർ അവധൂത പരമഹംസന്മാർ എന്ന് രണ്ടു തരക്കാരായി വിഭജിച്ചിട്ടുണ്ട്. പ്രണവോപാസകന്മാർ എന്നതു് ഇവർക്ക് പൊതുവിലുള്ള ഒരു പേരാണ്. പ്രകാരാന്തരേണ പരമഹംസന്മാരെ വിവിദിഷാ— സന്ന്യാസികളെന്നും വിദ്വത്സന്ന്യാസികളെന്നും രണ്ടു തരക്കാ രായി വിഭജിക്കാം. വേദാന്താദിശാസ്ത്രങ്ങൾ പഠിച്ചതിനുശേഷം ആത്മജ്ഞാനത്തിനുവേണ്ടി സർവകർമ്മസന്ന്യാസപൂർവ്വകം സദ്ഗുരുവിനെ ഉപാസിച്ച് സാധനചതുഷ്ടയസംപന്നനായി ശ്രവണമനനനിദിദ്ധ്യാസനങ്ങൾ പരിശീലിക്കുന്നവനാണ് വി വിദിഷാസന്ന്യാസി. ശ്രവണമനനനിദിദ്ധ്യാസനങ്ങൾവഴി മനോനാശവും വാസനാക്ഷയവും സമ്പാദിച്ച് ജീവന്മുക്തപദവി അനുഭവിക്കുന്നവനാണ് വിദ്വത്സന്ന്യാസി.

## E. സാരം :-

ജ്ഞാനം, വിജ്ഞാനം, തപസ്സ്, വൈരാഗ്യം മുതലായ ഗുണങ്ങൾ കൊണ്ട് അസാധാരണൻ ആയി പ്രശോഭിക്കുന്നവനും സുകൃതികളിൽ വച്ച് അത്യുത്തമനും ശാസ്ത്രാന്തരജ്ഞാനപൂർവ്വകമായ ആത്മജ്ഞാനത്തിന്റെ പരകോടിയിൽ എത്തി സന്ന്യാസി ആയിത്തീർന്നവനും ആയ യാതൊരു ചട്ടമ്പിസ്വാമിതിരുവടികളുടെ മുഖപദ്മത്തിൽ പ്രായേണ വേദസ്വരൂപിണി ആയ വാഗ്ദേവത ദ്രുതകവനം, തത്ത്വവിശദീകരണം, സംശയപരിഹാരം, പരമതഖണ്ഡനം, സ്വമതസ്ഥാപനം, സംഗീതസാഹിത്യാദികളായ സുന്ദരകലകളുടെ പ്രകടനങ്ങൾ മുതലായ വ്യാപാരങ്ങൾകൊണ്ട് ആരെയും വിസ്മയിപ്പിക്കുമാറ് വിലസുന്നു.

5. പ്രപഞ്ചതത്ത്വപ്രതിപാദകാർത്ഥ-
സമർത്ഥകം സഞ്ചിതധർമ്മസാരമ് ;
യതീശ്വരസ്യ സ്വയമേവ വക്ത്രാ-
ദുദഞ്ചതി പ്രശ്രയി യസ്യ വാക്യമ്.

## A. അന്വയം :-

യതീശ്വരസ്യ യസ്യ വക്ത്രാദ് പ്രപഞ്ചതത്ത്വപ്രതിപാദകാർത്ഥസമർത്ഥകമ് സഞ്ചിതധർമ്മസാരമ് പ്രശ്രയി വാക്യമ് സ്വയമേവ ഉദഞ്ചതി.

## B. അന്വയാർത്ഥം :-

യതീശ്വരനായ യാതൊരു ചട്ടമ്പിസ്വാമിതിരുവടികളുടെ വക്ത്രത്തിൽനിന്ന് പ്രപഞ്ചതത്ത്വപ്രതിപാദകാർത്ഥസമർത്ഥകവും സഞ്ചിതധർമ്മസാരവും പ്രശ്രയിയും ആയ വാക്യം സ്വയമേവ ഉദഞ്ചനം ചെയ്യുന്നു.

## C. പരിഭാഷ :-

യതീശ്വരൻ— യതികളുടെ ഈശ്വരൻ. യതികൾ— ഇന്ദ്രിയനിഗ്രഹം അല്ലെങ്കിൽ ഇന്ദ്രിയജയം നേടിയ ആത്മജ്ഞാനി

കരം. ഈശ്വരൻ—അധിനായകൻ. വക്ത്രം—മുഖം. പ്രപഞ്ചതത്ത്വപ്രതിപാദകാർത്ഥസമർത്ഥകം — പ്രപഞ്ചതത്ത്വപ്രതിപാദകാർത്ഥങ്ങളിൽ സമർത്ഥമായിട്ടുള്ളത്. പ്രപഞ്ചതത്ത്വപ്രതിപാദകാർത്ഥങ്ങരം—പ്രപഞ്ചതത്ത്വപ്രതിപാദകങ്ങളായ അർത്ഥങ്ങരം. പ്രപഞ്ചതത്ത്വപ്രതിപാദകങ്ങരം — പ്രപഞ്ചതത്ത്വത്തിൻെറ പ്രതിപാദകങ്ങരം. പ്രപഞ്ചതത്ത്വം—പ്രപഞ്ചത്തിൻെറ തത്ത്വം. പ്രപഞ്ചം—ജഗത്ത്—എങ്ങും വ്യാപിച്ചതായി കാണപ്പെടുന്ന ജഗത്ത്. തത്ത്വം—പരമാർത്ഥം—യാഥാത്മ്യം. പ്രതിപാദകങ്ങരം — പ്രതിപാദിക്കുന്നവ. പ്രതിപാദിക്കുക—ഉപപാദിക്കുക—വിശദീകരിക്കുക. അർത്ഥങ്ങരം—പ്രതിപാദ്യങ്ങരം. സമത്ഥങ്ങരം—ശക്തിമത്തുകരം. സഞ്ചിതധമ്മസാരം—സഞ്ചിതമായ ധർമ്മസാരത്തോടുകൂടിയത്. സഞ്ചിതം—സംഭരിക്കപ്പെട്ടത്—സമാഹരിക്കപ്പെട്ടത്. ധർമ്മസാരം — ധർമ്മങ്ങളുടെ സാരം. ധർമ്മങ്ങരം—അഭ്യുദയവും നിഃശ്രേയസവും ഉണ്ടാക്കുവാൻ പോരുന്ന കമ്മവും ജ്ഞാനവും. സാരം—ശ്രേഷ്ഠമായ ഭാഗം—സൂക്ഷ്മമായ സ്വരൂപം. പ്രശ്രയി—പ്രശ്രയത്തോടുകൂടിയത്. പ്രശ്രയം — വിനയം—ആദരവ്—പ്രാമാണികഗ്രന്ഥങ്ങളെ ആദരിച്ചുകൊണ്ടുള്ളത്. വാക്യം—സമ്പൂർണ്ണാർത്ഥപ്രതിപാദകമായ പദസമൂഹം. ഉദഞ്ചനം ചെയ്യുക—ഉദ്ഗമിക്കുക—നിർഗ്ഗളിക്കുക. സ്വയമേവ—തനിയെ തന്നെ—ലോകാനുഗ്രഹതാത്പര്യം നിമിത്തം അവിദ്യാവശഗന്മാരും ദുഃഖിതരും ആയ ജനങ്ങളെ അഭിമുഖീകരിച്ച് ഉപദേശരൂപത്തിൽ താൻതന്നെ പുറപ്പെടുവിക്കുന്നത്.

## D. വിവരണം :

### 1. പ്രപഞ്ചം

പൃഥിവി, ജലം, തേജസ്സ്, വായു, ആകാശം എന്നിങ്ങനെ ഒന്നിന് ഉപരി മറെറാന്നായി നില്ക്കുന്ന പഞ്ചഭൂതമണ്ഡലങ്ങരം ഉരംപ്പെട്ടതും പഞ്ചീകരണംകൊണ്ട് പരിണമിച്ചതും ആയ

ദൃശ്യവസ്തു എന്ന് പ്രപഞ്ചത്തെ നിർവചിക്കാം. ''തസ്മാദ്വാ ഏതസ്മാദാത് മനഃ ആകാശഃ സംഭൂതഃ ആകാശാദ്വായുഃ വായോ സ്തേജഃ തേജസോ ജലം ജലാത് പൃഥിവീ'' എന്ന ശ്രുതിയാണ് ഇതിന് പ്രമാണം. അനാത്മഭൂതമായ ഈ ദൃശ്യപ്രപഞ്ചം ത്രിപുടീമയമായി പരിലസിക്കുന്നതും സൃഷ്ടി മുതൽ പ്രളയം വരെ നില്ക്കുന്നതും ആയ ജഗത്തുതന്നെയാണ്. ജാഗ്രജ്ജഗത്ത് എന്നും സ്വപ്നജഗത്ത് എന്നും ഇതിന് രണ്ടു വിഭാഗങ്ങൾ ഉണ്ട്. ഇത് അവിദ്യാജന്യവും അവിദ്യാമയവുമത്രേ. അതുകൊണ്ട് പ്രപഞ്ചം മിഥ്യ ആകുന്നു എന്ന് ഒരു സിദ്ധാന്തം ഉണ്ട്. ഉണ്ടെന്നു തോന്നുന്നതും പരമാർത്ഥത്തിൽ ഇല്ലാത്തതുമായ ഒരു വസ്തുവാണ് മിഥ്യ. സ്വപ്നജഗത്ത് സ്വപ്നത്തിൽ അനുഭവപ്പെടുന്നുണ്ടെങ്കിലും അയഥാർത്ഥമായിരിക്കുന്നതുപോലെ ജാഗ്രജ്ജഗത്തും അയഥാർത്ഥമാകുന്നു എന്നാണ് അദ്വൈതികളുടെ സിദ്ധാന്തം. സ്വപ്നജഗത്ത് മനഃസ്പന്ദനാത്മകം ആയതുകൊണ്ടാണ് അത് യഥാർത്ഥമല്ല എന്ന് എല്ലാവരും അങ്ഗീകരിക്കുന്നത്. ആ അങ്ഗീകാരത്തിൻെറ വെളിച്ചത്തിൽ ജാഗ്രജ്ജഗത്തും മനഃസ്പന്ദനാത്മകം ആകയാൽ യഥാർത്ഥമല്ല എന്ന് അദ്വൈതികൾ സിദ്ധാന്തിക്കുന്നു. രജ്ജ്വജ്ഞാനം നിമിത്തം രജ്ജുവിൻെറ വിവർത്തമായി സർപ്പം പ്രതിഭാസിക്കുന്നതുപോലെ ബ്രഹ്മാജ്ഞാനം നിമിത്തം ബ്രഹ്മത്തിൻെറ വിവർത്തമായി പ്രപഞ്ചം അല്ലെങ്കിൽ ജഗത്ത് നിലനിൽക്കുകതന്നെ ചെയ്യും. ഈ ആശയമാണ് ''അനിർവാച്യാവിദ്യാദ്വിതയസചിവസ്യ പ്രഭവതോ വിവർത്താ യസ്യൈതേ വിയദനിലതേജോബവനയഃ; യതശ്ചാഭൂദ്വിശ്വം ചരമപരമ് ഉച്ചാവചമിദം നമാമസ്തദ്ബ്രഹ്മാ പരിമിതസുഖജ്ഞാനമമൃതമ്'' എന്ന ശ്ലോകംവഴി വാചസ്പതി മിശ്രൻ വെളിവാക്കിയിരിക്കുന്നത്. മൂലാവിദ്യ, തൂലാവിദ്യ അല്ലെങ്കിൽ കാരണാവിദ്യ, കാര്യാവിദ്യ എന്നിവയ്ക്ക് ആശ്രയവും വിഷയവും ആയി പ്രതിഭാസിക്കുന്ന ബ്രഹ്മത്തിൻെറ വിവർത്തമാണ് പഞ്ചഭൂതാത്മകവും പഞ്ചീകൃതപഞ്ചഭൂതാത്മകവും നാനാഭേദഭിന്നവും ചരാചരവിഭാഗയുക്തവും ആയ പ്രപ

ഞ്ചം എന്നാണ് ഇതിൻെറ സാരം. ''യദവിദ്യാവിലാസേന ഭൂതഭൗതികസൃഷ്ടയഃ തന്നൗമി പരമാത്മാനം സച്ചിദാനന്ദ വിഗ്രഹമ്'' എന്നിങ്ങനെ വേദാന്തപരിഭാഷകാരൻ പ്രപഞ്ചത്തെ അവിദ്യാവിലാസമായി ചിത്രീകരിക്കുന്നു. ആത്മാശ്രയവും ആത്മവിഷയകവും ആയ ഈ അവിദ്യ ആത്മാശ്രയവും ആത്മവിഷയകവും ആയ ജ്ഞാനംകൊണ്ടേ നശിക്കുകയുള്ളു. അവിദ്യ നശിക്കുന്നതുവരെ ആവിദ്യകമായ അല്ലെങ്കിൽ അവിദ്യാമയമായ ഈ പ്രപഞ്ചം നിലനില്ക്കുകതന്നെ ചെയ്യും. അവിദ്യാസ്തമയമായ മോക്ഷം സിദ്ധമാകുന്നതുവരെ പ്രപഞ്ചവും പ്രാപഞ്ചികവ്യവഹാരങ്ങളും നിലനില്ക്കും എന്നാണ് ഇതിൻെറ സാരം. ഇവയാണ് പ്രപഞ്ചത്തിൻെറ തത്ത്വങ്ങൾ അല്ലെങ്കിൽ യാഥാർത്ഥ്യങ്ങൾ.

## 2. ധർമ്മം

വിഹിതകർമ്മജന്യമായ അദൃഷ്ടവിശേഷമാണ് ധർമ്മം എന്ന് വൈശേഷികന്മാർ സിദ്ധാന്തിച്ചിരിക്കുന്നു. വിഹിതമായ കർമ്മമാണ് ധർമ്മം എന്ന് പൂർവ്വമീമാംസകന്മാർ പ്രഖ്യാപിക്കുന്നു. അഭ്യുദയവും നിഃശ്രേയസവും ഉണ്ടാക്കുന്ന ഒന്നാണ് ധർമ്മം എന്ന് വൈശേഷികന്മാർ പ്രസ്താവിക്കുന്നു. ഈ വൈശേഷികമതത്തെയാണ് അദ്വൈതികൾ പിന്താങ്ങുന്നത്. അഭ്യുദയനിഃശ്രേയസകരങ്ങളും വേദോപദിഷ്ടങ്ങളുമാണ് ധർമ്മങ്ങൾ എന്നും അവയെ പ്രവൃത്തിധർമ്മങ്ങൾ നിവൃത്തിധർമ്മങ്ങൾ എന്നിങ്ങനെ രണ്ടായി വിഭജിക്കാമെന്നും യാഗാദികളാണ് പ്രവൃത്തിധർമ്മങ്ങൾ എന്നും ജ്ഞാനവൈരാഗ്യാദികൾ ആണ് നിവൃത്തിധർമ്മങ്ങൾ എന്നും അദ്വൈതവേദാന്തികൾ സിദ്ധാന്തിച്ചിരിക്കുന്നു. ഭഗവദ്ഗീതയുടെ ആമുഖഭാഷ്യത്തിൽ ശ്രീശങ്കരൻ ഈ ആശയം വെളിവാക്കിയിട്ടുണ്ട്. അദ്വൈതവേദാന്തസിദ്ധാന്തീയമായ ഒരു കാവ്യമാണ് ഇതു്. അതുകൊണ്ട് ഇവിടത്തെ ധർമ്മപദത്തിന് അഭ്യുദയകരങ്ങളായ പ്രവൃത്തിധർമ്മങ്ങൾ എന്നും നിഃശ്രേയസകരങ്ങളായ നിവൃത്തിധർമ്മങ്ങൾ എന്നും അർത്ഥം പറയേണ്ടതാണ്.

### 3. യതികൾ

ജിതേന്ദ്രിയൻ, സന്ന്യാസി എന്നീ അർത്ഥങ്ങളാണ് യതി പദത്തിന് പ്രസിദ്ധങ്ങളായിട്ടുള്ളവ. യതീ, യതിനൗ, യതിനഃ എന്നിങ്ങനെ നകാരാന്തപുല്ലിങ്ഗമായും യതിഃ, യതീ, യതയഃ എന്നിങ്ങനെ ഇകാരാന്തപുല്ലിങ്ഗമായും ഈ ശബ്ദം ഈ അർത്ഥങ്ങളിൽ സംസ്കൃതഭാഷയിൽ നിലനില്ക്കുന്നുണ്ട്. അതുകൊണ്ട് യതീശ്വരൻ എന്ന സമസ്തപദത്തിന് ''യതിനാമ് ഈശ്വരഃ'' എന്നും ''യതീനാമ് ഈശ്വരഃ'' എന്നും വിഗ്രഹം പറയാം.

## E. സാരം :-

ശ്രീചട്ടമ്പിസ്വാമിതിരുവടികൾ ഇന്ദ്രിയനിഗ്രഹം നേടിയിട്ടുള്ള സംയമധനന്മാരായ സന്ന്യാസിമാരിൽ പ്രമുഖനാകുന്നു. ലോകാനുഗ്രഹതത്പരനായ അവിടുന്ന് സംസാരനിമഗ്നന്മാരും ദുഃഖിതരുമായ ജനങ്ങളെ ഉദ്ധരിക്കുന്നതിനുവേണ്ടി ഉപദേശങ്ങൾ ചൊരിയാറുണ്ട്. ആ ഉപദേശങ്ങൾ അവിദ്യാവിലസിതവും മിഥ്യാഭൂതവും ആയ ഈ പ്രപഞ്ചത്തിന്റെ യാഥാർത്ഥ്യത്തെ വെളിപ്പെടുത്തുന്നവ ആയിരിക്കും. സ്വാദ്ധ്യായവും തപസ്സുംകൊണ്ട് സാക്ഷാത്കരിച്ച ധർമ്മങ്ങളുടെ സൂക്ഷ്മമായ രൂപം ഉൾക്കൊള്ളുന്നവയും വിനയമധുരങ്ങളും ആയ ആ ഉപദേശവാക്യങ്ങൾ അവിടുത്തെ ആനനപങ്കജത്തിൽനിന്ന് നിരായാസം നിർഗ്ഗളിക്കുകയാണ് ചെയ്യുന്നത്. ആപ്തന്മാരെയും പ്രമാണഗ്രന്ഥങ്ങളേയും ആദരപൂർവ്വം ആശ്രയിച്ചുകൊണ്ട് ചെയ്യപ്പെടുന്ന ആ ഉപദേശങ്ങളെ വിനയമധുരങ്ങൾ എന്ന് വിശേഷിപ്പിക്കാം. ''എന്റെ അഭിപ്രായം ഇതാകുന്നു; എനിക്ക് ഇപ്രകാരം തോന്നുന്നു'' എന്ന അഹന്ത അവിടുത്തെ ഉപദേശങ്ങളെ സ്പർശിക്കാറില്ല.

**6. പരിസ്ഫുരച്ചിത്രകഥാപവിത്ര-**
**സ്ഫുടാക്ഷരാ യസ്യ ഗിരാം വിലാസാഃ ;**
**സാമാന്യതസ്ത്വാനുപമാവിപാലാത്**
**ക്ഷേമായ ചാത്ര പ്രസരന്തി നിത്യമ്.**

## A. അന്വയം :-

യസ്യ ഗിരാമ് പരിസ്ഫുരച്ചിത്രകഥാപവിത്രസ്ഫുടാക്ഷരാഃ വിലാസാഃ സാമാന്യതഃ ആനൃപമ് ആവിപാലാത് ക്ഷേമായ ച അത്ര നിത്യമ് പ്രസരന്തി.

## B. അന്വയാർത്ഥം :-

യാതൊരു ചട്ടമ്പിസ്വാമിതിരുവടികളുടെ ഗീരുകളുടെ പരിസ്ഫുരച്ചിത്രകഥാപവിത്രസ്ഫുടാക്ഷരങ്ങളായ വിലാസങ്ങൾ സാമാന്യമായ നിലയിൽ നൃപന്മാർ തുടങ്ങി അവിപാലന്മാർ വരെ ഉള്ളവരുടെ ക്ഷേമത്തിനായിക്കൊണ്ട് ഇവിടെ നിത്യം പ്രസരിക്കുന്നു.

## C. പരിഭാഷ :-

ഗീരുകൾ=വാക്കുകൾ. പരിസ്ഫുരച്ചിത്രകഥാപവിത്രസ്ഫുടാക്ഷരങ്ങൾ=പരിസ്ഫുരച്ചിത്രകഥകൾകൊണ്ട് പവിത്രവും സ്ഫുടാക്ഷരവും ആയിട്ടുള്ളവ. പരിസ്ഫുരച്ചിത്രകഥകൾ = പരിസ്ഫുരത്തുകളായ ചിത്രകഥകൾ. പരിസ്ഫുരത്തുകൾ = ആദ്യന്തം പ്രകടങ്ങളായിത്തീരുന്ന. ചിത്രകഥകൾ=ചിത്രങ്ങളായ കഥകൾ. ചിത്രങ്ങൾ=നാനാപ്രകാരത്തിൽ ഉള്ളവ—നാനാരസങ്ങൾ തുളുമ്പുന്നവ. കഥകൾ=ആഖ്യാനങ്ങൾ—പ്രതിപാദനപ്രകാരങ്ങൾ. പവിത്രങ്ങൾ=പാവനങ്ങൾ—പാപശാന്തിയും പുണ്യവാപ്തിയും ഉണ്ടാക്കുന്നവ. സ്ഫുടാക്ഷരം =സ്ഫുടങ്ങളായ അക്ഷരങ്ങളോടുകൂടിയത്. സ്ഫുടങ്ങൾ=വ്യക്തങ്ങൾ—ആർക്കും കേൾക്കുവാനും ഗ്രഹിക്കുവാനും യോഗ്യങ്ങൾ. അക്ഷരങ്ങൾ=പദാംശങ്ങളായ വർണ്ണങ്ങൾ. വിലാസങ്ങൾ = അയത്നലളിതങ്ങളും ആകർഷകങ്ങളും ആയ പ്രകടനങ്ങൾ. സാമാന്യം = സമാനമായ രീതി. സമാനം=ഒരുപോലെയുള്ളത്. നൃപന്മാർ=രാജാക്കന്മാർ—ജനനേതാക്കന്മാർ—രാജാക്കന്മാരും മററു ജനനേതാക്കന്മാരും. അവിപാലന്മാർ=ആട്ടിടയന്മാർ. ക്ഷേമം=അഭ്യ

ദയങ്ങളുടെ നിലനിൽപ്പ്. നിത്യം—എന്നും. പ്രസരിക്കുക—പുറപ്പെടുക—ഉണ്ടാകുക—നടക്കുക.

## D. വിവരണം :–

### 1. ക്ഷേമം

''യോഗക്ഷേമം വഹാമ്യഹമ്'' എന്നു തുടങ്ങി അനേകം പ്രയോഗങ്ങളിൽ യോഗത്തോടുകൂടി ക്ഷേമപദം പ്രയോഗിക്കാറുണ്ട്. നേടാത്തതും നേടേണ്ടതുമായ അഭ്യുദയങ്ങളുടെ നേട്ടമാണ് യോഗം. നേടിയ അഭ്യുദയങ്ങളുടെ നഷ്ടപ്പെടാത്ത നിലനില്പാണ് ക്ഷേമം. യോഗയുക്തമായ ക്ഷേമത്തെ യോഗക്ഷേമം എന്നു പറയുന്നു. ''ഭാവുകം ഭവികം ഭവ്യം കുശലം ക്ഷേമമസ്ത്രീയാം ശസ്തം ചാഥ'' എന്നു് അവസാനിക്കുന്ന അമരകോശവചനം ശ്വഃശ്രേയസം, ശിവം, ഭദ്രം, കല്യാണം, മങ്ഗലം, ശുഭം, ഭാവുകം, ഭവികം, ഭവ്യം, കുശലം, ക്ഷേമം, ശസ്തം എന്നീ പന്ത്രണ്ടു പദങ്ങളും കല്യാണം എന്ന അർത്ഥത്തിൽ പര്യായങ്ങളാണെന്നു് പ്രസ്താവിക്കുന്നു. അതുകൊണ്ടു് ക്ഷേമപദത്തിന് കല്യാണം, മങ്ഗലം എന്നെല്ലാം അർത്ഥം പറയാം. അതു് അഭ്യുദയം തന്നെയാണ്. ''ക്ഷേമോഽസ്ത്രീലബ്ധരക്ഷണേ ചണ്ഡായാം നാ ശുഭേ ന സ്ത്രീ കാത്ത്യായന്യാം തു യോഷിതി'' എന്ന മേദിനീവചനം ലബ്ധരക്ഷണം, സുഗന്ധദ്രവ്യവിശേഷം, ശുഭം എന്നീ അർത്ഥങ്ങൾ ക്ഷേമശബ്ദത്തിന് ഉണ്ടെന്നു് വ്യക്തമാക്കുന്നു. മോക്ഷം എന്ന അർത്ഥത്തിലും ക്ഷേമശബ്ദം പ്രയോഗിക്കപ്പെടുന്നുണ്ടു് എന്നു് അമരടീകാകാരൻ പ്രസ്താവിച്ചിട്ടുണ്ട്. ഇവിടെ സിദ്ധങ്ങളായ അഭ്യുദയങ്ങളുടെ പരിപാലനം എന്ന അർത്ഥവും ശുഭം എന്ന അർത്ഥവും മോക്ഷം എന്ന അർത്ഥവും യുക്തങ്ങളാണ്.

## E. സാരം :–

ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ പ്രഭാഷണങ്ങൾ ഇവിടെ എന്നും നടന്നുകൊണ്ടിരിക്കുന്നു. ജനനേതാക്കന്മാർ തൊട്ടു് ആട്ടിടയന്മാർവരെയുള്ള

ജനങ്ങാംക്ക് അഭ്യുദയവും നിഃശ്രേയസവും അരുളുവാൻ പോരുന്നവയാണ് ആ പ്രഭാഷണങ്ങാം. അവയിലെ അക്ഷരസ്ഫുടത അത്യന്തം ആദരണീയമാണ്. വിവിധരസങ്ങാം തുളുമ്പുന്ന നാനാപ്രകാരങ്ങാം ആയ കഥകാം കൊണ്ടു് നിറഞ്ഞവ ആയിരിക്കും ആ പ്രഭാഷണങ്ങാം. ശ്രോതാക്കാംക്ക് പാപശാന്തിയും പുണ്യവായ്പും ഉണ്ടാക്കുന്നവ എന്ന നിലയിൽ അവ പാവനങ്ങളായും പ്രശോഭിക്കുന്നു.

**7. അശേഷനിർധൂതസമസ്തമായാ–**
**വിശേഷവിഭ്രാന്തിവികാരധാരാ;**
**ജയത്യഹോ ! യസ്യ കടാക്ഷവീക്ഷാ**
**മോക്ഷാർത്ഥിഭിഃ സന്തതമർഥ്യമാനാ.**

## A. അന്വയം :-

യസ്യ അശേഷനിർധൂതസമസ്തമായാവിശേഷവിഭ്രാന്തി വികാരധാരാ മോക്ഷാർത്ഥിഭിഃ സന്തതമ് അർത്ഥ്യമാനാ കടാക്ഷ വീക്ഷാ ജയതി അഹോ !

## B. അന്വയാർത്ഥം :-

യാതൊരു ചട്ടമ്പിസ്വാമി തിരുവടികളുടെ അശേഷനിർധൂതസമസ്തമായാവിശേഷവിഭ്രാന്തിവികാരധാരയും മോക്ഷാർത്ഥികളാൽ സന്തതം അർഥ്യമാനയും ആയ കടാക്ഷവീക്ഷ സർവോത്കർഷേണ വർത്തിക്കുന്നു. ഇതു് ആശ്ചര്യകരമായ ഒരു വസ്തുതയാണ്.

## C. പരിഭാഷ :-

അശേഷനിർധൂതസമസ്തമായാവിശേഷവിഭ്രാന്തിവികാരധാര=അശേഷമാംവണ്ണം നിർധൂതങ്ങളായ സമസ്തമായാവിശേഷവിഭ്രാന്തിവികാരധാരകളോടുകൂടിയതു്. അശേഷം=ശേഷം വരാത്തവണ്ണം ഉള്ള. ശേഷം=ബാക്കി—അവശേഷം. നിർധൂതങ്ങാം=ദൂരീകൃതങ്ങാം, സമസ്തമായാവിശേഷവിഭ്രാന്തിവി

കാരധാരകരം—സമസ്തങ്ങളായ മായാവിശേഷവിഭ്രാന്തിവികാര ധാരകരം. സമസ്തങ്ങരം—എല്ലാം. മായാവിശേഷവിഭ്രാന്തിവികാരധാരകരം = മായാവിശേഷങ്ങളായ വിഭ്രാന്തിവികാരങ്ങളുടെ ധാരകരം. മായാവിശേഷങ്ങരം = മായയിൽനിന്നു് ഉണ്ടായവയും മായയിൽ അന്തർഭവിക്കുന്നവയുമായ കാര്യാവിദ്യകരം അല്ലെങ്കിൽ തുലാവിദ്യകരം. വിഭ്രാന്തിവികാരങ്ങരം—വിഭ്രാന്തിയും വികാരങ്ങളും. വിഭ്രാന്തി—വിഭ്രമം—ഒന്നിനെ മറെറാന്നായിഅറിയുക എന്നതു്. വികാരങ്ങരം—കാമം, സങ്കല്പം മുതലായ അന്തഃകരണവൃത്തികരം. ധാര—വിച്ഛിത്തിയില്ലാത്ത പ്രവാഹം. മോക്ഷാർത്ഥികരം—മോക്ഷത്തെ അർത്ഥിക്കുന്നവർ. മോക്ഷം—മുക്തി—പരമപുരുഷാർത്ഥം. സന്തതം—എല്ലായ്പോഴും—സദാ. അർഥ്യമാനം—അർത്ഥിക്കപ്പെട്ടുപോരുന്നതു്. അർത്ഥിക്കുക = യാചിക്കുക. കടാക്ഷവീക്ഷ—കടാക്ഷംകൊണ്ടുള്ള വീക്ഷ. കടാക്ഷം—കൺകോണു്. വീക്ഷ—വീക്ഷണം—നോട്ടം.

## D. വിവരണം :-

### 1. മായയും വിഭ്രാന്തിവികാരങ്ങളും

മായ, അവിദ്യ, അജ്ഞാനം, പ്രകൃതി, നീഹാരം, തമസ്സ്, എന്നിവ പ്രായേണ പര്യായങ്ങളാണു്. അനാദിയും അഭാവഭിന്നവും ജ്ഞാനനിവർത്ത്യവും ആയ ഒന്നു് എന്നു് അവിദ്യയെ നിർവചിച്ചിട്ടുണ്ടു്. നിർവചിക്കപ്പെടാൻ ആകാത്തതു് ആയതുകൊണ്ടാണു് ഇതിനെ മായ എന്നു പറയുന്നതു്. ഒരിനം ജ്ഞാനമായതുകൊണ്ടു് മായ എന്ന പേർ സങ്ഗതമാണു് എന്നു് ചിലർക്കു് അഭിപ്രായമുണ്ടു്. ഭ്രമത്തിന്റെ ഉപാദാനകാരണം എന്നു് മധുസൂദനസരസ്വതി അവിദ്യയെ നിർവചിച്ചിട്ടുണ്ടു്. മായയും ഭ്രമവും ഉപാദാനോപാദേയങ്ങരം എന്ന നിലയിൽ ഒന്നുതന്നെ എന്ന ആശയമാണു് ഇതിൽ തങ്ങിനില്ക്കുന്നതു്. ഈ ആശയത്തെ പുരസ്കരിച്ചു് അവിദ്യയെ കാരണാവിദ്യ എന്നും കാര്യാവിദ്യ എന്നും രണ്ടായി വിഭജിച്ചിട്ടുണ്ടു്. കാര

ണാവിദ്യയെ മൂലാവിദ്യ എന്നും കാര്യാവിദ്യയെ തൂലാവിദ്യ എന്നും വ്യവഹരിക്കാറുണ്ട്. ''അനിർവാച്യാവിദ്യാദ്വിതയസചിവസ്യ'' എന്ന് ഭാമതീകാരൻ പരാമർശിക്കുന്ന അവിദ്യാദ്വയം ഈ കാരണാവിദ്യയും കാര്യാവിദ്യയുമാണത്രേ. അവിദ്യയ്ക്ക് ആശ്രയവും വിഷയവും ആകാൻ ഉള്ള അർഹത ശുദ്ധചൈതന്യത്തിനു മാത്രമേ ഉള്ളൂ. ശുദ്ധചൈതന്യഭിന്നങ്ങളായ എല്ലാം തദാശ്രിതങ്ങളായ അവിദ്യയുടെ വിലാസങ്ങൾ മാത്രമാണ്. ശുദ്ധചൈതന്യത്തിൽ അവിദ്യാബന്ധസിദ്ധി ഉണ്ടായതിൽപ്പിന്നെ സിദ്ധിക്കുന്നതാണ് തത്ഭിന്നങ്ങളായ വസ്തുക്കൾ എല്ലാം. അതുകൊണ്ട് ശുദ്ധചൈതന്യഭിന്നങ്ങളായ വസ്തുക്കളിൽ ഒന്നുംതന്നെ അവിദ്യയ്ക്ക് ആശ്രയമോ വിഷയമോ ആകുന്നതല്ല. ഈ ആശയമാണ്—

''ആശ്രയത്വവിഷയത്വഭാഗിനീ
നിർവിഭാഗചിതിരേവ കേവലാ;
പൂർവസിദ്ധതമസോ ഹി പശ്ചിമോ
നാശ്രയോ ഭവതി നാപി ഗോചരഃ''—

എന്ന കാരിക വ്യക്തമാക്കുന്നത്.

''യദവിദ്യാവിലാസേന ഭൂതഭൗതികസൃഷ്ടയഃ; തന്നൗമി പരമാത്മാനം സച്ചിദാനന്ദവിഗ്രഹമ്'' എന്ന പരിഭാഷാകാരവചനം ബ്രഹ്മാശ്രിതവും ബ്രഹ്മവിഷയകവും ആയ അവിദ്യയുടെ വിലാസങ്ങളാണ് ഭൂതഭൗതികസൃഷ്ടികൾ എന്ന് വെളിവാക്കുന്നു. ഭൂതഭൗതികസൃഷ്ടികളിൽപ്പെട്ടതാണ് മനസ്സ്. മനസ്സ് വൃത്ത്യാത്മകമാണ് എന്ന് ''കാമഃസങ്കല്പോ വിചികിത്സാ അദ്ധ്യവസായഃ ധൃതിരധൃതിഃ ഹ്രീർധീർഭീരിത്യേതത് സർവം മന ഏവ'' എന്ന ശ്രുതിതന്നെ വ്യക്തമാക്കുന്നു. കാമക്രോധലോഭമോഹമദമാത്സര്യങ്ങളാകുന്ന ഷഡ്വികാരങ്ങൾ കാമത്തിന്റെ പരിണാമങ്ങൾ എന്ന നിലയിൽ അന്തഃകരണവൃത്തികൾ തന്നെയാണ് ധർമ്മാധർമ്മരൂപങ്ങളായ പ്രവൃത്തികൾക്കും തജ്ജന്യങ്ങളായ ജന്മങ്ങൾക്കും ദുഃഖങ്ങൾക്കും ദോഷശബ്ദവാച്യങ്ങളായ ഈ വികാരങ്ങൾ തന്നെയാണ് നിമിത്ത

ങ്ങരം എന്നു് ''ദുഃഖജന്മപ്രവൃത്തിദോഷമിഥ്യാജ്ഞാനാനാമുത്ത രോത്തരാപായേ തദനന്തരാപായാദ് അപവർഗഃ'' എന്ന സൂത്രം കൊണ്ടു് ന്യായദർശനം വെളിവാക്കിയിരിക്കുന്നു. ഈ ദോഷ ങ്ങരം മിഥ്യാജ്ഞാനമാകുന്ന അവിദ്യയുടെ സന്താനങ്ങരം ആണു് എന്ന ആശയവും ഇവിടെ അന്തർഹിതമാണു്. അതുകൊണ്ടു് മായാജന്യങ്ങളും മായാവിശേഷങ്ങളും എന്നു് വർണ്ണിക്കപ്പെടാ വുന്ന വിഭ്രാന്തിയുടെയും വികാരങ്ങളുടെയും പ്രവാഹങ്ങളുടെ നിശ്ശേഷമായ നിവാരണം അവിദ്യാസ്തമയംതന്നെ എന്നു് തീർച്ച പ്പെടുത്താം. അവിദ്യാസ്തമയം ആണല്ലോ മോക്ഷം. ''അവിദ്യാ സ്തമയോ മോക്ഷഃ സാ ച ബന്ധ ഉദാഹൃതഃ'' എന്ന വാക്യം ഈ സിദ്ധാന്തത്തെയാണു് ഉന്നയിക്കുന്നതു്. അതുകൊണ്ടു് ''അശേഷ നിർധൂതസമസ്തമായാവിശേഷവിഭ്രാന്തിവികാരധാരാ'' എന്ന കടാക്ഷവീക്ഷാവിശേഷണം അവിദ്യാസ്തമയം ആകുന്ന മോക്ഷ ത്തെ പ്രദാനം ചെയ്യുന്നതു് എന്ന അർത്ഥത്തിലാണു് പര്യവ സാനിക്കുന്നതു് എന്നു് തീരുമാനിക്കാം. ''യസ്യാനുഭവപ ര്യന്താ ബുദ്ധിസ്തത്ത്വേ പ്രവർത്തതേ; തദ്ദൃഷ്ടിഗോചരാ ''സർവേ മുച്യന്തേ സർവകില്ബിഷൈഃ'' എന്ന സൂതസംഹിതാവച നത്തിന്റെ ആശയമാണു് ഈ വിശേഷണപദത്തിൽ അന്തർഹി തമായിരിക്കുന്നതു്. ആരുടെ ആത്മതത്ത്വജ്ഞാനം അനുഭവദശ യിൽ എത്തിനിൽക്കുന്നുവോ ആ മഹാത്മാവിന്റെ കടാക്ഷവീ ക്ഷണത്തിനു് പാത്രമാകുന്ന എല്ലാവരുംതന്നെ സർവ്വപാപവി നിർമുക്തന്മാരായി—മുക്തന്മാരായിത്തീരുമെന്നാണു് ഇതിന്റെ സാരം.

## 2. മോക്ഷം

ദുഃഖങ്ങളുടെ നിശ്ശേഷനിത്യനിവൃത്തിയാണു് മോക്ഷം എന്നതിൽ എല്ലാ ഭാരതീയദാർശനികന്മാരും സമാനാഭിപ്രായ ക്കാരാണു്. ബ്രഹ്മാവഗതി, അവിദ്യാസ്തമയം, ബ്രഹ്മഭാവം എന്നെല്ലാം അദ്വൈതവേദാന്തികരം മോക്ഷത്തെ നിർവചിച്ചി ട്ടുണ്ടു്. അദ്വൈതവേദാന്തസിദ്ധാന്തീയമാണു് ഈ കാവ്യം

എന്നതുകൊണ്ട് അദ്വൈതവേദാന്തമതം അനുസരിച്ചുള്ള മോക്ഷ നിർവചനമാണ് ഇവിടെ സ്വീകരിക്കപ്പെടേണ്ടതു്.

## E. സാരം :-

ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ കടാക്ഷവീക്ഷണം ഒന്നുകൊണ്ടു തന്നെ മുമുക്ഷുക്കാംക്ക് ദുഃഖാത്മകമായ സംസാരത്തിനു് കാരണമായി നില്കുന്ന അവിദ്യയും അവിദ്യാജന്യങ്ങളായ ഭ്രമസംശയാദികളും, പരമ്പരയാ ധർമ്മാധർമ്മരൂപങ്ങളായ പ്രവൃത്തികളേയും ജന്മത്തേയും ദുഃഖങ്ങളേയും ഉണ്ടാക്കുന്ന കാമക്രോധലോഭാദികളാകുന്ന ദോഷങ്ങളും നിശ്ശേഷം നശിച്ചു പോകാറുണ്ടു്. തന്നിമിത്തം എപ്പോഴും മുമുക്ഷുക്കാം മോക്ഷാത്മകമായ പുരുഷാർത്ഥത്തെ ലക്ഷ്യമാക്കി അവിടുത്തെ കടാക്ഷവീക്ഷണം അഭിലഷിച്ചു കൊണ്ടു് നിലകൊള്ളുന്നു. ഈ സ്ഥിതിവിശേഷം ചിന്താശീലം ഉള്ളവരിൽ വിസ്മയം ഉളവാക്കിക്കൊണ്ടു് സർവോത്കർഷേണ വർത്തിക്കുന്നു.

**8. അഖണ്ഡസംവിത്പരമപ്രമോദ—**
**മഹാർണവസ്യ സ്വമനോഗതസ്യ;**
**ഫേനപ്രഭാനിർമലവക്ത്രപദ്മ—**
**പ്രസത്തിരുന്മീലതി യസ്യ നിത്യമ്**

## A. അന്വയം :-

യസ്യ സ്വമനോഗതസ്യ അഖണ്ഡസംവിത്പരമപ്രമോദ മഹാർണവസ്യ ഫേനപ്രഭാനിർമ്മലവക്ത്രപദ്മപ്രസത്തിഃ നിത്യമ് ഉന്മീലതി.

## B. അന്വയാർത്ഥം :-

യാതൊരു ചട്ടമ്പിസ്വാമിതിരുവടികളുടെ സ്വമനോഗതമായ അഖണ്ഡസംവിത്പരമപ്രമോദമഹാർണവത്തിൻെറ ഫേനപ്രഭാനിർമ്മലവക്ത്രപദ്മപ്രസത്തി നിത്യം വികസ്വരമായി പരിലസിക്കുന്നു.

## C. പരിഭാഷ :-

സ്വമനോഗതം—സ്വമനസ്സിനെ പ്രാപിച്ച് നിലകൊള്ളുന്നത്. സ്വമനസ്സ്—സ്വമായ മനസ്സ്. സ്വം—സ്വകീയം—തൻേറതായ. മനസ്സ്—അന്തഃകരണം. സ്വമനോഗതം—കാമസങ്കല്പാദിരാഹിത്യംനിമിത്തം ശുദ്ധമായിത്തീർന്ന അന്തഃകരണത്തിൽ പ്രകാശിക്കുന്ന. അഖണ്ഡസംവിത്പരമപ്രമോദമഹാർണവം=അഖണ്ഡസംവിത്പരമപ്രമോദമാകുന്ന മഹാർണവം. അഖണ്ഡസംവിത്പരമപ്രമോദം = അഖണ്ഡസംവിത്തും പരമപ്രമോദവും ആയിട്ടുള്ളത്. അഖണ്ഡസംവിത്—അഖണ്ഡമായ സംവിത്. അഖണ്ഡം—സമ്പൂർണ്ണം. സംവിത്ത്—ജ്ഞാനം—ചിത്ത്. പരമപ്രമോദം—പരമമായ പ്രമോദം. പരമം—സർവോത്കൃഷ്ടം. പ്രമോദം—ആനന്ദം, അഖണ്ഡസംവിത്പരമപ്രമോദം—ഏകവും അദ്വിതീയവും സർവ്വാത്മകവും ചിദാനന്ദഘനവും ആയ ബ്രഹ്മം. മഹാർണവം—മഹത്തായ അർണവം. മഹത്ത്—വലുത്. അർണവം—സമുദ്രം. ഫേനപ്രഭാനിർമ്മലവക്ത്രപദ്മപ്രസത്തി— ഫേനപ്രഭകൊണ്ട് നിർമ്മലമായ വക്ത്രപദ്മത്തിൻെറ പ്രസത്തി. ഫേനപ്രഭ—ഫേനങ്ങളുടെ പ്രഭ. ഫേനങ്ങൾ — പതകൾ. പ്രഭ—ശോഭ. നിർമ്മലം—പരിശുദ്ധം. വക്ത്രപദ്മം—വക്ത്രമാകുന്ന പദ്മം. വക്ത്രം—മുഖം. പദ്മം — താമരപ്പൂവ്. പ്രസത്തി—സ്ഥിതിവിശേഷം.

## D. വിവരണം :-

### മനസ്സ് :-

അന്തഃകരണത്തെയാണ് ഇവിടെ മനസ്സ് എന്ന പദം പരാമർശിക്കുന്നത്. മനസ്സ്, ചിത്തം, ബുദ്ധി, അഹങ്കാരം എന്നിങ്ങനെ ഏകമായ അന്തഃകരണം നാലായി വ്യവഹരിക്ക

പ്പെടുന്നു. സംശയാത്മകമായ വൃത്തിയോടുകൂടിയ അന്തഃകരണമാണ് മനസ്സ്. സ്മൃത്യാത്മകമായ വൃത്തിയോടുകൂടിയ അന്തഃകരണമാണ് ചിത്തം. നിശ്ചയാത്മകമായ വൃത്തിയോടുകൂടിയ അന്തഃകരണമാണ് ബുദ്ധി. ഗർവ്വാത്മകമായ വൃത്തിയോടുകൂടിയ അന്തഃകരണമാണ് അഹങ്കാരം. ഇവയിൽ ഓരോന്നും അന്തഃകരണമെന്ന അർത്ഥത്തിലും പ്രയോഗിക്കപ്പെടാറുണ്ട്.

ശുദ്ധം എന്നും അശുദ്ധം എന്നും മനസ്സ് രണ്ടുവിധം ഉണ്ട്. കാമസങ്കല്പാദിരഹിതമായ മനസ്സാണ് ശുദ്ധം. കാമസങ്കല്പാദിസഹിതമായ മനസ്സാണ് അശുദ്ധം. ശുദ്ധമായ മനസ്സ് നിർമ്മലജലംപോലെ അന്തർഭാഗത്തെ സ്ഫുടമാക്കി കാട്ടുന്നു. അശുദ്ധമായ മനസ്സ് മലിനജലംപോലെ അന്തർഭാഗത്തെ പ്രകാശിപ്പിക്കുകയില്ല. അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം, എന്നീ യമങ്ങളും ശൗചം, സന്തോഷം, സ്വാദ്ധ്യായം, തപസ്സ്, ഈശ്വരപ്രണിധാനം എന്നീ നിയമങ്ങളും ആസന—പ്രാണായാമ—പ്രത്യാഹാരങ്ങളും ധാരണാ—ധ്യാന—സമാധികളും യഥാവിധി ആദരപൂർവ്വം നിരന്തരം ദീർഘകാലം അനുഷ്ഠിക്കുന്നവരുടെ മനസ്സ് ശുദ്ധമായിത്തീരുന്നതാണ്. അങ്ങിനെ ശുദ്ധമായിത്തീരുന്ന അന്തഃകരണത്തിൽ ശുദ്ധമായ ആകാശത്തിൽ സൂര്യൻ എന്നപോലെ സച്ചിദാനന്ദഘനമായ ബ്രഹ്മചൈതന്യം ഉദിച്ച് പ്രകാശിച്ചു നില്ക്കും എന്ന് വേദാന്തശാസ്ത്രം ഉദ്ഘോഷിക്കുന്നു.

> ''യദാ ന ലീയതേ ചിത്തം ന ച വിക്ഷിപ്യതേ പുനഃ ;
> അനിങ്ഗനമനാഭാസം നിഷ്പന്നം ബ്രഹ്മ തത്തദാ.''
> (മാ: കാ: അദ്വൈതപ്രകരണം)

എന്ന കാരിക നിഗൃഹീതമായ ചിത്തം ലയവിക്ഷേപങ്ങൾക്കു വിധേയമാകാതെ നിവാതപ്രദീപംപോലെ നിശ്ചലമായും വിഷയാകാരേണ ഭാസിക്കാത്തതായും നിലകൊള്ളുമെന്നും ആ അവസ്ഥയിലെത്തിയ മനസ്സിന് സ്വതന്ത്രമായ പൃഥഗ്ഭാവ

മില്ലെന്നും അത്ു് ബ്രഹ്മസ്വരൂപം കൈക്കൊള്ളുന്നു എന്നും ആണു് ഇതിന്റെ ആശയം. ഇങ്ങിനെ ബ്രഹ്മസ്വരൂപം പ്രാപിക്കുന്ന ചിത്തത്തിൽ സച്ചിദാനന്ദഘനമായ ബ്രഹ്മം യഥാർത്ഥരൂപത്തിൽ പ്രകാശിക്കുമെന്നുള്ളതു് നിസ്സന്ദേഹമാണു്.

''അത്രൈവ സത്ത്വാത്മനി ധീഗുഹായാ—
മവ്യാകൃതാകാശ ഉശത്പ്രകാശഃ ;
ആകാശ ഉച്ചൈരവിവത് പ്രകാശതേ
സ്വതേജസാ വിശ്വമിദം പ്രകാശയൻ. ''
(വിവേ. 132.)

എന്ന ശ്ലോകം ആകാശത്തിൽ സൂര്യൻ എന്നപോലെ സ്വന്തം തേജസ്സിനാൽ വിശ്വമെല്ലാം പ്രകാശിപ്പിച്ചുകൊണ്ടു് സത്ത്വാത്മകമായ മനസ്സിൽ ബ്രഹ്മം പ്രകാശിക്കുന്നു എന്ന രഹസ്യം വെളിവാക്കിയിരിക്കുന്നു. ആത്മജ്ഞാനംകൊണ്ടു് അവിദ്യയേയും തജ്ജന്യങ്ങളായ കാമസങ്കല്പാദികളേയും ദൂരീകരിക്കുന്നതു നിമിത്തം ജ്ഞാനനിഷ്ഠന്റെ മനസ്സു് സത്ത്വാത്മകമായിത്തീരുമെന്നതു് പ്രസിദ്ധമാണു്.

## E. സാരം :-

ശ്രീചട്ടമ്പിസ്വാമിതിരുവടികൾ ബ്രഹ്മതത്ത്വപ്രതിപാദകങ്ങളായ ശ്രുതിവാക്യങ്ങളുടെ സാരം യഥാവിധി നിർവ്വഹിക്കപ്പെട്ട ശ്രവണമനനനിദിദ്ധ്യാസനങ്ങൾകൊണ്ടു് ഗ്രഹിച്ചു് സച്ചിദാനന്ദഘനമായ ബ്രഹ്മത്തിന്റെ സാക്ഷാത്കാരം നേടിയിട്ടുണ്ടു്. അതിന്റെ ഫലമായി ശമദമാദിസാധനസമ്പന്നനായ അവിടുത്തെ നിഗൃഹീതവും ലയവിക്ഷേപരഹിതവും സത്ത്വാത്മകവുമായ മനസ്സിൽ ആകാശത്തിൽ സൂര്യൻ എന്നപോലെ പ്രകാശപടലം വ്യാപിപ്പിച്ചുകൊണ്ടു് ഏകവും സച്ചിദാനന്ദഘനവുമായ ബ്രഹ്മമാകുന്ന മഹാസമുദ്രം പ്രകാശിക്കുന്നു. ആ ബ്രഹ്മമാകുന്ന മഹാസമുദ്രത്തിലെ പതകളുടെ കാന്തിപൂരംകൊണ്ടു് പാവനമായ അവിടുത്തെ മുഖാം—ഭോജം സദാ വികസ്വരമായി പരിലസിക്കുന്നു.

9. പാരംഗതൈർനൈഗമവാരിരാശേർ–
വിശേഷതഃ പണ്ഡിതകേസരീന്ദ്രൈഃ ;
അപാസ്യ ദൂരേ വിഷയാഭിലാഷ-
മുപാസ്യതേ യസ്യ പദാരവിന്ദമ്.

## A. അന്വയം :-

യസ്യ പദാരവിന്ദമ് നൈഗമവാരിരാശേഃ പാരംഗതൈഃ പണ്ഡിതകേസരീന്ദ്രൈഃ വിഷയാഭിലാഷമ് ദൂരേ അപാസ്യ വിശേഷതഃ ഉപാസ്യതേ.

## B. അന്വയാർത്ഥം :-

യാതൊരു ചട്ടമ്പിസ്വാമിതിരുവടികളുടെ പദാരവിന്ദം നൈഗമവാരിരാശിയുടെ പാരംഗതന്മാരായ പണ്ഡിതകേസരീന്ദ്രന്മാരാൽ വിഷയാഭിലാഷം ദൂരെ ഉപേക്ഷിച്ചിട്ട് പ്രത്യേകിച്ചും ഉപാസിക്കപ്പെടുന്നുണ്ട്.

## C. പരിഭാഷ :-

നൈഗമവാരിരാശി=നൈഗമമാകുന്ന വാരിരാശി. നൈഗമം=നിഗമങ്ങളെ സംബന്ധിച്ച—നിഗമാത്മകമായ. നിഗമം=വേദം. വാരിരാശി=സമുദ്രം. പാരംഗതന്മാർ=മറുകര ഏറിയവർ. പണ്ഡിതകേസരീന്ദ്രന്മാർ=പണ്ഡിതന്മാരാകുന്ന കേസരീന്ദ്രന്മാർ. പണ്ഡിതന്മാർ=വിദ്വാന്മാർ—ആത്മജ്ഞാനികൾ. കേസരീന്ദ്രന്മാർ=കേസരികളിൽവച്ച് ഇന്ദ്രന്മാരായിട്ടുള്ളവർ. കേസരികൾ=സിംഹങ്ങൾ. ഇന്ദ്രന്മാർ=അധിനായകന്മാർ—പ്രമുഖന്മാർ. പണ്ഡിതകേസരീന്ദ്രന്മാർ=മദയാനകളെ കേസരിശ്രേഷ്ഠന്മാരെന്നപോലെ പാണ്ഡിത്യംകൊണ്ട് എതിരാളികളെ തോല്പിക്കുന്ന വിദ്വാന്മാർ. വിഷയാഭിലാഷം = വിഷയങ്ങളിലുള്ള അഭിലാഷം. വിഷയങ്ങൾ= സ്രക്ചന്ദനവനിതാദികളാകുന്ന ഭോജ്യവസ്തുക്കൾ. ഉപാസിക്കുക—ഭജിക്കുക—സേവിക്കുക.

## D. വിവരണം :-

### 1. നിഗമം

നിഗമം, ആമ്നായം, ശ്രുതി, വേദം എന്നീ പദങ്ങൾ പര്യായങ്ങളാണ്. ഋഗ്വേദം, യജുർവേദം, സാമവേദം, അഥർവ്വണ വേദം എന്നിങ്ങനെ വേദങ്ങൾ നാലാകുന്നു. അഭിപ്രായഭേദങ്ങൾ ഉണ്ടെങ്കിലും ഇവയ്ക്കു് ഒന്നാകെ 1180 ശാഖകൾ ഉണ്ടെന്നു് പറയപ്പെടുന്നു. ഓരോ ശാഖയും മന്ത്രം, ബ്രാഹ്മണം, ഉപനിഷത്തു് എന്നു് മൂന്നായി വിഭജിക്കപ്പെട്ടിരിക്കുന്നു. അസാധാരണധർമ്മം പുരസ്കരിച്ച ശാസ്ത്രീയമായ വിഭാഗമാണ് ഇതു്. ഏകദേശം ബ്രാഹ്മണവും ഏകദേശം ഉപനിഷത്തും ആകയാൽ ആരണ്യകം ഒരു പ്രത്യേകവിഭാഗത്തിൽ പെടുന്നില്ല. ഋക്, യജുസ്സ്, സാമം, അഥർവ്വം അല്ലെങ്കിൽ അഥർവ്വണം എന്നിങ്ങനെ വേദങ്ങൾ നാലാകുന്നു എന്നു് വ്യവഹരിക്കാവുന്നതാണ്. അഥർവ്വവേദമെന്ന അർത്ഥത്തിൽ അഥർവ്വപദവും അഥർവ്വണ പദവും പ്രയോഗിക്കപ്പെട്ടിട്ടുണ്ട്. 'ശബ്ദകല്പദ്രുമ'ത്തിലെ വേദപദാർത്ഥനിരൂപണവും ഉപനിഷദ്പദാർത്ഥനിരൂപണവും ഇതിനു് തെളിവു നല്കുന്നു. 'ശബ്ദതാരാവലി' എന്ന മലയാളനിഘണ്ടുകാരൻ ഈ രഹസ്യം കണ്ടുപിടിച്ച് അഥർവ്വവേദമെന്ന അർത്ഥത്തിൽ അഥർവ്വണപദം പ്രയോഗിക്കാമെന്നു് വ്യക്തമാക്കിയിട്ടുണ്ട്. എന്നാൽ ചില കോശകാരന്മാർ ഈ വിഷയത്തിൽ അഭിജ്ഞത പ്രകാശിപ്പിക്കുന്നില്ല.

ഋക്, യജുസ്സ്, സാമം എന്നിങ്ങനെ വേദങ്ങൾ മൂന്നാകുന്നു എന്നു് ചിലർ പറയാറുണ്ട്. ''ഇതി വേദാസ്ത്രയസ്ത്രയീ'' എന്ന അമരകോശവചനം ഇതിനു തെളിവ് നല്കുന്നു. B. C. രണ്ടാം ശതകത്തിനു മുൻപുതന്നെ വേദങ്ങൾ നാലാകുന്നു എന്ന വാദം പ്രചാരത്തിൽ വന്നിരുന്നു. അഥർവ്വവേദത്തെ വേദമായി സ്വീകരിക്കുന്നപക്ഷം ഇതിഹാസവേദമായ മഹാഭാരതത്തെക്കൂടെ ഉൾപ്പെടുത്തി വേദങ്ങൾ അഞ്ചു് ഉണ്ട് എന്നു സ്വീകരി

ക്കുന്നതാണ് ഉത്തമമെന്ന് ചന്ദ്രഗുപ്തമന്ത്രിയായിരുന്ന വിഷ്ണു ഗുപ്താചാര്യൻ അഭിപ്രായപ്പെട്ടിട്ടുണ്ട്. ചതുർവേദവാദം സ്വീക ച്ചാൽത്തന്നെ മന്ത്രം, ബ്രാഹ്മണം ഉപനിഷത്ത് എന്ന് പ്രത്യേകം വിഭക്തങ്ങളായ 1180 ശാഖകളോടുകൂടിയ വേദങ്ങൾ ഒന്നാകെ സമുദ്രംപോലെ അപാരങ്ങളും അപരിമേയങ്ങളും ആണ് എന്ന കാര്യത്തിൽ സംശയമില്ല.

2. നൈഗമവാരിരാശിയുടെ പാരംഗതന്മാരായ പണ്ഡി തകേസരീന്ദ്രന്മാർ ചട്ടമ്പിസ്വാമിതിരുവടികളുടെ പദാരവിന്ദ ത്തെ വിഷയാഭിലാഷം കൈവെടിഞ്ഞു് ഉപാസിച്ചുപോരുന്നു:—

വേദങ്ങൾ സാങ്ഗോപാങ്ഗം സവിശേഷം ഗ്രഹിച്ച് പാണ്ഡിത്യം നേടി സിംഹപരാക്രമികളായി വിരാജിക്കുന്ന പണ്ഡിതന്മാർക്ക് മോക്ഷമാർഗ്ഗത്തിൽ എത്തിച്ചേരണമെങ്കിൽ പ്രണവാർത്ഥം ഗ്രഹിച്ച് ജീവന്മുക്തപദവിയിലെത്തിയ മഹാ ത്മാക്കളെ ഉപാസിക്കുകതന്നെ വേണം. ഈ ആശയമാണ് ശ്രീനാരായണഗുരു—

''ഉണരരുതിന്നിയുറങ്ങിടാതിരുന്നീ—
ടണമറിവായ്; ഇതിനിന്നയോഗ്യനെന്നാൽ;
പ്രണവമുണർന്നു പിറപ്പൊഴിഞ്ഞുവാഴും
മുനിജനസേവയിൽ മൂർത്തി നിർത്തിടേണം.''

എന്ന ശ്ലോകംകൊണ്ട് വെളിവാക്കിയിരിക്കുന്നതു്. അവ സ്ഥാത്രയനിർമുക്തന്മാരും ജ്ഞാനനിഷ്ഠന്മാരുമായിരിക്കുവാൻ സാദ്ധ്യമാകാത്തതുകൊണ്ട് വേദമഹാംബുരാശിയുടെ മറുകര എത്തിയ പണ്ഡിതശ്രേഷ്ഠന്മാർപോലും സർവ്വസങ്ഗപരി ത്യാഗംനേടി ജീവന്മുക്തനായി വർത്തിക്കുന്ന ശ്രീചട്ടമ്പിസ്വാമി തിരുവടികളെ ഗുരുവാക്കി ഉപാസിച്ചുപോരുന്നു,

## E. സാരം :-

സമുദ്രംപോലെ അപാരങ്ങളും അപരിമേയങ്ങളുമായ വേദങ്ങൾ സമഗ്രമായി പഠിച്ച് അവയുടെ സാരം സവിശേഷം ഗ്രഹിച്ചിട്ടുള്ളവരും തന്നിമിത്തം വേദപാരംഗതന്മാർ എന്ന പ്രശസ്തി ആർജിച്ചിട്ടുള്ളവരും പരാക്രമം കൊണ്ട് മത്തഗജങ്ങളെ സിംഹങ്ങൾ എന്നോണം വൈദുഷ്യപ്രഭാവം കൊണ്ട് എതിരാളികളെ എതിർത്ത് തോല്പിച്ചവരുമായ പണ്ഡിതന്മാർ, മുമുക്ഷുക്കളായിത്തീന്നിട്ട് പ്രണവാർത്ഥം ഗ്രഹിച്ച് തദ്ദ്വാരാ മനനംകൊണ്ടു പരമാത്മതത്ത്വം സാക്ഷാത്കരിച്ചിട്ടുള്ള ജീവന്മുക്തന്മാരായ മഹാത്മാക്കളെ ഉപാസിക്കുക എന്ന ഒന്നേ ഉള്ളൂ മോക്ഷമാർഗം എന്ന് അറിഞ്ഞതിന്റെ ഫലമായി സ്രക്ചന്ദനവനിതാദികളാകുന്ന ഭോജ്യവസ്തുക്കളിലുള്ള അഭിലാഷം നിശ്ശേഷം കൈവെടിഞ്ഞിട്ട് ജീവന്മുക്തനായ ശ്രീചട്ടമ്പിസ്വാമി തിരുവടികളുടെ പാദാംഭോജങ്ങളെ ഉപാസിച്ചുപോരുന്നു.

**10. ഭിക്ഷോഃ സുഖേന ഭ്രമതഃസദൈവ**
**ദിക്ഷ്വപ്രതീക്ഷം ക്വചന സ്ഥിതസ്യ;**
**യസ്യാധികാശ്ചര്യകരീഹ ചര്യാ**
**കുര്യാന്ന കേഷാം വിദുഷാം പ്രമോദമ്.**

## A. അന്വയം :-

സദാ ഏവ ദിക്ഷു സുഖേന ഭ്രമതഃ അപ്രതീക്ഷമ് ക്വചന സ്ഥിതസ്യ ഭിക്ഷോഃ യസ്യ ഇഹ ദൃശ്യമാനാ അധികാശ്ചര്യകരീ ചര്യാ കേഷാമ് വിദുഷാമ് പ്രമോദമ് ന കുര്യാത്.

## B. അന്വയാർത്ഥം :-

എല്ലായ്പോഴും ഇടതടവില്ലാതെതന്നെ സസുഖം എല്ലാ ദിക്കുകളിലും ചുററിസഞ്ചരിച്ചുകൊണ്ടിരിക്കുന്നവനും പ്രതീക്ഷിക്കുവാൻ സാദ്ധ്യമാകാത്തവണ്ണം യാദൃച്ഛികമായി ചിലയിടങ്ങളിൽ സഞ്ചാരം നിറുത്തി വിശ്രമിക്കുന്നവനും ഭിക്ഷുവുമായ

യാതൊരു ചട്ടമ്പിസ്വാമിതിരുവടികളുടെ ഇവിടെ കാണപ്പെടുന്ന അധികാശ്ചര്യകരിയായ ചര്യ ഏതു പണ്ഡിതന്മാർക്ക് പ്രമോദം ഉണ്ടാക്കുകയില്ല?

## C. പരിഭാഷ :-

സുഖം = ആനന്ദം. പ്രതീക്ഷ = കാത്തിരിപ്പ് — ആഗ്രഹം — ഇതു് ഇന്ന സമയത്തു നടക്കും എന്ന കരുതൽ. ഭിക്ഷു = സന്ന്യാസി. അധികാശ്ചര്യകരി = അധികമായ ആശ്ചര്യം ഉണ്ടാക്കുന്നതു്. ആശ്ചര്യം = വിസ്മയം. ചര്യ = ജീവിതരീതി. വിദ്വാന്മാർ = പണ്ഡിതന്മാർ — നിത്യാനിത്യവിവേകംവഴി ആത്മജ്ഞാനം നേടിയവർ. പ്രമോദം = ഹർഷം.

## D. വിവരണം :-

### 1. ഭിക്ഷുക്കൾ

''ബ്രഹ്മചാരീ ഗൃഹീ വാനപ്രസ്ഥോ ഭിക്ഷുശ്ചതുഷ്ടയേ ആശ്രമോഽസ്ത്രീ'' എന്ന അമരകോശകാരന്റെ പ്രസ്താവം ബ്രഹ്മചാരി, ഗൃഹി, വാനപ്രസ്ഥൻ, ഭിക്ഷു എന്നിങ്ങനെ ആശ്രമങ്ങൾ നാലാകുന്നു എന്ന ആശയമാണ് പ്രകാശിപ്പിക്കുന്നതു്. ബ്രഹ്മചര്യം അനുഷ്ഠിക്കുന്നവനാണ് ബ്രഹ്മചാരി. ''കർമ്മണാ മനസാ വാചാ സർവ്വാവസ്ഥാസു സർവ്വദാ; സർവ്വത്ര മൈഥുനത്യാഗോ ബ്രഹ്മചര്യം തദുച്യതേ—'' എന്നിങ്ങനെ ബ്രഹ്മചര്യം നിർവ്വചിക്കപ്പെട്ടിട്ടുണ്ട്.

ഗൃഹസ്ഥധർമ്മങ്ങൾ സുപ്രസിദ്ധങ്ങളാണ്. മന്വാദിസ്മൃതികളും ധർമ്മസൂത്രങ്ങളും ഗൃഹസ്ഥധർമ്മങ്ങളെ വിശദീകരിച്ചിട്ടുണ്ട്. ആ ഗൃഹസ്ഥധർമ്മങ്ങൾ യഥാവിധി അനുഷ്ഠിക്കുന്നവരാണ് ഗൃഹികൾ അല്ലെങ്കിൽ ഗൃഹസ്ഥന്മാർ. വനമാകുന്ന പ്രസ്ഥത്തിൽ അല്ലെങ്കിൽ പ്രദേശത്തു് രൂപംകൊള്ളുന്നവൻ എന്ന അർത്ഥത്തിലാണ് വാനപ്രസ്ഥപദം നിലനില്ക്കുന്നതു്.

ഭിക്ഷു എന്ന പദത്തിന് യതി എന്ന അർത്ഥമാണ് നല്കപ്പെട്ടിരിക്കുന്നത്. ഭിക്ഷു, പരിവ്രാട്, കർമ്മന്ദി, പാരാശരി, മസ്കരി എന്ന ഈ അഞ്ചു പദങ്ങളും പര്യായങ്ങളാണ്. പരിവ്രജ്യ അല്ലെങ്കിൽ സർവ്വസങ്ഗപരിത്യാഗം കൈക്കൊള്ളുന്നവനാണ് പരിവ്രാട്ട്. ഭിക്ഷുധർമ്മങ്ങളെ വിവരിക്കുന്ന ഭിക്ഷുസൂത്രമെന്ന സുപ്രസിദ്ധമായ ഗ്രന്ഥത്തിന്റെ കർത്താവാണ് കർമ്മന്ദൻ. കർമ്മന്ദരചിതമായ ഭിക്ഷുസൂത്രം പഠിക്കുകയും അറിയുകയും ചെയ്തിട്ടുള്ളവരെ കർമ്മന്ദികരം എന്നു വിളിക്കാറുണ്ട്. പാരാശര്യൻ ഒരു ഭിക്ഷുസൂത്രം രചിച്ചിട്ടുണ്ട്. പാരാശര്യപ്രോക്തമായ ഭിക്ഷുസൂത്രം പഠിച്ചറിഞ്ഞു് ജീവിക്കുന്നവൻ എന്ന അർത്ഥത്തിലാണ് പാരാശരി എന്ന പദം വ്യുത്പന്നമായിട്ടുള്ളത്. മസ്കരം ഉള്ളവനാണ് മസ്കരി. മസ്കരം എന്ന പദത്തിന് ജ്ഞാനം എന്നും വേണുദണ്ഡം എന്നും അർത്ഥമുണ്ട്. ഭിക്ഷുപദം മുമുക്ഷുവായ സന്ന്യാസി എന്ന അർത്ഥത്തിൽ ബുദ്ധമതസാഹിത്യത്തിൽ ധാരാളമായി പ്രയോഗിച്ചിട്ടുണ്ട്. കർമ്മന്ദന്റേയും പാരാശര്യന്റെയും ഭിക്ഷുസൂത്രങ്ങരം ഇപ്പോരം സുലഭങ്ങളല്ല. എന്നാൽ ബുദ്ധഭഗവാൻ സ്വയം പ്രകാശിപ്പിച്ചവ എന്നു പ്രസിദ്ധങ്ങളായ ഭിക്ഷുധർമ്മങ്ങരം ധർമ്മപദത്തിന്റെ 25-ാം അദ്ധ്യായത്തിൽനിന്നു് നമുക്ക് ഗ്രഹിക്കാം. ''ഭിക്ഷുവർഗ്ഗം'' എന്നാണ് ആ അദ്ധ്യായത്തിന്റെ പേരു്. അതിൽ 23 ശ്ലോകങ്ങരം അന്തർഭവിച്ചിരിക്കുന്നു. കർണ്ണനേത്രരസനാഘ്രാണത്വഗ്ജിഹ്വാഘ്രാണങ്ങളായ അഞ്ചു ജ്ഞാനേന്ദ്രിയങ്ങളേയും മനോവാക്കായങ്ങളേയും സംയമനം ചെയ്യുവാൻ കഴിവുള്ളവനാണ് ഭിക്ഷു. സമസ്തക്ലേശങ്ങളിൽനിന്നും ആ ഭിക്ഷു അതുവഴി വിമുക്തനായിത്തീരും. അതുപോലെ വാക്പാണിപാദപായൂപസ്ഥങ്ങളായ കർമ്മേന്ദ്രിയങ്ങളെ സംയമനം ചെയ്തിട്ടുള്ളവരും ആദ്ധ്യാത്മികചിന്താതത്പരന്മാരും സമാധിസമ്പന്നന്മാരും നിസ്സങ്ഗന്മാരും സന്തുഷ്ടചിത്തന്മാരുമായ വ്യക്തികളാണ് ഭിക്ഷുക്കരം. ഇപ്രകാരം 23 ശ്ലോകങ്ങരംകൊണ്ടു് വിവരിക്കപ്പെട്ടിരിക്കുന്ന ഭിക്ഷുധർമ്മങ്ങരം അത്യന്തം ഗംഭീരങ്ങളാണ്. ആത്മനിഷ്ഠന്മാരും ആത്മാരാമ

ന്മാരുമായിക്കഴിയുന്ന മഹാത്മാക്കാംക്ക മാത്രമേ ഭിക്ഷുസംജ്ഞ യോജിക്കുകയുള്ളു. ശ്രീചട്ടമ്പിസ്വാമിതിരുവടികാം ഭിക്ഷു ധർമ്മസമ്പന്നനായ ഒരു മഹാത്മാവാണ്.

## E. സാരം :-

ഇടതടവില്ലാതെ എല്ലായ്പോഴും നാനാദിക്കുകളിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്നവനും അപ്രതീക്ഷിതമായി ചിലയിടങ്ങളിൽ വിശ്രമാർത്ഥം താമസിക്കുന്നവനും ഭിക്ഷുവുമായ ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ അത്യാശ്ചര്യകരമായ ഈ ജീവിതചര്യ ആത്മജ്ഞാനികളായ എല്ലാവർക്കും ആനന്ദം പ്രദാനം ചെയ്യുന്നുണ്ട്.

**11. ശ്രീശങ്കരാചാര്യ മുനീന്ദ്രമുഖ്യ-
വിഖ്യാതജന്മാതിപവിത്രിതേഽസ്മിൻ;
നീവൃത്യഭൂച്ഛ്രീമലയാളനാമ്നി
യോ ലബ്ധവർണ്ണഃ കില ലബ്ധജന്മാ.**

## A. അന്വയം :-

ലബ്ധവർണ്ണഃ യഃ ശ്രീശങ്കരാചാര്യമുനീന്ദ്രമുഖ്യവിഖ്യാതജന്മാതിപവിത്രിതേ മലയാളനാമ്നി അസ്മിൻ നീവൃതി ലബ്ധജന്മാ അഭൂത് കില.

## B. അന്വയാർത്ഥം :-

ലബ്ധവർണ്ണനായ യാതൊരു ചട്ടമ്പിസ്വാമിതിരുവടികാം ശ്രീശങ്കരാചാര്യമുനീന്ദ്രമുഖ്യവിഖ്യാതജന്മാതിപവിത്രിതവും ശ്രീമലയാളനാമാവുമായ ഈ നീവൃത്തിൽ ലബ്ധജന്മാവായി ഭവിച്ചു എന്നതു് സുപ്രസിദ്ധമാണല്ലോ.

## C. പരിഭാഷ :–

ലബ്ധവർണ്ണൻ=പണ്ഡിതൻ—പാണ്ഡിത്യം നിമിത്തം പ്രശംസ നേടിയവൻ. ശ്രീശങ്കരാചാര്യമുനീന്ദ്രമുഖ്യവിഖ്യാതജന്മാതിപവിത്രിതം = ശ്രീശങ്കരാചാര്യമുനീന്ദ്രമുഖ്യനായ വിഖ്യാതന്റെ ജന്മംകൊണ്ട് അതിപവിത്രമായി തീർക്കപ്പെട്ടത്. ശ്രീശങ്കരാചാര്യമുനീന്ദ്രമുഖ്യൻ=ശ്രീശങ്കരാചാര്യനാകുന്ന മുനീന്ദ്രമുഖ്യൻ. ശ്രീശങ്കരാചാര്യൻ=ശ്രീമാനായ ശങ്കരാചാര്യൻ. ശ്രീമാൻ=ശ്രീയോടുകൂടിയവൻ. ശ്രീ=ലക്ഷ്മി—സമ്പത്ത്. ശ്രീമാൻ=ഈശ്വരാംശസംഭൃതൻ. ശങ്കരാചാര്യൻ = ശങ്കരൻ എന്ന പ്രസിദ്ധനായ ആചാര്യൻ. മുനീന്ദ്രമുഖ്യൻ = മുനീന്ദ്രന്മാരിൽവച്ച് മുഖ്യനായിട്ടുള്ളവൻ. മുനീന്ദ്രന്മാർ = മുനിമാരുടെ ഇന്ദ്രന്മാർ. മുനികൾ = പ്രണവാർത്ഥം ഗ്രഹിച്ച് മനനംവഴി ആത്മതത്ത്വം സാക്ഷാത്കരിച്ചിട്ടുള്ളവർ. പ്രണവം =ഓങ്കാരം. ഇന്ദ്രന്മാർ =അധിനായകന്മാർ—ശ്രേഷ്ഠന്മാർ. മുഖ്യൻ = പ്രഥമഗണനീയൻ. വിഖ്യാതൻ = വിശിഷ്ടമായ പ്രശംസ നേടിയവൻ, ജന്മം=ജനനം. അതിപവിത്രം=അത്യന്തം പാവനമായിട്ടുള്ളത് — ശ്രീശങ്കരാചാര്യമുനീന്ദ്രമുഖ്യന്റെ വിഖ്യാതമായ (സുപ്രസിദ്ധമായ) ജനനംകൊണ്ട് അതിപവിത്രമാക്കിച്ചെയ്യപ്പെട്ടതെന്നും അർത്ഥം പറയാം. ശ്രീമലയാളനാമാവ് = ശ്രീമലയാളം എന്ന നാമത്തോടുകൂടിയത്. ശ്രീമലയാളം=ശ്രീമത്തായ മലയാളം. ശ്രീമത്ത്=ശ്രീയോടുകൂടിയത്. ശ്രീ = സൗന്ദര്യം—സമ്പത്ത്. നാമം=പേര്. നീവൃത്ത്=രാഷ്ട്രം—ജനങ്ങൾ വസിക്കുന്ന ദേശം. ലബ്ധജന്മാവ്=ലബ്ധമായ ജന്മത്തോടുകൂടിയവൻ. ജന്മം=ജനനം.

## D. വിവരണം :-

### 1. ശ്രീമാൻ

സൗന്ദര്യം, സമ്പത്ത് എന്നീ ഗുണങ്ങൾ വിശിഷ്ടമായ നിലയിൽ ആരിൽ നിലകൊള്ളുന്നുവോ അവനാണ് ശ്രീമാൻ.

''യദ്യദ്വിഭൂതിമത്സത്ത്വം ശ്രീമദൂർജിതമേവ വാ ;
തത്തദേവാവഗച്ഛ ത്വം മമ തേജോംശസംഭവമ്.''
(10–4)

എന്ന ഗീതാവചനം ശ്രീമത്ത്വമുള്ള വ്യക്തി ഈശ്വരാംശസംഭൂതനാണ് എന്ന വസ്തുത വെളിവാക്കുന്നു. ഐശ്വര്യത്തോടുകൂടിയതോ കാന്തിയോടുകൂടിയതോ ഗുണാതിശയങ്ങളോടുകൂടിയതോ ആയ ഏതേതു വസ്തു ഉണ്ടോ അതെല്ലാം എൻെറ ഐശ്വരമായ പ്രഭാവത്തിൻെറ അംശംകൊണ്ട് ഉണ്ടായതാണെന്നും അംശമാണെന്നും നീ അറിഞ്ഞാലും—എന്നാണ് ഇതിൻെറ അർത്ഥം. ഈ ശ്ലോകം ഈശ്വരലക്ഷണവാചകമായിട്ടാണ് ഗണിക്കപ്പെടുന്നതു്. അതുകൊണ്ട് ശ്രീമാൻ എന്ന പദത്തിനു് ഈശ്വരാംശസംഭൂതൻ എന്ന അർത്ഥം പറയാം.

## 2. ആചാര്യൻ

''ഉപനീയതു യഃ ശിഷ്യം വേദമദ്ധ്യാപയേദ്ദ്വിജഃ ;
സാങ്ഗം ച സരഹസ്യം ച തമാചാര്യം പ്രചക്ഷതേ.''

—എന്ന സ്മൃതി ആചാര്യൻ ആരു് എന്ന ചോദ്യത്തിനു് ഉത്തരം നല്കുന്നു. ഋക്, യജുസ്സ്, സാമം, അഥർവ്വം (അഥർവ്വണം) ഇവ നാലുമാണ് വേദങ്ങൾ എന്നു് മുൻപു് പ്രസ്താവിച്ചിട്ടുണ്ട്. ശിക്ഷാ, കല്പം, വ്യാകരണം, ജ്യോതിഷം, ഛന്ദസ്സ്, നിരുക്തം, ഇവയാണ് വേദാങ്ഗങ്ങൾ. ഉപനിഷത്തുകളുടെ മറെറാരു പേരാണ് രഹസ്യം എന്നതു്. ആയിരത്തിഒരുനൂററിഎൺപതു ശാഖകൾ ഉള്ള വേദങ്ങൾക്കു് അത്രയുംതന്നെ ബ്രാഹ്മണങ്ങളും, മന്ത്രങ്ങളും, ഉപനിഷത്തുകളും ഉണ്ടെന്നാണ് പ്രസിദ്ധി. സമ്പൂർണ്ണ വേദാദ്ധ്യയനം സാധാരണക്കാർക്കു് സാദ്ധ്യമല്ലാത്തതുകൊണ്ട് ഏതെങ്കിലും ഒരു വേദശാഖ പാരമ്പര്യം അനുസരിച്ചു് വേദാങ്ഗങ്ങളോടും തത്തച്ഛാഖീയങ്ങളായ ഉപനിഷത്തുകളോടുംകൂടി പഠിച്ചുകൊള്ളണമെന്നാണ് ശ്രൗതമായ നിർദ്ദേശം. ''സ്വാദ്ധ്യായോഽദ്ധ്യേതവ്യഃ'' എന്ന വിധി ഈ ആശയമാണ് പ്രഖ്യാ

പനം ചെയ്യുന്നത്. ''അഷ്ടവർഷം ബ്രാഹ്മണമുപനയേത തമദ്ധ്യാപയേത്'' എന്ന തുടങ്ങിയ ശ്രുതികാം ഉപനയനക്രിയയ്ക്കു ശേഷമേ വേദാദ്ധ്യയനം നടത്താവൂ എന്ന് നിർദ്ദേശിച്ചിട്ടുണ്ട്. അങ്ങനെ ശിഷ്യന്മാരെ ഉപനയിക്കുകയും സാങ്ഗങ്ങളും സരഹസ്യങ്ങളുമായ വേദങ്ങാം പഠിപ്പിക്കുകയും ചെയ്യുന്ന വ്യക്തിയെ ആചാര്യൻ എന്ന പറയാം. ശ്രീശങ്കരൻ അത്തരം ഒരു ആചാര്യനായിരുന്നു. അദ്ദേഹം കേരളത്തിൽ ചൂർണ്ണിക, പൂർണ്ണ എന്നീ പേരുകളാൽ അറിയപ്പെടുന്ന പെരിയാറിൻെറ കരയിലുള്ള 'കാലടി' ഗ്രാമത്തിലാണ് ജനിച്ചത്.

''ആചിനോതി ച ശാസ്ത്രാർത്ഥമാചാരേ സ്ഥാപയത്യപി;
സ്വയം ചാചരതി പ്രീത്യാ തമാചാര്യം പ്രചക്ഷതേ.''

—എന്ന കാരികയും മറെറാരു ആചാര്യലക്ഷണം ഉാംക്കൊള്ളുന്നുണ്ട്. ശാസ്ത്രങ്ങാം കൂട്ടിയിണക്കി പഠിച്ച് അവയുടെ സാരം ജനങ്ങളുടെ ദൈനന്ദിനജീവിതത്തിൽ പ്രയോഗദശയിൽ വരുമാറ് പ്രവർത്തിക്കുകയും സ്വയം പ്രീതിപൂർവ്വം അവയെ ആചരിക്കുകയും ചെയ്യുന്ന മഹാനെ ആണ് ആചാര്യൻ എന്ന പറയുന്നത്.—എന്ന ആശയമാണ് ഈ കാരിക ഉാംക്കൊള്ളുന്നത്.

ഈ കാരികകളിൽ ഒന്നാമത്തേതിന് 'സകല്പം സരഹസ്യം ച' എന്നൊരു പാഠഭേദം ഉണ്ട്. കല്പസൂത്രങ്ങളോടും ഉപനിഷത്തുകളോടുംകൂടി വേദം പഠിപ്പിക്കുന്നവനാണ് ആചാര്യൻ എന്ന അർത്ഥം ഈ പാഠഭേദത്തിൽനിന്നും സിദ്ധിക്കും. ഇതു് മനുസ്മൃതിയുടെ രണ്ടാം അദ്ധ്യായത്തിലെ നൂററിനാല്പതാം ശ്ലോകമാണ്.

## 3. മുനി

''ഓങ്കാരോ വിദിതോ യേന
സ മുനിർനേതരോ ജന:'' — എന്ന മാണ്ഡൂക്യകാരികാവചനം മുനി ആര് എന്ന ചോദ്യത്തിന് ഉത്തരം

നല്കുന്നു. പ്രണവത്തിന്റെ അർത്ഥം ശാസ്ത്രോക്തമായ രീതിയിൽത്തന്നെ ഗ്രഹിച്ചിട്ടുള്ളവനും മനനംവഴി പരമാർത്ഥതത്ത്വം ഗ്രഹിച്ചിട്ടുള്ളവനും ജീവന്മുക്തനുമായ മഹാൻ ആകുന്നു മുനി എന്നാണ് ഇതിന്റെ ആശയം. ഈ മേന്മ ഇല്ലാത്തവരേയും മൗനം പൂണ്ടിരിക്കുന്നവരേയും മുനിമാർ എന്നു വിളിക്കുന്ന ഒരു പതിവ് ഗൗഡപാദാചാര്യൻ കാരിക രചിക്കുന്ന കാലത്തും പ്രചാരത്തിലുണ്ടായിരുന്നു എന്നും ആ വ്യവഹാരം ശരിയല്ലെന്നും ആണ് ''നേതരോ ജനഃ'' എന്ന കാരികാംശം വെളിപ്പെടുത്തുന്നത്.

''പ്രണവമുണർന്നു പിറപ്പൊഴിഞ്ഞുവാഴും
മുനിജനസേവയിൽ മൂർത്തി നിർത്തിടേണം''—

എന്ന ശ്ലോകാദ്ധംകൊണ്ട് ആത്മോപദേശശതകത്തിൽ മുനി ആര് എന്ന ചോദ്യത്തിന് ശ്രീനാരായണഗുരുവും ശരിയായ ഉത്തരം നല്കിയിട്ടുണ്ട്.

## E. സാരം :-

ഈശ്വരാംശഭൂതനായി ജനിച്ച ശ്രീശങ്കരൻ ആചാര്യന്മാരിലും ആത്മജ്ഞാനികളിലുംവച്ച് പ്രമുഖനായിരുന്നു. അവിടുത്തെ ചരിത്രത്തെ പുരസ്കരിച്ച് ''ശങ്കരദ്വിഗ്വിജയം'' തുടങ്ങിയ അനേകം സത്കാവ്യങ്ങൾ രചിക്കപ്പെട്ടിട്ടുണ്ട്. ശ്രീശങ്കരൻ രചിച്ചവയും ശ്രീശങ്കരനെക്കുറിച്ച് രചിക്കപ്പെട്ടവയുമായ ഗ്രന്ഥങ്ങൾകൊണ്ട് അദ്ദേഹം ലോകപ്രസിദ്ധനായിത്തീർന്നിട്ടുണ്ട്. ആ ശ്രീശങ്കരന്റെ ജനനംകൊണ്ട് അത്യന്തം പവിത്രവും സമ്പത്സമൃദ്ധവും മനോഹരവുമായ ഒരു ദേശമാണ് മലയാളം. പണ്ഡിതനായ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ ഈ മലയാളക്കരയിലാണ് ജനിച്ചതെന്ന വസ്തുത പ്രസിദ്ധമാണ്.

**12. ശ്രീവഞ്ചിഭൂവാസവരാജധാനീ–
സാന്നിദ്ധ്യസംശുദ്ധവിഭൂതിപൂർണ്ണമ്;
കഞ്ചിച്ചരുഭം ഗ്രാമമമോഘപുണ്യ-
ഗ്രാമം യദീയാവതരശ്ചകാര.**

പ്രഥമഃ സർഗഃ

## A. അന്വയം :-

യദീയാവതരഃ ശ്രീവഞ്ചിഭ്രൂവാസവരാജധാനീസാന്നിദ്ധ്യ സംശുദ്ധവിഭൂതിപൂർണ്ണമ് കഞ്ചിദ് ശുഭമ് ഗ്രാമമ് അമോഘ പുണ്യഗ്രാമമ് ചകാര.

## B. അന്വയാർത്ഥം :-

യദീയാവതരം ശ്രീവഞ്ചിഭ്രൂവാസവരാജധാനീസാന്നിദ്ധ്യ സംശുദ്ധവിഭൂതിപൂർണ്ണവും ശുഭവുമായ ഒരു ഗ്രാമത്തെ അമോഘ പുണ്യഗ്രാമമാക്കിച്ചെയ്തു.

## C. പരിഭാഷ :-

യദീയാവതരം = യദീയമായ അവതരം. യദീയം = യാതൊരു ചട്ടമ്പിസ്വാമിതിരുവടികളെ സംബന്ധിച്ച. അവതരം = അവതാരം. ശ്രീവഞ്ചിഭ്രൂവാസവരാജധാനീസാന്നിദ്ധ്യസംശുദ്ധവിഭൂതിപൂർണ്ണമ് = ശ്രീവഞ്ചിഭ്രൂവാസവന്മാരുടെ രാജധാനിയുടെ സാന്നിദ്ധ്യംകൊണ്ടു് സംശുദ്ധവും വിഭൂതിപൂർണ്ണവും ആയിട്ടുള്ളതു്. ശ്രീവഞ്ചിഭ്രൂവാസവന്മാർ = തിരുവിതാംകൂർ മഹാരാജാക്കന്മാർ. സാന്നിദ്ധ്യം = അടുപ്പം. സംശുദ്ധം = യഥാവിധി നിർവ്വഹിക്കപ്പെടുന്ന സംസ്കാരക്രിയകൾകൊണ്ടു് ശുദ്ധി പ്രാപിച്ചതു്. വിഭൂതിപൂർണ്ണമ് = വിഭൂതികൊണ്ടു് പൂർണ്ണമായിട്ടുള്ളതു്. വിഭൂതി = ഐശ്വര്യം. പൂർണ്ണം = നിറഞ്ഞതു്. ശുഭം = പാവനമായ. അമോഘപുണ്യഗ്രാമം = അമോഘമായ പുണ്യഗ്രാമത്തോടുകൂടിയതു്. അമോഘം = സഫലം. പുണ്യഗ്രാമം = പുണ്യസമൂഹം.

## D. സാരം :-

തിരുവിതാംകൂർ മഹാരാജാക്കന്മാരുടെ രാജധാനിയായ തിരുവനന്തപുരം നഗരത്തിനടുത്തു് ''കൊല്ലൂരു്'' എന്നൊരു ഗ്രാമം ഉണ്ടു്. രാജധാനിയുടെ സാന്നിദ്ധ്യംകൊണ്ടു് ആ ഗ്രാമം സംശുദ്ധവും ഐശ്വര്യപൂർണ്ണവു

മായി വിളങ്ങുന്നു. ആ ഗ്രാമത്തിലാണ് ശ്രീചട്ടമ്പിസ്വാമിതിരുവടികൾ അവതരിച്ചതു്. അവിടുത്തെ അവതാരം നിമിത്തം ലോകരുടെ നിത്യസ്മരണയ്ക്കു് വിഷയമായിത്തീർന്ന ആ ഗ്രാമം ഒരു പുണ്യഭൂമിയായി സങ്കല്പിക്കപ്പെടുന്നു. ആ ഗ്രാമം ചിരകാലമായി ആർജിച്ച പുണ്യം ഫലോന്മുഖമായിത്തീർന്നതുനിമിത്തമാണ് ശ്രീചട്ടമ്പിസ്വാമിതിരുവടികൾ അവിടെ അവതരിച്ചതു്.

**13. സങ്ഗീതസാഹിത്യസുധാബ്ധ്യഗസ്ത്യ-**
**സ്വാതീയുജഃ ശ്രീകുലശേഖരാഹ്വാത്;**
**വൈദുഷ്യസംഭാവനയാത്തവൃത്തിഃ**
**സ്വാനന്ദസന്തുഷ്ടമനാ ഗുണാബ്ധിഃ**

**14. ശ്രീമാൻ സുധീരുമ്മിണിനായനാചാർ-**
**സംജ്ഞോഽഗ്രഗണ്യോ നിയതേന്ദ്രിയാണാമ്;**
**യസ്യാന്വയം പൂർവ്വമലംചകാര**
**നാരായണാഹ്വോഽഥ ച സിദ്ധമൗനീ.**

## A. അന്വയം :—

യസ്യ അന്വയമ് സങ്ഗീതസാഹിത്യസുധാബ്ധ്യഗസ്ത്യ സ്വാതീയുജഃ ശ്രീകുലശേഖരാഹ്വാത് വൈദുഷ്യസംഭാവനയാ ആത്തവൃത്തിഃ ഗുണാബ്ധിഃ നിയതേന്ദ്രിയാണാമ് അഗ്രഗണ്യഃ സ്വാനന്ദസന്തുഷ്ടമനാഃ ശ്രീമാൻ ഉമ്മിണിനായനാചാർസംജ്ഞഃ സുധീഃ അഥ സിദ്ധമൗനീ നാരായണാഹ്വഃ ച പൂർവ്വമ് അലംചകാര.

## B. അന്വയാർത്ഥം :—

യാതൊരു ചട്ടമ്പിസ്വാമിതിരുവടികളുടെ അന്വയത്തെ സങ്ഗീതസാഹിത്യസുധാബ്ധ്യഗസ്ത്യസ്വാതീയുക്കായിരുന്ന ശ്രീകുലശേഖരാഹ്വനിൽനിന്നു് വൈദുഷ്യസംഭാവനയായി ആത്ത

വൃത്തിയും ഗുണാബ്ധിയും നിയതേന്ദ്രിയന്മാരിൽവച്ച് അഗ്രഗണ്യനും സ്വാനന്ദസന്തുഷ്ടമനസ്സും ശ്രീമാനും ഉമ്മിണിനായനാചാർസംജ്ഞനുമായ സുധിയും, പിന്നീട് സിദ്ധമൗനിയായ നാരായണാഹ്വനും പണ്ട് അലംകരിച്ചിരുന്നു.

## C. പരിഭാഷ :-

അന്വയം—വംശം—കുലം. സങ്ഗീതസാഹിത്യസുധാബ്ധ്യഗസ്ത്യസ്വാതീയുക് — സങ്ഗീതസാഹിത്യങ്ങളാകുന്ന സുധാബ്ധിക്ക് അഗസ്ത്യനായിരുന്ന സ്വാതീയുക്. സങ്ഗീതസാഹിത്യങ്ങൾ — സങ്ഗീതവും സാഹിത്യവും. സുധാബ്ധി—ക്ഷീരസമുദ്രം. അഗസ്ത്യൻ—അഗസ്ത്യമുനി—ആചമനക്രിയയിലൂടെ സമുദ്രം കുടിച്ചുവററിച്ചവനെന്ന് പ്രസിദ്ധനായ അഗസ്ത്യമുനി. സ്വാതീയുക് — സ്വാതിതിരുനാളിൽ ജനിച്ചവൻ. സ്വാതി—ചോതി. ശ്രീകുലശേഖരാഹ്വൻ — ശ്രീകുലശേഖരൻ എന്ന ആഹ്വയോടുകൂടിയവൻ. ആഹ്വ—പേര്. വൈദുഷ്യസംഭാവന—വൈദുഷ്യസംബന്ധിയായ സംഭാവന. വൈദുഷ്യസംബന്ധി—വൈദുഷ്യത്തെ സംബന്ധിച്ചത്. വൈദുഷ്യം—പാണ്ഡിത്യം. സംഭാവന—ബഹുമതി. ആത്തവൃത്തി — ആത്തമായ വൃത്തിയോടുകൂടിയവൻ. ആത്തം—നേടിയത്. വൃത്തി—അടുത്തുൺ. (ജീവിക). ഗുണാബ്ധി—ഗുണങ്ങൾക്ക് അബ്ധിയായിട്ടുള്ളവൻ. ഗുണങ്ങൾ—ജ്ഞാനം, മൗനം, ദയ തുടങ്ങിയ സദ്ഗുണങ്ങൾ. അബ്ധി—സമുദ്രം. നിയതേന്ദ്രിയന്മാർ—നിയതങ്ങളായ ഇന്ദ്രിയങ്ങളോടുകൂടിയവർ. നിയതങ്ങൾ—നിയന്ത്രിക്കപ്പെട്ട—വശീകരിക്കപ്പെട്ട. ഇന്ദ്രിയങ്ങൾ — ജ്ഞാനത്തെ ഉണ്ടാക്കുന്ന ജ്ഞാനേന്ദ്രിയങ്ങളും പ്രവൃത്തിയെ ഉണ്ടാക്കുന്ന കർമ്മേന്ദ്രിയങ്ങളും. സ്വാനന്ദസന്തുഷ്ടമനസ്സ് — സ്വാനന്ദത്തിൽ സന്തുഷ്ടമായ മനസ്സോടുകൂടിയവൻ. സ്വാനന്ദം—സ്വസംബന്ധിയായ ആനന്ദം. സ്വം—ആത്മാവ്. സ്വാനന്ദം — ആത്മാനന്ദം. സന്തുഷ്ടം—സന്തുഷ്ടിയോടുകൂടിയത്. സന്തുഷ്ടി — സംതൃപ്തി. മനസ്സ്—ചിത്തം. ശ്രീമാൻ—ശ്രീമത്ത്വത്തോടുകൂടിയവൻ—വിശിഷ്ടമായ

ശ്രീയോടുകൂടിയവൻ. ശ്രീ—ഐശ്വര്യം. ഉമ്മിണിനായനാചാർ സംജ്ഞൻ—ഉമ്മിണിനായനാചാർ എന്ന സംജ്ഞയോടുകൂടിയവൻ. സംജ്ഞ—പേരു്. സുധി—പണ്ഡിതൻ. സിദ്ധമൗനി—സിദ്ധനും മൗനിയുമായിട്ടുള്ളവൻ. സിദ്ധൻ—യോഗശാസ്ത്രപ്രസിദ്ധങ്ങളായ സിദ്ധികളോടുകൂടിയവൻ. മൗനി—മൗനത്തോടുകൂടിയവൻ. മൗനം—നിശ്ശബ്ദത—ശ്രവണവാർത്ഥഗ്രഹണംവഴിക്കുള്ള ആത്മജ്ഞാനം. നാരായണാഹ്വൻ—നാരായണൻ എന്ന ആഹ്വയോടുകൂടിയവൻ. ആഹ്വ—അഭിധാനം—പേരു്.

## D. വിവരണം :-

### 1. സ്വാതീയുക്കായ കുലശേഖരാഹ്വൻ

വഞ്ചിരാജകുലകൂടസ്ഥനും കുലശേഖരവർമ്മനെന്നു പ്രസിദ്ധനുമായ ഒരു മഹാരാജാവു് ഉണ്ടായിരുന്നു. വൈഷ്ണവമതാനുയായികളിൽ അഗ്രേസരനായിരുന്ന അദ്ദേഹം 'കുലശേഖര ആഴ്വാർ' എന്ന പേരിലാണു് അറിയപ്പെട്ടിരുന്നതു്. മുകുന്ദമാല മുതലായ കൃതികളുടെ കർത്താവാണു് അദ്ദേഹം. കുലശേഖരവംശജന്മാരായ തിരുവിതാംകൂർ രാജാക്കന്മാരെ തന്നിമിത്തം കുലശേഖരന്മാർ എന്നു വിളിച്ചുവരുന്നു. ആയില്യം തിരുനാൾ മഹാരാജാവിനു മുൻപു് തിരുവിതാംകൂർ വാണിരുന്ന ഒരു മഹാരാജാവായിരുന്നു സ്വാതിതിരുനാൾ. അതുകൊണ്ടു് സ്വാതീയുക്കായ ശ്രീകുലശേഖരാഹ്വൻ സ്വാതിതിരുനാൾ കുലശേഖരരാമവർമ്മമഹാരാജാവു് ആണു്.

### 2. സങ്ഗീതസാഹിത്യസുധാബ്ധ്യഗസ്ത്യൻ

മിത്രാവരുണന്മാരുടെ പുത്രനായി ജനിച്ച ഒരു മഹർഷിയാണു് അഗസ്ത്യൻ. തന്നിമിത്തം അദ്ദേഹത്തെ മൈത്രാവരുണി എന്നു വിളിച്ചുപോരുന്നു. അഗത്തെ—വിന്ധ്യപർവ്വതത്തെ—സ്തംഭിപ്പിച്ചതു നിമിത്തമാണു് അദ്ദേഹത്തിനു് അഗസ്ത്യൻ എന്ന പേരു സിദ്ധിച്ചതു്. ആതാപി എന്നും വാതാപി എന്നും

പ്രസിദ്ധന്മാരായ രണ്ട് അസുരന്മാരെ ഭക്ഷിക്കുകയും ആചമന ക്രിയയിലൂടെ സമുദ്രത്തെ ഒന്നാകെ കുടിച്ചുവററിക്കുകയും ചെയ്ത ഒരു മഹർഷിയായിട്ട് പുരാണങ്ങൾ അഗസ്ത്യനെ വർണ്ണിച്ചിട്ടുണ്ട്. ''ആതാപിർഭക്ഷിതോ യേന വാതാപിശ്ച മഹാസുരഃ; സമുദ്രഃ ശോഷിതോ യേന സ മേ/ഗസ്ത്യഃ പ്രസീദതു''—എന്നിങ്ങനെ ''മലമാസതത്ത്വം'' എന്ന ഗ്രന്ഥത്തിൽ ഒരു പ്രസ്താവം ഉണ്ട്.

സ്വാതിതിരുനാൾ മഹാരാജാവ് സങ്ഗീതത്തിലും സാഹിത്യത്തിലും അത്യധികമായ അറിവു നേടിയ ഒരു മഹാനായിരുന്നു. സങ്ഗീതകലാവല്ലഭൻ എന്ന നിലയിൽ ദക്ഷിണ ഭാരതത്തിൽ എങ്ങും പ്രസിദ്ധനായ അദ്ദേഹം രചിച്ചു പാടിയ അനേകം ഗാനങ്ങൾ ഇന്ന് ഭാരതത്തിൽ നിലവിലിരിക്കുന്നു. സങ്ഗീതശാസ്ത്രപ്രസിദ്ധങ്ങളായ ഉപാധികൾ അവലംബിച്ച് രചിക്കപ്പെട്ടവയാണ് ആ ഗാനങ്ങൾ.

സങ്ഗീതവും സാഹിത്യവും അവയുടെ അഗാധതയും പരപ്പും കൊണ്ട് സമുദ്രതുല്യങ്ങളാണ്. അമൃതംപോലെ ആസ്വാദ്യമായ ആ സങ്ഗീതസാഹിത്യസമുദ്രം സങ്ഗീതസാഹിത്യ സുധാബ്ധിയായി ഇവിടെ വിഭാവനംചെയ്യപ്പെട്ടിരിക്കുന്നു. സമുദ്രത്തെ അഗസ്ത്യനെന്നപോലെ ഈ സങ്ഗീതസാഹിത്യ സുധാസമുദ്രത്തെ അഭ്യസനക്രിയയിലൂടെ ഉദ്ഗ്രഹിച്ച ഒരു മഹാനാണ് സ്വാതിതിരുനാൾ മഹാരാജാവ്. അതുകൊണ്ട് അദ്ദേഹത്തെ സങ്ഗീതസാഹിത്യസുധാബ്ധ്യഗസ്ത്യനായി രൂപണം ചെയ്തിരിക്കുന്നത് സമഞ്ജസമായിട്ടുണ്ട്.

## 3. ഉമ്മണിനായനാചാർ

ശൈവമതാനുയായികളെ നായന്മാർ എന്നും അവരുടെ ആചാര്യന്മാരെ നായനാരന്മാർ എന്നും വിളിച്ചുപോരുന്നു എന്ന് ശൈവമതചരിത്രം വെളിപ്പെടുത്തുന്നു. നായനാരന്മാരെ നായനാ

ചാര്യന്മാർ എന്നും വിളിക്കാറുണ്ട്. ആചാര്യപദത്തിന്റെ ഒരു തദ്ഭവമാണ് 'ആചാർ' എന്നത്. ശൈവമതാചാര്യസ്ഥാനം അലങ്കരിച്ചിരുന്ന ഒരു മഹാനായിരുന്നിരിക്കണം ഉമ്മണി നായനാചാർ. ഏനാദിനായനാർ, തിരുത്തൊണ്ടനായനാർ മുതലായവർ കേരളീയരായ ശൈവാചാര്യന്മാരാണ്. ഉമ്മിണി പ്പിള്ള ആശാൻ എന്ന പേരിലാണ് മലയാളക്കരയിൽ ഉമ്മണി നായനാചാർ അറിയപ്പെട്ടിരുന്നത്.

## 4. സിദ്ധമൗനി

യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നീ യോഗാങ്ഗങ്ങൾ യഥാവിധി അനുഷ്ഠിക്കുന്നവർക്ക് അഷ്ടൈശ്വര്യസിദ്ധികളും പരകായപ്രവേശം, ആകാശഗമനം മുതലായ സിദ്ധികളും ഉണ്ടാകുമെന്ന് യോഗശാസ്ത്രം ഉദ്ഘോഷിക്കുന്നു. അത്തരം സിദ്ധികൾ നേടിയവരെയാണ് സിദ്ധന്മാർ എന്നു പറയുന്നത്.

മുനി എന്ന പദത്തിന്റെ അർത്ഥം മുൻപ് നിരൂപണം ചെയ്യപ്പെട്ടിട്ടുണ്ട്. ''ഓങ്കാരോ വിദിതോ യേന സ മുനിർ-നേതരോ ജനഃ'' എന്ന ഗൗഡപാദനിർവ്വചനം അനുസരിച്ച് പ്രണവാർത്ഥഗ്രഹണംവഴി ആത്മസാക്ഷാത്കാരം നേടി ജീവന്മുക്തന്മാരായിത്തീർന്ന മഹാന്മാരാണ് മുനികൾ. മുനികളുടെ ഭാവമാണ് മൗനം. ''അന്യാ വാചോ വിമുഞ്ചഥ; വാചോ വിഗ്ലാപനം ഹി തദ്'' എന്നീ ശ്രുതികൾ നിശ്ശബ്ദതയെ ഒരു ഗുണമായി വാഴ്ത്തുന്നുണ്ട്. ആത്മാരാമന്മാരായ മഹാന്മാർക്ക് നിശ്ശബ്ദത ഒരു സ്വഭാവമാണ്. എന്നാൽ ചിലർ ആത്മാരാമന്മാരാണെന്നു കാണിക്കുവാൻ നിശ്ശബ്ദരായിരിക്കാറുണ്ട്. അതുകൊണ്ടുമാത്രം അവരെ മുനികളെന്നു വിളിക്കുവാൻ പാടില്ല. ഈ ആശയമാണ് ''നേതരോ ജനഃ'' എന്ന കാരികാംശം കൊണ്ട് ഗൗഡപാദാചാര്യൻ വ്യക്തമാക്കിയിരിക്കുന്നത്.

## E. സാരം :–

സങ്ഗീത–സാഹിത്യസമുദ്രത്തെ സമഗ്രമായി ഉദ്ഗ്രഹിച്ച ഒരു അഗസ്ത്യമഹർഷിയായിരുന്ന സ്വാതിതിരുനാരം കുലശേഖരരാമവർമ്മ മഹാരാജാവ്. പാണ്ഡിത്യത്തിന്റെ പേരിൽ സ്വാതിതിരുനാരം മഹാരാജാവിൽനിന്നും പ്രതിമാസവേതനം നേടിയ ഒരു മഹാത്മാവായിരുന്ന ഉമ്മണിനായനാചാർ (ഉമ്മിണിപ്പിള്ള ആശാൻ) ആത്മസാക്ഷാത്കാരം സംപാദിച്ച് ആത്മാരാമനായി വിലസിയിരുന്ന അദ്ദേഹം പാണ്ഡിത്യത്തോടൊപ്പം ദയാദാക്ഷിണ്യാദികളാകുന്ന സദ്ഗുണങ്ങളും നേടിയിരുന്നു. ജീവന്മുക്തപദവിയിലെത്തിയവനും യോഗസിദ്ധികരം കൈവരിച്ചവനും ആയ ഒരു മഹാനായിരുന്ന നാരായണമൗനി. ഇവർ ശ്രീചട്ടമ്പിസ്വാമി തിരുവടികളുടെ വംശത്തിൽ ഉണ്ടായിരുന്ന രണ്ടു മഹാന്മാരായിരുന്നു.

**15 "നിധ്യഭ്രനന്ദേന്ദു"മിതേ യതീന്ദ്രഃ**
**സ വൈക്രമേഽബ്ദേ ഭുവി പുണ്യരാശിഃ;**
**ശ്രീ നങ്ഗദേവ്യാമജനിഷ്ട സാധ്വ്യാം**
**പ്രാഗ്ദേവഹൂത്യാമിവ വാസുദേവഃ.**

## A. അന്വയം :–

പുണ്യരാശിഃ യതീന്ദ്രഃ സഃ ''നിധ്യഭ്രനന്ദേന്ദു''മിതേ വൈക്രമേ അബ്ദേ സാധ്വ്യാമ് ശ്രീനങ്ഗദേവ്യാമ് പ്രാക് ദേവഹൂത്യാമ് വാസുദേവഃ ഇവ ഭുവി അജനിഷ്ട.

## B. അന്വയാർത്ഥം :–

പുണ്യരാശിയും യതീന്ദ്രനുമായ ആ ചട്ടമ്പിസ്വാമിതിരുവടികരം ''നിധ്യഭ്രനന്ദേന്ദു''മിതവും വൈക്രമവുമായ അബ്ദത്തിൽ സാധ്വിയായ ശ്രീനങ്ഗദേവിയിൽ പണ്ട് ദേവഹൂതിയിൽ വാസുദേവൻ എന്നപോലെ ഭൂമിയിൽ ജനിച്ചു.

## C. പരിഭാഷ :–

പുണ്യരാശി—പുണ്യങ്ങളുടെ രാശി. പുണ്യങ്ങരം—സുകൃതങ്ങരം—സത്കർമ്മങ്ങരം അല്ലെങ്കിൽ വിഹിതകർമ്മങ്ങരം യഥാ

വിധി അനുഷ്ഠിച്ചാലുണ്ടാകുന്നതും സുഖജനകങ്ങളുമായ അദൃഷ്ട വിശേഷങ്ങൾ. രാശി — സമൂഹം. യതീന്ദ്രൻ — യതികളുടെ ഇന്ദ്രൻ. യതികൾ — സന്ന്യാസിമാർ അല്ലെങ്കിൽ സംയമികൾ. ഇന്ദ്രൻ — മുഖ്യൻ — അധിപതി നിധ്യഭ്രനന്ദേന്ദുമിതം — ''നിധ്യഭ്രനന്ദേന്ദു'' എന്നിങ്ങനെ (1909 എന്നിങ്ങനെ) എണ്ണപ്പെട്ട. വൈക്രമം — വിക്രമനെ സംബന്ധിച്ച. വിക്രമൻ — വിക്രമാക്ക ചക്രവർത്തി. അബ്ദം — സംവത്സരം. സാധ്വി — പതിവ്രത. ശ്രീനങ്ഗദേവി — ശ്രീമതിയായ നങ്ഗദേവി. ശ്രീമതി — ശ്രീയോടുകൂടിയവൾ. ശ്രീ — സൗന്ദര്യം — സമ്പത്ത്. ദേവഹൂതി — കർദ്ദമമുനിയുടെ ഭാര്യ. വാസുദേവൻ — കപിലവാസുദേവൻ — വിഷ്ണു. ഭുവ് — ഭൂമി.

## D. വിവരണം :-

### ദേവഹൂതി

സ്വായംഭുവമനുവിന്റെ പുത്രിയും കർദ്ദമമുനിയുടെ ഭാര്യയുമാണ് ദേവഹൂതി. കർദ്ദമന് ദേവഹൂതിയിൽ ഒൻപതു പുത്രിമാരും കപിലവാസുദേവൻ എന്ന ഒരു പുത്രനും ഉണ്ടായി.

## E. സാരം :-

സുകൃതനിധിയും വശികളിലും സംയമികളിലുംവച്ച് ശ്രേഷ്ഠനും ആയ ആ ചട്ടമ്പിസ്വാമിതിരുവടികൾ പണ്ട് ദേവഹൂതിയിൽ കപിലവാസുദേവനെന്നപോലെ സാധ്വിയായ ശ്രീനങ്ഗദേവിയിൽ വിക്രമാബ്ദം 1909 ൽ (കൊല്ലവർഷം 1029 ചിങ്ങത്തിൽ) ഭൂമിയിൽ ജനിച്ചു.

**16. സ ശൈശവേ/പ്യേഷ വയസ്യതന്ദ്രം**
**സാന്ദ്രം സ്വചൈതന്യകലാവിശേഷമ്;**
**പ്രകാശയൻ സർവ്വജനാന്തരങ്ഗം**
**തരങ്ഗയാമാസ മുദാം പ്രചാരൈഃ**

## A. അന്വയം :-

സഃ ഏഷഃ ശൈശവേ വയസി അപി അതന്ദ്രമ് സാന്ദ്രമ് സ്വചൈതന്യകലാവിശേഷമ് പ്രകാശയൻ സൻ സർവ്വജനാന്തരങ്ഗമ് മുദാമ് പ്രചാരൈഃ തരങ്ഗയാമാസ.

## B. അന്വയാർത്ഥം :-

ആ ഈ ചട്ടമ്പിസ്വാമിതിരുവടികൾ ശൈശവമായ വയസ്സിൽപോലും അതന്ദ്രവും സാന്ദ്രവുമായ സ്വചൈതന്യകലാവിശേഷത്തെ പ്രകാശിപ്പിക്കുന്നവനായിട്ട് മുത്തുകളുടെ പ്രചാരം കൊണ്ടു് സർവ്വജനാന്തരങ്ഗത്തെ തരങ്ഗയുക്തമാക്കിത്തീർത്തു.

## C. പരിഭാഷ :-

ശൈശവം = ശിശുവിനെ സംബന്ധിച്ച. ശൈശവമായ വയസ്സ് = കുട്ടിക്കാലം. അതന്ദ്രം = ഊർജ്ജസ്വലം. സാന്ദ്രം = ഇടതൂർന്നതു് — നിബിഡം — സർവ്വാത്മകം. സ്വചൈതന്യകലാവിശേഷം = സ്വചൈതന്യത്തിൻെറ കലാവിശേഷം. സ്വചൈതന്യം = ആത്മചൈതന്യം. കലാവിശേഷം = ഒരു കല വിശിഷ്ടമായ കല കല = അംശം. പ്രകാശിപ്പിക്കുക = സ്പഷ്ടമാക്കുക. സർവ്വജനാന്തരങ്ഗം = സർവ്വജനങ്ങളുടേയും അന്തരങ്ഗം. അന്തരങ്ഗം = ഹൃദയം. മുത്തു് = പ്രീതി. പ്രചാരം = വ്യാപ്തി. തരങ്ഗം = തിര — ഓളം.

## D. സാരം :-

ആ ഈ ചട്ടമ്പിസ്വാമിതിരുവടികൾ കുട്ടിക്കാലത്തുപോലും ഊർജ്ജസ്വലവും സർവ്വാത്മകവുമായ ആത്മചൈതന്യത്തിൻെറ ഒരു കലയാണു താൻ എന്ന യാഥാർത്ഥ്യം പലമട്ടിൽ പ്രകാശിപ്പിച്ചുകൊണ്ടു് എല്ലാ ജനങ്ങളുടേയും ഹൃദയങ്ങളെ സന്തോഷതരളിതങ്ങളാക്കിത്തീർത്തു.

**17. ബാല്യാദ്യവസ്ഥാസു മഹാശയസ്യ**
**തസ്യാഭവൻ ദേശികതാം പ്രപന്നാഃ ;**
**പ്രശസ്തവിദ്യാശ്രുതചുഞ്ചവോഽന്യേ**
**സുബ്ബാജടാപാഠിമുഖാശ്ച തജ്ജ്ഞാഃ .**

## A. അന്വയം :—

മഹാശയസ്യ തസ്യ ബാല്യാദ്യവസ്ഥാസു തജ്ജ്ഞാഃ പ്രശസ്തവിദ്യാശ്രുതചുഞ്ചവഃ സുബ്ബാജടാപാഠിമുഖാഃ അന്യേ ച ദേശികതാമ് പ്രപന്നാഃ അഭവൻ.

## B. അന്വയാർത്ഥം :-

മഹാശയനായ ആ ചട്ടമ്പിസ്വാമിതിരുവടികളുടെ ബാല്യാദ്യവസ്ഥകളിൽ തജ്ജ്ഞന്മാരും പ്രശസ്തവിദ്യാശ്രുതചുഞ്ചുക്കളുമായ സുബ്ബാജടാപാഠിമുഖന്മാരും അന്യരും ദേശികതയെ പ്രപന്നന്മാരായി ഭവിച്ചു.

## C. പരിഭാഷ :-

മഹാശയൻ—മഹത്തായ ആശയത്തോടുകൂടിയവൻ. മഹത്ത്—വലുത്. ആശയം—അഭിലാഷം—ഇച്ഛ—സങ്കല്പം. ബാല്യാദ്യവസ്ഥകൾ—ബാല്യാദികളാകുന്ന അവസ്ഥകൾ. ബാല്യാദികൾ—ബാല്യം തുടങ്ങിയവ. അവസ്ഥകൾ—ദശകൾ. പ്രശസ്തവിദ്യാശ്രുതചുഞ്ചുക്കൾ—പ്രശസ്തവിദ്യകളിലും ശ്രുതങ്ങളിലും വിദഗ്ദ്ധരായിട്ടുള്ളവർ പ്രശസ്തവിദ്യകൾ—പ്രശസ്തങ്ങളായ വിദ്യകൾ. പ്രശസ്തങ്ങൾ—സുപ്രസിദ്ധങ്ങളായിട്ടുള്ളവ. വിദ്യകൾ—ആന്വീക്ഷികി, ത്രയി, വാർത്ത, ദണ്ഡനീതി തുടങ്ങിയവ. ശ്രുതങ്ങൾ—മന്ത്രം, ബ്രാഹ്മണം, ഉപനിഷത്ത് എന്ന് പ്രത്യേകം മൂന്നായി വിഭക്തങ്ങളായ ബഹുശാഖകളോടുകൂടിയ വേദങ്ങൾ. സുബ്ബാജടാപാഠിമുഖന്മാർ—സുബ്ബാജടാപാഠി തുടങ്ങിയവർ. തജ്ജ്ഞന്മാർ—ആ ചട്ടമ്പിസ്വാമിതിരുവടികളുടെ സ്വരൂപം വേണ്ടവണ്ണം ധരിച്ചിട്ടുള്ളവർ. തജ്ജ്ഞന്മാർ—ബ്രഹ്മജ്ഞാനികൾ. ദേശികത—ആചാര്യത്വം—ഉപദേശകത്വം.

## D. വിവരണം :-

### 1. മഹാശയൻ

ലോകാനുഗ്രഹപരങ്ങളായ മഹാസങ്കല്പങ്ങളോടുകൂടിയവരെയാണ് മഹാശയന്മാർ എന്ന പറയുന്നത്. ഇവരെ മഹേച്ഛന്മാർ എന്നും വിളിക്കാറുണ്ട്. ''മഹേച്ഛസ്സു മഹാശയഃ'' എന്ന അമരകോശവചനമാണ് ഇതിനു പ്രമാണം.

### 2. ശ്രുതം

വേദാദികളുടെ അദ്ധ്യയനത്തെയും വേദങ്ങളേയും ശ്രുതം എന്നു പറയുന്നുണ്ട്. ''പ്രതിഭൈവ ശ്രുതാഭ്യാസസഹിതാ കവിതാം പ്രതി; ഹേതുർമൃദംബുസംബദ്ധബീജവ്യക്തിർലതാമിവ'' —എന്ന ചന്ദ്രാലോകപദ്യത്തിലെ ശ്രുതശബ്ദം വേദാദ്ധ്യയനം എന്ന അർത്ഥത്തിലാണ് നിലകൊള്ളുന്നത്. ശ്രുതപദത്തോടൊപ്പം പ്രയോഗിക്കപ്പെട്ടിരിക്കുന്ന അഭ്യാസപദത്തിന് കാവ്യനാടകാലങ്കാരാദികളും വേദഭിന്നങ്ങളുമായ വിദ്യകളുടെ അധീതി എന്നാണ് അർത്ഥം. വിദ്യാപദം സ്വതന്ത്രമായിരുന്നാൽ ''അങ്ഗാനി വേദാശ്ചത്വാരോ മീമാംസാ ന്യായവിസ്തരഃ ; പുരാണം ധർമ്മശാസ്ത്രം ച വിദ്യാഹ്യേതാശ്ചതുർദശ'' എന്ന കാരികകൊണ്ട് പരാമൃഷ്ടങ്ങളായ പതിന്നാല് വിദ്യകളേയും ഗ്രഹിക്കുന്നതാണ്. അവയിൽ വേദങ്ങളും വേദാങ്ഗങ്ങളും അന്തർഭവിക്കുന്നുണ്ട്.

## E. സാരം :-

ലോകോദ്ധാരണപരങ്ങളായ മഹാസങ്കല്പങ്ങളോടുകൂടിയ ആ ചട്ടമ്പിസ്വാമിതിരുവടികളുടെ ബാല്യദശയിലും തുടർന്നുള്ള കാലഘട്ടങ്ങളിലും അവിടുത്തെ മഹത്ത്വം വേണ്ടവണ്ണം ഗ്രഹിച്ചവരും ആത്മജ്ഞാനികളുമായ സുബ്ബാജടാപാഠികളും മററനേകംപേരും ആചാര്യസ്ഥാനം അലങ്കരിച്ച് ഉപദേശപരന്മാരായി വർത്തിച്ചിട്ടുണ്ട്. അവരെല്ലാം സുപ്രസിദ്ധങ്ങളായ വിദ്യകളിലും വിശേഷിച്ചും വേദങ്ങളിലും വിദഗ്ദ്ധന്മാരായിരുന്നു.

18 **പുനഃ സ്വയം സ്വപ്രതിഭാവിശേഷ-**
**പ്രശസ്തിമാസ്തികൃമതപ്രസന്നാമ്;**
**പ്രകാശയൻ വേദവിഭേദപാഠം**
**ദൃഢം കരോതി സ്മ മഹാമതിഃ സഃ**

## A. അന്വയം :

മഹാമതിഃ സഃ പുനഃ ആസ്തികൃമതപ്രസന്നാമ് സ്വപ്രതിഭാവിശേഷപ്രശസ്തിമ് സ്വയമ് പ്രകാശയൻ സൻ വേദവിഭേദപാഠമ് ദൃഢമ് കരോതി സ്മ.

## B. അന്വയാർത്ഥം :-

മഹാമതിയായ ആ ചട്ടമ്പിസ്വാമിതിരുവടികൾ ആസ്തികൃമതപ്രസന്നമായ സ്വപ്രതിഭാവിശേഷപ്രശസ്തിയെ സ്വയം പ്രകാശയന്നായിട്ട് വേദവിഭേദപാഠത്തെ ദൃഢമാംവണ്ണം നിർവ്വഹിക്കുകയുണ്ടായി.

## C. പരിഭാഷ :

മഹാമതി = മഹത്തായ മതിയോടുകൂടിയവൻ. മഹത്ത് = വലുത്. മതി = ബുദ്ധി. ആസ്തികൃമതപ്രസന്ന = ആസ്തികൃമതംകൊണ്ട് പ്രസന്നമായിട്ടുള്ളത്. ആസ്തികൃമതം = ആസ്തികൃമായ മതം. ആസ്തികൃം = ആസ്തികന്മാരെ സംബന്ധിച്ചത്. ആസ്തികന്മാർ = ഈശ്വരൻ ഉണ്ടെന്നും വേദങ്ങൾ പ്രമാണമാണെന്നും വിശ്വസിക്കുന്നവർ. മതം = വിശ്വാസം. പ്രസന്നം = നിർമ്മലം. സ്വപ്രതിഭാവിശേഷപ്രശസ്തി = സ്വപ്രതിഭാവിശേഷത്തിൻെറ പ്രശസ്തി. സ്വപ്രതിഭാവിശേഷം = തൻെറ പ്രതിഭാവിശേഷം. പ്രതിഭാവിശേഷം = വിശിഷ്ടമായ പ്രതിഭ. വിശിഷ്ടം = ശ്രേഷ്ഠം. പ്രതിഭ = നവനവോന്മേഷശാലിനിയായ പ്രജ്ഞ—ക്ഷീണിക്കാത്ത മനീഷ. പ്രശസ്തി = മാഹാത്മ്യം. പ്രകാശിപ്പിക്കുന്ന

വൻ—ആരും ഗ്രഹിക്കുമാറും ആരും അങ്ഗീകരിക്കുമാറും സ്പഷ്ടമാക്കുന്നവൻ. വേദവിഭേദപാഠം—വേദവിഭേദങ്ങളുടെ പാഠം. വേദവിഭേദങ്ങൾ—വേദങ്ങളുടെ വിഭേദങ്ങൾ. വേദങ്ങൾ—ഋക്, യജുസ്സ്, സാമം, അഥർവ്വണം എന്നീ നാലു വേദങ്ങൾ. വിഭേദങ്ങൾ—വിശിഷ്ടങ്ങളായ ഭേദങ്ങൾ—മന്ത്രങ്ങൾ, ബ്രാഹ്മണങ്ങൾ ഉപനിഷത്തുകൾ എന്നീ ഭേദങ്ങൾ. പാഠം—വേദാഭ്യസനം. ദൃഢം—ഉറപ്പുവരത്തക്കവണ്ണം.

## D. വിവരണം :

### 1. പ്രതിഭ

പുതുമവററാത്തതും ഉന്മേഷത്തോടുകൂടിയതുമായ പ്രജ്ഞയാകുന്നു പ്രതിഭ. ''ബുദ്ധിസ്താത്കാലികീ ജ്ഞേയാ മതിരാഗാമിഗോചരാ; പ്രജ്ഞാ നവനവോന്മേഷശാലിനീ പ്രതിഭാ മതാ'' എന്ന കാരിക പ്രതിഭയുടെ സ്വരൂപത്തേയും അതിന് ബുദ്ധി, മതി എന്നിവയിൽനിന്നുള്ള ഭേദത്തേയും വിശദമാക്കുന്നു. സമയോചിതമായി പ്രകാശിക്കുന്നതും സമയത്തു പ്രകാശിക്കുന്നതും കാര്യകാരിയുമായ അറിവാണ് ബുദ്ധി. വരുംകാര്യങ്ങളെക്കുറിച്ച് മുൻകൂട്ടി അറിയുവാൻ ചിലർക്ക് കഴിയുന്നുണ്ട്. അവരുടെ ആ അറിവാണ് മതി. നവനവോന്മേഷം കലർന്ന—ക്ഷീണിക്കാത്ത—പുതിയപുതിയ വിശേഷങ്ങളെ ഗ്രഹിച്ച് മുന്നേറുന്ന പ്രജ്ഞാവിശേഷമാണ് പ്രതിഭ. ഇതാണ് ഈ കാരികയുടെ ആശയം.

### 2. ആസ്തിക്യമതം

ഈശ്വരൻ ഉണ്ട്, വേദങ്ങൾ പ്രമാണമാകുന്നു എന്ന വിശ്വാസമുള്ളവരെയാണ് ആസ്തികന്മാർ എന്നു പറയുന്നത്. ആസ്തികന്മാരെ സംബന്ധിച്ച ഈ വിശ്വാസമാണ് ആസ്തിക്യമതം. ഈശ്വരൻ ഉണ്ട് എന്നും വേദങ്ങൾ പ്രമാണമാണ് എന്നും ഉള്ള വിശ്വാസം നിമിത്തം എല്ലാ വസ്തുക്കളിലും ഈശ്വരൻ നിത്യ

മായും സത്യമായും നിലകൊള്ളുന്നു എന്നും എല്ലാം ഈശ്വരാത്മകമാണെന്നും അറിയുവാനും തദനുരൂപം ജീവിക്കുവാനും കഴിഞ്ഞതു നിമിത്തം കാമസങ്കല്പാദിരഹിതവും പ്രസന്നവുമായ ഒരു പ്രതിഭാവിശേഷത്തിന്റെ ഉടമയായിത്തീരുവാൻ ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾക്ക് കഴിഞ്ഞിരുന്നു.

### 3. വേദവിഭേദങ്ങൾ

വേദവിഭേദങ്ങളെക്കുറിച്ച് 9—ാം ശ്ലോകത്തിന്റെ വിവരണത്തിൽ പരാമർശിച്ചിട്ടുണ്ട്.

## E. സാരം :-

അസാധാരണമായ ബുദ്ധിവിശേഷത്തോടുകൂടിയ ചട്ടമ്പിസ്വാമിതിരുവടികൾ സുബ്ബാജടാപാഠികൾ തുടങ്ങിയ ആചാര്യന്മാരിൽനിന്നും പ്രശസ്തങ്ങളും വിവിധങ്ങളുമായ വിദ്യകൾ ഗ്രഹിച്ചതിൽപ്പിന്നെ ഈശ്വരനിലും വേദങ്ങളിലും ഉള്ള തികഞ്ഞ വിശ്വാസംകൊണ്ടു് തെളിഞ്ഞ സ്വന്തം പ്രതിഭാമാഹാത്മ്യത്തെ ആർക്കും ബോദ്ധ്യപ്പെടുമാറു് പ്രകാശിപ്പിച്ചുകൊണ്ടു് ഋക്‌യജുസ്സാമാഥർവ്വണങ്ങളായ വേദങ്ങളേയും അവയുടെ മന്ത്രബ്രാഹ്മണോപനിഷത്തുകളേയും കുറിച്ച് സ്വയം പഠനം നടത്തുകയും അപ്രകാരം തന്റെ ആ വൈദികവിജ്ഞാനത്തിനു് ഉറപ്പുവരുത്തുകയും ചെയ്തു.

19. **ഇതസ്തതോ ഭാരതഭൂമിഭാഗാൻ**
**ഭോഗാനുരാഗേണ വിനാ മനീഷീ;**
**സ പര്യടൻ സഞ്ചിതപൂർവപുണ്യ-**
**പൂരശ്ചിരം സാധു നിനായ കാലമ്.**

## A. അന്വയം :-

സഞ്ചിതപൂർവ്വപുണ്യപൂരഃ മനീഷീ സഃ ഭോഗാനുരാഗേണ വിനാ ഭാരതഭൂമിഭാഗാൻ ഇതഃ തതഃ പര്യടൻ സൻ ചിരമ് കാലമ് സാധു നിനായ.

## B. അന്വയാർത്ഥം :-

സഞ്ചിതപൂർവ്വപുണ്യപൂരനും മനീഷിയുമായ ആ ചട്ടമ്പിസ്വാമിതിരുവടികൾ ഭോഗാനുരാഗം കൂടാതെ ഭാരതഭൂമിഭാഗങ്ങളെ പ്രാപിച്ച് അവിടെ പര്യടനം നടത്തിക്കൊണ്ട് വളരെക്കാലം ധർമ്മനിഷ്ഠയോടെ കഴിക്കുകയുണ്ടായി.

## C. പരിഭാഷ :-

സഞ്ചിതപൂർവ്വപുണ്യപൂരൻ—സഞ്ചിതമായ പൂർവ്വപുണ്യപൂരത്തോടു കൂടിയവൻ. സഞ്ചിതം—സംഭരിക്കപ്പെട്ടത്. പൂർവ്വപുണ്യപൂരം—പൂർവ്വപുണ്യത്തിന്റെ പൂരം. പൂർവ്വപുണ്യം—ജന്മാന്തരം തുടങ്ങിയ പൂർവ്വകാലത്തിലെ പുണ്യം. പുണ്യം—വിഹിതകർമ്മങ്ങൾ യഥാവിധി അനുഷ്ഠിക്കുന്നതിൽനിന്നും ഉണ്ടാകുന്ന സുഖജനകമായ അദൃഷ്ടവിശേഷം. പൂരം—പ്രവാഹം. മനീഷി—വിദ്വാൻ—വിശിഷ്ടമായ മനീഷ (ബുദ്ധി) യോടുകൂടിയവൻ. ഭോഗാനുരാഗം—ഭോഗത്തിലുള്ള അനുരാഗം. ഭോഗം—സുഖാനുഭവം. അനുരാഗം—താത്പര്യാധിക്യം—അഭിലാഷാധിക്യം—സുന്ദരദൃശ്യങ്ങൾ, നഗരവിശേഷങ്ങൾ, തീർത്ഥവിശേഷങ്ങൾ ഇവ സന്ദർശിച്ച് ആനന്ദിക്കണം എന്ന അഭിലാഷം. ഭാരതഭൂമിഭാഗങ്ങൾ—ഭാരതഭൂമിയുടെ ഭാഗങ്ങൾ. ഭാരതഭൂമി—ഭാരതവർഷം. ഭാഗങ്ങൾ — വിഭാഗങ്ങൾ—കന്യാകുമാരി മുതൽ ബദരിവരെയും ഭൃഗുകച്ഛം മുതൽ കാമരൂപംവരെയുമുള്ള ദേശങ്ങളാണ് ഭാരതഭൂമിഭാഗങ്ങൾ. പര്യടനം—സഞ്ചാരം.

## E. സാരം :-

ജന്മാന്തരസംഭൃതങ്ങളായ പുണ്യവിശേഷങ്ങൾ ഏറെയുള്ളവനും വിശിഷ്ടമായ ബുദ്ധിശക്തിയുള്ളവനും പണ്ഡിതനുമായ ആ ചട്ടമ്പിസ്വാമിതിരുവടികൾ ദൃശ്യവിശേഷങ്ങൾ, ദേശവിശേഷങ്ങൾ, നഗരവിശേഷങ്ങൾ, തീർത്ഥവിശേഷങ്ങൾ ഇവ സന്ദർശിച്ച് സുഖിക്കണം എന്ന അഭിലാഷം

ഇല്ലാതെതന്നെ കന്യാകുമാരി മുതൽ ബദരിവരെയും ഭൃഗുകച്ഛം മുതൽ കാമരൂപംവരെയും ഉള്ള ഭാരതഭൂഭാഗങ്ങളിൽ എത്തി അവിടവിടെ സഞ്ചരിച്ച് യമനിയമാദിനിഷ്ഠ കൈവെടിയാതെതന്നെ വളരെക്കാലം കഴിച്ചുകൂട്ടി.

20. അഥ ക്രമേണൈഷ ബുബോധ ഭദ്രാം
താം ദ്രാവിഡീവ്യാകൃതിസാരമുദ്രാമ്;
ബാല്യാത് പ്രഭൃത്യാര്യവചോവിപഞ്ചീ-
ത്രിസ്കന്ധതന്ത്രീസരണിപ്രവീണഃ.

## A. അന്വയം :-

അഥ ബാല്യാത്പ്രഭൃതി ആര്യവചോവിപഞ്ചീത്രിസ്കന്ധ-തന്ത്രീസരണിപ്രവീണഃ ഏഷഃ ക്രമേണ ഭദ്രാമ് താമ് ദ്രാവിഡീ-വ്യാകൃതിസാരമുദ്രാമ് ബുബോധ.

## B. അന്വയാർത്ഥം :-

അനന്തരം ബാല്യംതൊട്ട് ആര്യവചോവിപഞ്ചീത്രിസ്കന്ധതന്ത്രീസരണിപ്രവീണനായിരുന്ന ഈ ചട്ടമ്പിസ്വാമിതിരുവടികൾ ക്രമത്തിൽ ഭദ്രയായ ആ ദ്രാവിഡീവ്യാകൃതിസാരമുദ്രയെ സൂക്ഷ്മബുദ്ധിയോടെ ധരിക്കുകയുണ്ടായി.

## C. പരിഭാഷ :-

അഥ = അനന്തരം — ഈ സഞ്ചാരത്തിനുശേഷം. ബാല്യം = കുട്ടിക്കാലം. ആര്യവചോവിപഞ്ചീത്രിസ്കന്ധതന്ത്രീസരണിപ്രവീണൻ = ആര്യവചോവിപഞ്ചിയുടെ ത്രിസ്കന്ധതന്ത്രീസരണികളിൽ പ്രവീണനായിട്ടുള്ളവൻ. ആര്യവചോവിപഞ്ചി = ആര്യവചസ്സാകുന്ന വിപഞ്ചി. ആര്യവചസ്സ് = സംസ്കൃതഭാഷ. വിപഞ്ചി = വീണ. ത്രിസ്കന്ധതന്ത്രി = ത്രിസ്കന്ധയായ തന്ത്രി. ത്രിസ്കന്ധ = മൂന്നു സ്കന്ധങ്ങളോടുകൂടിയതു്. സ്കന്ധങ്ങൾ = ശാഖകൾ. തന്ത്രി = മീട്ടുവാനുള്ള കമ്പി. സരണി = മാർഗ്ഗം. പ്രവീണൻ

— സമർത്ഥൻ. ആര്യവചോവിപഞ്ചീത്രിസ്കന്ധതന്ത്രീസരണിപ്രവീണൻ — സംസ്കൃതഭാഷയാകുന്ന മണിവീണയുടെ സൂത്രം, വാർത്തികം, ഭാഷ്യം എന്നീ മൂന്നു വിഭാഗങ്ങളോടുകൂടിയ വ്യാകരണശാസ്ത്രസമാഹാരത്തിൽ സഞ്ചരിക്കുന്നതിൽ പ്രാവീണ്യം നേടിയവൻ. ഭദ്ര—നിർദ്ദോഷവും ശുഭകാരിണിയുമായിട്ടുള്ള. ദ്രാവിഡീവ്യാകൃതിസാരമുദ്ര — ദ്രാവിഡീവ്യാകൃതിയുടെ സാരമുദ്ര. ദ്രാവിഡീവ്യാകൃതി — ദ്രാവിഡിയുടെ വ്യാകൃതി. ദ്രാവിഡി—തമിഴ്ഭാഷ. വ്യാകൃതി — വ്യാകരണം. സാരമുദ്ര— സാരങ്ങളുടെ മുദ്ര. സാരം—പ്രധാനഭാഗം. മുദ്ര — രഹസ്യം.

## D. വിവരണം :-

### ആര്യവചോവിപഞ്ചീത്രിസ്കന്ധതന്ത്രീ-സരണി

സംസ്കൃതഭാഷയ്ക്കു് ആര്യഭാഷ എന്നൊരു പേരുണ്ടു്. സ്കോട്ലാൻറ് മുതൽ വിന്ധ്യപർവ്വതംവരെ വ്യാപിച്ചുകിടക്കുന്ന ആര്യവംശജരുടെ ഭാഷയായതുകൊണ്ടാണ് സംസ്കൃതത്തിന് ആ സംജ്ഞ സിദ്ധമായതു്. ഇവിടെ ആര്യവചസ്സ് എന്ന ശബ്ദം സംസ്കൃതഭാഷയെ കുറിക്കുന്നു. ആധുനികദശയിൽ പ്രചാരത്തിലിരിക്കുന്ന സംസ്കൃതഭാഷാവ്യാകരണം ഒരു ത്രിസ്കന്ധതന്ത്രിയാണു്. തന്ത്രശബ്ദത്തിന് ശാസ്ത്രമെന്നും അർത്ഥമുണ്ടു്. ''സമാഹൃത്യാന്യതന്ത്രാണി'' എന്ന പ്രയോഗം ഇതിനു തെളിവാണു്. സൂത്രം, വാർത്തികം, ഭാഷ്യം എന്ന മുനിത്രയകല്പിതങ്ങളായ മൂന്നു സ്കന്ധങ്ങളോടുകൂടിയ—ശാഖകളോടുകൂടിയ തന്ത്രങ്ങളുടെ—ശാസ്ത്രങ്ങളുടെ സമാഹാരാത്മകമാകുന്ന ആധുനികസംസ്കൃതഭാഷാവ്യാകരണത്തെ തന്നിമിത്തം ത്രിസ്കന്ധതന്ത്രി എന്ന് വ്യവഹരിക്കുവാൻ കഴിയും. വിപഞ്ചിയുടെ—വീണയുടെ മൂന്ന് അങ്ഗങ്ങളുള്ള തന്ത്രിയും ത്രിസ്കന്ധതന്ത്രിയാകുന്നു. അതുകൊണ്ടു് സംസ്കൃതഭാഷാവ്യാകരണത്തെ ആര്യവചസ്സാകുന്ന വിപഞ്ചിയുടെ ത്രിസ്കന്ധതന്ത്രിയെന്ന് വ്യവഹരിക്കാം.

വിപഞ്ചിയുടെ തന്ത്രികളിൽ അങ്ഗുലികൾകൊണ്ടു് സഞ്ചരിക്കുവാൻ സമർത്ഥനായ ഒരുപനെ വീണാവാദനകുശലൻ എന്ന അർത്ഥത്തിൽ വിപഞ്ചീതന്ത്രീസരണിപ്രവീണൻ എന്നു് പറയുവാൻ കഴിയും. ''യഥോത്തരം മുനീനാം പ്രാമാണ്യമ്'' എന്ന സിദ്ധാന്തമനുസരിച്ച് സൂത്രവാർത്തികഭാഷ്യങ്ങളിൽ സഞ്ചരിക്കുവാൻ സമർത്ഥനായ സംസ്കൃതവൈയാകരണനേയും ''ആര്യവചോവിപഞ്ചീത്രിസ്കന്ധതന്ത്രീസരണിപ്രവീണൻ'' എന്നു് വ്യവഹരിക്കാവുന്നതാണ്

## E. സാരം :-

ഈ ചട്ടമ്പിസ്വാമിതിരുവടികൾ സംസ്കൃതഭാഷയാകുന്ന വീണയുടെ, പാണിനി, കാത്ത്യായനൻ, പതഞ്ജലി എന്ന സൂത്ര—വാർത്തിക—ഭാഷ്യകർത്താക്കളായ മഹർഷിമാരുടെ മതം അനുസരിച്ചുള്ള വ്യാകരണശാസ്ത്രമാകുന്ന തന്ത്രികൾ മീട്ടുവാൻ സമർത്ഥനായിരുന്നു. പിന്നീടു് ക്രമത്തിൽ അദ്ദേഹം ശാസ്ത്രീയമായ രീതിയിൽത്തന്നെ തമിഴ് (ദ്രാവിഡ) ഭാഷാവ്യാകരണരഹസ്യങ്ങൾ സൂക്ഷ്മബുദ്ധിയോടെ ഗ്രഹിക്കുകയുണ്ടായി.

21 തദന്തരേ/സൗ ദ്രവിഡോപവാസം
സമാചരംസ്തത്ര പവിത്രകൃത്യഃ;
ശ്രുത്യന്തചർചാസു നിവിഷ്ടചിത്ത-
സ്തത്തത്പ്രമേയാണി പപാഠ നിത്യമ്.

## A. അന്വയം :-

പവിത്രകൃത്യഃ അസൗ തത്ര ദ്രവിഡോപവാസമ് സമാചരൻ സൻ തദന്തരേ ശ്രുത്യന്തചർചാസു നിവിഷ്ടചിത്തഃ സൻ തത്തത്പ്രമേയാണി നിത്യമ് പപാഠ.

## B. അന്വയാർത്ഥം :-

പവിത്രകൃത്യനായ ഈ ചട്ടമ്പിസ്വാമിതിരുവടികൾ അവിടെ ദ്രവിഡോപവാസത്തെ സമാചരിക്കുന്നവനായിട്ടു്

അതിനിടയിൽ ശ്രുത്യന്തചർച്ചകളിൽ നിവിഷ്ടചിത്തനായിരുന്നുകൊണ്ടു് തത്തത്പ്രമേയങ്ങളെ നിത്യവും പഠിച്ചുകൊണ്ടിരുന്നു.

## C. പരിഭാഷ :-

പവിത്രകൃത്യൻ = പവിത്രങ്ങളായ കൃത്യങ്ങളോടുകൂടിയവൻ. പവിത്രങ്ങൾ = പുണ്യവായ്പും പാപശാന്തിയും ഉണ്ടാക്കുന്നവ. കൃത്യങ്ങൾ = ആത്മജ്ഞാനവും ലോകാനുഗ്രഹവും ഉണ്ടാക്കുന്ന യമനിയമാദ്യനുഷ്ഠാനങ്ങൾ. ദ്രവിഡോപവാസം=ദ്രവിഡദേശങ്ങളിലുള്ള ഉപവാസം. ദ്രവിഡദേശങ്ങൾ = തമിഴ്നാട്. ഉപവാസം = വാസം. സമാചരിക്കുക = നിർവ്വഹിക്കുക. ശ്രുത്യന്തചർച്ചകൾ = ശ്രുത്യന്തങ്ങളുടെ ചർച്ചകൾ. ശ്രുത്യന്തങ്ങൾ = ബ്രഹ്മവിദ്യാപ്രതിപാദകങ്ങളായ വേദാന്തശാസ്ത്രങ്ങൾ. ചർച്ചകൾ=വിചാരണകൾ. നിവിഷ്ടചിത്തൻ= നിവിഷ്ടമായ ചിത്തത്തോടുകൂടിയവൻ. നിവിഷ്ടം = ഉറപ്പിക്കപ്പെട്ടതു്—മുഴുകിയതു്. ചിത്തം = മനസ്സ് തത്തത്പ്രമേയങ്ങൾ = അതതു് പ്രമേയങ്ങൾ. പ്രമേയങ്ങൾ = പ്രതിപാദ്യങ്ങൾ. നിത്യം = എന്നും—സദാ. പഠിക്കുക = അഭ്യസിക്കുക—ചൊല്ലുക.

## D. വിവരണം :-

### പവിത്രങ്ങളായ കൃത്യങ്ങൾ

ആത്മജ്ഞാനമാർഗ്ഗത്തിൽ മുമുക്ഷയോടും ലോകാനുഗ്രഹതാത്പര്യത്തോടുംകൂടി സഞ്ചരിക്കുന്ന മഹാത്മാക്കളുടെ കൃത്യങ്ങളെ ശ്രുതികൾതന്നെ വ്യവച്ഛേദിച്ചിട്ടുണ്ടു്. ''ആത്മാ വാരേ ദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യഃ'' എന്നു തുടങ്ങിയവയാണു് ആ ശ്രുതികൾ. ആത്മതത്ത്വപ്രതിപാദകങ്ങളായ തത്ത്വമസ്യാദി മഹാവാക്യങ്ങളുടെ അർത്ഥത്തെ പുരസ്കരിച്ചു് ആത്മസാക്ഷാത്കാരം ഉണ്ടാകുമാറു് ആദരപൂർവ്വം നിരന്തരം ചെയ്യപ്പെടുന്ന ശ്രവണവും മനനവും നിദിദ്ധ്യാസനവുമാണു് ആ കൃത്യങ്ങളിൽ പ്രമുഖങ്ങൾ പരപക്ഷനിരാകരണപൂർവ്വകമായ സ്വപക്ഷ

സ്ഥാപനമാണ് വിചാരം. ആചാര്യസമീപത്തിൽ ഇരുന്ന് തത്ത്വമസ്യാദിമഹാവാക്യങ്ങളുടെ അർത്ഥത്തെ പുരസ്കരിച്ച് ഉപക്രമാദിലിങ്ഗങ്ങളുടെ സാഹായ്യത്തോടെ ചെയ്യുന്ന ഈ വിചാരം തന്നെയാണ് ശ്രവണം. ശ്രുതമായ അർത്ഥത്തെ പുരസ്കരിച്ചു ചെയ്യുന്ന ന്യായചർച്ചയാണ് മനനം. ''ന്യായ ചർച്ചേയമീശസ്യ മനനവ്യപദേശഭാക്'' എന്നിങ്ങനെ ന്യായ കുസുമാഞ്ജലികാരൻ മനനത്തെ നിർവ്വചിച്ചിട്ടുണ്ട്. യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നിവയോടുകൂടി ശ്രുതവും മതവും നിർവി ചികിത്സവുമായ ആത്മതത്ത്വത്തെ സാക്ഷാത്കരിക്കുവാൻ ചെ യ്യുന്ന മനസ്സിൻെറ ഏകതാനതാപരമായ യത്നമാണ് നിദിദ്ധ്യാ സനം. ''ഇത്ഥം വാക്യൈസ്തദർത്ഥാനുസന്ധാനം ശ്രവണം ഭവേ ത്; യുക്ത്യാ സംഭാവിതത്വാനുസന്ധാനം മനനം തു തത്,'' ''താഭ്യാം നിർവിചികിത്സേ/ർത്ഥേ ചേതസഃ സ്ഥാപിതസ്യ യത്; ഏകതാനത്വമേതദ്ധി നിദിദ്ധ്യാസനമുച്യതേ (1-53& 54) എന്നീ പഞ്ചദശീകാരികകൾ ശ്രവണാദികളുടെ സ്വരൂപം ഇതാ ണെന്ന് വ്യക്തമാക്കുന്നുണ്ട്.

## E. സാരം

പാപശാന്തിയും പുണ്യവായ്പും ക്രമത്തിൽ ആത്മജ്ഞാനവും മോ ക്ഷവും പ്രദാനംചെയ്യുന്ന ശ്രവണമനനനിദിദ്ധ്യാസനങ്ങളാകുന്ന കൃത്യങ്ങ ളിൽ മുഴുകിയിരുന്ന ഈ ചട്ടമ്പിസ്വാമിതിരുവടികൾ ആ വിദേശത്ത് തമിഴ്നാട്ടിൽ താമസിച്ച് തമിഴ്വ്യാകരണം പഠിച്ചുകൊണ്ടിരുന്നപ്പോഴും മുഖ്യകൃത്യമെന്ന നിലയിൽ വേദാന്തവാക്യാർത്ഥചർച്ചയിൽ മുഴുകി അവ യിലെ പ്രതിപാദ്യങ്ങൾ ഗ്രഹിച്ചുകൊണ്ടിരുന്നു.

**22. ശാഖോപശാഖം നിഗമപ്രപഞ്ചം**
**സഞ്ചിന്തയൻ സന്തതമന്തരങ്ഗേ;**
**വിപ്രാഗ്ര്യഗോവിപ്രതിപത്തിവൃത്തി-**
**നിരാസചാതുര്യധുരാം ദധാര.**

പ്രഥമഃ സർഗഃ

## A. അന്വയം :—

അസൗ സന്തതമ് അന്തരങ്ഗേ ശാഖോപശാഖമ് നിഗമ പ്രപഞ്ചമ് സഞ്ചിന്തയൻ സൻ വിപ്രാഗ്ര്യഗോവിപ്രതിപത്തി വൃത്തിനിരാസചാതുര്യധുരാമ് ദധാര.

## B. അന്വയാർത്ഥം :-

ഈ ചട്ടമ്പിസ്വാമിതിരുവടികൾ എല്ലായ്പ്പോഴും അന്തരങ്ഗത്തിൽ ശാഖോപശാഖമായ നിഗമപ്രപഞ്ചത്തെ സഞ്ചിന്തയന്നായിട്ട് വിപ്രാഗ്ര്യഗോവിപ്രതിപത്തിവൃത്തിനിരാസചാതുര്യധുരയെ ധരിച്ചുപോന്നു.

## C. പരിഭാഷ :—

അന്തരങ്ഗം=മനസ്സ്. ശാഖോപശാഖമ്=ശാഖകളോടും ഉപശാഖകളോടും കൂടിയതു്. ശാഖകൾ=ഋഗ്യജുസ്സാമാഥർവ്വ വേദങ്ങൾക്കുള്ള പ്രമുഖങ്ങളായ ആയിരത്തി ഒരുനൂററി എൺപതു ശാഖകൾ. ഉപശാഖകൾ=വേദങ്ങളുടെ 1180 പ്രമുഖശാഖകളിൽ ഓരോന്നിനും ഉള്ള മന്ത്രം, ബ്രാഹ്മണം, ഉപനിഷത്തു് എന്ന വിഭാഗങ്ങൾ. നിഗമപ്രപഞ്ചം=നിഗമങ്ങളുടെ പ്രപഞ്ചം. നിഗമങ്ങൾ = വേദങ്ങൾ. പ്രപഞ്ചം = വിസ്തരം—വികസിതഭാവം. സഞ്ചിന്തയൻ = സഞ്ചിന്തനം ചെയ്യുന്നവൻ. സഞ്ചിന്തനം ചെയ്യുക = യഥാവിധി സ്മരിക്കുക. വിപ്രാഗ്ര്യഗോവിപ്രതിപത്തിവൃത്തിനിരാസചാതുര്യധുര = വിപ്രാഗ്ര്യഗോവിപ്രതിപത്തിവൃത്തികളുടെ നിരാസചാതുര്യമാകുന്ന ധുര=വിപ്രാഗ്ര്യഗോവിപ്രതിപത്തിവൃത്തികൾ=വിപ്രാഗ്ര്യഗോക്കൾക്ക് വിപ്രതിപത്തികരങ്ങളായ വൃത്തികൾ. വിപ്രാഗ്ര്യഗോക്കൾ=വിപ്രാഗ്ര്യന്മാരും ഗോക്കളും. വിപ്രാഗ്ര്യന്മാർ = വിപ്രശ്രേഷ്ഠന്മാർ. വിപ്രന്മാർ=വേദാഭ്യാസനിരതന്മാർ. ഗോക്കൾ=പശുക്കൾ (ധേനുക്കളും വൃഷഭങ്ങളും). വിപ്രതിപത്തി=വിരുദ്ധബുദ്ധി—

അനിഷ്ടബുദ്ധി. വൃത്തികൾ=പ്രവൃത്തികൾ. നിരാസചാതുര്യം = നിരാസത്തിലുള്ള ചാതുര്യം. നിരാസം = ദൂരീകരിക്കൽ —തടയൽ. ചാതുര്യം = സാമർത്ഥ്യം. ധുര=ഭാരം—ഉത്തര വാദിത്വം.

## E. സാരം :–

ഋക് യജുസ്സ് സാമം അഥർവ്വണം എന്നീ വേദങ്ങളുടെ മുഖ്യങ്ങളായ 1180 ശാഖകളേയും, അവയിൽ ഓരോന്നിലും ഉള്ള മന്ത്രം ബ്രാഹ്മണം ഉപനിഷത്ത് എന്ന ഉപശാഖകളേയും, ഇവയെ ഒന്നാകെ വച്ചുകൊണ്ട് ചെയ്യപ്പെട്ടിട്ടുള്ള കർമ്മകാണ്ഡം, ദേവതാകാണ്ഡം, ഉപാസനാകാണ്ഡം, ജ്ഞാനകാണ്ഡം എന്നീ വിഭാഗങ്ങളേയും അവയുടെ ഗൗണമുഖ്യസ്വഭാവങ്ങളേയും കുറിച്ച് സർവ്വദാ മീമാംസാസിദ്ധാന്തങ്ങളുടെ വെളിച്ചത്തിൽ അനുചിന്തനം ചെയ്തുകൊണ്ടിരുന്ന ശ്രീചട്ടമ്പിസ്വാമിതിരുവടികൾ, ഗോബ്രാഹ്മണരക്ഷണം എന്ന ഭഗവദവതാരധർമ്മത്തെ അനുസ്മരിപ്പിക്കുമാറ് വേദാഭ്യാസനിരതന്മാരായ മഹാന്മാർക്കും ഗോക്കൾക്കും അഹിതങ്ങളായിത്തീരാവുന്ന എല്ലാ പ്രവൃത്തികളേയും സാമർത്ഥ്യപൂർവ്വം ദൂരീകരിക്കുവാനും തടയുവാനും പരിശ്രമിക്കുക എന്ന ഭാരവും വഹിച്ചിരുന്നു.

''ശാഖോപശാഖം നിഗമപ്രപഞ്ചം'' ... എന്ന ഈ ശ്ലോകത്തിന്റെ ''വിപ്രാഗ്ര്യഗോവിപ്രതിപത്തിവൃത്തിനിരാസചാതുര്യധുരാം ദധാര''എന്ന ഉത്തരാർദ്ധത്തിനു ''വിപ്രാഗ്രഗോ വിപ്രതിപത്തിവൃത്തിനിരാസചാതുര്യധുരാം ദധാര'' എന്നു് ഒരു പാഠഭേദം സ്വീകരിച്ചുകൊണ്ടും ''വിപ്രാഗ്രഗഃ വിപ്രതിപത്തിവൃത്തിനിരാസചാതുര്യധുരാമ്''' എന്ന പദച്ഛേദം സ്വീകരിച്ചുകൊണ്ടും ഇതിനു് ശ്രീവിദ്യാനന്ദതീർത്ഥപാദസ്വാമികൾ ആദരണീയമായ ഒരു അർത്ഥകല്പന ചെയ്തിരിക്കുന്നു. സ്വാമികളുടെ മതം അനുസരിച്ച്—

''വിപ്രാഗ്രഗഃ അസൗ സന്തതമ് അന്തരങ്ഗേ ശാഖോപശാഖമ് നിഗമപ്രപഞ്ചമ് സഞ്ചിന്തയൻ സൻ വിപ്രതിപത്തിവൃത്തിനിരാസചാതുര്യധുരാമ് ദധാര'' എന്ന അന്വയവും,

വിപ്രാഗ്രഗനായ ഈ ചട്ടമ്പിസ്വാമിതിരുവടികൾ എല്ലായ്പോഴും മനസ്സിൽ ശാഖോപശാഖമായ നിഗമപ്രപഞ്ചത്തെ സഞ്ചിന്തയൻ ആയിട്ട് വിപ്രതിപത്തിവൃത്തിനിരാസചാതുര്യധുരയെ ധരിക്കുകയുണ്ടായി എന്ന അന്വയാർത്ഥവും,

വൈദികവിദ്വാന്മാരിൽ അഗ്രേസരനായിരുന്ന ഈ ചട്ടമ്പിസ്വാമി തിരുവടികൾ മന്ത്രം, ബ്രാഹ്മണം, ഉപനിഷത്ത് എന്ന് പ്രത്യേകം മൂന്നായി വിഭജിക്കപ്പെട്ടിരിക്കുന്ന ആയിരത്തിഒരുന്നൂററിഎൺപതു ശാഖകളോടു കൂടിയ ഋക്—യജുസ്സ്—സാമം—അഥർവ്വണങ്ങളായ വേദങ്ങളുടെ അർത്ഥത്തെ പൂർവ്വോത്തരമീമാംസകളുടെ സാഹായ്യത്തോടുകൂടി സർവ്വദാ വിഭാവനം ചെയ്തുകൊണ്ട് വേദങ്ങൾ ക്രിയാപ്രതിപാദകങ്ങൾ ആകുന്നു, വേദാന്തങ്ങൾ അനേകാത്മസിദ്ധാന്തസ്ഥാപനപരങ്ങൾ ആകുന്നു എന്നു തുടങ്ങിയ വിരുദ്ധാഭിപ്രായങ്ങളെ നിരസിച്ച് വേദങ്ങൾ ധർമ്മ—ബ്രഹ്മ—ഉഭയപ്രതിപാദകങ്ങൾ ആണെന്നും മുഖ്യവേദങ്ങൾ ഉപനിഷദ്രൂപമായ ഉത്തരകാണ്ഡം ആണെന്നും എല്ലാ വേദാന്തങ്ങളും ആത്മൈകത്വവിദ്യാപ്രതിപത്തിപരങ്ങൾ ആണെന്നും സ്ഥാപിക്കുന്നതിൽ അപ്രതിരോദ്ധ്യമായ സാമർത്ഥ്യം പ്രകാശിപ്പിക്കുക ഉണ്ടായി എന്ന സാരവും'' സ്വീകരിക്കാവുന്നതാണ്.

**23. തസ്യാം ദശായാം കില ദുഃഖജാല-**
**ദുശ്ചേഷ്ടിതം തസ്യ ഹൃദന്തരാളേ;**
**ബഭൂവ സാധോരപി ദുരദൃഷ്ട-**
**പ്രാരബ്ധസംസ്കാരവിശേഷശക്ത്യാ.**

## A. അന്വയം :—

തസ്യാമ് ദശായാമ് സാധോഃ അപി തസ്യ ഹൃദന്തരാളേ ദുരദൃഷ്ടപ്രാരബ്ധസംസ്കാരവിശേഷശക്ത്യാ ദുഃഖജാലദുശ്ചേഷ്ടിതമ് ബഭൂവ കില.

## B. അന്വയാർത്ഥം :—

ആ ദശയിൽ സാധുവായിരുന്നിട്ടും ആ ചട്ടമ്പിസ്വാമി തിരുവടികളുടെ ഹൃദന്തരാളത്തിൽ ദുരദൃഷ്ടപ്രാരബ്ധസംസ്കാരവിശേഷശക്തിനിമിത്തം ദുഃഖജാലദുശ്ചേഷ്ടിതം ഉണ്ടായി എന്ന് പറയപ്പെടുന്നു.

## C. പരിഭാഷ :—

ദശ=അവസ്ഥ. ആ ദശയിൽ=തമിഴ്വ്യാകരണംപഠിച്ചും വേദവാക്യാർത്ഥവിചാരത്തിൽ മുഴകിയും തമിഴ്നാട്ടിൽ താമസിക്കുന്ന കാലത്തു്. സാധു=സുജനം—ധർമ്മിഷ്ഠൻ. ഹൃദന്തരാളം=മനസ്സ്. ദൂരദൃഷ്ടപ്രാരബ്ധസംസ്കാരവിശേഷശക്തി=ദൂരദൃഷ്ടപ്രാരബ്ധസംസ്കാരവിശേഷത്തിൻെറ ശക്തി. ദൂരദൃഷ്ടപ്രാരബ്ധസംസ്കാരവിശേഷം=ദൂരദൃഷ്ടപ്രാരബ്ധത്തിൻെറ സംസ്കാരവിശേഷം. ദൂരദൃഷ്ടപ്രാരബ്ധം=ദൂരദൃഷ്ടമായ പ്രാരബ്ധം. ദൂരദൃഷ്ടം=ജന്മാന്തരങ്ങളിൽ ഒന്നിൽ സംഭവിച്ചതും പാപാത്മകവും ദുഃഖജനകവും എന്ന നിലയിൽ ദോഷം കലർന്നതുമായ. പ്രാരബ്ധം=ഫലാത്മകമായ പരിണാമം. സംസ്കാരവിശേഷം=സംസ്കാരത്തിൻെറ വിശേഷം—ഒരുതരം സംസ്കാരം. സംസ്കാരം=അനുഭവജന്യവും സ്മൃതിജനകവും അന്തഃകരണനിഷ്ഠവുമായ ഒരു ഗുണവിശേഷം. ശക്തി=പ്രഭാവം. ദുഃഖജാലദുശ്ചേഷ്ടിതം=ദുഃഖജാലാത്മകമായ ദുശ്ചേഷ്ടിതം. ദുഃഖജാലം=ദുഃഖസമൂഹം. ദുശ്ചേഷ്ടിതം=ദുർവ്വികാരം.

## D. വിവരണം :—

### 1. സാധു

വിഹിതകർമ്മങ്ങളായ ധർമ്മങ്ങൾമാത്രം അനുഷ്ഠിക്കുന്നവനും നിഷിദ്ധകർമ്മങ്ങളായ അധർമ്മങ്ങൾ അനുഷ്ഠിക്കാത്തവനും ആയ ശിഷ്ടൻ ആണ് സാധു.

ഉത്തമകുലോദ്ഭവൻ, മഹാകുലൻ, കുലീനൻ, ആര്യൻ, സഭ്യൻ, കുലജൻ, സാധുജൻ, കുലികൻ, കുലകൻ, കുല്യൻ, കൗലേയകൻ എന്നിവ സജ്ജനാർത്ഥകമായ സാധുശബ്ദത്തിൻെറ പര്യായങ്ങളാണ്.

''യദാലബ്ധ്വോഽപി സന്തുഷ്ടഃ സമചിത്തോ ജിതേന്ദ്രിയഃ;
ഹരിപാദാശ്രയോ ലോകേ വിപ്രഃ സാധുരനിന്ദകഃ''.
''നിർവ്വൈരഃ സദയഃ ശാന്തോ ദംഭാഹങ്കാരവർജ്ജിതഃ;
നിരപേക്ഷോ മുനിർവീതരാഗഃ സാധുരിഹോച്യതേ''.
''ലോഭമോഹമദക്രോധകാമാദിരഹിതഃ സുഖീ;
കൃഷ്ണാങ്ഘ്രിശരണഃ സാധുഃ സഹിഷ്ണുഃ സമദർശനഃ.''
''സമചിത്തോ മുനിഃ പൂതോ ഗോവിന്ദചരണാശ്രയഃ;
സർവ്വഭൂതദയഃ കാർഷ്ണ്യോ വിവേകീ സാധുരുച്യതേ.''
''ന പ്രഹൃഷ്യതി സമ്മാനേ നാവമാനേന കുപ്യതി;
ന ക്രുദ്ധഃ പരുഷം ബ്രൂയാദേതത് സാധോസ്തു
ലക്ഷണമ്.

—എന്നിപ്രകാരം ഗാരുഡത്തിൽ സാധുലക്ഷണം വിശദീകരിക്കപ്പെട്ടിരിക്കുന്നു. കിട്ടുന്നതേതുകൊണ്ടും സന്തോഷിക്കുന്നവനും സുഖം ദുഃഖം, ശത്രു മിത്രം, ഹിതം അഹിതം, ശീതം ഉഷ്ണം എന്നിവയിൽ സമമായ ഭാവത്തോടുകൂടിയവനും ഇന്ദ്രിയങ്ങളെ ജയിച്ചവനും വിഷ്ണുപാദംതന്നെ ശരണം എന്നു കരുതുന്നവനും ആരേയും നിന്ദിക്കാത്തവനും വേദാഭ്യാസനിരതനുമായ മഹാൻ ലോകത്തു് സാധു എന്നറിയപ്പെടുന്നു. വൈരം ഇല്ലാത്തവനും ദയയോടുകൂടിയവനും ശാന്തനും ദംഭവും അഹങ്കാരവും ഇല്ലാത്തവനും ഒന്നിലും പ്രത്യേകമായ അപേക്ഷ ഇല്ലാത്തവനും വിഷയവിരക്തി നേടിയവനുമായ മുനിതന്നെയാണു് സാധു. ലോഭം മോഹം മദം ക്രോധം കാമം മുതലായ വികാരങ്ങൾ ഇല്ലാത്തവനും സുഖിയും കൃഷ്ണപാദാശ്രിതനും സഹിഷ്ണുവും സമദർശനനുമായ മഹാനേയും സാധു എന്നു വ്യവഹരിക്കാം. സമചിത്തനും പാപരഹിതനും കൃഷ്ണഭക്തനും എല്ലാ ജീവികളിലും ദയയോടുകൂടിയവനും വൈഷ്ണവനും വിവേകിയുമായ മഹാത്മാവിനെ ഉത്തമനായ സാധു എന്നു വിളിക്കാം. സർവ്വവും കൃഷ്ണ

നിൽ അപ്പിച്ച് ജീവിക്കുന്നവനും ജിതേന്ദ്രിയനും ഭാര്യാപുത്രാദികളോടുകൂടിയവനും കൃഷ്ണനിൽത്തന്നെ അർപ്പിച്ച മനസ്സോടുകൂടിയവനും കൃഷ്ണകഥാദികൾ കേൾക്കുന്നതിൽ സർവ്വഥാ തത്പരനുമായ മഹാനാണ് യഥാർത്ഥത്തിൽ സാധു. കൃഷ്ണനെ ശരണം പ്രാപിച്ചും കൃഷ്ണകഥ ശ്രവിച്ചും കൃഷ്ണമന്ത്രം ജപിച്ചും കൃഷ്ണനെ ധ്യാനിച്ചും കൃഷ്ണനെ പൂജിച്ചും കഴിയുന്ന വൈഷ്ണവശ്രേഷ്ഠനായ മുനിവര്യനാണ് സാധു. പദ്മോത്തരഖണ്ഡത്തിലെ സാധുലക്ഷണപരങ്ങളായ ശ്ലോകങ്ങളുടെ സാരമാണ് ഇതു് ഗാരുഡപുരാണത്തിലും മഹാനിർവ്വാണതന്ത്രത്തിലും കല്കിപുരാണത്തിലും മനുസ്മൃതിയിലും വിഷ്ണുപുരാണത്തിലും സാധുസ്വരൂപം നിരൂപണം ചെയ്യപ്പെട്ടിട്ടുണ്ട്.

## 2. അദൃഷ്ടം

മാനസികം, വാചികം, കായികം എന്നു് കർമ്മങ്ങൾ മൂന്നുതരം ഉണ്ട്. വേദവിഹിതങ്ങളായ കർമ്മങ്ങളെ ധർമ്മങ്ങളെന്നും വേദനിഷിദ്ധങ്ങളായ കർമ്മങ്ങളെ അധർമ്മങ്ങൾ എന്നും വ്യവഹരിച്ചുപോരുന്നു. ധർമ്മങ്ങളിൽനിന്നു് ഉണ്ടാകുന്ന പുണ്യത്തെ സുഖജനകമായ അദൃഷ്ടമെന്നും അധർമ്മങ്ങളിൽനിന്നു് ഉണ്ടാകുന്ന പാപത്തെ ദുഃഖജനകമായ അദൃഷ്ടമെന്നും പറയുന്നു. ദുഃഖജനകമായ അദൃഷ്ടമാണ് ദുരദൃഷ്ടം. പൂർവ്വമീമാംസകന്മാരുടേയും ഉത്തരമീമാംസകന്മാരുടേയും മതമനുസരിച്ചുള്ള നിരൂപണമാണ് ഇതു്. നൈയായികന്മാർ ധർമ്മത്തെ സുഖജനകമായ അദൃഷ്ടമെന്നും അധർമ്മത്തെ ദുഃഖജനകമായ അദൃഷ്ടമെന്നും നിർവ്വചിച്ചിരിക്കുന്നു. ഉത്തരമീമാംസകരിൽ ഒരു വിഭാഗക്കാരായ അദ്വൈതികൾ വേദോപദിഷ്ടമായ ഏതും ധർമ്മമാണെന്നും പ്രവൃത്തിരൂപമെന്നും നിവൃത്തിരൂപമെന്നും ധർമ്മം രണ്ടുവിധത്തിൽ ഉണ്ടെന്നും പ്രവൃത്തിരൂപമായ ധർമ്മം യാഗാദിയാണെന്നും നിവൃത്തിരൂപമായ ധർമ്മം ജ്ഞാനവൈരാഗ്യാദിയാണെന്നും സിദ്ധാന്തിച്ചിരിക്കുന്നു. ഭഗവദ്ഗീതയുടെ ശാങ്കരഭാഷ്യ

ത്തിൻെറ ആമുഖവും ഈശാവാസ്യോപനിഷത്തിൻെറ ശാങ്കര ഭാഷ്യത്തിൻെറ ആമുഖവും ഇതിനു തെളിവു നല്കുന്നുണ്ട്. പ്രവൃത്തിരൂപമായ ധർമ്മത്തിന് എന്നപോലെ നിവൃത്തിരൂപമായ ധർമ്മത്തിനും പുണ്യജനകത്വം ഉണ്ടെന്ന് അവർ സിദ്ധാന്തിച്ചിട്ടുണ്ട്. ''യാവാനർത്ഥ ഉദപാനേ സർവ്വതഃ സംപ്ലുതോദകേ; താവാൻ സർവ്വേഷു വേദേഷു ബ്രാഹ്മണസ്യ വിജാനതഃ'' എന്ന ഗീതാവചനം ഈ സിദ്ധാന്തമാണ് ഉൾക്കൊള്ളുന്നത്.

## 3. പ്രാരബ്ധം

മാനസികങ്ങളും വാചികങ്ങളും കായികങ്ങളുമായ കർമ്മങ്ങളെ സഞ്ചിതങ്ങൾ, ആഗാമികങ്ങൾ, പ്രാരബ്ധങ്ങൾ എന്നു മൂന്നായി വിഭജിച്ചിട്ടുണ്ട്. മനസ്സുകൊണ്ടും വാക്കുകൊണ്ടും ശരീരം കൊണ്ടും അപ്പോഴപ്പോൾ ചെയ്തുകൂട്ടുന്ന കർമ്മങ്ങളാണ് സഞ്ചിതങ്ങൾ. അവ ഉത്കടങ്ങൾ എന്നും അനുത്കടങ്ങൾ എന്നും രണ്ടുവിധം ഉണ്ട്. ഉത്കടങ്ങൾ മുന്നിലും അനുത്കടങ്ങൾ പിന്നിലുമായി അദൃഷ്ടങ്ങൾവഴി അനുഭവദശയിലേക്ക് വന്നുകൊണ്ടിരിക്കുന്ന കർമ്മങ്ങളാണ് ആഗാമികങ്ങൾ. ഫലാത്മകങ്ങളായി പരിണമിച്ച കർമ്മങ്ങളാണ് പ്രാരബ്ധങ്ങൾ. അനുഭവം കൊണ്ടുമാത്രമേ പ്രാരബ്ധകർമ്മങ്ങൾ നശിക്കുകയുള്ളൂ. ''തസ്യ താവദേവ ചിരം യാവന്ന വിമോക്ഷ്യേ അഥ സംപത്സ്യേ'' എന്ന ശ്രുതി ആണ് ഇതിനു പ്രമാണം. മററു കർമ്മങ്ങളെ നശിപ്പിക്കുവാൻ ആത്മജ്ഞാനത്തിന് കഴിവുണ്ട്. ''ജ്ഞാനാഗ്നിഃ സർവ്വകർമ്മാണി ഭസ്മസാത്കുരുതേഽർജ്ജുന!'' എന്ന വാക്യം ഈ വസ്തുതയെ ഉദ്ഘോഷണം ചെയ്യുന്നു.

## E. സാരം :-

ആ ചട്ടമ്പിസ്വാമിതിരുവടികൾ തമിഴ് വ്യാകരണം പഠിച്ചും വേദാന്തവാക്യാർത്ഥചർച്ചയിൽ മുഴുകിയും വേദാഭ്യാസനിരതന്മാരായ മഹാത്മാ

ക്കാരംകരം ഗോക്കാരംകരം അല്ലലുണ്ടാക്കുന്ന പ്രവർത്തനങ്ങളെ തടഞ്ഞും ജീവിച്ചിരുന്ന ആ കാലഘട്ടത്തിൽ സുചരിതനും സജ്ജനാഗ്രേസരനുമായിരുന്നിട്ടും അദ്ദേഹത്തിൻെറ ഹൃദയത്തിൽ പാപം ഉതിർക്കുന്ന പ്രാരബ്ധകർമ്മങ്ങളുടെ സംസ്കാരശക്തികൊണ്ടു് അനേകം ദുഃഖവികാരങ്ങരം ഉണ്ടായി എന്നു പറയപ്പെടുന്നു.

24. മഹാമനസ്കഃ സ്വമനോവികാരം
ജരീഹരീതി സ്മ തദാ തദാ/യമ്;
അഷ്ടാങ്ഗയോഗാഗമസംപ്രദായ-
മപ്യധ്യഗീഷ്ട പ്രണതേഷ്ടദായീ.

## A. അന്വയം :-

പ്രണതേഷ്ടദായീ മഹാമനസ്കഃ അയമ് തദാ തദാ സ്വമനോവികാരമ് ജരീഹരീതി സ്മ; അഷ്ടാങ്ഗയോഗാഗമസംപ്രദായമ് അപി അധ്യഗീഷ്ട.

## B. അന്വയാർത്ഥം :-

പ്രണതേഷ്ടദായിയും മഹാമനസ്കനുമായ ഈ ചട്ടമ്പിസ്വാമി തിരുവടികരം അപ്പോഴപ്പോരം സ്വമനോവികാരത്തെ ശക്തിപൂർവ്വം പരിവർജ്ജിക്കുകയും അഷ്ടാങ്ഗയോഗാഗമസംപ്രദായം അഭ്യസിക്കുകയും ചെയ്തു.

## C. പരിഭാഷ :-

പ്രണതേഷ്ടദായി—പ്രണതന്മാർക്കു് ഇഷ്ടദായിയായിട്ടുള്ളവൻ. പ്രണതന്മാർ—അഭീഷ്ടംതന്നു് രക്ഷിച്ചുകൊള്ളണമേ എന്ന അപേക്ഷയോടുകൂടി കുമ്പിടുന്നവർ. ഇഷ്ടദായി—ഇഷ്ടത്തെ ദാനം ചെയ്യുന്ന ശീലത്തോടുകൂടിയവൻ. ഇഷ്ടം—അഭീഷ്ടം. ദാനംചെയ്യുക—കൊടുക്കുക. ശീലം—സ്വഭാവം. മഹാമനസ്കൻ—എല്ലാവർക്കും സുഖം ഉണ്ടാകട്ടെ, എല്ലാവർക്കും അഭ്യുദയം ഉണ്ടാകട്ടെ എന്നു തുടങ്ങിയ അഭിലാഷങ്ങളോടുകൂടിയവൻ.

അഷ്ടാങ്ഗയോഗാഗമസംപ്രദായം—അഷ്ടാങ്ഗയോഗ സംബന്ധിയായ ആഗമസംപ്രദായം. അഷ്ടാങ്ഗയോഗം—അഷ്ടാങ്ഗങ്ങളോടുകൂടിയ യോഗം. അഷ്ടാങ്ഗങ്ങൾ—യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നീ എട്ട് അങ്ഗങ്ങൾ. അഷ്ടാങ്ഗയോഗം—പതഞ്ജലിപ്രോക്തമായ യോഗം. യോഗം — ചിത്തവൃത്തിനിരോധം. അഷ്ടാങ്ഗയോഗാഗമം — പാതഞ്ജലയോഗശാസ്ത്രം. സംപ്രദായം—പരമ്പരാഗതമായ ഉപദേശം.

## D. വിവരണം :-

### 1. മഹാമനസ്കൻ

മഹത്ത്വമേറിയ മനസ്സോടുകൂടിയവൻ എന്ന അർത്ഥമാണ് മഹാമനസ്സശബ്ദത്തിൽനിന്ന് ഒന്നാമതായി പ്രതീതമാകുന്നത്. കാമക്രോധലോഭമോഹമദമാത്സര്യങ്ങളാകുന്ന ദോഷങ്ങൾ ഒഴിഞ്ഞ മനസ്സിനെ ശുദ്ധം എന്നു പറയാറുണ്ട്. ''മനോ ഹി ദ്വിവിധം പ്രോക്തം ശുദ്ധം ചാ ശുദ്ധമേവ ച; അശുദ്ധം കാമസങ്കല്പം ശുദ്ധം കാമവിവജ്ജിതമ്'' എന്ന സ്മൃതി ശുദ്ധമായ മനസ്സിന്റെ സ്വരൂപമെന്തെന്ന് വ്യക്തമാക്കുന്നു. കാമത്തിന്റെ പരിണാമവിശേഷം തന്നെയാണ് ക്രോധാദികൾ. ''കാമ ഏഷ ക്രോധ ഏഷ രജോഗുണസമുദ്ഭവഃ; മഹാശനോ മഹാപാപ്മാ വിദ്ധ്യേനമിഹ വൈരിണമ്'' എന്ന ഗീതാസ്മൃതി കാമവികാരങ്ങൾതന്നെയാണ് ക്രോധാദികൾ എന്നു തെളിയിക്കുന്നു. സങ്കല്പവികൽപാത്മകമാണല്ലോ മനസ്സ്. ''സർവ്വേ ഭവന്തു സുഖിനഃ സർവ്വേ സന്തു നിരായമയാഃ'' എന്നു തുടങ്ങിയ അതിവിശാലമായ സങ്കല്പത്തോടുകൂടിയ മനസ്സിനേയും മഹത്തെന്ന് വിശേഷിപ്പിക്കാം. ഇങ്ങിനെ ശുദ്ധികൊണ്ടും സങ്കല്പംകൊണ്ടും മഹത്ത്വമാർന്നമനസ്സോടുകൂടിയവൻ എന്ന് മഹാമനസ്സശബ്ദത്തിന് അത്ഥം പറയാം. ''കാമഃ സങ്കല്പോ വിചികിത്സാ അദ്ധ്യവസായഃ ധൃതിരധൃതിഃ ഹ്രീർധീർഭീരിത്യേതത് സർവ്വം

മന ഏവ'' എന്ന ശ്രുതി മനസ്സ്കേവലം വൃത്ത്യാത്മകമാണെന്ന് പ്രഖ്യാപനം ചെയ്യുന്നു. യമനിയമാദികളാംകൊണ്ടും ധാരണാ ധ്യാനസമാധികളാംകൊണ്ടും നിഗ്രഹീതമാകുന്ന മനസ്സ് ലയവിക്ഷേപരഹിതമായി ബ്രഹ്മഭാവം പ്രാപിക്കുമെന്ന് ഗൗഡപാദാചാര്യൻ മാണ്ഡൂക്യകാരികയിൽ സൂചിപ്പിച്ചിട്ടുണ്ട്. അപ്രകാരം മഹത്ത്വം പ്രാപിച്ച മനസ്സോടുകൂടിയവൻ എന്നും മഹാമനസ്കശബ്ദത്തിന് അർത്ഥം പറയാം.

## 2; ജരീഹരീതി

'ഹൃഞ് ഹരണേ' എന്ന ധാതുവിന്റെ യങ്ലുക്കിൽ ലട് പ്രഥമപുരുഷൈകവചനമാണ് ഇത്.

## 3. അദ്ധ്യഗീഷ്ട

''ഇങ് അദ്ധ്യയനേ'' എന്ന് ഒരു ധാതു ഉണ്ട്. അധിപൂർവ്വമായിട്ടേ ഇതു് പ്രയോഗിക്കപ്പെടാറുള്ളൂ. അദ്ധ്യഗീഷ്ട എന്നതു് അതിന്റെ ലുങ്പ്രഥമപുരുഷൈകവചനമാണ്. അദ്ധ്യൈഷ്ട എന്ന് ഇതിന് മറെറാരു രൂപംകൂടി ഉണ്ട്.

## 4. അഷ്ടാങ്ഗയോഗാഗമം

പാതഞ്ജലയോഗശാസ്ത്രത്തിനുള്ള മറെറാരു പേരാണ് ''അഷ്ടാങ്ഗയോഗാഗമം'' എന്നതു്. പ്രസിദ്ധങ്ങളായ എട്ട് അങ്ഗങ്ങളാം യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നിവയാണ്. അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം എന്നിവ അഞ്ചുമാണ് യമങ്ങളാം. ശൗചം, സന്തോഷം, സ്വാദ്ധ്യായം, തപസ്സ്, ഈശ്വരപ്രണിധാനം എന്നിവ അഞ്ചുമാണ് നിയമങ്ങളാം.

## E. സാരം :-

**സ്വഭക്തന്മാർക്കെന്നപോലെ തന്നെ നമസ്കരിക്കുന്ന ആർക്കും അഭീഷ്ടമേതും ദാനം ചെയ്യുന്ന ശീലത്തോടുകൂടിയവനും മഹാശയനും സർവ്വലോകാനു**

ഗ്രഹപരങ്ങളായ സങ്കല്പങ്ങളോടുകൂടിയവനും മനോനിഗ്രഹസിദ്ധി കൈവരിച്ചവനുമായ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ സ്വന്തം മനഃക്ലേശങ്ങളെ അപ്പോഴപ്പോൾത്തന്നെ നിയന്ത്രിച്ചുകൊണ്ടിരുന്നു. അക്കാലത്തു് യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നീ അഷ്ടാങ്ഗങ്ങളോടുകൂടിയ പാതഞ്ജലയോഗശാസ്ത്രം ഗുരുപാരമ്പര്യമനുസരിച്ചുതന്നെ അവിടുന്നു് അഭ്യസിച്ചു.

**25. സ സാങ്ഖ്യപാതഞ്ജലദർശനോക്ത്യോർ-**
**ന ശ്രുത്യനുഗ്രാഹകതേതി ക്യത്വാ;**
**സംത്യജ്യ തേ പാവനമാത്മയോഗം**
**തം ഭാവനാഖ്യം വിദധേ ബുധേന്ദ്രഃ ·**

## A. അന്വയം :-

ബുധേന്ദ്രഃ സഃ സാങ്ഖ്യപാതഞ്ജലദർശനോക്ത്യോഃ ശ്രുത്യനുഗ്രാഹകതാ നാസ്തി ഇതി കൃത്വാ തേ സംത്യജ്യ ഭാവനാഖ്യമ് തമ് ആത്മയോഗമ് വിദധേ.

## B. അന്വയാർത്ഥം :-

ബുധേന്ദ്രനായ ആ ചട്ടമ്പിസ്വാമിതിരുവടികൾ സാങ്ഖ്യപാതഞ്ജലദർശനോക്തികൾക്കു് ശ്രുത്യനുഗ്രാഹകത ഇല്ല എന്ന വസ്തുതയെ ആധാരമാക്കിയിട്ടു് അവയെ ഉപേക്ഷിച്ചു് പാവനവും ഭാവനാഖ്യവുമായ ആ ആത്മയോഗത്തെ പരിശീലിക്കുകയുണ്ടായി.

## C. പരിഭാഷ :-

ബുധേന്ദ്രൻ—ബുധന്മാരുടെ ഇന്ദ്രൻ. ബുധന്മാർ—പണ്ഡിതന്മാർ. ഇന്ദ്രൻ—അധിപതി—പ്രമുഖൻ. സാങ്ഖ്യപാതഞ്ജലദർശനോക്തികൾ — സാങ്ഖ്യദർശനോക്തികളും പാതഞ്ജലദർശനോക്തികളും സാങ്ഖ്യദർശനോക്തികൾ—സാങ്ഖ്യദർശനത്തിലെ ഉക്തികൾ. സാങ്ഖ്യദർശനം—കപില

മുനിപ്രോക്തമായ സാങ്ഖ്യതത്ത്വശാസ്ത്രം. ഉക്തികൾ—വചനങ്ങൾ — പ്രതിപാദനങ്ങൾ. പാതഞ്ജലദർശനോക്തികൾ—പാതഞ്ജലദർശനത്തിലെ ഉക്തികൾ. പാതഞ്ജലദർശനം—പതഞ്ജലിമുനിപ്രോക്തമായ യോഗശാസ്ത്രം. ശ്രുത്യനുഗ്രാഹകത—ശ്രുത്യനുഗ്രാഹകത്തിന്റെ ഭാവം അല്ലെങ്കിൽ ധർമ്മം (ശ്രുത്യനുഗ്രാഹകത്വം). ശ്രുത്യനുഗ്രാഹകം — ശ്രുതിയാകുന്ന അനുഗ്രാഹകവസ്തുവോടുകൂടിയത്. ശ്രുതി—വേദം. അനുഗ്രാഹകവസ്തു—അനുഗ്രഹിക്കുന്ന വസ്തു. ശ്രുത്യനുഗ്രാഹകം—ശ്രുതിയാകുന്ന പ്രമാണത്തോടുകൂടിയത്—ശ്രുത്യർത്ഥപ്രതിപാദകങ്ങളായ സ്മൃതികൾ എല്ലാംതന്നെ ശ്രുത്യനുഗ്രാഹകങ്ങളാണ്. പാവനം—പാപശാന്തിയും പുണ്യവായ്പും ഉണ്ടാക്കുന്നത്. ഭാവനാഖ്യം—ഭാവന എന്ന പേരോടുകൂടിയത്. ഭാവന—ബ്രഹ്മഭാവന—ബ്രഹ്മസാക്ഷാത്കാരം. ആത്മയോഗം—ആത്മനിഷ്ഠ—ബ്രഹ്മനിഷ്ഠ—ജ്ഞാനനിഷ്ഠ.

## D. വിവരണം :-

### 1. സാങ്ഖ്യദർശനം

ഭാരതീയമായ തത്ത്വചിന്ത വൈദികവും അതിപ്രാചീനവുമാണെങ്കിലും ഭാരതീയതത്ത്വശാസ്ത്രങ്ങളിൽ (ദർശനങ്ങളിൽ) ഒന്നാമത്തെ സ്ഥാനം സാങ്ഖ്യദർശനത്തിനാണ് ഉള്ളത്. മററ് എല്ലാ ദർശനങ്ങൾക്കും സാങ്ഖ്യദർശനത്തോട് കടപ്പാടുണ്ട്. വേദാന്തദർശനവും ബൗദ്ധദർശനവും സാങ്ഖ്യദർശനത്തോട് ഏററവും കൂടുതൽ കടപ്പെട്ടിരിക്കുന്നു. കപിലമഹർഷിയാണ് ഇതിന്റെ ഉപജ്ഞാതാവ്. തന്നിമിത്തം ഇതിന് കാപിലദർശനം എന്നും ഒരു പേരുണ്ട്. നിത്യാനേകാത്മവാദികളാണ് കാപിലന്മാർ. ആത്മഭിന്നനായ ഒരു ഈശ്വരനെ അവർ അങ്ഗീകരിക്കുന്നില്ല. പുരുഷൻ, പ്രകൃതി, മഹത്ത്, (ബുദ്ധി), അഹങ്കാരം, പഞ്ചതന്മാത്രങ്ങൾ, ഏകാദശേന്ദ്രിയങ്ങൾ, പഞ്ചമഹാഭൂതങ്ങൾ എന്നിങ്ങനെ ഇരുപത്തിയഞ്ച് തത്ത്വങ്ങൾ

ഉണ്ട് എന്നും ഇവയെ വ്യക്തങ്ങൾ, അവ്യക്തം, ജ്ഞൻ, എന്നിങ്ങനെ മൂന്നായി വിഭജിക്കാമെന്നും അവർ സിദ്ധാന്തിക്കുന്നു. മഹത്ത്വം തുടങ്ങിയ 23 തത്ത്വങ്ങളാണ് വ്യക്തങ്ങൾ. പ്രകൃതിയാണ് അവ്യക്തം. ചേതനനായ പുരുഷനാണ് ജ്ഞൻ. വ്യക്തങ്ങളെല്ലാം അവ്യക്തമാകുന്ന പ്രകൃതിയിൽനിന്ന് പരിണമിച്ച് ഉണ്ടാകുന്നതാണ്. ആ മൂലപ്രകൃതിയാകട്ടെ പുരുഷനെപ്പോലെ നിത്യമാണ്. ജഗത്കർത്തൃത്വം ആ പ്രകൃതിക്കുതന്നെ. പ്രകൃതിപുരുഷസംയോഗം സംസാരത്തിനും പ്രകൃതിപുരുഷവിയോഗം മോക്ഷത്തിനും കാരണമായിത്തീരുന്നു. പഞ്ചവിംശതിതത്ത്വജ്ഞാനംകൊണ്ടേ പ്രകൃതിപുരുഷവിയോഗം ലഭിക്കുകയുള്ളൂ. പഞ്ചവിംശതിതത്ത്വജ്ഞാനം ആർക്ക് എപ്പോൾ ലഭിക്കുമോ അവർ പ്രകൃതിപുരുഷവിയോഗംവഴി മുക്തന്മാരായിത്തീരും. ഇവയാണ് പ്രമുഖങ്ങളായ സാങ്ഖ്യദർശനസിദ്ധാന്തങ്ങൾ. ഈ സിദ്ധാന്തങ്ങൾ ശ്രൗതങ്ങളാണെന്നും അങ്ങനെ സാങ്ഖ്യദർശനം വൈദികമാണെന്നും അവർ വാദിച്ചുപോരുന്നു.

''യതോ വാ ഇമാനി ഭൂതാനി ജായന്തേ'' എന്ന ശ്രുതി ജഗത്തിന്റെ ജന്മസ്ഥിതിലയങ്ങൾക്ക് കാരണം ബ്രഹ്മമാണെന്നും ആ ബ്രഹ്മം സർവ്വജ്ഞനും സർവ്വശക്തനും സച്ചിദാനന്ദഘനനുമായ ഈശ്വരനാണെന്നും പ്രഖ്യാപിക്കുന്നു. ഈ ശ്രൗതപ്രഖ്യാപനത്തിന് വിരുദ്ധമാണ് സാങ്ഖ്യസിദ്ധാന്തം.

മൂലപ്രകൃതി, പ്രകൃതി, പ്രധാനം എന്നീ പേരുകളാൽ അറിയപ്പെടുന്ന ആ തത്ത്വം പുരുഷതത്ത്വംപോലെ നിത്യമാണെന്നും മഹത്ത് തുടങ്ങിയ മററു തത്ത്വങ്ങളായി അവ പരിണമിക്കുമെങ്കിലും നിത്യത്വം അതു കൈവെടിയുകയില്ലെന്നും സാങ്ഖ്യന്മാർ സിദ്ധാന്തിക്കുന്നു. എന്നാൽ ''മായാന്തു പ്രകൃതിം വിദ്യാത് മായിനം തു മഹേശ്വരമ്'' എന്ന ശ്രുതി ത്രിഗുണാത്മികയായ പ്രകൃതി ദൃഷ്ടനഷ്ടസ്വഭാവയായ അവിദ്യയാണെന്നും അവിദ്യാസ്തമയം തന്നെയാണ് മോക്ഷമെന്നും സിദ്ധാന്തിക്കുന്നു.

ബ്രഹ്മസൂത്രം എന്ന പേരിൽ അറിയപ്പെടുന്ന വേദാന്തദർശനം സാങ്ഖ്യമതസിദ്ധാന്തഖണ്ഡനങ്ങൾകൊണ്ട് നിബിഡ

മാണ്. ചുരുക്കത്തിൽ സാങ്ഖ്യദർശനസിദ്ധാന്തങ്ങൾക്ക് ശ്രുത്യനുഗ്രാഹകത ഇല്ലെന്ന് പറയുവാൻ കഴിയും.

## 2. പാതഞ്ജലദർശനം

പതഞ്ജലിമഹർഷി ഉപജ്ഞാതാവായിട്ടുള്ള ഒരു ദർശനമാണ് പാതഞ്ജലദർശനം. യോഗദർശനമെന്നും സേശ്വരസാങ്ഖ്യദർശനമെന്നും ഈ ദർശനത്തെ വിളിക്കാറുണ്ട്. ചിത്തവൃത്തിനിരോധരൂപമായ യോഗത്തെപ്പററി സമഗ്രമായി പ്രതിപാദിക്കുന്ന ഒരു ദർശനമെന്ന അർത്ഥത്തിലാണ് ഇതിന് യോഗദർശനമെന്ന പേർ സിദ്ധിച്ചത്. സാങ്ഖ്യദർശനവുമായി ഇതിന് മൗലികങ്ങളായ സാമ്യങ്ങൾ ഉണ്ട്. എന്നാൽ കാപിലസാങ്ഖ്യദർശനത്തിൽ ഈശ്വരനെപ്പററിയുള്ള പ്രസ്താവമില്ല. പാതഞ്ജലസാങ്ഖ്യദർശനത്തിൽ ''ക്ലേശകർമ്മവിപാകാശയൈരപരാമൃഷ്ടഃ പുരുഷവിശേഷ ഈശ്വരഃ'' എന്നിങ്ങനെ ഈശ്വരൻ പരാമൃഷ്ടനായിരിക്കുന്നു.

തത്ത്വജ്ഞാനംകൊണ്ടുമാത്രം കൈവല്യം സിദ്ധിക്കുമെന്നാണ് സാങ്ഖ്യന്മാരുടെ പക്ഷം.

''പഞ്ചവിംശതിതത്ത്വജ്ഞോ യത്ര കുത്രാശ്രമേ വസൻ;
ജടീ മുണ്ഡീ ശിഖീ വാപി മുച്യതേ നാത്ര സംശയഃ.''
''ധർമ്മേണ ഗമനമൂർദ്ധ്വം ഗമനമധസ്താദ്ഭവത്യധർമ്മേണ;
ജ്ഞാനേന ചാപവർഗ്ഗോ വിപര്യയാദിഷ്യതേ ബന്ധഃ.''

എന്ന ഈ രണ്ടു സാങ്ഖ്യകാരികകൾ ജ്ഞാനംകൊണ്ടുമാത്രം മോക്ഷം സിദ്ധിക്കുമെന്ന് പ്രഖ്യാപിക്കുന്നു. അവിദ്യാകാമസങ്കല്പാദികളാകുന്ന പ്രതിബന്ധങ്ങളെ പ്രണവജപംകൊണ്ടും പ്രണവാർത്ഥധ്യാനംകൊണ്ടും യമനിയമാദികൾകൊണ്ടും പരിഹരിക്കാമെന്നും പ്രതിബന്ധരഹിതമായ തത്ത്വജ്ഞാനത്തിനു മാത്രമേ മോക്ഷസാധകത്വമുള്ളു എന്നും പാതഞ്ജലന്മാർ സിദ്ധാന്തിച്ചിരിക്കുന്നു. ശേഷമുള്ള ഉപാധികളിൽ അവർ സാങ്ഖ്യന്മാർ

തന്നെയാണ്. തന്നിമിത്തം അവരെ സേശ്വരസാങ്ഖ്യന്മാർ എന്ന് വിളിച്ചുവരുന്നു. സാങ്ഖ്യമതത്തിനുള്ള അവൈദികത്വം പാതഞ്ജലമതത്തിനുമുണ്ടെന്നാണ് വേദാന്തികളുടെ സിദ്ധാന്തം. ''ഏതേന യോഗഃ പ്രത്യുക്തഃ'' എന്ന സൂത്രംകൊണ്ട് സാങ്ഖ്യസിദ്ധാന്തങ്ങൾപോലെ യോഗശാസ്ത്രസിദ്ധാന്തങ്ങളും തിരസ്കാര്യങ്ങളാണെന്ന് വേദാന്തദർശനകാരന്മാർ പ്രസ്താവിച്ചിട്ടുണ്ട്. സാങ്ഖ്യദർശനത്തിലും യോഗദർശനത്തിലും ആത്മവിദ്യയുടെ ബഹിരങ്ഗസാധനങ്ങളായ ആശ്രമധർമ്മങ്ങളേയും യജ്ഞദാനാദികളേയും അന്തരങ്ഗസാധനങ്ങളായ ശമദമനിദിദ്ധ്യാസനാദികളേയും സ്വീകരിച്ചിട്ടുണ്ട് എന്ന വസ്തുത സവിശേഷം സ്മരണീയമാണ്. യോഗപ്രത്യുക്ത്യധികരണഭാഷ്യത്തിൽ ശ്രീശങ്കരൻ ഈ അംശം സ്വനിരൂപണത്തിന് വിഷയമാക്കിയിട്ടുണ്ട്.

## 3. ഭാവനയും ആത്മയോഗവും

''തമേവ വിദിത്വാ അതിമൃത്യുമേതി നാന്യഃ പന്ഥാ വിദ്യതേ/യനായ'' എന്നു തുടങ്ങിയ ശ്രുതികൾ ആത്മജ്ഞാനം ഒന്നുകൊണ്ടുമാത്രമേ മോക്ഷം സിദ്ധിക്കുകയുള്ളൂ എന്ന് പ്രഖ്യാപിക്കുന്നു. എന്നാൽ ആ ആത്മാവ് ശ്രുത്യുക്തസ്വഭാവത്തോടുകൂടിയതും ആ ആത്മജ്ഞാനം മഹാവാക്യജന്യവും ആയിരിക്കണമെന്ന് ശ്രുതി നിഷ്കർഷിച്ചിട്ടുണ്ട്. ''സത്യം ജ്ഞാനമനന്തം ബ്രഹ്മ'', ''വിജ്ഞാനമാനന്ദം ബ്രഹ്മ'', ''തത്ത്വമസി'', ''അയമാത്മാ ബ്രഹ്മ സർവ്വാനുഭൂഃ'', ''അഹം ബ്രഹ്മാസ്മി'' എന്നിവയാണ് മഹാവാക്യങ്ങൾ. ഈ മഹാവാക്യങ്ങളുടെ അർത്ഥം ആദരപൂർവ്വം നിരന്തരം ദീർഘകാലം ശ്രവണമനനനിദിദ്ധ്യാസനങ്ങൾക്ക് വിധേയമാക്കിയാൽ ഉണ്ടാകുന്ന ആത്മസാക്ഷാത്കാരമാണ് ഭാവന അല്ലെങ്കിൽ ബ്രഹ്മഭാവന. ഈ ബ്രഹ്മഭാവനയെയാണ് ആത്മയോഗമെന്നും ആത്മനിഷ്ഠയെന്നും ജ്ഞാനനിഷ്ഠയെന്നും ജ്ഞാനയോഗമെന്നും പറയുന്നത്.

## E. സാരം :–

പണ്ഡിതശ്രേഷ്ഠനായ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ സാങ്ഖ്യ ദർശനസിദ്ധാന്തങ്ങളും പാതഞ്ജലദർശനസിദ്ധാന്തങ്ങളും പൂർണ്ണമായും ശ്രുതിസമ്മതങ്ങളാകുന്നില്ല എന്നതുകൊണ്ട് അവയെ പരിത്യജിക്കുകയും ആത്മതത്ത്വപ്രതിപാദകങ്ങളും ശ്രൗതങ്ങളുമായ മഹാവാക്യങ്ങളുടെ അർത്ഥം ആദരപൂർവ്വം നിരന്തരം ദീർഘകാലം നടത്തപ്പെട്ട ശ്രവണമനനനിദിദ്ധ്യാസനങ്ങൾവഴി ഗ്രഹിക്കുകയും തദ്ദ്വാരാ ആത്മസാക്ഷാത്കാരം നേടുകയും ഭാവന, ബ്രഹ്മഭാവന, ആത്മനിഷ്ഠ, ജ്ഞാനനിഷ്ഠ എന്നീ പേരുകളിൽ അറിയപ്പെടുന്ന ആത്മയോഗം കൈക്കൊള്ളുകയും ചെയ്തു.

26. സ ഷൺമതാനാം ദ്വിതയസ്യ സൂക്ഷ്മ-
രഹസ്യവേത്താതിപവിത്രകൃത്യഃ ;
യിയാസുരാസീദഥ യോഗമാർഗ-
ശാഖാ വിശാഖാങ്ഘ്രിസരോജഭക്തഃ.

## A. അന്വയം :–

അതിപവിത്രകൃത്യഃ വിശാഖാങ്ഘ്രിസരോജഭക്തഃ ഷണ്മതാനാമ് ദ്വിതയസ്യ സൂക്ഷ്മരഹസ്യവേത്താ സഃ അഥ യോഗമാർഗശാഖാഃ യിയാസുഃ ആസീത്.

## B. അന്വയാർത്ഥം :-

അതിപവിത്രകൃത്യനും വിശാഖാങ്ഘ്രിസരോജഭക്തനും ഷണ്മതങ്ങളിൽവച്ച് രണ്ടിന്റെ സൂക്ഷ്മരഹസ്യവേത്താവും ആയ ആ ചട്ടമ്പിസ്വാമിതിരുവടികൾ അനന്തരം യോഗമാർഗശാഖകളെ യിയാസുവായി ഭവിച്ചു.

## C. പരിഭാഷ :–

അതിപവിത്രകൃത്യൻ = അതിപവിത്രങ്ങളായ കൃത്യങ്ങളോടുകൂടിയവൻ. അതിപവിത്രങ്ങൾ = പാപശാന്തിയും പുണ്യ

വ്യാപ്പും ഉണ്ടാക്കുന്നവ എന്ന നിലയിൽ അത്യന്തം പാവനങ്ങളായിട്ടുള്ളവ. കൃത്യങ്ങൾ—സ്വാദ്ധ്യായം തപസ്സ് മുതലായ ധർമ്മങ്ങൾ. വിശാഖാങ്ഘ്രിസരോജഭക്തൻ—വിശാഖാങ്ഘ്രിസരോജത്തിൽ ഭക്തിയോടുകൂടിയവൻ. വിശാഖാങ്ഘ്രിസരോജം—വിശാഖൻെറ അങ്ഘ്രിസരോജം. വിശാഖൻ—സുബ്രഹ്മണ്യൻ. അങ്ഘ്രിസരോജം—പാദപദ്മം. ഷണ്മതങ്ങൾ—സാങ്ഖ്യം, യോഗം, ന്യായം, വൈശേഷികം, പൂർവ്വമീമാംസ, ഉത്തരമീമാംസ എന്നീ വൈദികങ്ങളായ ആറ് ദർശനങ്ങൾ. സൂക്ഷ്മരഹസ്യവേത്താവ്—സൂക്ഷ്മരഹസ്യങ്ങളുടെ വേത്താവ്. സൂക്ഷ്മരഹസ്യങ്ങൾ—സൂക്ഷ്മങ്ങളായ രഹസ്യങ്ങൾ. സൂക്ഷ്മങ്ങൾ — കുശാഗ്രബുദ്ധികൾക്കുമാത്രം ഗ്രാഹ്യങ്ങളായിട്ടുള്ളവ. രഹസ്യങ്ങൾ — ഗൂഢതത്ത്വങ്ങൾ. യോഗമാർഗശാഖകൾ—യോഗമാർഗത്തിൻെറ ശാഖകൾ. യോഗമാർഗം—യോഗമാകുന്ന മാർഗം. യോഗം—കർമ്മയോഗം, ജ്ഞാനയോഗം, രാജയോഗം, ഹഠയോഗം മുതലായവ. മാർഗം—പ്രസ്ഥാനം അല്ലെങ്കിൽ മോക്ഷമാർഗം. യിയാസു—യാനം ചെയ്യുവാൻ ആഗ്രഹിക്കുന്നവൻ. യാനം ചെയ്യുക — സഞ്ചരിക്കുക.

## D. വിവരണം :—

### 1. ഷൺമതങ്ങൾ

സാങ്ഖ്യം, യോഗം, ന്യായം, വൈശേഷികം, പൂർവ്വമീമാംസ, ഉത്തരമീമാംസ എന്നീ വൈദികങ്ങളായ മോക്ഷശാസ്ത്രങ്ങളാണ് ഷണ്മതങ്ങളെന്ന പേരിൽ പ്രസിദ്ധങ്ങളായിട്ടുള്ളവ. വൈദികദർശനങ്ങളെന്നും ഇവയെ പരിഗണിക്കാറുണ്ട്. വേദങ്ങൾ പ്രമാണമാകുന്നു എന്ന അഭിപ്രായം ഈ ആറ് ദർശനങ്ങളും പുലർത്തുന്നു. തന്നിമിത്തമാണ് അവയ്ക്കു് വൈദികദർശനങ്ങളെന്ന പേരുണ്ടായതു്. ഈ ദാർശനികന്മാരിൽ ഓരോരുത്തരും അവനവൻെറ ദർശനംമാത്രമേ വൈദികമാകുന്നുള്ളൂ എന്ന അഭിപ്രായം പ്രകടിപ്പിക്കുന്നുണ്ടു്. വേദങ്ങളുടെ പൂർവ്വകാണ്ഡത്തെ

ആശ്രയിച്ചുനില്ക്കുന്ന ഒരു ദർശനമാണ് പൂർവ്വമീമാംസ. വേദങ്ങളുടെ ഉത്തരകാണ്ഡമാകുന്ന ഉപനിഷത്തുകളെ ആശ്രയിച്ചുനിൽക്കുന്ന ദർശനമാണ് ഉത്തരമീമാംസ. പൂവ്വമീമാംസ മാത്രമേ വൈദികദശ്നമാകുകയുള്ളൂ എന്ന് പൂർവ്വമീമാംസകന്മാർ വാദിക്കുമ്പോഠം ഉത്തരമീമാംസ മാത്രമേ വൈദികദർശനമാകുകയുള്ളൂ എന്ന് ഉത്തരമീമാംസകന്മാർ പ്രതിവാദം നടത്തുന്നുണ്ട്. ക്രിയാപ്രതിപാദകങ്ങളായ മന്ത്രബ്രാഹ്മണങ്ങഠം മാത്രമേ വേദങ്ങളാകുന്നുള്ളൂ എന്ന് പൂർവ്വമീമാംസകന്മാർ വാദിക്കുമ്പോഠം അനധിഗതാബാധിതാർത്ഥവിഷയകജ്ഞാനജനകമായ പ്രമാണമെന്ന നില ഉപനിഷദ്രൂപമായ വേദഭാഗത്തിനുമാത്രമേ സിദ്ധിക്കുന്നുള്ളൂ എന്ന് ഉത്തരമീമാംസകന്മാർ പ്രതിവാദം നടത്തുന്നുണ്ട്.

## 2. യോഗമാർഗശാഖകൾ

മോക്ഷസാധകമായ യോഗമാർഗത്തിന് അനേകം ശാഖകളുണ്ടെന്ന് പ്രസിദ്ധമാണ്. ജ്ഞാനയോഗം, കമ്മയോഗം, ഭക്തിയോഗം മുതലായവ യോഗമാർഗത്തിൻെറ ശാഖകളാണ്. സാക്ഷാത് യോഗം ജ്ഞാനയോഗം മാത്രമാണ്. മററുള്ളതെല്ലാം ജ്ഞാനയോഗത്തെ സഹായിക്കുന്നവ എന്ന നിലയിൽ യോഗങ്ങഠം എന്നു വ്യവഹരിക്കപ്പെടുന്നവയാണ്. മോക്ഷം മാത്രമാണ് പുരുഷാർത്ഥം. എന്നാൽ മോക്ഷസാധകങ്ങളായ ധമ്മാർത്ഥകാമങ്ങളേയും പുരുഷാർത്ഥങ്ങഠം എന്ന് നാം വ്യവഹരിക്കാറുണ്ട്. അതുപോലെ ജ്ഞാനയോഗസാധകങ്ങളായ കർമ്മയോഗാദികഠംക്കും യോഗങ്ങഠം എന്ന പേർ സിദ്ധമായിട്ടുണ്ട്. ആയുസ്സും ആരോഗ്യവും നിലനിർത്തുവാൻ ഉപകരിക്കുന്ന ഹഠയോഗാദികഠംക്കും യോഗസംജ്ഞ രൂഢമാണ്. ഗൗഡപാദകാരികയിൽ അസ്പർശയോഗമെന്ന പേരിൽ ഒരു യോഗവിശേഷം പരാമൃഷ്ടമായിട്ടുണ്ട്. ബൗദ്ധജൈനമതങ്ങളിലും മോക്ഷസാധകങ്ങളായ അനേകം യോഗപ്രകാരങ്ങഠം പ്രചാരത്തിലിരുന്നു എന്ന് പറയപ്പെടുന്നു.

## E. സാരം :–

സ്വാദ്ധ്യായം, തപസ്സ്, തുടങ്ങി അതിപാവനങ്ങളായ കൃത്യങ്ങളോടു കൂടിയവനും സുബ്രഹ്മണ്യഭക്തനും ഷഡ്ദർശനങ്ങളിൽ പ്രമുഖങ്ങളായ സാങ്ഖ്യയോഗങ്ങളുടെ നിഗൂഢതത്ത്വങ്ങൾ ഗ്രഹിച്ചവനുമായ ആ ചട്ടമ്പി സ്വാമിതിരുവടികൾ ആത്മനിഷ്ഠനായിരുന്നുകൊണ്ടു് യോഗമാർഗത്തിന്റെ വിവിധ ശാഖകളിൽ സഞ്ചരിക്കുവാൻ താത്പര്യം കൈക്കൊള്ളുകയു ണ്ടായി. (''ഷണ്മതാനാം ദ്വിതയസ്യ സൂക്ഷ്മരഹസ്യവേത്താ'' എന്നതിനു് സാങ്ഖ്യം, യോഗം, ന്യായം, വൈശേഷികം, പൂർവ്വമീമാംസ, ഉത്തര മീമാംസ എന്നു് ആറു് ആസ്തികദർശനങ്ങളുടേയും ചാർവാകം, സൗത്രാ ന്തികം, വൈഭാഷികം, യോഗാചാരം, മാധ്യമികം, ജൈനം എന്നീ ആറു് നാസ്തികദർശനങ്ങളുടേയും സൂക്ഷ്മങ്ങളും ഗൂഢങ്ങളുമായ തത്ത്വങ്ങളെ അറിഞ്ഞവൻ എന്നുകൂടി അർത്ഥം പറയാമെന്നു് ഒരു അഭിപ്രായമുണ്ടു്.)

**27. തപശ്ചചാരാഥ മനോവിചാര–
പഥപ്രചാരേണ വിനാ മുനിഃ സഃ ;
അനർഗളാനന്ദസുധാസമുദ്ര–
തരങ്ഗസംക്രീഡനസംപ്രവൃത്തഃ .**

## A. അന്വയം :–

അഥ മുനിഃ സഃ അനർഗളാനന്ദസുധാസമുദ്രതരങ്ഗസം ക്രീഡനസംപ്രവൃത്തഃ സൻ മനോവിചാരപഥപ്രചാരേണ വിനാ തപഃ ചചാര.

## B. അന്വയാർത്ഥം :–

അനന്തരം മുനിയായ ആ ചട്ടമ്പിസ്വാമിതിരുവടികൾ അനർഗളാനന്ദസുധാസമുദ്രതരങ്ഗസംക്രീഡനസംപ്രവൃത്തനായിട്ടു് മനോവിചാരപഥപ്രചാരം കൂടാതെ തപസ്സു് അനുഷ്ഠിച്ചു പോന്നു.

## C. പരിഭാഷ :-

മുനി—പ്രണവാർത്ഥഗ്രഹണം വഴി ആത്മതത്ത്വം ഗ്രഹിച്ച മഹാൻ. അനർഗളാനന്ദസുധാസമുദ്രതരങ്ഗസംക്രീഡനസംപ്രവൃത്തൻ — അനർഗളാനന്ദസുധാസമുദ്രതരങ്ഗസംക്രീഡനത്തിൽ സംപ്രവൃത്തനായിട്ടുള്ളവൻ. അനർഗളാനന്ദസുധാസമുദ്രതരങ്ഗസംക്രീഡനം — അനർഗളാനന്ദസുധാസമുദ്രതരങ്ഗങ്ങളിലെ സംക്രീഡനം. അനർഗളാനന്ദസുധാസമുദ്രതരങ്ഗങ്ങൾ—അനർഗളാനന്ദസുധാസമുദ്രത്തിന്റെ തരങ്ഗങ്ങൾ. അനർഗളാനന്ദസുധാസമുദ്രം—അനർഗളാനന്ദമാകുന്ന സുധാസമുദ്രം. അനർഗളാനന്ദം—അനർഗളമായ ആനന്ദം. അനർഗളം—പ്രതിബന്ധമേതും കൂടാത്ത. ആനന്ദം—പരമോന്നതമായ സുഖം—ബ്രഹ്മം. അനർഗളാനന്ദം—അഖണ്ഡാനന്ദസ്വരൂപമായ ബ്രഹ്മം. സുധാ—സമുദ്രം—ക്ഷീരസമുദ്രം. തരങ്ഗങ്ങൾ—തിരകൾ. സംക്രീഡനം—കളി. സംപ്രവൃത്തൻ — വ്യാപൃതൻ. മനോവിചാരപഥപ്രചാരം — മനോവിചാരപഥത്തിലെ പ്രചാരം. മനോവിചാരപഥം — മനോവിചാരമാകുന്ന പന്ഥാവ്. മനോവിചാരം — മനസ്സിന്റെ വിഷയാഭിമുഖമായ സഞ്ചാരം. മനോവിചാരം—വിഷയസ്മൃതി. പന്ഥാവ്—മാർഗ്ഗം. പ്രചാരം—സഞ്ചാരം. തപസ്സ്—ക്ലേശകരവും വിഹിതവുമായ കർമ്മം.

## D. വിവരണം :

### 1. മുനി

''ഓങ്കാരോ വിദിതോ യേന സ മുനിർനേതരോ ജനഃ'' എന്ന ഗൗഡപാദകാരികാവചനം വ്യാഖ്യാനിച്ച് മുനിശബ്ദത്തിന്റെ അർത്ഥം മുൻപ് വിവരിച്ചിട്ടുണ്ട്.

## 2. അനർഗളാനന്ദസുധാസമുദ്രതരങ്ഗസംക്രീഡനസംപ്രവൃത്തൻ

ബ്രഹ്മനിഷ്ഠാപരായണന്മാരുടെ സ്വഭാവമാണ് ഇവിടെ വർണ്ണിതമായിരിക്കുന്നത്. ''വിജ്ഞാനമാനന്ദം ബ്രഹ്മ'' എന്നു തുടങ്ങിയ ശ്രുതികൾ ബ്രഹ്മം ആനന്ദാത്മകമാണ് എന്ന് പ്രഖ്യാപനം ചെയ്യുന്നു. ബ്രഹ്മത്തിന്റെ ആനന്ദാത്മകതയെ കുറയ്ക്കുകയോ മറയ്ക്കുകയോ ചെയ്യുന്ന ഒന്നാണ് മായ. മായ പരമാർത്ഥത്തിൽ ഉള്ളതല്ല. ആത്മതത്ത്വജ്ഞാനമാകുന്ന വിദ്യ ഇല്ലാത്തവരെ മാത്രമേ മായ ബാധിക്കുകയുള്ളു. ഉറപ്പേറിയ ആത്മതത്ത്വജ്ഞാനമാകുന്ന വിദ്യ ഉള്ളവരെ അവിദ്യ (മായ) ബാധിക്കുകയില്ല. അവർ പ്രതിബന്ധരഹിതമായ ആനന്ദമാകുന്ന ബ്രഹ്മത്തിൽ മുഴുകിത്തന്നെയിരിക്കും. ആസ്വാദ്യവസ്തുക്കളിൽ അത്യുത്തമമാണ് സുധ അല്ലെങ്കിൽ അമൃതം. സുധാസമുദ്രത്തിനെ അമൃതസമുദ്രം അല്ലെങ്കിൽ ക്ഷീരസമുദ്രം എന്നു പറയാം. ബ്രഹ്മാനന്ദം സുധാസമുദ്രമായിട്ടും ബ്രഹ്മനിഷ്ഠാപരായണത സുധാസമുദ്രത്തിന്റെ തിരകളിൽ മുങ്ങിപ്പൊങ്ങിയുള്ള കളിയായിട്ടും ഇവിടെ കല്പിക്കപ്പെട്ടിരിക്കുന്നു. ആ ബ്രഹ്മനിഷ്ഠാപരായണതയാണ് അനർഗളാനന്ദസുധാസമുദ്രതരങ്ഗസംക്രീഡനസംപ്രവൃത്തിയായി ചിത്രീകരിക്കപ്പെട്ടിരിക്കുന്നത്.

## 3. മനോവിചാരപഥപ്രചാരം

ധാരണാധ്യാനസമാധികളിൽ നിശ്ചലമായ അല്ലെങ്കിൽ ഏകാഗ്രതയോടുകൂടിയ മനസ്സാണ് പ്രധാനഘടകം. മനസ്സ് ഏകാഗ്രമായിരുന്നാൽ മാത്രമേ ധാരണാധ്യാനസമാധികളിലൂടെ ബ്രഹ്മനിഷ്ഠയും ബ്രഹ്മഭാവവും സിദ്ധമാകുകയുള്ളു. വിഷയസ്മൃതി ഉണ്ടായാൽ മനസ്സ് വിഷയാഭിമുഖമായി സഞ്ചരിച്ചുകൊണ്ടിരിക്കും. താദൃശമായ മനസ്സ് സംസാരകാരണമായിത്തീരുന്നതാണ്. വിഷയാഭിമുഖമായി ചലിക്കുന്ന മനസ്സിനെ സംസാരകാരണമായും നിയന്ത്രിതമായ മനസ്സിനെ മോക്ഷകാരണമായും വിവേകികൾ എണ്ണുന്നുണ്ട്. ''മന ഏവ മനുഷ്യാണാം

കാരണം ബന്ധമോക്ഷയോഃ'' എന്ന സ്മൃതി ഈ ആശയമാണ് ഉദ്ഘോഷിക്കുന്നത്. ''ചഞ്ചലം ഹി മനഃ കൃഷ്ണ, പ്രമാഥി ബലവദ് ദൃഢമ്; തസ്യാഹം നിഗ്രഹം മന്യേ വായോരിവ സുദുഷ്കരമ്'' എന്ന അർജ്ജുനൻെറ പൂർവ്വപക്ഷവും ''അഭ്യാസേന തു കൌന്തേയ, വൈരാഗ്യേണ ച ഗൃഹ്യതേ'' എന്ന ഭഗവാൻെറ മറുപടിയും മനോനിഗ്രഹത്തിൻെറ ദുഷ്കരതയേയും ആവശ്യകതയേയും സുതരാം വ്യക്തമാക്കുന്നുണ്ട്. അഭ്യാസവും വൈരാഗ്യവുംകൊണ്ട് ശ്രീചട്ടമ്പിസ്വാമിതിരുവടികൾ ''മനോനിയന്ത്രണം സാധിച്ചു എന്നാണ് ''മനോവിചാരപഥപ്രചാരം'' കൂടാതെ'' എന്ന അംശംകൊണ്ട് കവി നമ്മെ ഉദ്ബോധിപ്പിക്കുന്നത്.

## 4. തപസ്സ്

തപസ്സ് എന്തെന്നും അതിൻെറ വൈശിഷ്ട്യമെന്തെന്നും മുൻപ് പ്രതിപാദിച്ചിട്ടുണ്ട്. ശൗചം, സന്തോഷം, സ്വാദ്ധ്യായം, തപസ്സ്, ഈശ്വരപ്രണിധാനം എന്ന അഞ്ചു യമങ്ങളിൽ ഒന്നാണ് തപസ്സ്.

## E. സാരം :-

ആത്മജ്ഞാനിയായ ആ ചട്ടമ്പിസ്വാമിതിരുവടികൾ ബ്രഹ്മനിഷ്ഠാപരായണനായി ബ്രഹ്മാനന്ദരസാസ്വാദനം നിർവ്വഹിച്ചുകൊണ്ട് മനോനിഗ്രഹപൂർവ്വം ലോകക്ഷേമം ലക്ഷ്യമാക്കി തപസ്സ് അനുഷ്ഠിച്ചുകൊണ്ടേയിരുന്നു.

**28. ക്രമാദനർഘാം ഹഠയോഗവിദ്യാ-**
**മവദ്യഹീനാമതിയത്നസാധ്യാമ്;**
**അശീലയത് സോ/ല്പദിനൈർമനീഷീ**
**വശീചകാരാത്ര വശീ ച സിദ്ധിമ്.**

## A. അന്വയം :-

വശീ മനീഷീ ചഃ സ ക്രമാത് അല്പദിനൈഃ അവദ്യഹീനാമ് അതിയത്നസാധ്യാമ് അനർഘാമ് ഹഠയോഗവിദ്യാമ് അശീലയത്; അത്ര സിദ്ധിമ് ച വശീചകാര.

## B. അന്വയാർത്ഥം :-

വശിയും മനീഷിയുമായ ആ ചട്ടമ്പിസ്വാമിതിരുവടികൾ ക്രമത്തിൽ അല്പദിനങ്ങൾകൊണ്ട് അവദ്യഹീനയും അതിയത്നസാദ്ധ്യയും അനർഘയുമായ ഹഠയോഗവിദ്യയെ ശീലിക്കുകയും ഇതിൽ സിദ്ധിയെ വശീകരിക്കുകയും ചെയ്തു.

## C. പരിഭാഷ :-

വശി=ഇന്ദ്രിയനിഗ്രഹം നേടിയവൻ. മനീഷി=പണ്ഡിതൻ. അവദ്യഹീനം = അവദ്യങ്ങളോടുകൂടാത്തത്. അവദ്യങ്ങൾ=ദോഷങ്ങൾ. അതിയത്നസാധ്യ=അതിയത്നംകൊണ്ട് സാധ്യമായിട്ടുള്ളത്. അതിയത്നം = അത്യധികമായ യത്നം. സാധ്യ=നേടപ്പെടുവാൻ കഴിയുന്നത്. അനർഘ=വില നിർണ്ണയിക്കപ്പെടുവാനാകാത്തത്. ഹഠയോഗവിദ്യ=ഹഠം എന്ന പേരിൽ അറിയപ്പെടുന്ന യോഗവിദ്യ. ശീലിക്കുക = പരിശീലിക്കുക. വശീകരിക്കുക=സ്വായത്തമാക്കുക.

## D. വിവരണം :-

### ഹഠയോഗം

ഹഠയോഗം രാജയോഗത്തിലേക്കുള്ള ഒരു സോപാനമാണ്. ശരീരത്തെ ശുദ്ധീകരിക്കുന്നതിനും ബലപ്പെടുത്തുന്നതിനും സ്വാധീനപ്പെടുത്തുന്നതിനുമുള്ള ഒരു ശാസ്ത്രമെന്ന് ഹഠയോഗത്തെ നിർവ്വചിക്കാം. ചൈതന്യശക്തിയെ വർദ്ധിപ്പിക്കുന്നതിനു വേണ്ടി പ്രാണനെയും നാഡികളെയും ഗ്രന്ഥികളെയും നിയന്ത്രി

ക്കേണ്ട മാർഗങ്ങളാണ് ഹഠയോഗത്തിൽ വിവരിക്കുന്നതു്. ശരീരത്തിലെ മലങ്ങളെ ദൂരീകരിക്കുന്നതിനും ചൈതന്യത്തെ വർദ്ധിപ്പിക്കുന്നതിനും പൂർവ്വഭാരതീയർ പ്രകൃത്യനുസൃതമായി കണ്ടുപിടിച്ച വിദ്യയാണ് ഹഠയോഗം. ഹഠയോഗം ശരീരശാസ്ത്രവും രാജയോഗം മനഃശാസ്ത്രവുമാണ്. തന്നിമിത്തമാണ് ഹഠയോഗത്തെ രാജയോഗത്തിന്റെ സോപാനമെന്നു പറയുന്നതു്. പരിശീലിക്കുവാൻ പ്രയാസകരമായ യോഗം എന്ന അർത്ഥത്തിലാണ് ഹഠയോഗത്തിനു് ആ സംജ്ഞയുണ്ടായതു്. ശരീരസ്ഥിതിയെ കൃത്രിമനിലകളിലാക്കി അതുവഴി മനോനിയന്ത്രണം സാധിക്കുന്ന ഒരു യോഗസമ്പ്രദായമെന്ന് ഇതിനെ നിർവ്വചിക്കാം. ഒററക്കാലിൽ നില്ക്കുക തുടങ്ങി പലതും ഹഠയോഗപ്രക്രിയയിൽ ഉൾപ്പെടുന്നുണ്ടു്. പത്മാസനം, വീരാസനം, കുക്കുടാസനം, മയൂരാസനം, സർവ്വാങ്ഗാസനം മുതലായ അനേകം ആസനവിശേഷങ്ങൾ ഹഠയോഗശാസ്ത്രത്തിൽ വിവരിക്കപ്പെട്ടിട്ടുണ്ടു്. ശരീരനിയന്ത്രണംവഴി മനോനിയന്ത്രണം സാധിക്കുക എന്നതാണ് ഹഠയോഗത്തിന്റെ ലക്ഷ്യം. ദീർഘമായ ആയുസ്സും പൂർണ്ണമായ ആരോഗ്യവും ഹഠയോഗം കൊണ്ടു നേടാമെന്ന് ഹഠയോഗികൾ വിശ്വസിക്കുന്നു. അതിയത്നസാധ്യമായതെന്ന് ഗ്രന്ഥകാരൻതന്നെ ഹഠയോഗവിദ്യയെ വിശേഷിപ്പിച്ചിട്ടുണ്ടു്.

## E. സാരം :-

ഇന്ദ്രിയനിഗ്രഹം നേടിയവനും പണ്ഡിതനുമായ ആ ചട്ടമ്പിസ്വാമി തിരുവടികൾ അത്യധികമായ യത്നംകൊണ്ടു നേടേണ്ടതും വിലപ്പെട്ടതും നിർദ്ദോഷവുമായ ഹഠയോഗവിദ്യയെ ഏതാനും ദിവസങ്ങൾകൊണ്ടു് സ്വാധീനമാക്കുകയും അതിൽ സിദ്ധി വരുത്തുകയും ചെയ്തു.

29. **ക്രിയാസു സർവാസ്വപി സാധു 'സമ്യ-**
**ഗ്യോഗം' സമാലോക്യ വിശേഷതോ/സൗ:**
**സിദ്ധോ/ഭവദ്ധൌതികബന്ധവസ്തി-**
**മുഖ്യാസു വിഖ്യാതതമാസു യോഗീ.**

## A. അന്വയം :-

യോഗീ അസൗ സാധു യഥാ തഥാ സമ്യഗ്യോഗം വിശേഷതഃ സമാലോക്യ ധൗതികബന്ധവസ്തിമുഖ്യാസു വിഖ്യാതതമാസു സർവ്വാസു ക്രിയാസു അപി സിദ്ധഃ അഭവത്.

## B. അന്വയാർത്ഥം :-

യോഗിയായ ഈ ചട്ടമ്പിസ്വാമിതിരുവടികൾ വഴിപോലെ സമ്യഗ്യോഗത്തെ വിശേഷിച്ചും സമാലോകനം ചെയ്തിട്ട് ധൗതികബന്ധവസ്തിമുഖ്യങ്ങളും വിഖ്യാതതമങ്ങളും ആയ എല്ലാ ക്രിയകളിലും സിദ്ധനായി ഭവിച്ചു.

## D. പരിഭാഷ :-

യോഗി = യോഗമാർഗചാരി—യോഗം പരിശീലിച്ച് സിദ്ധി വരുത്തിയവൻ. സമ്യഗ്യോഗം=ശരിയായ യോഗം—മന്ദാധികാരികൾക്കും മധ്യമാധികാരികൾക്കും ഉത്തമാധികാരികൾക്കും ചിത്തവൃത്തിനിരോധംവഴി ആത്മസാക്ഷാത്കാരത്തിനുതകുന്ന യോഗം. ധൗതികബന്ധവസ്തിമുഖ്യങ്ങൾ = ധൗതികബന്ധവസ്തികൾ മുഖ്യങ്ങളായിട്ടുള്ളവ. ധൗതികബന്ധവസ്തികൾ = ആമാശയവും മററും ശുദ്ധമാക്കുന്നതിനുപയോഗിക്കപ്പെടുന്ന ധൗതികം, ബന്ധം, വസ്തി എന്നീ ക്രിയകൾ. മുഖ്യങ്ങൾ = പ്രധാനങ്ങൾ. ക്രിയകൾ = ചര്യകൾ. വിഖ്യാതതമങ്ങൾ = അത്യന്തം പ്രസിദ്ധങ്ങൾ. സിദ്ധൻ = സിദ്ധി നേടിയവൻ. സിദ്ധി=ഫലസിദ്ധി.

## D. വിവരണം :-

### 1. സമ്യഗ്യോഗം

സമ്യഗ്യോഗം എന്ന പദത്തിന് ശരിയായ യോഗമെന്നാണ് അർത്ഥമെങ്കിലും യോഗവിശേഷത്തെ കുറിക്കുവാനാണ് ഇവിടെ ആ പദം പ്രയോഗിക്കപ്പെട്ടിരിക്കുന്നതു്. പാതഞ്ജല

യോഗം, ഹഠയോഗം എന്നിവയിൽ ഉരംപ്പെടാത്തതും യോഗികളുടെയിടയിൽ ഉപദേശംവഴി നിലനിൽക്കുന്നതുമായ ഒരു യോഗവിശേഷമാണ് സമ്യഗ്യോഗം. മൈത്രേയീ—ഉപനിഷത്തിലും ഭാഗവതപുരാണത്തിലും സമ്യഗ്യോഗത്തെപ്പററിയുള്ള വിവരണങ്ങരം ഉണ്ട്. ഈ വിശദീകരണം മോണിയർ-വില്യംസ് സംസ്കൃത—ഇംഗ്ലീഷ് നിഘണ്ഡുവിൽ കൊടുത്തിട്ടുള്ളതാണ്. ആത്മജ്ഞാനം ഒന്നുമാത്രമേ മോക്ഷസാധകമായിട്ടുള്ളു. ഞാൻ ബ്രഹ്മമാകുന്നു എന്നതാണ് ആ ജ്ഞാനത്തിൻെറ സ്വരൂപം. ആ ജ്ഞാനം ഉണ്ടാക്കുവാൻ സഹായിക്കുന്ന യോഗമാണ് സമ്യഗ്യോഗം. ലോകത്തിലുള്ള സവ്വവും താനാണെന്നും താൻ സർവ്വശക്തനാണെന്നും ധ്യാനിച്ച് സാക്ഷാത്കരിക്കുന്നതാണ് രാജയോഗമെന്നും ഹഠയോഗം അതിനുവേണ്ടിയുള്ള ഒരു സോപാനമാണെന്നും ഹഠയോഗപ്രദീപികയുടെ ആമുഖത്തിൽ പ്രസ്താവിച്ചുകാണുന്നു.

മൂന്ന് അദ്ധ്യായങ്ങളുള്ള ഒന്നാണ് മൈത്രേയീ—ഉപനിഷത്ത്. ''വർണാദിധർമ്മം ഹി പരിത്യജന്തഃ സ്വാനന്ദതൃപ്താ പുരുഷാ ഭവന്തി'';''ജാഗ്രന്നിദ്രാവിനിർമുക്താ സാ സ്വരൂപാവസ്ഥിതിഃ പരാ''; ''അഹമസ്മി പരശ്ചാസ്മി ബ്രഹ്മാസ്മി പ്രഭവോഽസ്മ്യഹമ്'' എന്നിങ്ങനെ ബ്രഹ്മഭാവപ്രാപ്തിരൂപമായ സമ്യഗ്യോഗത്തെ മൈത്രേയീ—ഉപനിഷത്ത് വിശദീകരിച്ചിട്ടുണ്ട്.

## 2. ധൗതികബന്ധവസ്തികൾ

മേദസ്സും കഫവും അധികം ഉള്ളവർ പ്രാണായാമം തുടങ്ങുന്നതിനുമുൻപ് ആറു കർമ്മങ്ങരം അനുഷ്ഠിക്കണം എന്ന് ഹഠയോഗപ്രദീപികയിലെ ദ്വിതീയോപദേശത്തിലെ ഇരുപത്തിഒന്നാം ശ്ലോകം അനുശാസിക്കുന്നു. അവ ധൗതി, വസ്തി, നേതി, ത്രാടകം, നൗലികം, കപാലഭാന്തി എന്നിവയാണ്.

''ധൗതിവ്വസ്തിസ്തഥാ നേതിസ്ത്രാടകം നൗലികം തഥാ
കപാലഭാന്തിശ്ചൈതാനി ഷട്കർമ്മാണി പ്രചക്ഷതേ.''

എന്ന കാരിക പ്രസ്തുതങ്ങളായ ഷട്കർമ്മങ്ങളെയാണ് വിവരിക്കുന്നത്. ശരീരനിഷ്ഠങ്ങളായ മലങ്ങളെ നിശ്ശേഷം ദൂരീകരിക്കുവാനുള്ള സാമർത്ഥ്യം ഈ കർമ്മങ്ങൾക്ക് ഉണ്ട്.

## ധൗതി

നാലങ്ഗുലം വീതിയും പതിനഞ്ചു മുഴം നീളവുമുള്ള ഒരു വസ്ത്രം ചൂടുവെള്ളത്തിൽ മുക്കിയെടുത്ത് അൽപം ചൂടുള്ളപ്പോൾ ഗുരൂപദേശം അനുസരിച്ച് വിഴുങ്ങണം. ആ ക്രിയ സാവധാനത്തിൽവേണം നിർവ്വഹിക്കപ്പെടേണ്ടത്. വിഴുങ്ങുവാൻ ഉപയോഗിക്കപ്പെടുന്ന വസ്ത്രം പുതിയതും നേരിയ ഇഴകൾകൊണ്ട് ഉണ്ടാക്കപ്പെട്ടതും ആയിരിക്കണം. ഒന്നാമത്തെ ദിവസം ഒരു മുഴം, രണ്ടാമത്തെ ദിവസം രണ്ടുമുഴം എന്നിങ്ങനെ ദിവസം ചെല്ലുന്തോറും തുണിയുടെ അളവ് കൂട്ടിക്കൊണ്ടുവരണം. തുണിയുടെ അററം കടിച്ചുപിടിച്ചുകൊണ്ട് നൗലിക്രിയവഴി വയററിനുള്ളിലെ ഭാഗങ്ങളെ വേണ്ടവണ്ണം ഇളക്കിയശേഷം തുണി തിരിച്ച് എടുക്കണം. ഇതാണ് ധൗതികർമ്മം.

''ചതുരങ്ഗുലവിസ്താരം ഹസ്തപഞ്ചദശായതം
ഗുരൂപദിഷ്ടമാർഗേണ സിക്തം വസ്ത്രം ശനൈഗ്രസേൽ
പുനഃ പ്രത്യാഹരേച്ചൈതദുദിതം ധൗതികർമ്മ തത്''—

എന്ന കാരിക ഈ ആശയമാണ് ഉൾക്കൊള്ളുന്നത്.

## ബന്ധങ്ങൾ

ജാലന്ധരബന്ധം, ഉഡ്ഡീയാനബന്ധം, മൂലബന്ധം മുതലായവയാണ് ബന്ധങ്ങൾ. കഴുത്ത് കീഴ്പോട്ടു കുനിച്ച് താടി നെഞ്ചിൻെറ നാല് അങ്ഗുലം അകലത്തിൽ ഉറപ്പിച്ചുനിറുത്തുക എന്നതാണ് ജാലന്ധരബന്ധം. മൂലാധാരത്തെ ചുരുക്കി അപാനവായുവിനെ മേലോട്ട് ഗമിപ്പിക്കുന്ന ക്രിയയാണ് മൂലബന്ധം. നാഭിപ്രദേശത്തെ പിന്നിലോട്ടു വലിച്ച് അപാനവായുവിനെ ഉദ്ഗമിപ്പിക്കുന്ന ക്രിയയാണ് ഉഡ്ഡീയാനബന്ധം. ജാലന്ധരബന്ധം പൂരകത്തിൻെറ അവസാനത്തിലും ഉഡ്ഡീയനാ

ബന്ധം കുംഭകത്തിൻെറ അവസാനത്തിലും രേചകത്തിൻെറ ആരംഭത്തിലുമായി ചെയ്യണമെന്നാണ് വിധി. ഈ ആശയങ്ങളാണ്—

''പൂരകാന്തേ തു കർത്തവ്യോ ബന്ധോ ജാലന്ധരാഭിധഃ;
കുംഭകാന്തേ രേചകാദൗ കർത്തവ്യസ്തൂഡ്ഡീയാനകഃ .
''അധസ്താത് കുഞ്ചനേനാശു കണ്ഠസങ്കോചനേ കൃതേ;
മദ്ധ്യേ പശ്ചിമതാനേന സ്യാത്പ്രാണോ
ബ്രഹ്മനാഡിഗഃ. ''
''പാർഷ്ണിഭാഗേന സമ്പീഡ്യ യോനിമാകുഞ്ചയേദ് ഗുദമ്;
അപാനമൂർദ്ധ്വമാകൃഷ്യ മൂലബന്ധോഽഭിധീയതേ. ''
''കണ്ഠമാകുഞ്ച്യ ഹൃദയേ സ്ഥാപയേച്ചിബുകം ദൃഢമ്;
ബന്ധോ ജാലന്ധരാഖ്യോഽയം ജരാമൃത്യു വിനാശനഃ. ''
''ഉദരേ പശ്ചിമം താനം നാഭേരൂർദ്ധ്വം ച കാരയേത്;
ഉഡ്ഡീയാനോ ഹ്യസൗ ബന്ധോ മൃത്യുമാതങ്ഗ
കേസരീ. ''

എന്നീ കാരികകളിൽ അടങ്ങിയിരിക്കുന്നതു്.

## വസ്തി

നദി മുതലായ ജലാശയങ്ങളിൽ പോയി നിർവ്വഹിക്കപ്പെടേണ്ട ഒരു ക്രിയയാണ് വസ്തി. ആറങ്ഗുലം നീളമുള്ളതും ചെറുവിരൽ കടക്കത്തക്കതുമായ ഒരു മുളങ്കുഴലിൻെറ നാലങ്ഗുലം ഗുദത്തിൽ കടത്തി രണ്ടങ്ഗുലം വെളിയിൽ നിറുത്തിക്കൊണ്ടു് കാൽവിരൽ തറയിൽ ഊന്നി മുട്ടുകുത്തി ആസനം ഉപ്പൂറ്റികളിൽ വച്ചു് വെള്ളത്തിൽ ഇരിക്കണം. അപ്പോൾ വെള്ളം പൊക്കിൾവരെയേ ഉണ്ടായിരിക്കുവാൻ പാടുള്ളൂ. അനന്തരം മൂലാധാരത്തെ സങ്കോചിപ്പിക്കണം. അപ്പോൾ വെള്ളം അകത്തു കയറും. അതു് നൗലികർമ്മംകൊണ്ടു് ഇളക്കി പുറത്തേയ്ക്കു വിടണം. ഇങ്ങനെ വയറു് കഴുകുന്നതിനെയാണ് വസ്തി എന്നു പറയുന്നതു്. ധൗതിയും വസ്തിയും ആഹാരത്തിനുമുൻപു് ചെയ്യേണ്ടതാണ്. അതു കഴിഞ്ഞാലുടൻ ആഹാരം കഴിക്കുകയും വേണം. ചിലർ

കുഴൽ ഉപയോഗിക്കാതെ ശ്വാസനിയന്ത്രണംകൊണ്ടു് വസ്തി നടത്താറുണ്ടു്. അങ്ങിനെ ചെയ്താൽ വെള്ളം മുഴുവൻ വെളിക്കു പോകാത്തതിനാൽ പല രോഗങ്ങളും ഉണ്ടാകും. അതുകൊണ്ടു് അവശ്യം വസ്തിക്രിയയിൽ കുഴൽ ഉപയോഗിക്കേണ്ടതാണു്. ഇതു് ഗുല്മം, പ്ലീഹ, ജലോദരം എന്നീ രോഗങ്ങളെ പ്രത്യേകമായും മററെല്ലാ രോഗങ്ങളേയും സാമാന്യമായും പരിഹരിക്കുന്ന ഒരു ക്രിയയാണു്. ഇന്ദ്രിയങ്ങൾക്കും മനസ്സിനും പ്രസാദവും വാതപിത്തകഫങ്ങൾക്കു് സാമ്യാവസ്ഥയും ഈ വസ്തിക്രിയ പ്രദാനം ചെയ്യും.

''നാഭിദഘ്നജലേ പായൗ ന്യസ്തനാളോത്കടാസനഃ;
ആധാരാകുഞ്ചനം കുര്യാത് ക്ഷാളനം വസ്തികർമ്മ തത്.''
''ഗുല്മപ്ലീഹോദരം ചാപി വാതപിത്തകഫോദ്ഭവാഃ;
വസ്തികർമ്മപ്രഭാവേന ക്ഷീയന്തേ സകലാമയാഃ.''

''ധാത്വിന്ദ്രിയാന്തഃകരണപ്രസാദം
ദദ്യാച്ച കാന്തിം ദഹനപ്രദീപ്തിമ്;
അശേഷദോഷോപചയം നിഹന്യാ-
ദഭ്യസ്യമാനം ജലവസ്തികർമ്മ.''

എന്നീ ഹഠയോഗപ്രദീപികയിലെ ദ്വിതീയോപദേശത്തിൽപ്പെട്ട 26-ം 27-ം 28-ം ശ്ലോകങ്ങൾ പ്രസ്തുതമായ ആശയമാണു് പ്രകാശിപ്പിക്കുന്നതു്.

## E. സാരം :-

യോഗവിദ്യാവൈദഗ്ദ്ധ്യം സമ്പാദിച്ച ഈ ചട്ടമ്പിസ്വാമിതിരുവടികൾ ബ്രഹ്മജ്ഞാനവും ബ്രഹ്മഭാവപ്രാപ്തിയും നല്കുന്ന സമ്യഗ്യോഗത്തിന്റെ സ്വഭാവവും സ്വരൂപവും വേണ്ടവണ്ണം ഗ്രഹിച്ചതിന്റെ ശേഷം അതിന്റെ സിദ്ധിക്കായി ധൗതി, ബന്ധം, വസ്തി, തുടങ്ങിയ ഹഠയോഗപ്രസിദ്ധങ്ങളായ എല്ലാ ക്രിയകളിലും വിശേഷരീതിയിൽ പരിശീലനം നേടുകയും സിദ്ധി കൈവരിക്കുകയും ചെയ്തു.

30. പ്ലാവിന്യഭിഖ്യാമലകുംഭകാദി-
യോഗക്രമാഭ്യാസകലാസു നിത്യമ്;
മുദ്രാസു ഭദ്രാസ്വപി മൂലബന്ധ-
മുഖ്യാസു സംസിദ്ധിമവാപ സോ/യമ്.

## A. അന്വയം :-

സഃ അയമ് പ്ലാവിന്യഭിഖ്യാമലകുംഭകാദിയോഗക്രമാഭ്യാസകലാസു, മൂലബന്ധമുഖ്യാസു ഭദ്രാസു മുദ്രാസു അപി നിത്യമ് വ്യാപൃതഃ സൻ സംസിദ്ധിമ് അവാപ.

## B. അന്വയാർത്ഥം :-

ആ ഈ ചട്ടമ്പിസ്വാമിതിരുവടികൾ പ്ലാവിന്യഭിഖ്യാമലകുംഭകാദിയോഗക്രമാഭ്യാസകലകളിലും ഭദ്രങ്ങളും മൂലബന്ധമുഖ്യങ്ങളുമായ മുദ്രകളിലും നിത്യം വ്യാപൃതനായിട്ട് സംസിദ്ധിയെ പ്രാപിച്ചു.

## C. പരിഭാഷ :-

പ്ലാവിന്യഭിഖ്യാമലകുംഭകാദിയോഗക്രമാഭ്യാസകലകൾ= പ്ലാവിന്യഭിഖ്യാമലകുംഭകാദിയോഗക്രമങ്ങളുടെ അഭ്യാസകലകൾ. പ്ലാവിന്യഭിഖ്യാമലകുംഭകാദിയോഗക്രമങ്ങൾ=പ്ലാവിന്യഭിഖ്യാമലകുംഭകാദിയോഗങ്ങളുടെ ക്രമങ്ങൾ. പ്ലാവിന്യഭിഖ്യാമലകുംഭകാദിയോഗങ്ങൾ=പ്ലാവിന്യഭിഖ്യയാകുന്ന അമലകുംഭകം തുടങ്ങിയ യോഗങ്ങൾ. പ്ലാവിന്യഭിഖ്യ=പ്ലാവിനി എന്ന അഭിഖ്യയോടുകൂടിയത്. അഭിഖ്യ= പേര്. അമലകുംഭകം= അമലമായ കുംഭകം. അമലം=പരിശുദ്ധം. കുംഭകം = ഒരു പ്രാണായാമവിശേഷം. ക്രമം=പൂർവ്വാപരബന്ധം. അഭ്യാസകല=അഭ്യാസമാകുന്ന കല. അഭ്യാസം = പരിശീലനത്തിന്റെ ആവർത്തനം. കല=വിജ്ഞാനപ്രയോഗം. ഭദ്രങ്ങൾ=അഭ്യുദയവും ശ്രേയസ്സും ഉണ്ടാകുവാൻ പരമ്പരയാ സഹായിക്കുന്നവ

എന്ന നിലയിൽ ശുഭകരങ്ങാം. മൂലബന്ധമുഖ്യങ്ങാം—മൂല ബന്ധം മുഖ്യമായിട്ടുള്ളവ. മൂലബന്ധം—മൂലബന്ധം എന്ന പേരിൽ അറിയപ്പെടുന്ന ഒരു മുദ്ര. മുഖ്യം—പ്രധാനം. മുദ്ര— പ്രാണനിയന്ത്രണത്തിനും മനോനിഗ്രഹത്തിനും സഹായകമാ യിട്ടുള്ള ഒരു ക്രിയ.

## D. വിവരണം :-

### 1. പ്ലാവിന്യഭിഖ്യാമലകുംഭകാദികൾ

ധൗതി, വസ്തി, നേതി, ത്രാടകം, നൗലികം, കപാല ഭാന്തി എന്നീ ആറു കമ്മങ്ങാംകൊണ്ടു് സ്ഥൂലത, കഫദോഷം, മലം മുതലായവ നീങ്ങിയതിനുശേഷം പ്രാണായാമം ചെയ്താൽ വളരെ എളുപ്പം സിദ്ധി ഉണ്ടാകും എന്നാണു് ഹഠയോഗപ്രദീ പികാകാരന്റെ അഭിപ്രായം. പ്രാണായാമംകൊണ്ടുതന്നെ മലവിമുക്തി സംഭവിക്കുമെന്നു് യാജ്ഞവല്ക്യൻ തുടങ്ങിയ ആചാര്യന്മാർക്കു് അഭിപ്രായമുണ്ടു്. ബ്രഹ്മാവു് തുടങ്ങിയ ദേവ ന്മാർപോലും അന്തകഭയത്താൽ പ്രാണായാമപരായണന്മാരായി കഴിയുന്നു എന്നാണു് പ്രസിദ്ധി. പ്രാണായാമസിദ്ധി ഉണ്ടാ യാൽ വായു സുഷുമ്നയിൽ പ്രവേശിക്കുമെന്നും മനസ്സു് സ്ഥിര മായിത്തീരുമെന്നും ആ അവസ്ഥയാണു് ഉന്മനി എന്നും പറയ പ്പെടുന്നു. ഉന്മനി എന്ന ഈ അവസ്ഥ സിദ്ധിക്കുന്നതിനായി പലതരം കുംഭകങ്ങാം അഭ്യസിക്കപ്പെടേണ്ടതായിട്ടുണ്ടു്. സൂര്യ ഭേദനം, ഉജ്ജായി, സീത്കാരി, ശീതളി, ഭസ്ത്രീക, ഭ്രാമരി, മൂർച്ഛ, പ്ലാവിനി എന്നിവയാണു് ആ കുംഭകങ്ങാം.

''സൂര്യഭേദനമുജ്ജായീ സീത്കാരീ ശീതളീ തഥാ

ഭസ്ത്രീകാ ഭ്രാമരീ മൂർച്ഛാ പ്ലാവിനീത്യഷ്ടകുംഭകാഃ'' എന്ന കാരിക (ഹഠയോഗപ്രദീപിക, ദ്വിതീയോപദേശം—44—ാം ശ്ലോകം) ഈ കുംഭകഭേദങ്ങളെ പരാമർശിച്ചിരിക്കുന്നു. ഇവ യിൽ ഒന്നാണു് പ്ലാവിനി. ഉള്ളിൽ ധാരാളം വായുവിനെ

പൂരണംചെയ്ത്‌ വയറു നിറച്ച്‌ ബന്ധപൂർവ്വം കുംഭകം ചെയ്താൽ അഗാധജലത്തിലും താമരയിലപോലെ പൊങ്ങിക്കിടക്കുവാൻ സാധകന്‌ കഴിയും. ഈ ക്രിയ ആണ്‌ പ്ലാവിനി.

''അന്തഃപ്രവർത്തിതോദാരമാരുതാപൂരിതോദരഃ ;
പയസ്യഗാധേഽപി സുഖാത്‌ പ്ലവതേ പദ്മപത്രവത്‌.
എന്ന കാരിക(ഹഠയോഗപ്രദീപിക—ദ്വിതീയോപദേശം—70-ാം ശ്ലോകം) പ്ലാവിനിയുടെ സ്വരൂപത്തെ വിശദീകരിച്ചിരിക്കുന്നു.

## 2. മൂലബന്ധമുഖ്യങ്ങളായ മുദ്രകൾ

ബ്രഹ്മദ്വാരം എന്നു പ്രഥിതമായ സുഷുമ്നയുടെ പ്രവേശനദ്വാരത്തിൽ ഉറങ്ങിക്കിടക്കുന്ന മഹേശ്വരിയായ കുണ്ഡലിനിയെ ഉണർത്തുവാൻ ഉപയോഗിക്കപ്പെടുന്നവയാണ്‌ മുദ്രകൾ. മഹാമുദ്ര, മഹാബന്ധം, മഹാവേധം, ഖേചരി, ഉഡ്ഡീയാനം, മൂലബന്ധം, ജാലന്ധരബന്ധം, വിപരീതകരിണി, വജ്രോളി, ശക്തിചാലനം എന്നിങ്ങനെ പത്തു മുദ്രകൾ പ്രസിദ്ധങ്ങളായിട്ടുണ്ട്‌. ജരാമരണങ്ങളെ നശിപ്പിക്കുവാൻ പോരുന്നവയാണ്‌ ഇവയെന്ന്‌ പറയപ്പെടുന്നു. (ഹഠയോഗപ്രദീപിക—തൃതീയോപദേശം—6, 7.)

## E. സാരം :–

ഈ ചട്ടമ്പിസ്വാമിതിരുവടികൾ പ്ലാവിനി എന്ന പേരുള്ള പരിശുദ്ധമായ കുംഭകം തുടങ്ങി യോഗശാസ്ത്രാഭ്യസനത്തിലെ ഓരോ വിഭാഗങ്ങളിലും കുണ്ഡലിനീശക്തിപ്രദ്യോതകങ്ങൾ എന്ന നിലയിൽ അഭ്യുദയനിഃശ്രേയസകരങ്ങളായി പ്രശോഭിക്കുന്ന മൂലബന്ധം തുടങ്ങിയ പത്തു മുദ്രകളിലും സിദ്ധി കൈവരിച്ചു.

**31. പ്രാണാനിലം ചാപി ഹഠാദപാനമ്‌
സംയോജ്യ സംധാര്യ വിപശ്ചിദാര്യഃ ;
ദധ്യൗ സ്വമാത്മാനമഖണ്ഡസംവി-
ദ്രൂപം സ പാശ്ചാത്യഭവോപലഭ്യമ്‌.**

പ്രഥമഃ സർഗഃ

## A. അന്വയം :–

വിപശ്ചിദ് സഃ ആര്യഃ പ്രാണാനിലമ് ച അപാനമ് അപി ഹഠാദ് സംയോജ്യ സംധാര്യ ച അഖണ്ഡസംവിദ്രൂപമ് പാശ്ചാത്യഭവോപലഭ്യമ് സ്വമ് ആത്മാനമ് ദധ്യൗ.

## B. അന്വയാർത്ഥം :-

വിപശ്ചിത്തായ ആ ആര്യൻ പ്രാണാനിലനെയും അപാനനെയും ബലാത്കാരേണ സംയോജിപ്പിക്കുകയും സംധാരണം ചെയ്യുകയും ചെയ്തിട്ട് പാശ്ചാത്യഭവോപലഭ്യവും അഖണ്ഡസംവിദ്രൂപവുമായ സ്വന്തം ആത്മാവിനെ വിഷയീകരിച്ച് ധ്യാനപരനായിത്തീർന്നു.

## C. പരിഭാഷ :–

വിപശ്ചിത്=പണ്ഡിതൻ. ആര്യൻ=ശ്രേഷ്ഠൻ—മഹാൻ. പ്രാണാനിലൻ=പ്രാണവായു. അപാനൻ=അപാനൻ എന്നു പേരുള്ളവനും ശരീരാന്തഃസഞ്ചാരിയുമായ വായു. സംയോജിപ്പിക്കുക=ഒന്നാക്കുക. സന്ധാരണം ചെയ്യുക=നിലനിർത്തുക. അഖണ്ഡസംവിദ്രൂപം=അഖണ്ഡസംവിത്താകുന്ന രൂപത്തോടു കൂടിയതു്. അഖണ്ഡസംവിത്തു്=അഖണ്ഡമായ സംവിത്തു്. അഖണ്ഡം=സമ്പൂർണ്ണം—വിഭാഗമേതും ഇല്ലാത്തതു്—സജാതീയ വിജാതീയസ്വഗതഭേദശൂന്യമായതു്. സംവിത്തു്=ജ്ഞാനം. പാശ്ചാത്യഭവോപലഭ്യം = പാശ്ചാത്യഭവത്തിൽ ഉപലഭ്യമായിട്ടുള്ളതു്. പാശ്ചാത്യഭവം=പാശ്ചാത്യമായ ഭവം. പാശ്ചാത്യം=അവസാനത്തേതു്. ഭവം=ജന്മം. ഉപലഭ്യം=സാക്ഷാത്കരിക്കപ്പെടുവാൻ യോഗ്യമായിട്ടുള്ളതു്.

## D. വിവരണം :-

### 1. പ്രാണൻ, അപാനൻ

ശരീരാന്തഃസഞ്ചാരിയായ വായുവിനെ പ്രാണൻ എന്നു വിളിച്ചുപോരുന്നു. പ്രാണൻ ഒന്നു മാത്രമാണ്. എന്നാൽ ഉപാധിഭേദേന ആ പ്രാണനെ അഞ്ചായും പത്തായും ശാസ്ത്രകാരന്മാർ വിഭജിച്ച് വ്യവഹരിക്കാറുണ്ട്. പ്രാണൻ, അപാനൻ, സമാനൻ, ഉദാനൻ, വ്യാനൻ എന്നിവയാണ് പഞ്ചപ്രാണങ്ങൾ. പ്രാണൻ, അപാനൻ, സമാനൻ, ഉദാനൻ, വ്യാനൻ, നാഗൻ, കൂർമ്മൻ, കൃകലൻ, ദേവദത്തൻ, ധനഞ്ജയൻ ഇവയാണ് ദശപ്രാണങ്ങൾ.

''ഹൃദി പ്രാണോ ഗുദേഽപാനഃ
സമാനോ നാഭിസംസ്ഥിതഃ ;
ഉദാനഃ കണ്ഠദേശസ്ഥോ
വ്യാനഃ സർവ്വശരീരഗഃ ;
വാഗ്ദ്വാരേ നാഗ ആഖ്യാതഃ
കൂർമ്മ ഉന്മീലനേ സ്മൃതഃ ;
കൃകലശ്ചക്ഷുഷി ജ്ഞേയഃ
ദേവദത്താദ് വിജൃംഭണമ്;
ന ജഹാതി വിസംവാദീ
സർവ്വവ്യാപീ ധനഞ്ജയഃ. ''

എന്ന സ്മൃതി ദശപ്രാണങ്ങളുടെ സ്ഥാനങ്ങളെ വിശേഷിച്ചും വ്യാപാരങ്ങളെ സാമാന്യമായും പരാമർശിക്കുന്നുണ്ട്. ഹൃദയത്തിൽ സ്ഥിതിചെയ്തുകൊണ്ട് നാസികവഴിയും വക്ത്രംവഴിയും നിർഗമിക്കുകയും പ്രവേശിക്കുകയും ചെയ്യുന്ന വ്യാപാരമുള്ളവനാണ് പ്രാണൻ. ഗുദത്തിൽ (മലനിർഗമനസ്ഥാനത്ത്) നിലകൊണ്ടുകൊണ്ട് ഭക്ഷിക്കുന്ന ആഹാരസാധനങ്ങളേയും കുടിക്കുന്ന ജലത്തേയും അധോഭാഗത്തേയ്ക്കു തള്ളിവിടുകയും പുറത്തേയ്ക്കു തള്ളിക്കളയുകയും ചെയ്യുക എന്ന വ്യാപാരത്തോടു

കൂടിയവനാണ് അപാനൻ. നാഭിയിൽ ഇരുന്നുകൊണ്ട് ജഠരാഗ്നിയെ ഉജ്ജ്വലിപ്പിക്കുന്ന വ്യാപാരത്തോടുകൂടിയവനാണ് സമാനൻ. കണ്ഠദേശത്തിലിരുന്നുകൊണ്ട് മലിനങ്ങളായ ഭക്ഷണപാനീയങ്ങളെ ഉദ്വമിപ്പിക്കുക എന്ന വ്യാപാരത്തോടുകൂടിയവനാണ് ഉദാനൻ. ശരീരത്തിന്റെ എല്ലാ ഭാഗങ്ങളിലും വ്യാപിച്ചുനിന്നുകൊണ്ട് നാഡികളെ പ്രവർത്തിപ്പിക്കുക എന്ന വ്യാപാരത്തോടുകൂടിയവനാണ് വ്യാനൻ. രസനാവയവത്തിലിരുന്നുകൊണ്ട് വാഗിന്ദ്രിയത്തെ പ്രവർത്തിപ്പിക്കുക എന്ന വ്യാപാരത്തോടുകൂടിയവനാണ് നാഗൻ. ചക്ഷുസ്സിന്റെ ബഹിർഭാഗത്തിരുന്നുകൊണ്ട് നിമീലനോന്മീലനങ്ങൾ ഉണ്ടാക്കുക എന്ന വ്യാപാരത്തോടുകൂടിയവനാണ് കൂർമ്മൻ. ചക്ഷുരിന്ദ്രിയത്തിൽ സ്ഥിതിചെയ്തുകൊണ്ട് രൂപഗ്രഹണവ്യാപാരത്തെ സഹായിക്കുന്നവനാണ് കൃകലൻ. വിജൃംഭണവ്യാപാരത്തോടുകൂടിയവനാണ് ദേവദത്തൻ. ശരീരത്തിന്റെ അകത്തും പുറത്തും എല്ലാ അവയവങ്ങളിലുമായി വ്യാപിച്ചു നിലനില്ക്കുന്ന ഒരു പ്രാണവിശേഷമാണ് ധനഞ്ജയൻ. മരണം സംഭവിച്ചാലും ശരീരം ജീർണ്ണിച്ച് പഞ്ചഭൂതങ്ങളിൽ ലയിക്കുന്നതുവരെ ധനഞ്ജയൻ അവിടെ തങ്ങിനില്ക്കും.

## 2. പ്രാണാപാനസംയോജനം

പൂരകം, കുംഭകം, രേചകം എന്ന് പ്രാണായാമം മൂന്നു വിധത്തിലുണ്ട്. മൂക്കുകൊണ്ട് ശ്വാസത്തെ ഉള്ളിലേക്കു വലിക്കുക എന്നതാണ് പൂരകം. ഉള്ളിലേക്കു വലിച്ച ശ്വാസത്തെ ഉള്ളിൽത്തന്നെ നിറുത്തുക എന്ന വ്യാപാരമാണ് കുംഭകം. അങ്ങിനെ അടക്കിയിരിക്കുന്ന ശ്വാസത്തെ ക്രമേണയായി പുറത്തേയ്ക്കു വിടുക എന്നതിനെയാണ് രേചകമെന്നു പറയുന്നത്. പൂരകകാലത്ത് ഒരു മൂക്കുകൊണ്ട് ശ്വാസത്തെ അകത്തേയ്ക്കു വലിക്കുകയും രേചകകാലത്ത് മറേറ മൂക്കുകൊണ്ട് ശ്വാസത്തെ പുറത്തേയ്ക്കു വിടുകയുമാണ് ചെയ്യുന്നത്. ഇപ്രകാരം ശ്വാസത്തെ അകത്തേയ്ക്കു വലിക്കുകയും പുറത്തേയ്ക്കു വിടുകയും ചെയ്യുമ്പോൾ

'ഹംസഃ', 'സോഽഹം' എന്നിങ്ങനെ അനുലോമമായും പ്രതിലോമമായും പ്രകാശിക്കുന്ന അജപാമന്ത്രംവഴി തത്ത്വമസി വാക്യംകൊണ്ടു് നിർദ്ദിഷ്ടമായ ബ്രഹ്മാത്മൈക്യം ചിന്താവിഷയമായിത്തീരും.

''സകാരേണ ബഹിർയാതി
ഹകാരേണ വിശേത് പുനഃ
പ്രാണസൂത്രഃ സ ഏവാഹ—
മഹം സ ഇതി ചിന്തയേത്. ''

എന്ന സ്മൃതി ഈ ആശയമാണ് ഉൾക്കൊള്ളുന്നതു്. ഈ പ്രാണായാമപ്രകാരത്തെ പ്രതിപാദിക്കുന്ന ഗീതാശ്ലോകമാണ്—

''അപാനേ ജുഹ്വതി പ്രാണം
പ്രാണേഽപാനം തഥാപരേ;
പ്രാണാപാനഗതീ രുദ്ധ്വാ
പ്രാണായാമപരായണാഃ .'' (4—29)

എന്നതു്. യോഗികൾ അധോവൃത്തിയായ അപാനവായുവിൽ ഊർദ്ധ്വവൃത്തിയായ പ്രാണനെ പൂരകപ്രാണായാമംകൊണ്ടു് ഹോമിക്കുന്നു. പൂരകകാലത്തു് പ്രാണവായുവിനെ അപാനവായുവിനോടുകൂട്ടി അവർ ഒന്നാക്കിത്തീർക്കുന്നു എന്നാണ് അതിന്റെ താത്പര്യം. അപ്രകാരംതന്നെ കുംഭകംകൊണ്ടു് പ്രാണാപാനവായുക്കളുടെ ഊർദ്ധ്വഗതികളെ അടക്കിയിട്ടു് രേചകകാലത്തിൽ യോഗികൾ അപാനവായുവിനെ പ്രാണവായുവിൽ ഹോമിക്കുന്നു. രേചകകാലത്തു് അപാനവായുവിനെ പ്രാണവായുവിനോടുകൂട്ടി ഒന്നാക്കിത്തീർക്കുന്നുവെന്നാണ് ഇതിന്റെ സാരം. ഇങ്ങനെ പൂരകകുംഭകരേചകങ്ങളെക്കൊണ്ടു് മുമുക്ഷുക്കൾ പ്രാണായാമതത്പരരായിത്തീരുന്നു. ഇതാണ് ഈ ഗീതാസ്മൃതിയുടെ സാരം. ഇവിടെ വിവരിക്കപ്പെട്ടവണ്ണം പ്രാണായാമപരനായിത്തീർന്ന ശ്രീചട്ടമ്പിസ്വാമിതിരുവടികൾ എന്ന ആശയം പ്രകാശിപ്പിക്കുവാനായിട്ടാണ് ''പ്രാണാനിലനെ അപാനനുമായി സംയോജിപ്പിക്കുകയും സംധാരണം ചെയ്യുകയുംചെയ്തിട്ടു്''

എന്നു പ്രസ്താവിച്ചിരിക്കുന്നത്. പ്രാണാപാനസംയോജനം എന്നതുകൊണ്ട് പൂരകരേചകങ്ങളേയും പ്രാണാപാനസംധാരണംകൊണ്ട് കുംഭകപ്രാണായാമത്തേയും ഗ്രഹിക്കാൻ കഴിയും. ''പീത്വാ പിങ്ഗലയാ—'' എന്ന നിർദ്ദേശമനുസരിച്ച് ഇടത്തെ നാസികാദ്വാരംകൊണ്ട് പൂരകക്രിയ തുടങ്ങണം എന്ന ധാരണ ഉണ്ട്. ഒരുതരം പ്രാണായാമത്തെപ്പററിയുള്ള വിശദീകരണമാണ് ഇതു്.

## 3. ആത്മാവു് അഖണ്ഡസംവിദ്രൂപനാകുന്നു

ബ്രഹ്മം അഖണ്ഡസംവിദ്രൂപമാകുന്നു എന്ന ആശയം ശ്രൗതമാണ്. ''സത്യം ജ്ഞാനമനന്തം ബ്രഹ്മ'', ''വിജ്ഞാനമാനന്ദം ബ്രഹ്മ'', ''പ്രജ്ഞാനം ബ്രഹ്മ'' എന്നു തുടങ്ങിയ ശ്രുതികൾ ബ്രഹ്മം ജ്ഞാനാത്മകമാണ് അല്ലെങ്കിൽ സംവിദ്രൂപമാണ് എന്ന് പ്രഖ്യാപനം ചെയ്യുന്നു. ''ഏകമേവ അദ്വിതീയം ബ്രഹ്മ'', ''നിഷ്കളം നിഷ്ക്രിയം ശാന്തം നിരവദ്യം നിരഞ്ജനമ്'', ''സർവ്വം ഖല്വിദം ബ്രഹ്മ'' എന്നു തുടങ്ങിയ ശ്രുതികൾ ബ്രഹ്മം അഖണ്ഡസംവിദ്രൂപമാണെന്ന് തെളിയിക്കുന്നു. സർവ്വാത്മകവും ഏകാത്മകവും ജ്ഞാനാത്മകവുമായ ഒന്നത്രേ ബ്രഹ്മം എന്നാണ് ഇതിൻെറ സാരം. ''തത്ത്വമസി'' എന്ന മഹാവാക്യം ആത്മാവു് ആ ബ്രഹ്മം തന്നെയെന്ന് സ്പഷ്ടമാക്കിയിരിക്കുന്നു. ഇതിൽനിന്നും ആത്മാവു് അഖണ്ഡസംവിദ്രൂപനാണ് എന്നു ഗ്രഹിക്കുവാൻ കഴിയും.

## 4. ആത്മാവു് പാശ്ചാത്യഭവോപലഭ്യൻ മാത്രമാകുന്നു.

കർമ്മഫലമാണ് ശരീരം. പ്രാരബ്ധകർമ്മമെന്നും ഫലാത്മകമായി പരിണമിച്ച കർമ്മമെന്നും ശരീരത്തെ നിർവ്വചിക്കാം. ശരീരസ്വീകാരമാണ് ജനനം. കാരണശരീരം, സൂക്ഷ്മശരീരം സ്ഥൂലശരീരം എന്ന് ശരീരത്തെ മൂന്നായി വിഭജിച്ചിട്ടുണ്ട്. ''പുനരപി ജനനം പുനരപി മരണം, പുനരപി ജനനീജഠരേ

ശയനം'' എന്നിങ്ങനെ വർണ്ണിതങ്ങളായിരിക്കുന്ന ജനനമരണങ്ങൾക്കു കാരണം സ്ഥൂലശരീരമാണ്. അതുകൊണ്ട് സ്ഥൂലശരീരത്യാഗത്തെ മരണമെന്നും സ്ഥൂലശരീരസ്വീകാരത്തെ ജനനമെന്നും വിവരിക്കേണ്ടിയിരിക്കുന്നു. അവിദ്യയാണ് സൂക്ഷ്മശരീരം. ആത്മാനാത്മാക്കളുടെ ഇതരേതരാദ്ധ്യാസമെന്ന് അവിദ്യയെ ശ്രീശങ്കരൻ അദ്ധ്യാസഭാഷ്യത്തിൽ നിർവ്വചിച്ചിട്ടുണ്ട്. ആത്മജ്ഞാനംകൊണ്ടേ അവിദ്യാസ്തമയം ഉണ്ടാകൂ. അവിദ്യയെ ബന്ധമായിട്ടും അവിദ്യാസ്തമയത്തെ മോക്ഷമായിട്ടും ശാസ്ത്രജ്ഞന്മാർ വർണ്ണിച്ചിട്ടുണ്ട്. ''അവിദ്യാസ്തമയോ മോക്ഷഃ സാ ച ബന്ധ ഉദാഹൃതഃ'' എന്ന വാക്യം ഈ ആശയമാണ് ഉൾക്കൊള്ളുന്നത്. അവിദ്യാസ്തമയമാകുന്ന മോക്ഷം സിദ്ധമായാലും പ്രാരബ്ധകർമ്മഫലക്ഷയം വരുന്നതുവരെ സാംസാരിക ജീവിതം തുടരുമെന്നാണ് ''തസ്യ താവദേവ ചിരം യാവന്ന വിമോക്ഷ്യേ അഥ സംപത്സ്യേ'' എന്ന ശ്രുതി പ്രഖ്യാപനം ചെയ്യുന്നത്. അങ്ങിനെ മോക്ഷം ലഭിച്ചാലും സംസാരത്തിൽ കഴിയുന്നവരെയാണ് ജീവന്മുക്തർ എന്നു വിളിക്കുന്നത്. ജീവന്മുക്തന്മാർ ലോകസംഗ്രഹത്തെ ലക്ഷ്യമാക്കി കർമ്മം ചെയ്താലും അതിന് ഫലം ഉണ്ടാകുന്നതല്ല. അതുകൊണ്ട് അവർക്ക് പിന്നീടൊരു ജനനം സംഭവിക്കുകയില്ല എന്നു തീരുമാനിക്കാം. ആത്മജ്ഞാനമുണ്ടായാൽ പിന്നീട് ഒരു ജന്മം ഉണ്ടാകുകയില്ല എന്നും ഏതു ജന്മത്തിൽ ആത്മജ്ഞാനം ഉണ്ടാകുന്നുവോ ആ ജന്മത്തെ അവസാനത്തെ ജന്മമെന്നും പറയാവുന്നതാണ്. പാശ്ചാത്യജന്മം എന്നതിന് അവസാനത്തെ ജന്മമെന്നാണ് അർത്ഥം. അതുകൊണ്ട് ആത്മജ്ഞാനത്തെ അവസാനത്തെ ജന്മത്തിൽ നേടാൻ ഇടവരുന്നത് എന്ന അർത്ഥത്തിൽ പാശ്ചാത്യഭവോപലബ്ധ്യം എന്ന് വർണ്ണിക്കാവുന്നതാണ്.

## E. സാരം :–

പണ്ഡിതനും മഹാനുമായ ആ ചട്ടമ്പിസ്വാമിതിരുവടികൾ നിർബ്ബന്ധപൂർവ്വം പ്രാണവായുവിനെയും അപാനവായുവിനേയും സംയോജിപ്പിക്കുക,

സംധാരണം ചെയ്യുക എന്നീ ക്രിയകളിലൂടെ പൂരക—രേചക—കുംഭകപ്രഥിതങ്ങളായ പ്രാണായാമങ്ങരം ചെയ്യുകയും സച്ചിദാനന്ദഘനവും ഏകവും അദ്വിതീയവുമായ ബ്രഹ്മംതന്നെയാണ് ആത്മാവ് എന്ന ബ്രഹ്മാത്മൈക്യജ്ഞാനം നേടുകയും സംസാരവിനാശകവും ചരമജന്മമാത്രസുലഭവുമായ ആ ജ്ഞാനത്തിൻെറ വെളിച്ചത്തിൽ ആത്മധ്യാനത്തിൽ മുഴുകുകയും ചെയ്തു.

**32. ചാന്ദ്രീം സുധാമേവ പിബത്യജസ്രം**
**തഥാപി പാലാശകലായമുഖ്യമ്;**
**സുധാദികിംപാകപദാന്തകല്പം**
**ലേഢി സ്മ ചാഗസ്ത്യവിധാനതോ/സൗ.**

## A. അന്വയം :–

അസൗ ആത്മധ്യാനപരായണഃ സൻ അജസ്രമ് ചാന്ദ്രീമ് സുധാമ് ഏവ പിബതി. തഥാപി അസൗ അഗസ്ത്യവിധാനതഃ പാലാശകലായമുഖ്യമ് സുധാദികിംപാകപദാന്തകല്പമ് ലേഢി സ്മ ച.

## B. അന്വയാർത്ഥം :–

ഈ ചട്ടമ്പിസ്വാമിതിരുവടികരം ആത്മധ്യാനപരായണനായിരുന്നുകൊണ്ട് എല്ലായ്പോഴും ചാന്ദ്രിയായ സുധയെത്തന്നെ പാനംചെയ്തുകൊണ്ടിരിക്കുന്നു. അപ്രകാരമായിരുന്നിട്ടും അദ്ദേഹം അഗസ്ത്യവിധാനമനുസരിച്ച് പാലാശകലായമുഖ്യമായ സുധാദികിംപാകപദാന്തകല്പത്തെ ആലേഹനംചെയ്തുകൊണ്ടും ഇരിക്കുന്നു.

## C. പരിഭാഷ :

ചാന്ദ്രി = ചന്ദ്രനെ സംബന്ധിച്ച. സുധ = അമൃതം. അഗസ്ത്യവിധാനം = അഗസ്ത്യൻെറ വിധാനം. വിധാനം = വിധി. അഗസ്ത്യൻ = അഗസ്ത്യമഹർഷി. പാലാശകലായമുഖ്യം =

പാലാശകലായങ്ങറം മുഖ്യങ്ങളായിട്ടുള്ളതു്. പാലാശകലായങ്ങറം=പാലാശവും കലായവും. പാലാശം=പ്ലാശുവൃക്ഷത്തെ സംബന്ധിച്ചതു്. കലായം=മലങ്കടല. സുധാദികിംപാകപദാന്തകല്പം=സുധാദികിംപാകപദാന്തമായ കല്പം. സുധാദികിംപാകപദാന്തം=സുധാദിയും കിംപാകപദാന്തവുമായതു്. സുധാദി=സുധ തുടങ്ങിയതു്. സുധ=ചതുരക്കള്ളി—ഇലക്കള്ളി - മൂവില കിംപാകപദാന്തം=കിംപാകപദം അന്തത്തിലുള്ളതു്. കിംപാകപദം = കിംപാകത്തിൻെറ പദം. കിംപാകം = കാഞ്ഞിരം. പദം=ചുവടു്—വേരു്. കല്പം=ഔഷധയോഗം—ദീർഘായുസ്സും പൂർണ്ണാരോഗ്യവും ലക്ഷ്യമാക്കി സേവിക്കപ്പെടേണ്ട ഔഷധം. ആലേഹനം ചെയ്യുക=ആസ്വദിക്കുക.

## D. വിവരണം :

### 1. ചട്ടമ്പിസ്വാമിതിരുവടികൾ എല്ലായ്പോഴും ചാന്ദ്രിയായ സുധയെ പാനംചെയ്തുകൊണ്ടിരുന്നു

എല്ലാ യോഗതന്ത്രങ്ങറംക്കും ആധാരം കുണ്ഡലിനീശക്തിയാണു്. ഗുരുപ്രസാദംകൊണ്ടു് കുണ്ഡലിനി ഉണർന്നുകഴിഞ്ഞാൽ ചക്രങ്ങളും ഗ്രന്ഥികളുമെല്ലാം ഭിന്നങ്ങളായിത്തീരും. അതുകൊണ്ടു് സുഷുമ്നയാകുന്ന ബ്രഹ്മരന്ധ്രത്തിൻെറ വാതില്ക്കൽ ഉറങ്ങിക്കിടക്കുന്ന ഈശ്വരിയാകുന്ന കുണ്ഡലിനിയെ ഉണർത്തുവാൻ പരിശ്രമിക്കേണ്ടതാണു്. അതിനു പററിയ വഴി മുദ്രകറം വിധിപ്രകാരം അഭ്യസിക്കുക എന്നതു മാത്രമാണു്. മഹാമുദ്ര, മഹാബന്ധം, മഹാവേധം, ഖേചരി, ഉഡ്ഡീയാനം, മൂലബന്ധം, ജാലന്ധരബന്ധം, വിപരീതകരണി, വജ്രോളി, ശക്തിചാലനം എന്നിവയാണു് പ്രസിദ്ധങ്ങളായ പത്തു മുദ്രകറം. ഈ മുദ്രകളിൽ ഒന്നാണു് ഖേചരി.

നാക്കു് പിറകോട്ടു വലിച്ചു് കണ്ഠത്തിനു മേല്പോട്ടുള്ള കപാലസുഷിരത്തിൽ പ്രവേശിപ്പിക്കുകയും ദൃഷ്ടി പുരികങ്ങളുടെ

പ്രഥമഃ സർഗഃ

മദ്ധ്യത്തിൽ ഉറപ്പിക്കുകയും ചെയ്താൽ അതു് ഖേചരീമുദ്ര ആയി. നാക്കിനു് ആ സ്വഭാവം വരുവാൻ പരിശീലനം ആവശ്യമുണ്ടു്. ആറുമാസത്തെ പരിശീലനംകൊണ്ടു് നാക്കിനെ അകത്തേയ്ക്കു തിരിച്ചു് കപാലരന്ധ്രത്തിൽ കടത്തിവയ്ക്കുവാൻ കഴിയും. കപാലരന്ധ്രത്തിൽ ജിഹ്വയെ പ്രവേശിപ്പിക്കുന്നതു നിമിത്തംഉണ്ടാകുന്ന ചൂടുകൊണ്ടു് ഭ്രൂമദ്ധ്യസ്ഥനായ ചന്ദ്രനിൽ നിന്നും അമരവാരുണി എന്ന പേരിൽ പ്രസിദ്ധമായ അമൃതം സ്രവിക്കുന്നതാണു്. ആ അമൃതം ആസ്വദിക്കുന്നവനു് അഷ്ടൈശ്വര്യസിദ്ധിയും അമരത്വവും ലഭിക്കും. വിപരീതകരണിയുടെ അനുഷ്ഠാനംകൊണ്ടും മൂർദ്ധാവിൽ സ്ഥിതിചെയ്യുന്ന പതിനാറു് ഇതളുകൾ ഉള്ള പദ്മത്തിൽനിന്നും സോമകലാരസം ധാരയായി ഒഴുകും. ഇപ്ര ാരം ഖേചരീമുദ്രവഴി സോമരസമാകുന്ന അമൃതത്തെ പാനംചെയ്തുകൊണ്ടു് ശ്രീചട്ടമ്പിസ്വാമിതിരുവടികൾ ലസിച്ചിരുന്നു.

## 2. അഗസ്ത്യവിധാനമനുസരിച്ചുള്ള കല്പം

ദീർഘായുസ്സും പൂർണ്ണാരോഗ്യവും ലക്ഷ്യമാക്കി ഉണ്ടാക്കപ്പെടുന്നവയും സേവിക്കപ്പെടുന്നവയുമായ ഔഷധയോഗമാണു് കല്പം. (കായാവു് മുതലായവയുടെ ഇലകളും ശുദ്ധിചെയ്ത കാഞ്ഞിരക്കുരു, അമൃതു് മുതലായവയും ഉൾപ്പെട്ട ഒന്നായിരുന്നു ഈ കൽപമെന്നും ഒരു അഭിപ്രായമുണ്ടു്. ഇതിന്റെ സൂക്ഷ്മരൂപം വ്യക്തമല്ല.) ഹഠയോഗപരിശീലനം രാജയോഗത്തിലേക്കുള്ള സോപാനമാണെന്നും അമനീഭാവം, ബ്രഹ്മഭാവം എന്നിങ്ങനെ വർണ്ണിക്കപ്പെടുന്ന മോക്ഷത്തിലേക്കുള്ള സാക്ഷാത് മാർഗം രാജയോഗമാണെന്നും ഹഠയോഗപ്രദീപികാകാരൻ ആവർത്തിച്ചു് പ്രസ്താവിക്കുന്നുണ്ടു്. ശരീരത്തെ സജ്ജമാക്കുക എന്നതാണു് ഹഠയോഗത്തിന്റെ പ്രഥമമായ ഫലം. ചില കല്പങ്ങൾ സേവിച്ചാലും ശരീരത്തിനു് ആ നില സമ്പന്നമാകും എന്നു് പറയപ്പെടുന്നു. അഗസ്ത്യമുനിപ്രോക്തമായ ഒരു കല്പംകൂടി ചട്ടമ്പിസ്വാമിതിരുവടികൾ ഖേചരീപര്യന്തമുള്ള ഹഠയോഗപ്ര

ക്രിയകൾ പരിശീലിക്കുന്ന കാലത്ത് സേവിച്ചുകൊണ്ടിരുന്ന എന്ന വസ്തുതയാണ് ഇവിടെ പ്രഖ്യാപിക്കപ്പെടുന്നത്. ശ്വാശ്രു്, മലങ്കടല, ചതുരക്കള്ളി (മൂവില), കാഞ്ഞിരവേരു് മുതലായവ ചേർത്ത് ഉണ്ടാക്കിയ ഒന്നാണ് ഈ കല്പം എന്നും ഇവിടെ പ്രതിപാദിതമായിരിക്കുന്നു.

## E. സാരം :—

ഈ ചട്ടമ്പിസ്വാമിതിരുവടികൾ കുണ്ഡലിനീശക്തിയെ സമുദ്ദീപിപ്പിക്കുവാൻ പോരുന്ന ഖേചരീമുദ്രയെ സർവ്വദാ പരിശീലിക്കുകയും സോമരസപ്രസിദ്ധമായ അമൃതത്തെ സദാ പാനംചെയ്യുകയും ചെയ്തുകൊണ്ടിരിക്കുന്നു. ഈ അവസ്ഥയിലും അവിടുന്ന് അഗസ്ത്യവിധി അനുസരിച്ചുള്ളതും ശ്വാശ്രു്, മലങ്കടല, മൂവില (ചതുരക്കള്ളി), കാഞ്ഞിരവേരു് മുതലായവ ചേർത്തു നിർമ്മിക്കപ്പെട്ടതും ആയ ഒരു കല്പം സേവിച്ചുകൊണ്ടും ഇരിക്കുന്നു.

**33. ധരാതലേ സത്യഗിരോ ബുധേന്ദ്രാ-**
**സ്തന്ദ്രാം വിനാ യോഗിവരസ്യ തസ്യ ;**
**ഐശ്വര്യസിദ്ധിവ്യവഹാരലീലാ-**
**വിശേഷമപ്യാഹുരിഹാനുവേലമ്.**

## A. അന്വയം :—

ധരാതലേ സത്യഗിരഃ ബുധേന്ദ്രാഃ തന്ദ്രാമ് വിനാ തസ്യ യോഗിവരസ്യ ഐശ്വര്യസിദ്ധിവ്യവഹാരലീലാവിശേഷമ് അപി ഇഹ അനുവേലമ് ആഹുഃ.

## B. അന്വയാർത്ഥം :—

ധരാതലത്തിൽ ഉള്ള സത്യഗീരുകളാകുന്ന ബുധേന്ദ്രന്മാർ തന്ദ്ര കൂടാതെ യോഗിവര്യനായ ആ ചട്ടമ്പിസ്വാമിതിരുവടികളുടെ ഐശ്വര്യസിദ്ധിവ്യവഹാരലീലാവിശേഷത്തേയും ഇവിടെ എല്ലായ്പോഴും സംഭാഷണവിഷയമാക്കിക്കൊണ്ടിരിക്കുന്നു.

## C. പരിഭാഷ :-

ധരാതലം = ഭൂമി. സത്യഗീരുകരം = സത്യഭാഷികരം. ബുധേന്ദ്രന്മാർ = പണ്ഡിതശ്രേഷ്ഠന്മാർ. തന്ദ്ര = വൈവശ്യം—ആലസ്യം. യോഗിവരൻ = യോഗിശ്രേഷ്ഠൻ. അനുവേലം = എപ്പോഴും. ഐശ്വര്യസിദ്ധിവ്യവഹാരലീലാവിശേഷം = ഐശ്വര്യസിദ്ധിവ്യവഹാരലീലകളുടെ വിശേഷം. ഐശ്വര്യസിദ്ധിവ്യവഹാരലീലകരം = ഐശ്വര്യസിദ്ധിയും വ്യവഹാരലീലയും. ഐശ്വര്യസിദ്ധി = ഐശ്വര്യങ്ങളുടെ സിദ്ധി. ഐശ്വര്യങ്ങരം = അണിമ, മഹിമ, ലഘിമ, ഗരിമ, ഈശിത്വം, വശിത്വം, പ്രാപ്തി, പ്രാകാശ്യം എന്നീ അഷ്ടൈശ്വര്യങ്ങരം. സിദ്ധി = ലാഭം അല്ലെങ്കിൽ നേട്ടം. വ്യവഹാരലീല = വ്യവഹാരത്തിലുള്ള ലീല അല്ലെങ്കിൽ വ്യവഹാരമാകുന്ന ലീല. വ്യവഹാരം = ലോകവ്യവഹാരം അല്ലെങ്കിൽ സാംസാരികവ്യവഹാരം. ലീല = ക്രീഡ, കളി. വിശേഷം = പ്രത്യേകത—അസാധാരണമായ സ്വഭാവം.

## D. സാരം :-

ഈ ഭൂമിയിലെങ്ങുമുള്ള യഥാർത്ഥവക്താക്കളായ പണ്ഡിതശ്രേഷ്ഠന്മാർ യോഗീശ്വരനായ ആ ചട്ടമ്പിസ്വാമിതിരുവടികളുടെ ഐശ്വര്യസിദ്ധിപ്രകാരങ്ങളേയും ലൗകികജീവിതത്തിലുള്ള ലീലാവിശേഷങ്ങളേയും കുറിച്ച് സർവ്വദാ വർണ്ണിച്ചുകൊണ്ടിരിക്കുന്നു.

**34. സ്വപ്നോപമാനഃ സുതരാമസാരഃ**
**സംസാരപൂരഃ കലുഷോഽതികൃച്ഛ്റൈഃ;**
**ആചാര്യചൂഡാമണിരേവമാത്മ-**
**ന്യാലോച്യ സോഽഭൂത് പരമാത്മനിഷ്ഠഃ.**

## A. അന്വയം :-

ആചാര്യചൂഡാമണിഃ സഃ സംസാരപൂരഃ സ്വപ്നോപമാനഃ സുതരാമ് അസാരഃ അതികൃച്ഛ്റൈഃ കലുഷഃ ച ഭവതി ഇതി ആത്മനി ആലോച്യ പരമാത്മനിഷ്ഠഃ അഭൂത്.

## B. അന്വയാർത്ഥം :-

ആചാര്യചൂഡാമണിയായ ആ ചട്ടമ്പിസ്വാമിതിരുവടികൾ സംസാരപൂരം സ്വപ്നോപമാനവും ഏററവും അസാരവും അതികൃച്ഛ്റങ്ങൾകൊണ്ട് കലുഷവും ആകുന്നു എന്ന് ഇപ്രകാരം ആത്മാവിൽ ആലോചിച്ചിട്ട് പരമാത്മനിഷ്ഠനായി ഭവിച്ചു.

## C. പരിഭാഷ :-

ആചാര്യചൂഡാമണി = ആചാര്യന്മാർക്ക് ചൂഡാമണി ആയിട്ടുള്ളവൻ. ആചാര്യൻ=മഹാനായ അദ്ധ്യാപകൻ. ചൂഡാമണി=ശിരോഭൂഷണം. ആചാര്യചൂഡാമണി=ആചാര്യശ്രേഷ്ഠൻ. സംസാരപൂരം=സംസാരമാകുന്ന പൂരം. സംസാരം= ജനനമരണപരമ്പര. പൂരം=ജലപ്രവാഹം. സ്വപ്നോപമാനം= സ്വപ്നതുല്യം. അസാരം = നിസ്സാരം. അതികൃച്ഛ്റങ്ങൾ= അത്യധികങ്ങളായ കൃച്ഛ്റങ്ങൾ. കൃച്ഛ്റങ്ങൾ=ദുഃഖങ്ങൾ— കഷ്ടതകൾ. കലുഷം = കലങ്ങിയതു്. ആത്മാവു്=മനസ്സ്. ആലോചിക്കുക = യുക്തിപൂർവ്വം ചിന്തിക്കുക. പരമാത്മനിഷ്ഠൻ=ധ്യാനംവഴി പരമാത്മാവിൽ ഉറച്ച ചിത്തത്തോടുകൂടിയവൻ.

## D. വിവരണം :-

### സ്വപ്നം

സ്വപ്നാവസ്ഥയേയും സ്വപ്നജഗത്തിനേയും കുറിക്കുവാൻ സ്വപ്നപദം ഉപയോഗിക്കപ്പെടാറുണ്ട്. സ്വപ്നജഗത്തു് മനഃസ്പന്ദനാത്മകം മാത്രമാണെന്ന് അദ്വൈതവേദാന്തികൾ സ്ഥാപിച്ചിട്ടുണ്ട്. പരമാർത്ഥത്തിൽ ഇല്ലാത്തതും ഉണ്ടെന്നു തോന്നപ്പെടുന്നതുമായ വസ്തുവാണ് മിഥ്യ. സ്വപ്നജഗത്തും ജാഗ്രജ്ജഗത്തും മിഥ്യ ആണെന്നു് ''ബ്രഹ്മ സത്യം ജഗന്മിഥ്യ'' എന്ന സൂക്തി വെളിവാക്കുന്നു. ''സ്വപ്നവത്പുനഃ സസർജ സർവ്വം സങ്കല്പമാത്രേണ പരമേശ്വരഃ'' എന്ന സ്മൃതിയും സ്വപ്നത്തിൻെറ

സങ്കല്പാത്മകതയെ തെളിയിക്കുന്നു. ഇന്ദ്രിയങ്ങളുടെ സാഹായ്യം കൂടാതെ സ്പന്ദനോന്മുഖമായിരിക്കുന്ന മനസ്സ് അല്ലെങ്കിൽ മനഃസ്പന്ദനമാണ് സ്വപ്നം.

## E. സാരം :–

ആചാര്യശ്രേഷ്ഠനായ ആ ചട്ടമ്പിസ്വാമിതിരുവടികൾ തുടർന്നുനില്ക്കുന്ന ഈ സംസാരം സ്വപ്നതുല്യവും, നിസ്സാരവും, ദുഃഖങ്ങൾ നിറഞ്ഞതും, മലിനവുമാണ് എന്ന് നിസ്സന്ദേഹം ധരിച്ചതിന്റെ ഫലമായി സർവ്വദാ പരമാത്മനിഷ്ഠനായിത്തന്നെ കാലം കഴിച്ചു.

**35. മഹാമനസ്കോ മഹിതാമഹിംസാം
സത്യം തഥാഽസ്തേയമപാസ്തസങ്ഗഃ ;
സബ്രഹ്മചര്യം ത്വപരിഗ്രഹം ച
യമാൻ സ ജഗ്രാഹ കുശാഗ്രബുദ്ധിഃ.**

## A. അന്വയം :-

കുശാഗ്രബുദ്ധിഃ അപാസ്തസങ്ഗഃ മഹാമനസ്കഃ സഃ മഹിതാമ് അഹിംസാമ് സത്യമ് തഥാ അസ്തേയമ് സബ്രഹ്മചര്യമ് അപരിഗ്രഹമ് ച യമാൻ തു ജഗ്രാഹ.

## B. അന്വയാർത്ഥം :-

കുശാഗ്രബുദ്ധിയും അപാസ്തസങ്ഗനും മഹാമനസ്കനും ആയ ആ ചട്ടമ്പിസ്വാമിതിരുവടികൾ മഹിതയായ അഹിംസയേയും സത്യത്തേയും അപ്രകാരം അസ്തേയത്തെയും സബ്രഹ്മചര്യമായ അപരിഗ്രഹത്തേയും ഉൾപ്പെടുത്തിയുള്ള യമങ്ങളെ കൈക്കൊണ്ടു.

## C. പരിഭാഷ :-

കുശാഗ്രബുദ്ധി=സൂക്ഷ്മബുദ്ധി—സൂക്ഷ്മദർശി. അത്യന്തം ഗുപ്തങ്ങളായ കാര്യങ്ങൾകൂടി ഗ്രഹിക്കുവാൻ കഴിവുള്ള

ബുദ്ധിശക്തിയോടുകൂടിയവൻ. ''കുശാഗ്രീയമതിഃ പ്രോക്തഃ സൂക്ഷ്മദർശീ ച യഃ പുമാൻ'' എന്ന ഹലായുധവചനമാണ് ഇതിനു പ്രമാണം. മഹാമനസ്സൻ—മഹത്തായ മനസ്സോടുകൂടിയവൻ. മഹത്ത്—വലുത്—സംസ്കാരം, ലോകാനുഗ്രഹപരമായ അഭിവാഞ്ഛ മുതലായ ഗുണങ്ങൾകൊണ്ട് വിശിഷ്ടമായിട്ടുള്ളത്. (മഹാശയൻ). അപാസ്തസങ്ഗൻ — അപാസ്തമായ സങ്ഗത്തോടുകൂടിയവൻ. അപാസ്തം — ദൂരീകരിക്കപ്പെട്ട. സങ്ഗം—വേഴ്ച. ഭോഗ്യവസ്തുക്കളും ബന്ധുജനങ്ങളുമായിട്ടുള്ള വേഴ്ച. മഹിത—ഉത്കൃഷ്ട. അഹിംസ — ഹിംസയോടുകൂടാതിരിക്കുക—ഹിംസയില്ലായ്മ—വാക്കുകൊണ്ടും മനസ്സുകൊണ്ടും ശരീരംകൊണ്ടും അന്യജീവികൾക്ക് ദുഃഖമുണ്ടാക്കാതിരിക്കുക എന്നതാണ് അഹിംസ. സത്യം—വാക്കും മനസ്സും യഥാർത്ഥങ്ങളായിരിക്കുക—കണ്ടതുപോലെയും ഊഹിച്ചതുപോലെയും കേട്ടതുപോലെയും വാക്കും മനസ്സും വർത്തിക്കുക എന്ന നിലപാടാണ് സത്യം. സർവ്വഭൂതഹിതമായ വാക്ക് എന്നും ചിന്ത എന്നും സത്യത്തെ നിർവ്വചിച്ചിട്ടുണ്ട്. അസ്തേയം— അന്യരിൽനിന്ന് അനുചിതമായ നിലയിൽ ധനം സ്വീകരിക്കാതിരിക്കുക. ബ്രഹ്മചര്യം—ഉപസ്ഥേന്ദ്രിയസംയമം—വാക്കുകൊണ്ടും മനസ്സുകൊണ്ടും ശരീരംകൊണ്ടും നിർവ്വഹിക്കപ്പെടുന്ന മൈഥുനപരിത്യാഗം. അപരിഗ്രഹം — ഭോജ്യവിഷയങ്ങളെ നേടുക, രക്ഷിക്കുക മുതലായവയിൽ ഹിംസാദോഷം നിലനില്ക്കുന്നതിനാൽ അവയെ സ്വീകരിക്കാതിരിക്കുക. യമങ്ങൾ— യോഗശാസ്ത്രപ്രസിദ്ധങ്ങളായ അഹിംസാദികൾ.

## D. വിവരണം :—

### യമങ്ങൾ

അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം ഇവയാണ് യമങ്ങൾ. മാററമേതുംകൂടാതെ എല്ലാ അവസ്ഥകളിലും അനുഷ്ഠിക്കപ്പെടേണ്ട ഇവയെ സാർവ്വഭൗമമഹാവ്രത

ങ്ങരാം എന്നു പറയുന്നു. ശൗചം, സന്തോഷം, സ്വാദ്ധ്യായം, തപസ്സ്, ഈശ്വരപ്രണിധാനം ഇവ അഞ്ചുമാണ് നിയമങ്ങരാം. ഇവ പത്തും ഒന്നാമത്തേതായ അഹിംസാവ്രതത്തിൽ അന്തർഭവിക്കുന്നു. ശ്രേഷ്ഠത്വം അങ്ങിനെ അഹിംസാവ്രതത്തിന് സിദ്ധിക്കുന്നുണ്ട്. തന്നിമിത്തം യമങ്ങളും നിയമങ്ങളും ഒരുപോലെ സാർവ്വഭൗമമഹാവ്രതസംജ്ഞയ്ക്ക് അർഹങ്ങളാകുന്നു എന്ന് ഒരു അഭിപ്രായമുണ്ട്.

## E. സാരം :-

ചട്ടമ്പിസ്വാമിതിരുവടികരം ജന്മനാ സൂക്ഷ്മബുദ്ധി ആയിരുന്നു. തന്നിമിത്തം നേടിയ ഉത്കർഷങ്ങരാം സംരക്ഷിക്കുവാനും കൂടുതൽ ഉത്കർഷങ്ങരാം നേടുവാനും ആയി അവിടുന്ന് സർവ്വദാ ജാഗരൂകനായിത്തന്നെ വർത്തിച്ചു. ''സർവ്വേ ഭവന്തു സുഖിനഃ സർവ്വേ സന്തു നിരാമയാഃ—'' എന്ന വിശാലമായ സങ്കല്പത്തോടുകൂടി അവിടുന്ന് ഭോഗ്യവസ്തുക്കളോടോ ഇഷ്ടജനങ്ങളോടോ യാതൊരു വേഴ്ചയും പുലർത്താതെതന്നെ ജീവിച്ചുപോന്നു. വിശേഷിച്ചും അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം എന്നിങ്ങനെ യമങ്ങരാം എന്ന പേരിൽ പ്രസിദ്ധങ്ങളായ സാർവ്വഭൗമ മഹാവ്രതങ്ങളെ ശ്രദ്ധാപൂർവ്വം അവിടുന്ന് അനുഷ്ഠിച്ചുപോന്നു.

**36. സ ശൗചസന്തോഷതപാംസി നിത്യ-**
**സ്വാധ്യായദേവപ്രണിധാനവൃത്തീ ;**
**നിസ്സീമഭക്ത്യാ നിയമാനിമാംശ്ച**
**നിർവ്വിഘ്നമൂരീകുരുതേ സ്മ സൂരിഃ.**

## A. അന്വയം :-

സൂരിഃ സഃ നിസ്സീമഭക്ത്യാ ശൗചസന്തോഷതപാംസി നിത്യസ്വാധ്യായദേവപ്രണിധാനവൃത്തീ ഇതി ഇമാൻ നിയമാൻ ച നിർവ്വിഘ്നമ് ഊരീകുരുതേ സ്മ.

## B. അന്വയാർത്ഥം :-

സൂരിയായ ആ ചട്ടമ്പിസ്വാമിതിരുവടികൾ നിസ്സീമഭക്തിയോടുകൂടി ശൗചസന്തോഷതപസ്സുകൾ, നിത്യസ്വാദ്ധ്യായദേവപ്രണിധാനവൃത്തികൾ എന്നീ നിയമങ്ങളേയും നിർവ്വിഘ്നം ഊരീകരിക്കുകയുണ്ടായി.

## C. പരിഭാഷ :-

സൂരി = പണ്ഡിതൻ. ശൗചസന്തോഷതപസ്സുകൾ = ശൗചവും സന്തോഷവും തപസ്സും. ശൗചം = ബാഹ്യങ്ങളും ആഭ്യന്തരങ്ങളുമായ മലങ്ങളുടെ ദൂരീകരണം. സന്തോഷം = സ്വാധീനത്തിലുള്ള വസ്തുക്കളേക്കാൾ കൂടുതലായി ചിലതു വേണമെന്ന് ആഗ്രഹിക്കാതിരിക്കൽ. തപസ്സ് = വിശപ്പ്, ദാഹം, ശീതം, ഉഷ്ണം മുതലായ ദ്വന്ദ്വവികാരങ്ങളെ സഹിക്കുക എന്നതും കൃച്ഛ്രചാന്ദ്രായണം, സാന്തപനം മുതലായ വ്രതങ്ങൾ ആചരിക്കുക എന്നതും. നിത്യസ്വാധ്യായദേവപ്രണിധാനവൃത്തികൾ = നിത്യസ്വാധ്യായദേവപ്രണിധാനങ്ങളാകുന്ന വൃത്തികൾ. നിത്യസ്വാധ്യായദേവപ്രണിധാനങ്ങൾ = നിത്യസ്വാധ്യായവും ദേവപ്രണിധാനവും. നിത്യസ്വാധ്യായം = നിത്യമായ സ്വാധ്യായം. നിത്യം = മുടക്കംകൂടാതെ ഉള്ളത്, എന്നും ഉള്ളത്. സ്വാധ്യായം = മോക്ഷശാസ്ത്രങ്ങളുടെ അധ്യയനവും പ്രണവജപവും. ദേവപ്രണിധാനം = ഈശ്വരപ്രണിധാനം. ഈശ്വരപ്രണിധാനം = പരമഗുരുവായ ഈശ്വരനിൽ സർവ്വകർമ്മങ്ങളും സമർപ്പിക്കുക എന്നത്. വൃത്തികൾ = വ്യാപാരങ്ങൾ. നിസ്സീമഭക്തി = നിസ്സീമമായ ഭക്തി. നിസ്സീമം = അതിരില്ലാത്തത്. ഭക്തി = പൂജ്യന്മാരിൽ ഉള്ള അനുരാഗം — ആത്മാനുസന്ധാനം — ബ്രഹ്മാനുസന്ധാനം. നിയമങ്ങൾ = നിയമങ്ങൾ എന്ന പേരിൽ യോഗശാസ്ത്രപ്രസിദ്ധങ്ങളായിട്ടുള്ള ചര്യാവിശേഷങ്ങൾ.

## D. വിവരണം :-

### 1. ശൗചം

യോഗശാസ്ത്രപ്രസിദ്ധങ്ങളായ അഞ്ച് നിയമങ്ങളിൽ ഒന്നാണ് ശൗചം. കർത്തവ്യങ്ങൾ എന്ന നിലയിൽ ബുദ്ധിയിൽ നിശ്ചിതങ്ങളാക്കി വച്ചിട്ടുള്ളവ എന്ന അർത്ഥത്തിലാണ് നിയമ പദം പ്രയോഗിക്കപ്പെട്ടിട്ടുള്ളത്. സംശയംകൂടാതെ എന്നും അനു ഷ്ഠിക്കപ്പെടേണ്ട ചര്യകൾതന്നെയാണ് നിയമങ്ങൾ. ബാഹ്യം, ആഭ്യന്തരം എന്ന് ശൗചം രണ്ടുതരത്തിലുണ്ട്. (മൃത്ത്) മണ്ണ്, ജലം എന്നിവയുടെ ഉപയോഗം നിമിത്തവും പരിശുദ്ധങ്ങളായ ആഹാരങ്ങൾ കഴിക്കുന്നതു നിമിത്തവും ഉണ്ടാകുന്ന നിർമ്മല തയാണ് ബാഹ്യമായ ശൗചം. വെള്ളം കെട്ടിനിൽക്കാത്തതും വൃക്ഷസംസർഗമില്ലാത്തതും ആയ കുന്നുകളിൽനിന്ന് അഞ്ചാറടി താഴ്ത്തി കുഴിച്ചെടുക്കുന്ന ചുവന്ന മണ്ണ് കലക്കി അരിച്ച് മൺ കലത്തിൽ വച്ചാൽ അത് വെള്ളത്തിന്റെ അടിയിൽ അടിഞ്ഞു പോകുന്നു. വെള്ളം വാർത്തുകളഞ്ഞശേഷം ആ മണ്ണ് ഉണക്കി സൂക്ഷിച്ചാൽ സോപ്പിനു പകരം തേയ്ച്ചുകുളിക്കാൻ ഉപയോഗി ക്കാം. അത്തരം മണ്ണിനെയാണ് ഇവിടെ മൃത്ത് എന്ന പദം പ്രതിനിധാനം ചെയ്യുന്നത്. ആ മണ്ണ് തേച്ച് ശുദ്ധജലത്തിൽ കുളിച്ചാൽ ശരീരം നിർമ്മലമായിത്തീരും. അത് ഒരിനം ബാഹ്യശൗചമാണ്. പഴകിയതും ദുർഗന്ധം വമിക്കുന്നതും മററു മലിനവസ്തുക്കൾ കലർന്നതുമായ ഭക്ഷണപദാർത്ഥങ്ങളെ ഉപേക്ഷിച്ച് പരിശുദ്ധങ്ങളായ ആഹാരങ്ങൾ ഭക്ഷിക്കുന്നതു നിമിത്തവും നിർമ്മലത ഉണ്ടാകും. അതും ഒരിനം ബാഹ്യശൗ ചമാണ്. കാമം, ക്രോധം, ലോഭം തുടങ്ങിയ ദോഷങ്ങളാണ് ചിത്തമലങ്ങൾ. മൈത്ര്യാദിഗുണങ്ങൾകൊണ്ട് ഇവയെ നിർ മ്മാർജ്ജനം ചെയ്താൽ ഉണ്ടാകുന്ന ചിത്തശുദ്ധിയാണ് ആഭ്യന്തര മായ ശൗചം.

## 2. സന്തോഷം

സന്തുഷ്ടിതന്നെയാണ് സന്തോഷം. അദൃഷ്ടബലംകൊണ്ട് സ്വാധീനങ്ങളായിത്തീരുന്ന വസ്തുക്കളെക്കാൾ കൂടുതലായി വല്ലതും വേണമെന്ന് ആഗ്രഹിക്കാതിരിക്കുക എന്ന് സന്തോഷത്തെ നിർവ്വചിച്ചുകാണുന്നു. കൂടുതൽ കൂടുതൽ ഭോഗ്യവസ്തുക്കൾ വേണമെന്ന ആഗ്രഹത്തിൽനിന്ന് ആണ് ക്രോധലോഭമദമാത്സര്യാദികൾ ഉണ്ടാകുന്നത്. ആ ആഗ്രഹത്തെ ചെറുക്കുന്നപക്ഷം മനസ്സ് സ്വതേ സന്തുഷ്ടമായിത്തീരും. മനസ്സിൻെറ ആ നിലപാടാണ് സന്തോഷം. നേടുവാനുള്ള ആഗ്രഹം കൈവെടിഞ്ഞാൽ അതിൽനിന്ന് നമുക്ക് സന്തുഷ്ടി കൈവരും എന്നാണ് മഹാന്മാരുടെ അഭിപ്രായം. പ്രാണയാത്രയ്ക്ക് അത്യാവശ്യമായി വേണ്ടുന്നത് നേടുക എന്നതിൽ കവിഞ്ഞുള്ള ആഗ്രഹമില്ലായ്മ എന്നും സന്തുഷ്ടിയെ വ്യാഖ്യാനിച്ചിട്ടുണ്ട്.

## 3. തപസ്സ്

ദ്വന്ദ്വസഹനം എന്ന് തപസ്സിനെ നിർവ്വചിച്ചിരിക്കുന്നു. വിശപ്പ്—ദാഹം, ശീതം—ഉഷ്ണം, നില്പ്—ഇരിപ്പ്, കാഷ്ഠമൗനം—ആകാരമൗനം എന്നിവയാണ് ദ്വന്ദ്വങ്ങൾ. ഒരിടത്ത് നിശ്ചലമായി നിലനില്ക്കുക എന്നത് ദുഃഖകരമാണ്. ഇതിനെയാണ് നില്പ് എന്നു പറയുന്നത്. സവ്വവിജ്ഞപ്തിത്യാഗം ആണ് കാഷ്ഠമൗനം. സ്വാഭിപ്രായങ്ങൾ ഇങ്ഗിതംകൊണ്ടുപോലും പ്രകാശിപ്പിക്കാതിരിക്കുക എന്നതാണ് അതിൻെറ സ്വഭാവം. വാഗ്വിജ്ഞപ്തിത്യാഗം ആണ് ആകാരമൗനം. വാക്കുകൊണ്ട് ആശയങ്ങൾ പ്രകാശിപ്പിക്കുക എന്നതിൻെറ പരിവജ്ജനമാണ് അത്. അവചനമാത്രം എന്നും ഈ ആകാരമൗനത്തെ നിർവ്വചിക്കാം.

## 4. സ്വാദ്ധ്യായം

മോക്ഷശാസ്ത്രങ്ങളുടെ അദ്ധ്യയനത്തേയോ പ്രണവജപത്തിനേയോ സ്വാദ്ധ്യായമെന്നു നിവ്ചിക്കാം. വേദാദ്ധ്യയനമെന്നോ

സ്വവേദശാഖാദ്ധ്യയനമെന്നോ സ്വാദ്ധ്യായത്തെ നിർവചിക്കാമെന്നു് പൂർവ്വമീമാംസകന്മാർ സിദ്ധാന്തിച്ചിട്ടുണ്ടു്.

## 5. ദേവപ്രണിധാനം

ദേവൻ, ദൈവം, ദേവത, ഈശ്വരൻ എന്നിവ പര്യായങ്ങളാണു്. പരമഗുരുവായ ഈശ്വരനെ ലക്ഷ്യമാക്കി ചെയ്യപ്പെടുന്ന സർവ്വകർമ്മാർപ്പണമാണു് ഈശ്വരപ്രണിധാനം.

''ശയ്യാസനസ്ഥോഽഥ പഥി വ്രജൻ വാ
സ്വസ്ഥഃ പരിക്ഷീണവിതർക്കജാലഃ ;
സംസാരബീജക്ഷയമീക്ഷമാണഃ
സ്യാന്നിത്യമുക്തോഽമൃതഭോഗഭാഗീ. ''

എന്നിങ്ങനെ ഈശ്വരപ്രണിധാനസ്വരൂപം വിശദീകരിക്കപ്പെട്ടിട്ടുണ്ടു്. അഹങ്കാരം ഫലാഭിസന്ധി എന്നിവ കൂടാതെ വിഹിതകർമ്മങ്ങൾ അനുഷ്ഠിക്കുന്ന യോഗിയുടെ ലക്ഷണമാണു് ഈ ശ്ലോകത്തിൽക്കൂടി നമുക്കു് കാണുവാൻ കഴിയുന്നതു്. ആത്മനിഷ്ഠനും ആത്മസ്മൃതിമാനുമായ യോഗിയാണു് സ്വസ്ഥൻ. കിടക്കുമ്പോഴും ഇരിക്കുമ്പോഴും നടക്കുമ്പോഴും ഇതര ചിന്തയേതും കൂടാതെ ആത്മസ്മൃതിമാനായിരിക്കുന്ന യോഗിയുടെ ലക്ഷ്യം സംസാരബീജക്ഷയമാണു്. അതിൻെറ ഫലമായി ആ യോഗി അവിദ്യാനിർമുക്തനും ആത്മസാക്ഷാത്കാരവാനും ആയിത്തീരും. ഇതാണു് ഈ ശ്ലോകത്തിൻെറ സാരം. ഈശ്വരപ്രണിധാനംകൊണ്ടു് യോഗവിഘ്നങ്ങൾ അകന്നുപോകുമെന്നും ആത്മസാക്ഷാത്കാരം ലഭിക്കുമെന്നും ''തതഃ പ്രത്യക്ചേതനാധിഗമോഽപ്യന്തരായാഭാവശ്ച'' എന്ന വാക്യം വെളിപ്പെടുത്തുന്നു.

## E. സാരം :—

പണ്ഡിതനായ ആ ചട്ടമ്പിസ്വാമിതിരുവടികൾ ശൗചം, സന്തോഷം, തപസ്സ്, സ്വാധ്യായം, ഈശ്വരപ്രണിധാനം എന്നീ നിയമങ്ങളേയും അതിഭക്തിയോടുകൂടി മുടക്കംകൂടാതെതന്നെ അങ്ഗീകരിച്ച് അനുഷ്ഠിച്ചുപോന്നു.

37. വിരാജമാനപ്രതിഭാവിശേഷ–
സ്ഥേയസ്ത്വതസ്തത്ത്വവിദാം വരിഷ്ഠഃ ;
സ രാജയോഗാഭ്യസനേ പ്രവൃത്തഃ
പ്രവൃദ്ധസാമർത്ഥ്യഭരം ബഭാര.

## A. അന്വയം :–

തത്ത്വവിദാമ് വരിഷ്ഠഃ സഃ വിരാജമാനപ്രതിഭാവിശേഷ സ്ഥേയസ്ത്വതഃ രാജയോഗാഭ്യസനേ പ്രവൃത്തഃ സൻ പ്രവൃദ്ധസാമർത്ഥ്യഭരമ് ബഭാര.

## B. അന്വയാർത്ഥം :-

തത്ത്വവിത്തുകളിൽവച്ച് വരിഷ്ഠനായിട്ടുള്ള ആ ചട്ടമ്പിസ്വാമിതിരുവടികൾ വിരാജമാനപ്രതിഭാവിശേഷസ്ഥേയസ്ത്വം നിമിത്തം രാജയോഗാഭ്യസനത്തിൽ പ്രവൃത്തനായിട്ട് പ്രവൃദ്ധസാമർത്ഥ്യഭരത്തെ വഹിക്കുകയുണ്ടായി.

## C. പരിഭാഷ :-

തത്ത്വവിത്തുകൾ = തത്ത്വജ്ഞാനികൾ. വരിഷ്ഠൻ = ഏററവും പ്രമുഖനായിട്ടുള്ളവൻ. വിരാജമാനപ്രതിഭാവിശേഷസ്ഥേയസ്ത്വം = വിരാജമാനമായ പ്രതിഭാവിശേഷത്തിൻെറ സ്ഥേയസ്ത്വം. വിരാജമാനം = ശോഭിക്കുന്നത്. പ്രതിഭാവിശേഷം = വിശിഷ്ടമായ പ്രതിഭ. പ്രതിഭ = നവനവോന്മേഷശാലിനിയായ പ്രജ്ഞ. സ്ഥേയസ്ത്വം = ഉറപ്പ്, ശക്തി, ബലം. രാജയോഗാഭ്യസനം = രാജയോഗത്തിൻെറ അഭ്യസനം. രാജയോഗം = ഹഠയോഗഭിന്നവും ധ്യാനപ്രധാനവും ആയ ഒരു യോഗവിശേഷം. അഭ്യസനം = പരിശീലനം. പ്രവൃത്തൻ = വ്യാപൃതൻ. പ്രവൃദ്ധസാമർത്ഥ്യഭരം = പ്രവൃദ്ധമായ സാമർത്ഥ്യഭരം. പ്രവൃദ്ധം = അത്യധികം വർദ്ധിച്ച. സാമർത്ഥ്യഭരം = സാമർത്ഥ്യാധിക്യം.

## D. വിവരണം :-

### രാജയോഗം

ധ്യാനപ്രധാനമായ യോഗമാണ് രാജയോഗം. പാതഞ്ജല യോഗസൂത്രത്തിൽ വിവരിക്കപ്പെട്ടിട്ടുള്ള യോഗം രാജയോഗമാണ്. ചിത്തത്തിന്റെ ഏകാഗ്രത തന്നെയാണ് രാജയോഗം എന്നും രാജയോഗസിദ്ധിയിൽ യോഗി ഈശ്വരസമൻ ആയിത്തീരുമെന്നും ഹഠയോഗപ്രദീപികയുടെ ചതുർത്ഥോപദേശത്തിൽ ഒരു പ്രസ്താവം ഉണ്ട്.

ഏകീഭൂതം തദാ ചിത്തം രാജയോഗാഭിധാനകമ്;
സൃഷ്ടിസംഹാരകർത്താസൗ യോഗീശ്വരസമോ ഭവേത്.'' (77)

എന്ന കാരികയിലാണ് ഈ പ്രസ്താവം അടങ്ങിയിരിക്കുന്നത്.

## E. സാരം :-

തത്ത്വജ്ഞാനികളിൽ അഗ്രേസരനായിത്തീർന്ന ആ ചട്ടമ്പിസ്വാമി തിരുവടികൾ തന്നിൽ പ്രകാശിച്ചുകൊണ്ടിരുന്ന നവനവോന്മേഷശാലിനിയായ പ്രജ്ഞയുടെ ദാർഢ്യംനിമിത്തം രാജയോഗാഭ്യസനത്തിൽ മുഴുകുകയും അതിൽ അത്യധികമായ സാമർത്ഥ്യം നേടുകയും ചെയ്തു.

**38. ലക്ഷ്യം പരം ബ്രഹ്മ ധനുശ്ച താരം**
**പ്രമാദഹീനം പ്രണയൻ പ്രബുദ്ധഃ ;**
**ആത്മാഭിധാനം ശരമാശു ധൃത്വാ**
**വിവ്യാധ ചൈകത്വമവാപ സോ/യമ്.**

## A. അന്വയം :-

സഃ അയമ് പ്രബുദ്ധഃ സൻ പ്രമാദഹീനമ് താരമ് ധനുഃ പ്രണയൻ ആശു ആത്മാഭിധാനമ് ശരമ് ധൃത്വാ ച പരമ് ബ്രഹ്മ ലക്ഷ്യമ് വിവ്യാധ, ഏകത്വമ് ച അവാപ,

## B. അന്വയാർത്ഥം :–

ആ ഈ ചട്ടമ്പിസ്വാമിതിരുവടികൾ പ്രബുദ്ധനായിട്ട് പ്രമാദഹീനമായ താരമാകുന്ന ധനുസ്സിനെ പ്രണയന്നായി വേഗം ആത്മാഭിധാനമാകുന്ന ശരം ധരിച്ചിട്ട് പരമായ ബ്രഹ്മമാകുന്ന ലക്ഷ്യത്തെ വേധിക്കുകയും ഏകത്വത്തെ പ്രാപിക്കുകയും ചെയ്തു.

## C. പരിഭാഷ :–

പ്രബുദ്ധൻ=പ്രബോധം നേടിയവൻ. പ്രബോധം=പ്രകൃഷ്ടമായ ബോധം. പ്രകൃഷ്ടം=ഉത്കൃഷ്ടം. ബോധം=അറിവ്. പ്രബോധം=ആത്മജ്ഞാനം. താരം=താരകമന്ത്രം—പ്രണവം—കൃഷ്ണമണി. ധനുസ്സ്=വില്ല്. പ്രമാദഹീനം=പ്രമാദത്തോടു കൂടാതെ. പ്രമാദം=അനവധാനത—തെററ്. പരം = സർവ്വോത്കൃഷ്ടം. ബ്രഹ്മം=സകലജഗത്കാരണഭൂതവും സച്ചിദാനന്ദഘനവുമായ പരമാത്മാവ്. ലക്ഷ്യം=പ്രാപ്യസ്ഥാനം അല്ലെങ്കിൽ ഉദ്ദിഷ്ടസ്ഥാനം. ആത്മാഭിധാനം=ആത്മാവ് എന്ന അഭിധാനത്തോടുകൂടിയത്. ആത്മാവ്=ശരീരസ്വാമിയായും ഭോക്താവായും കർത്താവായും നിലനില്ക്കുന്ന അഹംപദാത്ഥം. ശരം = അസ്ത്രം, അമ്പ്. വേധിക്കുക = പിളർക്കുക. ഏകത്വം= ഐക്യം.

## D. വിവരണം :-

### 1. ബ്രഹ്മം

''സർവ്വം ഖല്വിദം ബ്രഹ്മ'', ''ഏകമേവാദ്വിതീയം ബ്രഹ്മ'', ''സത്യം ജ്ഞാനമനന്തം ബ്രഹ്മ'', ''വിജ്ഞാനമാനന്ദം ബ്രഹ്മ'', ''യതോ വാ ഇമാനി ഭൂതാനി ജായന്തേ യേനജാതാനി ജീവന്തി യത് പ്രയന്ത്യഭിസംവിശന്തി തദ് വിജിജ്ഞാസസ്വ തദ് ബ്രഹ്മ'' എന്നീ ശ്രുതികൾ പ്രതിപാദിക്കുന്നവണ്ണം സർവ്വാത്മകനായും സച്ചിദാനന്ദഘനനായും സജാതീയവിജാ

തീയസ്വഗതഭേദശൂന്യനായും ജഗജ്ജന്മസ്ഥിതിലയകാരണ ഭൂതനായും പ്രകാശിക്കുന്ന വസ്തുവാണ് ബ്രഹ്മം. ഈ ബ്രഹ്മം ഉപ ഹിതം എന്നും അനുപഹിതം എന്നും രണ്ടു വിധത്തിലുണ്ട്. ആവിദ്യകങ്ങളായ ഉപാധികളോടുകൂടിയ ബ്രഹ്മമാണ് ഉപഹിത ബ്രഹ്മം. ഉപാധിഭേദേന ഈ ബ്രഹ്മത്തിന് ബഹുത്വം വരാം. അനുപഹിതമായ ചൈതന്യമാണ് പരമായ ബ്രഹ്മം. ഇതിനെ ശുദ്ധചൈതന്യമെന്നും പറയാറുണ്ട്. ഉപഹിതമായ ബ്രഹ്മ ചൈതന്യമാണ് ആത്മാവ്. ''അന്തഃകരണതത്സംസ്കാരാവ ച്ഛിന്നം ചൈതന്യം ജീവഃ'' എന്നിങ്ങനെ അത്മാവിനെ നിർവ ചിച്ചിട്ടുണ്ട്. ഈ നിർവചനത്തിൽനിന്നും ഉപാധിഭേദേന ആത്മഭേദം വരാമെന്ന് സിദ്ധിക്കുന്നു. ശരീരഭേദേന അന്തഃകര ണഭേദം ഉണ്ടാകാം. അനന്തകോടി ശരീരങ്ങൾ ഈ പ്രപഞ്ച ത്തിൽ ഉണ്ട്. മുമുക്ഷുവായ ജീവൻ'' ബ്രഹ്മാത്മൈക്യം നേടു ന്നതാണ് ബ്രഹ്മഭാവമാകുന്ന മോക്ഷം.

## 2. താരം

മുമുക്ഷുവായ ജീവനെ സംസാരസാഗരം കടത്തി ബ്രഹ്മഭാവ ത്തിലെത്തിക്കുക എന്ന സ്വഭാവം ഉള്ളതുകൊണ്ട് കൃഷ്ണമണി കളെ (താരങ്ങളെ) നാസാഗ്രത്തിൽ ഉറപ്പിച്ച് ചെയ്യപ്പെടുന്ന ധ്യാനത്തിന് താരം അല്ലെങ്കിൽ താരകം എന്ന പേർ സിദ്ധി ച്ചിരിക്കുന്നു. ''ഓം'' എന്ന പ്രണവവും, അതിനെ ജപിക്കുന്ന വരേയും അതിൻെറ അർത്ഥം ധ്യാനിക്കുന്നവരേയും സംസാര സാഗരം കടത്തി ബ്രഹ്മഭാവത്തിൽ എത്തിക്കുന്നതുകൊണ്ട് ''താരകം'' എന്ന പേർ നേടിയിട്ടുണ്ട്. ഹഠയോഗപ്രദീപിക യിൽ കൃഷ്ണമണികളാകുന്ന താരങ്ങളെ നാസാഗ്രത്തിൽ ഉറപ്പിച്ചു ചെയ്യുന്ന ധ്യാനവിശേഷത്തെയാണ് താരം എന്നും താരകം എന്നും വ്യവഹരിക്കുന്നതെന്ന് പ്രസ്താവിച്ചിട്ടുണ്ട് (ചതുർത്ഥോ പദേശം 40, 41).

## E. സാരം :-

ആ ഈ ചട്ടമ്പിസ്വാമിതിരുവടികൾ രാജയോഗാഭ്യാസംവഴി ആത്മജ്ഞാനിയായിത്തീർന്നിട്ട് പ്രമാദമേതുംകൂടാതെ താരകമന്ത്രമാകുന്ന ധനുസ്സ് കുലച്ച് ആത്മാവാകുന്ന ശരം തൊടുത്ത് പരബ്രഹ്മമാകുന്ന ലക്ഷ്യത്തെ ഭേദിക്കുകയും ബ്രഹ്മാത്മൈക്യം നേടുകയും ചെയ്തു.

**39. അപുണ്യവല്ലോകഗണാനവാപ്യാം
ഗോപ്യാം ച രാജാഹ്വയയോഗഭൂമിമ്;
അവാപ സീമാതിഗബുദ്ധിശക്തി-
പ്രയുക്തിസാധ്യാം വിബുധൈശ്ച സേവ്യാമ്.**

## A. അന്വയം :-

സഃ അയമ് അപുണ്യവല്ലോകഗണാനവാപ്യാമ് ഗോപ്യാമ് സീമാതിഗബുദ്ധിശക്തിപ്രയുക്തിസാധ്യാമ് വിബുധൈഃ ച സേവ്യാമ് രാജാഹ്വയയോഗഭൂമിമ് അവാപ.

## B. അന്വയാർത്ഥം :-

ആ ഈ ചട്ടമ്പിസ്വാമിതിരുവടികൾ അപുണ്യവല്ലോകഗണാനവാപ്യയും ഗോപ്യയും സീമാതിഗബുദ്ധിശക്തിപ്രയുക്തിസാധ്യയും വിബുധന്മാരാലും സേവ്യയുമായ രാജാഹ്വയയോഗഭൂമിയെ പ്രാപിച്ചു.

## C. പരിഭാഷ :-

അപുണ്യവല്ലോകഗണാനവാപ്യ = അപുണ്യവല്ലോകഗണത്താൽ അനവാപ്യയായിട്ടുള്ളത്. അപുണ്യവല്ലോകഗണം = അപുണ്യവല്ലോകത്തിന്റെ ഗണം. അപുണ്യവല്ലോകം = അപുണ്യവത്തായ ലോകം. അപുണ്യവത്ത് = പുണ്യവത്തല്ലാത്തത്. പുണ്യവത്ത് = പുണ്യത്തോടുകൂടിയത്. പുണ്യം = സുകൃതം. ലോകം = ജനം. ഗണം = സമൂഹം. അനവാപ്യ = അവാപ്യം

അല്ലാത്തതു്. അവാപ്യം—നേടുവാൻ യോഗ്യം. ഗോപ്യം=രഹസ്യമായി സൂക്ഷിക്കപ്പെടേണ്ടതു്. സീമാതിഗബുദ്ധിശക്തിപ്രയുക്തിസാധ്യം—സീമാതിഗങ്ങളായ ബുദ്ധിശക്തിപ്രയുക്തികൾകൊണ്ടു് സാധ്യമായിട്ടുള്ളതു്. സീമാതിഗങ്ങൾ—സീമയെ അതിക്രമിച്ചുള്ളവ. സീമ—അതിരു്. സീമാതിഗങ്ങൾ—നിസ്സീമങ്ങൾ. ബുദ്ധിശക്തിപ്രയുക്തികൾ—ബുദ്ധിശക്തിയും പ്രയുക്തിയും. ബുദ്ധിശക്തി—ബുദ്ധിസാമർത്ഥ്യം—ഗ്രഹണധാരണപടുത്വം. പ്രയുക്തി = പ്രകൃഷ്ടമായ യുക്തി. യുക്തി—അനുമാനവും അർത്ഥാപത്തിയും. സാധ്യം — നേടപ്പെടാവുന്നതു്. വിബുധന്മാർ—ദേവന്മാർ. സേവ്യം—ആശ്രയിക്കപ്പെടുവാൻ അർഹമായതു്. രാജാഹ്വയയോഗഭൂമി—രാജാഹ്വയയോഗത്തിന്റെ ഭൂമി. രാജാഹ്വയയോഗം—രാജയോഗം—ധ്യാനപ്രധാനവും ഹഠയോഗഭിന്നവുമായ യോഗം. ഭൂമി—സമുന്നതസ്ഥാനം.

## D. വിവരണം :–

### രാജയോഗം

അപരോക്ഷാനുഭൂതിയിൽ 101–ാം ശ്ലോകം മുതൽ നാല്പത്തിനാലു് ശ്ലോകങ്ങൾകൊണ്ടു് രാജയോഗത്തിന്റെ സ്വരൂപവും ഫലവും വൈശിഷ്ട്യവും ആചാര്യസ്വാമികൾ വർണ്ണിച്ചിട്ടുണ്ടു്. ബ്രഹ്മനിദിധ്യാസനം പ്രധാനമാക്കിയുള്ള ഒന്നാണു് രാജയോഗമെന്നും സർവ്വവും ബ്രഹ്മമാകുന്നു എന്ന അറിവിൽ നിന്നും ആരംഭിക്കുന്നതാണു് അതെന്നും ''ദൃശ്യം ഹ്യദൃശ്യതാം നീത്വാ ബ്രഹ്മാകാരേണ ചിന്തയേത്; വിദ്വാൻ നിത്യസുഖേ തിഷ്ഠേദ് ധിയാ ചിദ്രസപൂർണയാ. ഏഭിരംഗൈഃ സമായുക്തോ രാജയോഗ ഉദാഹൃതഃ; കിഞ്ചിത് പക്വകഷായാണാം ഹഠയോഗേന സംയുതഃ; പരിപക്വം മനോ യേഷാം കേവലോƒയം ച സിദ്ധിതഃ; ഗുരു ദൈവതഭക്താനാം സർവേഷാംസുലഭോജവാത്.'' എന്നിങ്ങനെ വർണ്ണനീയമാണു് അതെന്നും പ്രസ്താവിക്കപ്പെട്ടിരിക്കുന്നു.

## E. സാരം :-

സുകൃതികളല്ലാത്ത ജനങ്ങൾക്ക് ഒരിക്കലും നേടാൻ കഴിയാത്തതും ഒരു ഗൂഢവിദ്യയായി പരിരക്ഷിക്കപ്പെടേണ്ടതും നിസ്സീമമായ ബുദ്ധിശക്തി കൊണ്ടും യുക്തിപ്രമാണങ്ങൾകൊണ്ടും നേടപ്പെടേണ്ടതും ദേവന്മാർക്ക പോലും ആസേവ്യമായി നിലനില്ക്കുന്നതുമായ രാജയോഗസിദ്ധിയെ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ സ്വാധീനമാക്കി. ആത്മസാക്ഷാത്കാര ത്തെ ഉണ്ടാക്കുന്നതെന്ന നിലയിൽ രാജയോഗസിദ്ധി സുകൃതിമാത്രഗമ്യ മാണ് എന്ന് പ്രസിദ്ധിയുണ്ട്. അനർഹന്മാർ ഗുരൂപദേശംകൂടാതെ പരി ശീലിക്കുന്നപക്ഷം രാജയോഗം ആപത്കാരിയായിത്തീരുന്നതാണ്. അതുകൊണ്ട് രാജയോഗത്തെ ഒരു ഗൂഢവിദ്യയായി പരിരക്ഷിക്കേണ്ട തുണ്ട്. നിസ്സീമമായ ബുദ്ധിശക്തിയും യുക്തിബലവും ഉള്ളവർക്കമാത്രമേ രാജയോഗസിദ്ധി ഉണ്ടാകുകയുള്ളൂ. സുകൃതാതിരേകം നിമിത്തം സ്വർഗം നേടി സുഖിക്കുന്നവരാണല്ലോ ദേവന്മാർ. സുകൃതം ഒടുങ്ങിയാൽ അവക്ക് മർത്ത്യലോകത്തിലേയ്ക്കു തിരിച്ചുപോരേണ്ടിവരും. എന്നാൽ ശാശ്വതമായ പരമാനന്ദരസം ചൊരിയുന്ന ആത്മസാക്ഷാത്കാരം ദേവന്മാർക്കും കാമ്യ മായ ഒന്നാണ്. രാജയോഗം ആത്മസാക്ഷാത്കാരത്തെ ഉണ്ടാക്കുന്ന ഒരു വിശിഷ്ടോപായം ആണ്. അതുകൊണ്ട് അതു് ദേവന്മാർക്കും ആശ്രയ ണീയമായി നിലകൊള്ളുന്നു. ആ രാജയോഗസിദ്ധിയാണ് ശ്രീചട്ടമ്പി സ്വാമിതിരുവടികൾ സഹജമായ സാമർത്ഥ്യംകൊണ്ട് നേടിയെടുത്തതു്.

**40. യുക്തസ്യ യോഗേഷു സദൈവ ജീവ-**
**ന്മുക്തസ്യ മുക്താഖിലദുഷ്കൃതസ്യ ;**
**അസ്യേഷ്ടദേവഃ പ്രണതാർത്തിഹാരീ**
**ശ്രീകാർത്തികേയോ നിഗമാർഥമൂർത്തിഃ.**

## A. അന്വയം :-

സദാ ഏവ യോഗേഷു യുക്തസ്യ ജീവന്മുക്തസ്യ മുക്താ ഖിലദുഷ്കൃതസ്യ അസ്യ പ്രണതാർത്തിഹാരീ നിഗമാർഥ മൂർത്തിഃ ശ്രീകാർത്തികേയഃ ഇഷ്ടദേവഃ ആസീത്.

## B. അന്വയാർത്ഥം

എല്ലായ്പോഴും യോഗങ്ങളിൽ യുക്തനായിരുന്നവനും ജീവന്മുക്തനും മുക്താഖിലദുഷ്കൃതനും ആയിരുന്ന ഈ ചട്ടമ്പി സ്വാമിതിരുവടികൾക്ക് പ്രണതാർത്തിഹാരിയും നിഗമാർഥ മൂർത്തിയും ആയ ശ്രീകാർത്തികേയൻ ഇഷ്ടദേവൻ ആയിരുന്നു.

## C. പരിഭാഷ :-

യോഗങ്ങൾ = ചിത്തവൃത്തിനിരോധംവഴി ആത്മസാക്ഷാത്കാരം നല്കുന്ന രാജയോഗാദികളും സഹായഭൂതങ്ങളായ ഹഠയോഗാദികളും. യുക്തൻ = മുഴുകിയവൻ. ജീവന്മുക്തൻ = ജീവന്മുക്തി നേടിയവൻ. ജീവന്മുക്തി = ജീവിച്ചിരിക്കുമ്പോൾ ത്തന്നെ—സശരീരനായിരിക്കുമ്പോൾത്തന്നെ ആത്മജ്ഞാനം വഴി അവിദ്യാസ്തമയം നേടിയവൻ. മുക്താഖിലദുഷ്കൃതൻ = മുക്തങ്ങളായ അഖിലദുഷ്കൃതങ്ങളോടുകൂടിയവൻ. മുക്തങ്ങൾ = വിട്ടകന്നുപോയവ. അഖിലദുഷ്കൃതങ്ങൾ = അഖിലങ്ങളായ ദുഷ്കൃതങ്ങൾ. അഖിലങ്ങൾ = സമസ്തങ്ങൾ. ദുഷ്കൃതങ്ങൾ = ദുഷ്കർമ്മങ്ങൾ—അധർമ്മങ്ങൾ. പ്രണതാർത്തിഹാരി = പ്രണതാർത്തിയെ ഹരിക്കുന്നവൻ. പ്രണതാർത്തി = പ്രണതന്മാരുടെ ആർത്തി. പ്രണതന്മാർ = നമസ്കരിക്കുന്നവർ. ആർത്തി = ദുഃഖം. ഹരിക്കുക = അപഹരിക്കുക—ഇല്ലാതാക്കുക. നിഗമാർഥമൂർത്തി = നിഗമാർഥമാകുന്ന മൂർത്തിയോടുകൂടിയവൻ. നിഗമാർഥം = നിഗമങ്ങളുടെ അർത്ഥം. നിഗമങ്ങൾ = വേദങ്ങൾ. അർഥം = പ്രതിപാദ്യം—സാരം. മൂർത്തി = ശരീരം. ശ്രീകാർത്തികേയൻ = ശ്രീസുബ്രഹ്മണ്യൻ. ഇഷ്ടദേവൻ = ഇഷ്ടദേവത—നിത്യം ആരാധിക്കപ്പെടുന്ന ദൈവം.

## D. വിവരണം

### 1. യോഗങ്ങളിൽ യുക്തൻ

''സദൈവ യോഗേഷു യുക്തഃ'' എന്ന പ്രയോഗംകൊണ്ട് നിരന്തരം വിവിധങ്ങളായ യോഗമുറകളിൽ മുഴുകിയിരുന്നവൻ

എന്ന ആശയത്തിന്ന് ഇവിടെ പ്രാധാന്യമുണ്ട്. യോഗങ്ങളെ സന്തതം പരിശീലിക്കുക നിമിത്തം യുക്തൻ എന്ന നിലയിൽ എത്തിച്ചേർന്നവനെ 'യോഗേഷു യുക്തഃ' എന്നു പറയാവുന്നതാണ്. ലോകരഹസ്യങ്ങളെ—പ്രപഞ്ചതത്ത്വങ്ങളെ കരതലാമലകംപോലെ സദാ സാക്ഷാത്കരിച്ചുകൊണ്ടിരിക്കുന്നവനെ യുക്തനായ യോഗി എന്നും ധ്യാനദശയിൽമാത്രം താദൃശമായ സാക്ഷാത്കാരം നേടുവാൻ കഴിവുള്ള യോഗിയെ യുഞ്ജാനൻ എന്നും പറയാറുണ്ട്. ''യുക്തസ്യ സന്തതം ഭാനം ചിന്താസഹകൃതോ/പരഃ'' എന്ന ഭാഷാപരിച്ഛേദവചനം ഈ ആശയമാണ് പ്രകാശിപ്പിക്കുന്നത്.

## 2. ജീവന്മുക്തൻ

ജീവന്മുക്തി, ക്രമമുക്തി, കൈവല്യമുക്തി എന്നിങ്ങനെ മുക്തി മൂന്നു വിധം ഉണ്ട്. ''അവിദ്യാസ്തമയോ മോക്ഷഃ സാ ച ബന്ധ ഉദാഹൃതഃ'' എന്ന സ്മൃതി ഏതു് അവസ്ഥയിൽ സംഭവിക്കുന്ന അവിദ്യാസ്തമയവും മോക്ഷം അല്ലെങ്കിൽ മുക്തി ആണെന്ന് തെളിയിക്കുന്നു. ഒരാൾ സശരീരനായി ജീവിച്ചിരിക്കുമ്പോൾത്തന്നെ ആത്മജ്ഞാനംവഴി അവിദ്യാസ്തമയം നേടിയെന്നു വരാം. അവിദ്യാസ്തമയം മുക്തി ആണെങ്കിൽ അയാളെ മുക്തൻ എന്നു വ്യവഹരിക്കേണ്ടിയിരിക്കുന്നു. ഇപ്രകാരം ജീവിച്ചിരിക്കുമ്പോൾത്തന്നെ സിദ്ധിക്കുന്ന മുക്തിയാണ് ജീവന്മുക്തി. ഈ ജീവന്മുക്തിയെ പലരും പല വിധത്തിൽ നിർവചിച്ചിട്ടുണ്ട്. ''ശ്രവണാദ്യാവൃത്ത്യാ നിർഗ്ഗുണം ബ്രഹ്മ, ഉപാസനാവൃത്ത്യാ സഗ്ഗുണം വാ ബ്രഹ്മ സാക്ഷാത്കൃത്യ ജീവതഃ പാപപുണ്യാലേപലക്ഷണാ ജീവന്മുക്തിരഭിഹിതാ'' എന്നിങ്ങനെ ശ്രീശങ്കരൻ ബ്രഹ്മസൂത്രത്തിലെ ഫലാദ്ധ്യായത്തിന്റെ പ്രഥമപാദം അവതരിപ്പിച്ചുകൊണ്ട് ഒരു പ്രസ്താവന ചെയ്തിട്ടുണ്ട്. ശ്രവണമനനനിദിധ്യാസനങ്ങളുടെ ആവർത്തനംകൊണ്ട് നിർഗ്ഗുണബ്രഹ്മത്തേയോ ഉപാസനാവൃത്തികൊണ്ട് സഗ്ഗുണബ്രഹ്മത്തേയോ സാക്ഷാത്കരിച്ചശേഷം സശരീരനായി

വർത്തിക്കുന്ന മഹാത്മാവിന് പാപപുണ്യസ്പർശമില്ലാത്ത ഒരു നില സംപന്നമാകുന്നു. അതാണ് ജീവന്മുക്തി എന്നത്രേ ഇതിന്റെ സാരം. ഫലാത്മകമായി പരിണമിച്ച കർമ്മമാണ് പ്രാരബ്ധം. പ്രാരബ്ധാത്മകമാണ് ശരീരം. മുക്തമായ ഇഷു (അമ്പ്) ലക്ഷ്യത്തിൽ പതിക്കാതെ പിൻവാങ്ങുകയില്ല. അതുപോലെ പ്രാരബ്ധമായ കർമ്മം കർത്താവിന് അനുഭവിക്കാതെ തരമില്ല. ''തസ്യ താവദേവചിരം യാവന്ന വിമോക്ഷ്യേ അഥ സംപത്സ്യേ'' എന്ന ശ്രുതി ഈ ആശയമാണ് സ്പഷ്ടമാക്കുന്നത്. ''പ്രാരബ്ധകർമ്മഫലഭോഗലക്ഷയം വരും നേരത്തൊഴിഞ്ഞുമററാവതില്ലാർക്കുമേ'' എന്ന സ്മൃതിയും ഈ ആശയത്തെ അനുവദിക്കുകയാണ് ചെയ്യുന്നത്. ''ഭിദ്യതേ ഹൃദയഗ്രന്ഥിഃ ഛിദ്യന്തേ സർവസംശയാഃ; ക്ഷീയന്തേ ചാസ്യ കർമ്മാണി തസ്മിൻ ദൃഷ്ടേ പരാവരേ'' എന്ന ശ്രുതിയും ''ജ്ഞാനാഗ്നിഃ സർവ്വകർമ്മാണി ഭസ്മസാത് കുരുതേഽർജ്ജുന'' എന്ന സ്മൃതിയും ആത്മജ്ഞാനം കൊണ്ട് കർമ്മം നശിക്കുമെന്ന് പ്രഖ്യാപിക്കുന്നുണ്ടെങ്കിലും ''തസ്യ താവദേവ ചിരം....'' എന്ന ശ്രുതിയെ ആദരിച്ച് വ്യാഖ്യാതാക്കൾ പ്രാരബ്ധഭിന്നകർമ്മങ്ങളെ മാത്രമേ ആത്മജ്ഞാനം ദഹിപ്പിക്കുകയുള്ളു എന്ന് പ്രസ്താവിക്കുന്നുണ്ട്. അതുകൊണ്ട് ജീവന്മുക്തി എന്ന ഒന്ന് ഉണ്ട് എന്നു കല്പിക്കാതിരിക്കുവാൻ നമുക്ക് സാധ്യമല്ല. മോക്ഷമാർഗോപദേശം ചെയ്യുന്നതിന് ജീവന്മുക്തന്മാരല്ലാതെ മററാരും അർഹന്മാരാകുന്നതുമല്ല. ആധികാരികപുരുഷന്മാരായ ത്രിമൂർത്തികൾപോലും ജീവന്മുക്തപദവിയിൽ മാത്രമേ വർത്തിക്കുന്നൊള്ളൂ. ആത്മജ്ഞാനജന്യമായ സുകൃതാതിരേകം അവരെ പ്രപഞ്ചാധീശ്വരന്മാരായും സൃഷ്ടിസ്ഥിതിസംഹാരകർത്താക്കളായും ഉയർത്തുകയാണു ചെയ്യുന്നത്. മോക്ഷമാർഗത്തിൽ ചരിക്കുന്ന ആൾ അവിദ്യാസ്തമയസിദ്ധിക്കുമുൻപ് അദൃഷ്ടവിശേഷംകൊണ്ട് ശരീരം ത്യജിച്ചു എന്നു വരാം. അങ്ങിനെ ശരീരവിയോഗം പ്രാപിക്കുന്നവർ ബ്രഹ്മലോകത്തു് എത്തി ബ്രഹ്മപുരുഷന്റെ നേതൃത്വത്തിൽ ബ്രഹ്മവിജ്ഞാനം നേടുകയും പ്രളയകാലത്തു് ബ്രഹ്മപുരുഷനു

മൊത്തു് ബ്രഹ്മഭാവം പ്രാപിക്കുകയും ചെയ്യും എന്നു് ഉപനിഷത്തുകൾ പ്രഖ്യാപനം ചെയ്തിട്ടുണ്ടു്. ബ്രഹ്മഭാവം ആണല്ലോ മോക്ഷം. ക്രമത്തിൽ സിദ്ധിക്കുന്നതായതുകൊണ്ടു് ഇതിനെ ക്രമമുക്തി എന്നു പറയുന്നു.

ഗത്യാഗതിശൂന്യമായ ഒന്നാണു് കൈവല്യമുക്തി. ജീവന്മുക്തനു് പ്രാരബ്ധകർമ്മഫലക്ഷയത്തോടുകൂടി സംഭവിക്കുന്ന മുക്തിയാണു് കൈവല്യമുക്തി. സഞ്ചിതാഗാമികകർമ്മങ്ങൾ ആത്മജ്ഞാനംകൊണ്ടും പ്രാരബ്ധകർമ്മം ഭോഗംകൊണ്ടും നശിച്ചുപോയിരിക്കുന്നതിനാൽ അത്തരക്കാരിൽ പിന്നെ കർമ്മമോ കർമ്മജന്യമായ ശരീരമോ ശേഷിക്കുന്നില്ല. അവരുടെ ആ നിലപാടു് ശരിയായ ''നൈഷ്കർമ്യം''തന്നെയാണു്. ബ്രഹ്മലോകഗമനവും അവരെ സംബന്ധിച്ചിടത്തോളം സംഭവിക്കുന്നതല്ല. അതുകൊണ്ടു് കൈവല്യമുക്തിയെ ഗത്യാഗതിശൂന്യമായ ബ്രഹ്മഭാവം എന്നു് നിർവചിച്ചിരിക്കുന്നു.

## 3. ഇഷ്ടദേവൻ

മായോപഹിതചൈതന്യമാണു് ഈശ്വരൻ. ''ഇന്ദ്രോ മായാഭിഃ പുരുരൂപ ഈയതേ''; ''മായാം തു പ്രകൃതിം വിദ്യാത് മായിനം തു മഹേശ്വരമ്'' എന്നീ ശ്രുതികൾ ഔപനിഷദമതം അനുസരിച്ചുള്ള ഈശ്വരസ്വരൂപം എന്തെന്നു് വ്യക്തമാക്കുന്നു. ''അജോഽപി സന്നവ്യയാത്മാ ഭൂതാനാമീശ്വരോഽപി സൻ പ്രകൃതിം സ്വാമ് അധിഷ്ഠായ സംഭവാമ്യാത്മമായയാ'' എന്ന ഗീതാസ്മൃതി മായോപഹിതചൈതന്യമായ ഈശ്വരൻ ലോകസ്ഥിതിക്കായി പലപല വടിവുകളിൽ പ്രത്യക്ഷമാകുമെന്നു് പ്രഖ്യാപിക്കുന്നു. ''യദാ യദാ ഹി ധർമ്മസ്യ ഗ്ലാനിർഭവതി ഭാരത! അഭ്യുത്ഥാനമധർമ്മസ്യ തദാത്മാനം സൃജാമ്യഹമ്''; ''പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം ധർമ്മസംസ്ഥാപനാർത്ഥായ സംഭവാമി യുഗേ യുഗേ'' എന്നീ ഗീതാസൂക്തികൾ അവതാരലക്ഷണത്തേയും അവതാരസ്വരൂപത്തേയും സുതരാം

വ്യക്തമാക്കിയിരിക്കുന്നു. അന്നന്ന് ലോകാനുഗ്രഹത്തിനുവേണ്ടി സംഭവിക്കുന്ന ഈശ്വരാവതാരങ്ങൾ എല്ലാം ആരാധ്യരായി ശേഷിക്കുന്നു. ആരാധകരിൽ ചിലർക്ക് ആരാധ്യരിൽ ചില രോട്ടമാത്രം ഭക്തിയും ബഹുമാനവും തോന്നുകയും അവരെ മാത്രം ആരാധിക്കുകയും ചെയ്യുന്ന പതിവുണ്ട്. ചിലർ വിഷ്ണു വിനേയും ചിലർ ശിവനേയും ചിലർ രാമനേയും ചിലർ കൃഷ്ണ നേയും ചിലർ സുബ്രഹ്മണ്യനേയും ചിലർ ദേവിയേയും ആരാ ധിച്ചുപോരുന്നു. ആ ആരാധ്യരെ ആരാധകരുടെ ഇഷ്ടദേവന്മാർ അല്ലെങ്കിൽ ഇഷ്ടദൈവതങ്ങൾ എന്നു പറയുന്നു.

## E. സാരം :–

ബഹുപ്രകാരങ്ങളായ യോഗങ്ങൾ സദാ പരിശീലിച്ചുകൊണ്ടിരിക്കുന്ന വനും തത്ഫലമായി ഭൂതഭാവിവർത്തമാനങ്ങൾ നിഷ്പ്രയാസം ഗ്രഹി ക്കുവാൻ കഴിവുള്ള ''യുക്തൻ'' എന്ന പദവിയിൽ എത്തിയവനും എല്ലാ ദുഷ്കൃതങ്ങളിൽനിന്നും വിമുക്തി നേടിയവനും ''ജീവന്മുക്തനും ആയ ഈ ചട്ടമ്പിസ്വാമിതിരുവടികളുടെ ഇഷ്ടദേവത ശ്രീസുബ്രഹ്മണ്യനാ കുന്നു. ഭക്തജനങ്ങളുടെ ദുഃഖങ്ങളെ നശിപ്പിക്കുക എന്ന സ്വഭാവത്തോടു കൂടിയവനും വേദസാരസ്വരൂപനുമാണ് ശ്രീസുബ്രഹ്മണ്യൻ എന്ന് പ്രസി ദ്ധമാകുന്നു.

41. സങ്ഖ്യാവന്മൂർധാഭിഷിക്തസ്യ തസ്യ
സ്കന്ദഃ സ്വാമ്യന്താര്യഗുർവാഹ്വയസ്യ ;
ആത്മൗപമ്യാദ്ദേവസേനാപതിത്വം
വിസ്മൃത്യേവാതിഷ്ഠതേ ഹൃത്സരോജേ.

## A. അന്വയം :–

സങ്ഖ്യാവന്മൂർധാഭിഷിക്തസ്യ സ്വാമ്യന്താര്യഗുർവാ ഹ്വയസ്യ തസ്യ ഹൃത്സരോജേ സ്കന്ദഃ ആത്മൗപമ്യാദ് ദേവസേനാ പതിത്വമ് വിസ്മൃത്യ ഇവ ആതിഷ്ഠതേ.

## B. അന്വയാർത്ഥം :-

സങ്ഖ്യാവന്മൂർധാഭിഷിക്തനും സ്വാമ്യന്താര്യഗുർവാഹ്വയനും ആയ ആ ചട്ടമ്പിസ്വാമിതിരുവടികളുടെ ഹൃത്സരോജത്തിൽ സ്കന്ദൻ ആത്മൗപമ്യംകൊണ്ട് ദേവസേനാപതിത്വം വിസ്മരിച്ചിട്ടോ എന്നു തോന്നുമാറു് നിലകൊള്ളുന്നു.

## C. പരിഭാഷ :-

സങ്ഖ്യാവന്മൂർധാഭിഷിക്തൻ = സങ്ഖ്യാവന്മാരിൽ വച്ച് മൂർധാഭിഷിക്തനായിട്ടുള്ളവൻ. സങ്ഖ്യാവന്മാർ = പണ്ഡിതന്മാർ. മൂർധാഭിഷിക്തൻ=പ്രമുഖൻ—ശ്രേഷ്ഠൻ. സ്വാമ്യന്താര്യഗുർവാഹ്വയൻ=സ്വാമ്യന്താര്യഗുരു എന്ന ആഹ്വയത്തോടു കൂടിയവൻ. സ്വാമ്യന്താര്യഗുരു=സ്വാമി എന്ന പദം അന്തത്തിൽ ഇരിക്കുന്ന ആര്യഗുരു. ആഹ്വയം=അഭിധാനം അല്ലെങ്കിൽ പേരു്. സ്വാമ്യന്താര്യഗുർവാഹ്വയൻ=ആര്യഗുരുസ്വാമി എന്ന പേരോടുകൂടിയവൻ. ഹൃത്സരോജം = ഹൃദയമാകുന്ന സരോജം. ഹൃദയം=ചിത്തം. സരോജം=താമര. ആത്മൗപമ്യം=ആത്മാവിന്റെ ഔപമ്യം. ആത്മാവു്=താൻ. ഔപമ്യം = സാദൃശ്യം. ആത്മൗപമ്യം=സ്വതുല്യൻ എന്ന നില. ദേവസേനാപതിത്വം =ദേവസേനാപതിയുടെ ഭാവം (നില) ദേവസേനാപതി=ദേവസേനകളുടെ പതി. ദേവസേനകൾ=ദേവസൈന്യങ്ങൾ. പതി=നായകൻ. ദേവസേനാപതി = ദേവസേനയാകുന്ന ഇന്ദ്രപുത്രിയുടെ പതി. പതി=ഭർത്താവു്. വിസ്മരിക്കുക=മറക്കുക.

## D. സാരം :-

പണ്ഡിതശ്രേഷ്ഠനും ''ആര്യഗുരുസ്വാമി'' എന്ന പേരിൽ പ്രസിദ്ധനും ആയ ആ ചട്ടമ്പിസ്വമിതിരുവടികളുടെ ഹൃദയപദ്മത്തിൽ ഇഷ്ടദേവതയായ ശ്രീസുബ്രഹ്മണ്യൻ സ്വതുല്യൻ എന്ന നില നിമിത്തം ദേവസേനാവല്ലഭത്വം വിസ്മരിച്ചിട്ടോ എന്നു തോന്നുമാറു് സർവ്വദാ നിലകൊണ്ടു പോരുന്നു.

42. ബ്രഹ്മാദിദൈവതഗണാ യദനുപ്രവേശാ-
ദ്വ്യാപാരവന്ത ഇഹ സർഗപരംപരാസു;
ധ്യായാമ്യഹം തദിഹ 'ഷൺമുഖദാസ'നാമ
യോഗിപ്രകാണ്ഡമപരിസ്ഖലിതം
മഹോഽന്തഃ.

## A. അന്വയം :-

യദനുപ്രവേശാത് ബ്രഹ്മാദിദൈവതഗണാഃ ഇഹ സർഗ പരംപരാസു വ്യാപാരവന്തഃ ഭവന്തി തത് ഷണ്മുഖദാസനാമ യോഗിപ്രകാണ്ഡമ് അപരിസ്ഖലിതമ് മഹഃ ഇഹ അന്തഃ അഹമ് ധ്യായാമി.

## B. അന്വയാർത്ഥം :-

യദനുപ്രവേശം നിമിത്തം ബ്രഹ്മാദിദൈവതഗണങ്ങൾ ഇവിടെ സർഗപരമ്പരകളിൽ വ്യാപാരവാന്മാരായിരിക്കുന്നുവോ ആ ഷൺമുഖദാസസംജ്ഞ ഉൾക്കൊള്ളുന്ന യോഗിശ്രേഷ്ഠനായ നിത്യജ്യോതിസ്സിനെ ഞാൻ ഇവിടെ ഉള്ളിൽ ധ്യാനിക്കുന്നു.

## C. പരിഭാഷ :-

യദനുപ്രവേശം = യാതൊന്നിന്റെ അനുപ്രവേശം. അനുപ്രവേശം = അകത്തു് പ്രവേശിക്കൽ. ബ്രഹ്മാദിദൈവതഗണങ്ങൾ = ബ്രഹ്മാദികളായ ദൈവതഗണങ്ങൾ. ബ്രഹ്മാദികൾ = ബ്രഹ്മാവു് തുടങ്ങിയവ. ദൈവതഗണങ്ങൾ = ദേവസമൂഹങ്ങൾ. വ്യാപാരവാന്മാർ = സൃഷ്ടി സ്ഥിതി സംഹാരം മുതലായ വ്യാപാരങ്ങളോടുകൂടിയവർ. സർഗപരമ്പരകൾ = സർഗത്തിന്റെ പരമ്പരകൾ. സർഗം = സൃഷ്ടി. പരമ്പരകൾ = തുടർച്ചകൾ. യോഗിപ്രകാണ്ഡം = യോഗിശ്രേഷ്ഠൻ.

അപരിസ്ഖലിതം = പരിസ്ഖലിതം അല്ലാത്തതു്. പരിസ്ഖലിതം = വിച്യുതിയോടു് അല്ലെങ്കിൽ ശൈഥില്യത്തോടു കൂടിയതു്. മഹസ്സ് = തേജസ്സ്. ധ്യാനിക്കുക = ഏകാഗ്രമായി ചിന്തിക്കുക.

## D. വിവരണം :-

### 1. അസ്ഖലിതമായ മഹസ്സിൻെറ അനുപ്രവേശം കൊണ്ടാണു് ബ്രഹ്മാദിദൈവതഗണങ്ങൾ വ്യാപാരവാന്മാരായി ഭവിക്കുന്നതു്.

അദ്വൈതവേദാന്തസിദ്ധാന്തം അനുസരിച്ചു് പാരമാർത്ഥികമായ വസ്തു ബ്രഹ്മചൈതന്യം ഒന്നുമാത്രമാണ്. ''ഏകമേവ അദ്വിതീയം ബ്രഹ്മ'' എന്ന ശ്രുതി സജാതീയങ്ങളോ വിജാതീയങ്ങളോ ആയ വസ്തുക്കളോടുകൂടാത്ത നിരവയവമായ ഒന്നാണ് ബ്രഹ്മം എന്നു് പ്രഖ്യാപനം ചെയ്യുന്നു. ആ ബ്രഹ്മം സങ്കല്പംകൊണ്ടു് ജഗത്തിനെ മുഴുവൻ സൃഷ്ടിച്ചിട്ട് അതിൻെറ ഉള്ളിൽ പ്രവേശിച്ചു് വ്യാപരിക്കുന്നു. ഈ ആശയമാണ് ''സദേവ സോമ്യേദമഗ്ര ആസീത് ഏകമേവ അദ്വിതീയം സ ഐക്ഷത ബഹുസ്യാം പ്രജായേയ........തദേവാനുപ്രവിശ്യ നാമരൂപേ വ്യാകരവാണി'' എന്ന ഛാന്ദോഗ്യശ്രുതി വ്യക്തമാക്കിയിരിക്കുന്നതു്. ''ഈശ്വരഃ സർവ്വഭൂതാനാം ഹൃദ്ദേശേഽർജ്ജുന! തിഷ്ഠതി; ഭ്രാമയൻ സർവ്വഭൂതാനി യന്ത്രാരൂഢാനി മായയാ'' എന്ന ഗീതാസ്മൃതി ഈശ്വരനാണ് സകല പ്രാണികളുടെയും ഹൃദയത്തിൽ സ്ഥിതിചെയ്തുകൊണ്ടു് അവയെ സ്വന്തം ശക്തിയാൽ തത്തത്കർമ്മങ്ങളിൽ പ്രവർത്തിപ്പിക്കുന്നതു് എന്നു് വ്യക്തമാക്കിയിരിക്കുന്നു. ''സമം സർവ്വേഷു ഭൂതേഷു തിഷ്ഠന്തം പരമേശ്വരമ്; വിനശ്യത്സ്വവിനശ്യന്തം യത്പശ്യതി സ പശ്യതി'' ''സമം പശ്യൻഹി സർവത്ര സമവസ്ഥിതമീശ്വരമ്; ന ഹിനസ്ത്യാത്മനാത്മാനം തതോ യാതി പരാം ഗതിമ്'' എന്നീ ഗീതാസ്മൃതികളും ഈശ്വരൻ

എല്ലാ വസ്തുക്കളിലും ഒരുപോലെ നിത്യമായും സത്യമായും നില കൊണ്ടു് അവയെ പ്രവർത്തിപ്പിക്കുന്ന എന്ന ആശയം പ്രകട മാക്കിയിരിക്കുന്നു. അതുകൊണ്ടു് ''ഷൺമുഖദാസൻ'' എന്ന യോഗീന്ദ്രൻെറ ഭാവത്തിൽ പ്രകടമായി കാണപ്പെടുന്ന ബ്രഹ്മ ചൈതന്യംതന്നെയാണു് ബ്രഹ്മാവു് തുടങ്ങിയ ദൈവതഗണ ങ്ങളിൽ പ്രവേശിച്ചു് അവരെ സൃഷ്ട്യാദിവ്യാപാരവാന്മാരാക്കു ന്നതെന്നു പറയുവാൻ കഴിയും.

## 2. സർഗപരമ്പര

സൃഷ്ടിയും പ്രളയവും ശ്രുതിപ്രസിദ്ധങ്ങളായ രണ്ടു് അവ സ്ഥാവിശേഷങ്ങൾ ആണു്. സൃഷ്ടമായ ഈ ജഗത്തു് നശിച്ചു പോകുമെന്നും വീണ്ടും അതു് പഴയപടി സൃഷ്ടിക്കപ്പെടുമെന്നും ശ്രുതി പ്രസ്താവിക്കുന്നുണ്ടു്. ഇപ്രകാരം തുടരെയുണ്ടാകുന്ന സൃഷ്ടി കളെയാണു് സൃഷ്ടിപരമ്പരകൾ അഥവാ സർഗപരമ്പരകൾ എന്നു പറയുന്നതു്.

''യതോ വാ ഇമാനി ഭൂതാനി ജായന്തേ'' എന്ന ശ്രുതി ജഗത്തു് സൃഷ്ടമാണെന്നു് പ്രഖ്യാപിക്കുന്നുണ്ടു്. ജഗദാകാരേണ പരിണമിക്കുന്ന മായയുടെ അധിഷ്ഠാനം എന്ന നിലയിലാണു് ബ്രഹ്മത്തിനു് സൃഷ്ടിസ്ഥിതിലയകർത്തൃത്വം ഉണ്ടെന്നു പറയപ്പെടുന്നതു്. ബ്രഹ്മഭിന്നമായ പ്രപഞ്ചമില്ലെന്നും ബ്രഹ്മാ ത്മകം തന്നെയാണു് പ്രപഞ്ചമെന്നും ''ഇദം സർവം യദയമാ ത്മാ'', ''സർവം ഖല്വിദം ബ്രഹ്മ'' എന്നു തുടങ്ങിയ ശ്രുതി കൾ പ്രഖ്യാപിക്കുന്നുണ്ടു്. സൃഷ്ടമാകുന്ന പ്രപഞ്ചം വിലയം കൊള്ളുന്നുണ്ടു്. ത്രൈലോക്യവിനാശംതന്നെയാണു് പ്രളയം. നിത്യം, പ്രാകൃതം, നൈമിത്തികം, ആത്യന്തികം എന്നിങ്ങനെ പ്രളയം നാലുവിധമുണ്ടു്. സുഷുപ്തി തന്നെയാണു് നിത്യമായ പ്രളയം. സകലകാര്യപ്രവിലയം എന്ന നിലപാടു് സുഷുപ്തി ക്കുണ്ടു്. കാര്യബ്രഹ്മത്തിനു് ദിവസാവസാനം സംഭവിക്കുന്ന ത്രൈലോക്യമാത്രപ്രളയമാണു് നൈമിത്തികപ്രളയം. ആയിരം

പ്രഥമഃ സർഗഃ

ചതുർയുഗങ്ങരം കൂടിയ ഒരു കാലമാണ് ബ്രഹ്മാവിൻെറ ഒരു ദിവസം. ''ചതുർയുഗസഹസ്രാണി ബ്രഹ്മണോ ദിനമുച്യതേ'' എന്ന സ്മൃതി ഇതിനു തെളിവു് നല്കുന്നു. ഇവിടത്തെ ദിവസ ശബ്ദത്തിന് പകൽ എന്നാണ് അർത്ഥം. സൃഷ്ടികാലമാകുന്ന ഈ പകലിൻെറ ദൈർഘ്യം പ്രളയകാലമാകുന്ന രാത്രിക്കും സംഭവിക്കുന്നു. ആത്യന്തികപ്രളയം ബ്രഹ്മസാക്ഷാത് കാരം വഴി ഉണ്ടാകുന്ന സർവ്വമോക്ഷമാണ്. ഏകജീവവാദത്തിൽ ഇതു് ഒരേസമയത്തുതന്നെ സംഭവിക്കുന്നു എന്നു് അങ്ഗീകരി ക്കേണ്ടിയിരിക്കുന്നു. നാനാജീവവാദത്തിൽ ഇതു് ക്രമത്തിൽ സംഭവിക്കുന്നു എന്നാണ് അഭിപ്രായം. നിത്യം, പ്രാകൃതം, നൈമിത്തികം എന്നീ പ്രളയങ്ങരം മൂന്നും കർമ്മങ്ങളുടെ അറുതി നിമിത്തം സംഭവിക്കുന്നവയാണ്. നാലാമത്തെ പ്രളയം ജ്ഞാ നോദയം നിമിത്തമാണ് ഉണ്ടാകുന്നതു്

പ്രളയം കഴിഞ്ഞുള്ള ജഗത്തിൻെറ പുനരുദയമാണ് സൃഷ്ടി. ഈ സൃഷ്ടിപ്രളയങ്ങരം ദിനരാത്രങ്ങരംപോലെ തുടർന്നുകൊണ്ടി രിക്കുന്നു. ഇങ്ങനെ തുടരെ സൃഷ്ടി ഉണ്ടാകുന്നു എന്ന ആശയമാണ് സർഗപരമ്പര എന്ന പദംകൊണ്ടു് പ്രകാശിതമാകുന്നതു്. ''ധാതാ യഥാപൂർവമകല്പയത്'' എന്ന ശ്രുതി ആണ് ഇവിടെ പ്രമാണം.

## E. സാരം :-

ഒന്നിനു പുറകേ ഒന്നായി പ്രളയാനന്തരം സംഭവിച്ചുകൊണ്ടിരിക്കുന്ന സൃഷ്ടികളിൽ ബ്രഹ്മാവു് തുടങ്ങിയ ദേവഗണങ്ങരം സൃഷ്ട്യാദിവ്യാപാര ങ്ങരം ഉരംക്കൊള്ളാറുണ്ടു്. അതിനു കാരണമായി നില്ക്കുന്നതു് അവരുടെ ഉള്ളിൽ പ്രകാശിക്കുന്ന ഏകാത്മകമായ ബ്രഹ്മചൈതന്യമാണ്. ആ ബ്രഹ്മചൈതന്യം തന്നെയാണ് ''ഷണ്മുഖദാസൻ'' എന്ന പേരിൽ അറിയപ്പെടുന്ന യോഗിശ്രേഷ്ഠൻ. നിത്യനിരവയവമായ ആ ബ്രഹ്മ തേജസ്സിനെ ഞാൻ സർവദാ ധ്യാനിക്കുന്നു.

ഇതി പ്രഥമഃ സർഗഃ

# അഥ ദ്വിതീയഃ സർഗഃ

—o—

1. മുമുക്ഷുലോകൈരഖിലൈരന്യൂനം
സമ്പാദനീയാമതികൃച്ഛ്റലഭ്യാമ് ;
സസാധനാനാം ചതുരശ്ചതുർണ്ണാം
പൂർണാം ച സമ്പത്തിമവാപ തൂർണ്ണമ്.

## A. അന്വയം :—

ചതുരഃ സഃ അഖിലൈഃ മുമുക്ഷുലോകൈഃ അന്യൂനമ് സമ്പാദനീയാമ് അതികൃച്ഛ്റലഭ്യാമ് ചതുർണാമ് സാധനാനാമ് പൂർണാമ് സമ്പത്തിമ് തൂർണമ് അവാപ.

## B. അന്വയാർത്ഥം :—

ചതുരനായ ആ ചട്ടമ്പിസ്വാമിതിരുവടികൾ എല്ലാ മുമുക്ഷുലോകരാലും അന്യൂനമാംവണ്ണം സമ്പാദനീയയും അതികൃച്ഛ്റലഭ്യയും ആയ നാലു സാധനങ്ങളുടെ പൂർണ്ണമായ സമ്പത്തിയെ അതിവേഗം നേടി.

## C. പരിഭാഷ :—

ചതുരൻ = സമർത്ഥൻ. മുമുക്ഷുലോകർ = മുമുക്ഷുക്കളായ ലോകർ. മുമുക്ഷുക്കൾ = മോക്ഷം നേടണമെന്നു് ആഗ്രഹിക്കുന്നവർ. അന്യൂനം = കുറവേതും കൂടാതെ. സമ്പാദനീയം = സമ്പാദിക്കപ്പെടേണ്ടതു്. സമ്പാദിക്കുക = നേടുക. അതികൃച്ഛ്റലഭ്യം = അതികൃച്ഛ്റംകൊണ്ടു് ലഭ്യമായിട്ടുള്ളതു്. അതികൃച്ഛ്റം = അത്യധികമായുള്ള കൃച്ഛ്റം. കൃച്ഛ്റം = ക്ലേശം—ബുദ്ധിമുട്ടു്—ആപത്തു്. ലഭ്യം = ലഭിക്കപ്പെടുവാൻ അർഹമായിട്ടുള്ളതു്. ലഭിക്കുക = നേടുക. നാലു സാധനങ്ങൾ = നിത്യാനിത്യവസ്തുവിവേകം, ഇഹാമുത്രാർത്ഥഭോഗവിരാഗം, ശമദമാദിസാധനസമ്പത്തി,

മുമുക്ഷുത്വം. പൂർണം = തികവേറിയത്ു്. സമ്പത്തി = ലാഭം— നേട്ടം.

## D. വിവരണം :-

### സാധനചതുഷ്ടയം

നിത്യാനിത്യവസ്തുവിവേകം, ഇഹാമുത്രാത്ഥഭോഗവിരാഗം, ശമദമാദിസാധനസമ്പത്ത്, മുമുക്ഷുത്വം ഇവയാണ് ബ്രഹ്മജിജ്ഞാസയ്ക്കു് ഹേതുഭൂതങ്ങളായ നാലു സാധനങ്ങൾ. ഇവ നാലും ഉണ്ടായാൽ മാത്രമേ ബ്രഹ്മജിജ്ഞാസ ഉണ്ടാകുകയുള്ളൂ. ഇവ ഉണ്ടാകാത്തപക്ഷം ബ്രഹ്മജിജ്ഞാസ ഉണ്ടാകുകയില്ല.

(1). നിത്യാനിത്യവസ്തുവിവേകം :—

ആത്മാവു് നിത്യമാണ്. ദേഹേന്ദ്രിയവിഷയാദികൾ അനിത്യങ്ങളാണ്. ഇവയെക്കുറിച്ചുള്ള നിശ്ചയമാണ് നിത്യാനിത്യവസ്തുവിവേകം. നിത്യത്വം സത്യത്വം തന്നെയാണ്. അതു് ഏതിനുണ്ടോ അതിനെ നിത്യമെന്നും സത്യമെന്നും വ്യവഹരിക്കാം. ആ വസ്തു അഭിലഷണീയമായിത്തീരും. അനിത്യത്വംതന്നെയാണ് അസത്യത്വം. അനിത്യത്വമുള്ള വസ്തുവിനെ അനിത്യമെന്നും അനൃതമെന്നും വ്യവഹരിക്കാം. യുഷ്മദസ്മത്പ്രത്യയഗോചരങ്ങളും അനുഭൂയമാനങ്ങളും ആയ ഈ വിഷയവിഷയികളിൽ ഏതു് സത്യവും നിത്യവും ആയിരിക്കുമോ അതാണ് സുഖം. അതു് അഭിലഷണീയമായിത്തീരുന്നു. അനിത്യവും അനൃതവുമായ വസ്തു താപത്രയം കലർന്നതു് എന്ന നിലയിൽ ത്യജിക്കപ്പെടുന്നു. ഇതാണ് പ്രകൃതത്തിനു യോജിച്ച നിത്യാനിത്യവസ്തുവിവേകം. പൂർവ്വജന്മകൃതങ്ങളും ഇഹജന്മകൃതങ്ങളും ആയ സത്കർമ്മങ്ങളുടെ ഫലമായി ശുദ്ധാന്തഃകരണനായിത്തീരുന്ന ഒരാൾക്കു് അനുഭവംകൊണ്ടും ഉപപത്തികൊണ്ടും ഈ നിത്യാനിത്യവിവേകം സംഭവിക്കാം. അത്തരത്തിലുള്ള ഒരു പുരുഷശ്രേഷ്ഠനു്, അനുഭവവും ഉപപത്തിയുംകൊണ്ടു്

നൈപുണ്യപൂർവ്വം നിരൂപണം ചെയ്യുവാൻ കഴിയുന്നപക്ഷം സത്യലോകം തുടങ്ങി നരകലോകംവരെ ജനനമരണങ്ങൾ കൊണ്ടു് മാറിമറിഞ്ഞുകൊണ്ടിരിക്കുന്നതും ക്ഷണം, മുഹൂർത്തം, യാമം, അഹോരാത്രം, അർദ്ധമാസം, മാസം, ഋതു, അയനം, വത്സരം, യുഗം, ചതുർയുഗം, മന്വന്തരം, പ്രളയം, മഹാസർഗം, അവാന്തരസർഗം എന്നീ സംസാരസാഗരത്തിലെ തിരകളാൽ സദാ വഹിക്കപ്പെടുന്നതും താപത്രയപരീതവുമായ ആത്മാവിനെയും ജീവലോകത്തെയും കണ്ടിട്ടു് ഈ സംസാരമണ്ഡലം അനിത്യവും അശുചിയും ദുഃഖാത്മകവും ആയ ഒന്നാണു് എന്ന ജ്ഞാനം ഉണ്ടാകും. ഇതുതന്നെയാണു് നിത്യാനിത്യവസ്തു വിവേകം.

(2) ഈ ജ്ഞാനത്തിൽനിന്നു് ഉണ്ടാകുന്ന മറ്റൊരു സാധനമാണു് ഇഹാമുത്രാർത്ഥഭോഗവിരാഗം. അനാദരാത്മകമായ ഉപേക്ഷാബുദ്ധിയാണു് വിരാഗം. ഇഹാർത്ഥങ്ങൾ ഇഹലോകസുലഭങ്ങളും സ്രക്ചന്ദനവനിതാദികളും ആയ ഭോഗ്യവസ്തുക്കൾ ആകുന്നു. അമുത്രാർത്ഥങ്ങൾ സ്വർഗലോകസുലഭങ്ങളായ ഭോഗ്യവസ്തുക്കൾതന്നെ. അനിത്യങ്ങളും തദ്വാരാ അസത്യങ്ങളും ആയ ഈ ഭോഗ്യപദാർത്ഥങ്ങളിൽ പൂർവ്വോക്തമായ വിവേകംകൊണ്ടു് ഒരുവനു് ആദരവില്ലായ്മയും ഉപേക്ഷാബുദ്ധിയും ഉണ്ടാകാം. ഈ ഉപേക്ഷാബുദ്ധിയാണു് ഇഹാമുത്രാർത്ഥഭോഗവിരാഗം.

(3) ഇഹാമുത്രാർത്ഥഭോഗവിരാഗം ഉണ്ടായാൽ അതിൽനിന്നും ശമദമാദിസാധനസമ്പത്തു് ഉണ്ടാകും. രാഗദ്വേഷലോഭമോഹാദികളാൽ കലുഷമായ മനസ്സു് വിഷയങ്ങളിൽ ഇന്ദ്രിയങ്ങളെ പ്രവർത്തിപ്പിച്ചുകൊണ്ടും പുണ്യാപുണ്യഫലങ്ങളായ പലതരം പ്രവൃത്തികൾ ചെയ്യിച്ചുകൊണ്ടും പുരുഷനെ അതിഭയങ്കരവും ദുഃഖജ്വാലാജടിലവുമായ സംസാരാഗ്നിയിൽ നിപതിപ്പിക്കുന്നുണ്ടു്. നിത്യാനിത്യവിവേകത്തിന്റെ അഭ്യാസം നിമിത്തം ഉണ്ടാകുന്ന വൈരാഗ്യം പരിപക്വമായാൽ മനോനിഷ്

ങ്ങളായ രാഗാദിദോഷങ്ങരം ഭഗ്നങ്ങളായിത്തീരും. രാഗാദിരഹിതമായ മനസ്സിന് പുരുഷനെ വശീകരിക്കുവാൻ സാധിക്കുന്നതാണ്. ഇങ്ങിനെ ഒരാരംക്ക് വൈരാഗ്യംനിമിത്തം ഉണ്ടാകുന്ന മനോജയമാണ് ശമം. വശീകാരം എന്നും ഇതിന് പേരുണ്ട്. ഇങ്ങിനെ വിജിതമായ അല്ലെങ്കിൽ വശീകൃതമായ മനസ്സ് തത്ത്വജ്ഞാനസമ്പാദനമാർഗത്തിൽ വിനിയോഗിക്കപ്പെടുവാൻ അർഹമായിത്തീരും. മനസ്സിൻെറ ആ യോഗ്യതയാണ് ദമം. മെരുക്കിയെടുക്കുന്ന കാളക്കുട്ടി കലപ്പയും വണ്ടിയും വലിക്കുവാൻ യോഗ്യനായിത്തീരുന്നത് നാം കാണുന്നുണ്ടല്ലോ. ദമ-ഗുണയുക്തമായ അല്ലെങ്കിൽ ദാന്തമായ മനസ്സിന് ആ കാളക്കുട്ടിയോട് സാമ്യമുണ്ട്. തിതിക്ഷ, ഉപരതി, ശ്രദ്ധ എന്നിവയാണ് ആദിശബ്ദംകൊണ്ട് ഗൃഹീതങ്ങളാകുന്ന മററു ഗുണങ്ങരം. വിഷയതിതിക്ഷ, വിഷയോപരമം, തത്ത്വശ്രദ്ധ എന്നാണ് ആ ഗുണങ്ങളുടെ പൂർണ്ണനാമങ്ങരം.

''തസ്മാദ് ശാന്തോ ദാന്ത ഉപരതസ്തിതിക്ഷുഃ ശ്രദ്ധാവിത്തോ ഭൂത്വാ ആത്മന്യേവാത്മാനം പശ്യേത് സർവമാത്മനി പശ്യതി'' എന്ന ശ്രുതിയാണ് ശമദമാദികരം ബ്രഹ്മജിജ്ഞാസുവിന് അവശ്യം ഉണ്ടായിരിക്കേണ്ട ഗുണങ്ങരം ആണ് എന്നതിനു പ്രമാണമായി നില്ക്കുന്നത്. ശമദമാദിരൂപമാകുന്ന സാധനത്തിൻെറ പ്രകർഷമാണ് ശമദമാദിസാധനസമ്പത്ത്.

(4). ശമദമാദിസാധനസമ്പത്തുകൊണ്ട് ഒരാരംക്ക് സംസാരബന്ധനത്തിൽനിന്നും മോചനം ലഭിക്കുവാൻ അഭിനിവേശം ഉണ്ടായി എന്നുവരാം. ആ മുമുക്ഷയാണ് മുമുക്ഷുത്വം.

## E. സാരം :-

യമനിയമാദികരം വഴിപോലെ അനുഷ്ഠിച്ച് സാമർത്ഥ്യം നേടിയ ആ ചട്ടമ്പിസ്വാമിതിരുവടികരം മുമുക്ഷുക്കളായ ജനങ്ങരം എല്ലാവരും തന്നെ കുറവേതുംകൂടാതെ നേടേണ്ടവയും വളരെയധികം ദുഃഖങ്ങരം സഹിച്ച് നേടപ്പെടാവുന്നവയും ആയ സാധനങ്ങരം നാലും പൂർണ്ണമായിത്തന്നെ കാലവിളംബംകൂടാതെ നേടുകയുണ്ടായി.

ദ്വിതീയഃ സർഗഃ

**2. കാലേ/ഥ തസ്മിൻ ദ്രവിഡേഷ്വമുഷ്മിം-**
**സ്ഥിതിം ദധത്യാഗമവാരിരാശൗ ;**
**കശ്ചിത് പരാനന്ദരസോ/സ്യ കാക-**
**താലീയനീത്യാ/ക്ഷിപഥം പ്രപേദേ.**

## A. അന്വയം :-

അഥ കാലേ ആഗമവാരിരാശൗ തസ്മിൻ അമുഷ്മിൻ ദ്രവിഡേഷു സ്ഥിതിമ് ദധതി സതി പരാനന്ദരസഃ കശ്ചിത് കാകതാലീയനീത്യാ അസ്യ അക്ഷിപഥമ് പ്രപേദേ.

## B. അന്വയാർത്ഥം :-

അനന്തരകാലത്തു് ആഗമവാരിരാശിയായ ആ ഈ ചട്ടമ്പിസ്വാമിതിരുവടികൾ ദ്രവിഡങ്ങളിൽ സ്ഥിതിചെയ്യുമ്പോൾ പരാനന്ദരസനായ ഒരാൾ കാകതാലീയനീതിയനുസരിച്ചു് ഇദ്ദേഹത്തിൻെറ അക്ഷിപഥത്തെ പ്രാപിച്ചു.

## C. പരിഭാഷ :-

ആഗമവാരിരാശി — ആഗമങ്ങൾക്കു് വാരിരാശി ആയിട്ടുള്ളവൻ. ആഗമങ്ങൾ — ശബ്ദപ്രമാണഭൂതങ്ങളായ ശാസ്ത്രങ്ങൾ. വാരിരാശി — സമുദ്രം. ദ്രവിഡങ്ങൾ — തമിഴ്നാട്. സ്ഥിതിചെയ്യുക — വസിക്കുക. പരാനന്ദരസൻ — പരമായ ആനന്ദരസത്തോടുകൂടിയവൻ. പരം — സർവ്വോത്കൃഷ്ടം. ആനന്ദരസം — ആനന്ദത്തിൻെറ രസം. ആനന്ദം — ആനന്ദാത്മകമായ ബ്രഹ്മം. രസം — സാക്ഷാത്കാരം. കാകതാലീയനീതി — കാകതാലീയന്യായം. അക്ഷിപഥം — അക്ഷികളുടെ പന്ഥാവു്. അക്ഷികൾ — കണ്ണുകൾ. പന്ഥാവു് — മാർഗം. അക്ഷിപഥം പ്രാപിക്കുക — പ്രത്യക്ഷമാകുക.

## D. വിവരണം :-

### 1. പരാനന്ദരസൻ

പരമായ ആനന്ദരസത്തോടുകൂടിയവൻ എന്നോ പരാനന്ദമായ രസത്തോടുകൂടിയവൻ എന്നോ പരാനന്ദരസൻ എന്ന പദത്തിന്ന് അർത്ഥം പറയാം. ''രസോ വൈ സഃ'', ''രസം ഹ്യേവായം ലബ്ധ്വാ ആനന്ദീ ഭവതി'', ''ആനന്ദോ ബ്രഹ്മേതി വ്യജാനാത്'', ''വിജ്ഞാനമാനന്ദം ബ്രഹ്മ'' എന്നീ ശ്രുതികൾ രസശബ്ദവും ആനന്ദശബ്ദവും ബ്രഹ്മവാചകങ്ങൾ ആണെന്ന് തെളിയിക്കുന്നു. എല്ലാ ആനന്ദങ്ങളും ബ്രഹ്മാനന്ദത്തിന്റെ അംശങ്ങൾ ആണെന്നും എല്ലാ ആനന്ദങ്ങളെക്കാളും പരമായ ആനന്ദമാണ് ബ്രഹ്മമെന്നും ശ്രുതി പ്രഖ്യാപിക്കുന്നുണ്ട്. ആത്മസാക്ഷാത്കാരം ലഭിച്ചവരെ—ബ്രഹ്മനിഷ്ഠന്മാരെ തന്നിമിത്തം പരമായ ആനന്ദരസത്തോടുകൂടിയവർ—പരാനന്ദമാകുന്ന രസത്തോടുകൂടിയവർ എന്ന അർത്ഥത്തിൽ പരാനന്ദരസന്മാർ എന്നു വ്യവഹരിക്കാം.

### 2. കാകതാലീയന്യായം

''യത്രായാ മേളനം യച്ച ലാഭോ മേ യച്ച തദ്രതേഃ;
തദേതത് കാകതാലീയമവിതർക്കിതസംഭവമ്.''

എന്ന ചന്ദ്രാലോകവചനം കാകതാലീയന്യായത്തിന്റെ സ്വരൂപം വിശദമാക്കുന്നു. വിചാരിച്ചിരിക്കാതെ ഒന്നുണ്ടായാൽ അത് ആണ് അവിതർക്കിതസംഭവം. കാക്ക പറന്നു വന്നപ്പോൾ ഒരു പനമ്പഴം വീണ് പൊട്ടിച്ചിതറി. കാക്കയ്ക്ക് അതു് തിന്നാൻ കഴിഞ്ഞു. കാക്കയുടെ വരവിൽ പനമ്പഴത്തിന്റെ വീഴ്ചയും മറ്റും പ്രതീക്ഷിക്കപ്പെടാതെ ഉണ്ടായവയാണ്. അതുപോലെ തമിഴ്നാട്ടിൽ ഒരിടത്തു് സാധനചതുഷ്ടയസമ്പത്തി നേടി വസിച്ചുകൊണ്ടിരുന്ന ചട്ടമ്പിസ്വാമിതിരുവടികൾക്ക് ബ്രഹ്മസാക്ഷാത്കാരം നേടി ബ്രഹ്മഭാവം

പ്രാപിച്ച ഒരു മഹാത്മാവിൻെറ സമാഗമം അവിതർക്കിതമായി ഉണ്ടായി. അതുകൊണ്ട് അത് കാകതാലീയന്യായം അനുസരിച്ചുള്ള ഒരു സമാഗമം ആയി ഗണിക്കപ്പെടാവുന്നതാണ്. ''അഥാതോ ബ്രഹ്മജിജ്ഞാസാ'' എന്ന സൂത്രത്തിൻെറ ഭാഷ്യത്തിൽ നിത്യാനിത്യവസ്തുവിവേകം, ഇഹാമുത്രാർത്ഥഭോഗവിരാഗം, ശമദമാദിസാധനസമ്പത്തി, മുമുക്ഷുത്വം എന്നീ സാധനങ്ങൾ നാലും ഉള്ളവർക്കു മാത്രമേ ബ്രഹ്മജിജ്ഞാസ ഉണ്ടാകുകയുള്ളൂ എന്ന് പ്രതിപാദിച്ചിട്ടുണ്ട്. ബ്രഹ്മജിജ്ഞാസുവിന് ബ്രഹ്മജ്ഞാനം ഉണ്ടാകണമെങ്കിൽ ജീവന്മുക്തത്വം മുതലായ ഗുണവിശേഷങ്ങൾ ഉള്ള ഒരു ആചാര്യൻെറ ഉപദേശം ലഭിക്കുക തന്നെ വേണം എന്നാണ് ''ആചാര്യവാൻ പുരുഷോ വേദ'' എന്നു തുടങ്ങിയ ശ്രുതികൾ അനുശാസിക്കുന്നത്. ശ്രീചട്ടമ്പിസ്വാമിതിരുവടികൾക്ക് അദൃഷ്ടവിശേഷംകൊണ്ട് അത്തരം ഒരു ആചാര്യൻെറ ലാഭം ഉണ്ടായി എന്നതാണ് ഈ ശ്ലോകത്തിലെ പ്രമുഖമായ പ്രമേയം.

## E. സാരം :-

വിവിധങ്ങളായ പ്രാമാണികശാസ്ത്രങ്ങളിൽ അവഗാഹം നേടിയ ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ സാധനചതുഷ്ടയസമ്പത്തിയോടുകൂടി തമിഴ് നാട്ടിൽ വസിക്കുന്ന കാലത്ത് ബ്രഹ്മസാക്ഷാത്കാരംവഴി ബ്രഹ്മഭാവം പ്രാപിച്ച ഒരു മഹാത്മാവിനെ കാണുവാൻ ഇടയായി. അത് കാകതാലീയംപോലെ ഒരു അവിതർക്കിതസംഭവം ആയിരുന്നു.

**3. മുനേരദൃഷ്ടശ്രുതപൂർവ്വനാമ്ന-**
**സ്തസ്മാന്മഹാവാക്യമയോപദേശഃ ;**
**ലബ്ധോഽന്തരാവിശ്യ ഹൃദോ ബിഭേദ**
**ഗ്രന്ഥിം സ ഏഷോഽസ്യ മഹാശയസ്യ.**

## A. അന്വയം :–

അദൃഷ്ടശ്രുതപൂർവ്വനാമ്നഃ തസ്മാദ് മുനേഃ ലബ്ധഃ സഃ ഏഷഃ മഹാവാക്യമയോപദേശഃ മഹാശയസ്യ അസ്യ അന്തഃ ആവിശ്യ ഗ്രന്ഥിമ് ബിഭേദ.

## B. അന്വയാർത്ഥം :–

അദൃഷ്ടശ്രുതപൂർവ്വനാമാവായ ആ മുനിയിൽനിന്ന് ലബ്ധമായ ആ ഈ മഹാവാക്യോപദേശം മഹാശയനായ ഈ ചട്ടമ്പി സ്വാമിതിരുവടികളുടെ ഉള്ളിൽ ആവിഷ്ടമായിട്ട് ഹൃത്തിന്റെ ഗ്രന്ഥിയെ ഭേദിച്ചു.

## C. പരിഭാഷ :–

അദൃഷ്ടശ്രുതപൂർവ്വനാമാവ് = ദൃഷ്ടശ്രുതപൂർവ്വനാമാവല്ലാത്തവൻ. ദൃഷ്ടശ്രുതപൂർവ്വനാമാവ് = ദൃഷ്ടനും ശ്രുതപൂർവ്വനാമാവും ആയിട്ടുള്ളവൻ. ദൃഷ്ടൻ = കാണപ്പെട്ടവൻ. ശ്രുതപൂർവ്വനാമാവ് = ശ്രുതപൂർവ്വമായ നാമത്തോടുകൂടിയവൻ. ശ്രുതപൂർവ്വം = മുൻപ് കേട്ടിട്ടുള്ളത്. നാമം = പേര്. മുനി = ആത്മജ്ഞാനി. മഹാവാക്യമയോപദേശം = മഹാവാക്യമയമാകുന്ന ഉപദേശം. മഹാവാക്യമയം = മഹാവാക്യങ്ങളാകുന്ന സ്വരൂപത്തോടുകൂടിയത്. മഹാവാക്യങ്ങൾ = ''സത്യം ജ്ഞാനമനന്തം ബ്രഹ്മ'', വിജ്ഞാനമാനന്ദം ബ്രഹ്മ'', തത്ത്വമസി'', ''അയമാത്മാ ബ്രഹ്മ സർവ്വാനുഭൂഃ'', ''അഹം ബ്രഹ്മാസ്മി'' എന്നീ ബ്രഹ്മാത്മൈക്യജ്ഞാനജനനസമർത്ഥങ്ങൾ ആയ ഔപനിഷദമഹാവാക്യങ്ങൾ. ഉപദേശം = ആത്മതത്ത്വപ്രതിപാദകമായ വാക്യം അല്ലെങ്കിൽ ഉദ്ബോധനം. മഹാശയൻ = മഹത്തായ ആശയത്തോടുകൂടിയവൻ. മഹത്ത് = വലുത്. ആശയം = മനസ്സ് അല്ലെങ്കിൽ സങ്കല്പം. മഹാശയൻ = എല്ലാ ജീവികളും സുഖികളായിത്തീരട്ടെ എന്നു തുടങ്ങിയ അതിവിശാലങ്ങളായ സങ്കല്പങ്ങളോടുകൂടിയവൻ. ഹൃത്ത് = ഹൃദയം. ഗ്രന്ഥി = കെട്ട്.

## D. വിവരണം :–

### 1. മുനി

മുനി = ആത്മജ്ഞാനി — പ്രണവാർത്ഥഗ്രഹണംവഴി ആത്മജ്ഞാനം നേടിയവൻ.

### 2. മഹാവാക്യങ്ങൾ

''സത്യം ജ്ഞാനമനന്തം ബ്രഹ്മ'', വിജ്ഞാനമാനന്ദം ബ്രഹ്മ'', ''തത്ത്വമസി'', ''അയമാത്മാ ബ്രഹ്മ'', ''അഹം ബ്രഹ്മാസ്മി'' ഇവയാണ് സുപ്രസിദ്ധങ്ങളും ആത്മതത്ത്വപ്രതിപാദകങ്ങളുമായ മഹാവാക്യങ്ങൾ. ഇവയിൽ ഒന്നാമത്തേതും രണ്ടാമത്തേതും ആയ വാക്യങ്ങൾ ഒന്നുചേർന്ന് സച്ചിദാനന്ദഘനതത്വം എന്ന ബ്രഹ്മത്തിന്റെ സ്വരൂപലക്ഷണത്തെ പ്രതിപാദിക്കുന്നു. ''തത്ത്വമസി'' എന്ന വാക്യം ബ്രഹ്മാത്മൈക്യത്തെ പ്രതിപാദിക്കുന്നു. നാലാമത്തേതും അഞ്ചാമത്തേതുമായ വാക്യങ്ങൾ ബ്രഹ്മാത്മൈക്യജ്ഞാനത്തിൽനിന്നുണ്ടാകുന്ന അനുഭൂതിപ്രകാരങ്ങളെയാണ് പ്രകാശിപ്പിക്കുന്നത്. ഞാൻ, ഞാൻ എന്നിങ്ങനെ എല്ലാവരും സാക്ഷാത്കരിക്കുന്ന ആ ആത്മാവ് സച്ചിദാനന്ദഘനവും ഏകവും അദ്വിതീയവും ആയ ബ്രഹ്മമാണെന്നും ഞാൻ ആ ബ്രഹ്മം ആണെന്നും ഉള്ള അനുഭൂതിപ്രകാരങ്ങളാണ് ഈ വാക്യങ്ങളിൽനിന്ന് നിർഗളിക്കുന്നവ.

പഞ്ചദശീകാരമതം അനുസരിച്ച് ''പ്രജ്ഞാനം ബ്രഹ്മ'', ''അഹം ബ്രഹ്മാസ്മി'', ''തത്ത്വമസി'', ''അയമാത്മാ ബ്രഹ്മ'' എന്നിവയാണ് മഹാവാക്യങ്ങൾ. ഋഗ്വേദീയമായ ഐതരേയോപനിഷത്തിലെ ഒരു വാക്യമാണ് ''പ്രജ്ഞാനം ബ്രഹ്മ'' എന്നത്. യജുർവേദീയമായ ബൃഹദാരണ്യകോപനിഷത്തിലെ ഒരു വാക്യമാണ് ''അഹം ബ്രഹ്മാസ്മി'' എന്നത്. ''തത്ത്വമസി'' എന്നത് സാമവേദീയമായ ഛാന്ദോഗ്യോപനിഷത്തിൽ ഉൾപ്പെട്ടതാണ്. അതുപോലെ അഥർവ്വ

വേദീയമായ മാണ്ഡൂക്യോപനിഷത്തിലുള്ള ഒന്നാണ് ''അയമാത്മാ ബ്രഹ്മ'' എന്നതു്.

## 3. ആത്മജ്ഞാനത്തിന്റെ ഫലങ്ങളിൽ ഒന്നാണ് ഹൃദയഗ്രന്ഥിവിഭേദം.

''ഭിദ്യതേ ഹൃദയഗ്രന്ഥി–
ശ്ഛിദ്യന്തേ സർവസംശയാഃ ;
ക്ഷീയന്തേ ചാസ്യ കർമ്മാണി
തസ്മിൻ ദൃഷ്ടേ പരാവരേ.''

എന്ന ശ്രുതി ആത്മജ്ഞാനംകൊണ്ടു് ഉണ്ടാകുന്ന ഫലങ്ങളിൽ ഒന്നാണ് ഹൃദയഗ്രന്ഥിവിഭേദം എന്നു തെളിയിക്കുന്നു.

## E. സാരം :–

ആത്മജ്ഞാനിയായ ആ മഹാത്മാവു് മുൻപു് കാണപ്പെട്ടിട്ടുള്ള ആളായിരുന്നില്ല. അദ്ദേഹത്തിന്റെ പേരുപോലും മുൻപു് കേൾക്കപ്പെട്ടിട്ടുണ്ടായിരുന്നില്ല. ആ മഹാത്മാവിൽനിന്നും ലഭിച്ച മഹാവാക്യോപദേശം ലോകാനുഗ്രഹതത്പരനായ ആ ചട്ടമ്പിസ്വാമിതിരുവടികളുടെ ഹൃദയത്തിൽ നല്ലപോലെ പതിഞ്ഞു. ഉപദേശജന്യമായ ആത്മജ്ഞാനത്തിന്റെ പ്രഥമഫലമായ ഹൃദയഗ്രന്ഥിവിഭേദം അദ്ദേഹത്തിൽ സംഭവിച്ചു.

**4. ജിതേന്ദ്രിയഃ ശുദ്ധവിവിക്തദേശ-
സ്ഥിതോഽന്വഹം നിർമ്മലചിത്തവൃത്തിഃ ;
ഭേദത്രയാതീതമനന്തരൂപം
വ്യഭാവയദ് ബ്രഹ്മ സദാ മനസ്വീ.**

## A. അന്വയം :–

മനസ്വീ ജിതേന്ദ്രിയഃ ശുദ്ധവിവിക്തദേശസ്ഥിതഃ നിർമ്മലചിത്തവൃത്തിഃ സഃ അന്വഹമ് സദാ ഭേദത്രയാതീതമ് അനന്തരൂപമ് ബ്രഹ്മ വ്യഭാവയത്.

## B. അന്വയാർത്ഥം :-

മനസ്വിയും ജിതേന്ദ്രിയനും ശുദ്ധവിവിക്തദേശസ്ഥിതനും നിർമ്മലചിത്തവൃത്തിയും ആയ ആ ചട്ടമ്പിസ്വാമിതിരുവടികൾ പ്രതിദിനം എല്ലാ സമയത്തും ഭേദത്രയാതീതവും അനന്തവൃമായ ബ്രഹ്മത്തെ വിഭാവനം ചെയ്തുകൊണ്ടിരുന്നു.

## C. പരിഭാഷ :-

മനസ്വി=ഏകാഗ്രവും വിക്ഷേപരഹിതവും എന്ന നിലയിൽ വിശിഷ്ടമായ മനസ്സോടുകൂടിയവൻ. ജിതേന്ദ്രിയൻ= ജിതങ്ങളായ ഇന്ദ്രിയങ്ങളോടുകൂടിയവൻ. ജിതങ്ങൾ=ജയിക്കപ്പെട്ടവ. ജിതേന്ദ്രിയൻ = സ്വതേ വിഷയോന്മുഖങ്ങളും ചലനോന്മുഖങ്ങളും കർണ്ണത്വക്ചക്ഷുർജിഹ്വാഘ്രാണരൂപങ്ങളും വാക്പാണിപാദപായൂപസ്ഥപ്രഥിതങ്ങളും ആയ ഇന്ദ്രിയങ്ങളെ തത്തദ്വ്യാപാരങ്ങളിൽനിന്ന് പിൻതിരിപ്പിച്ച് ഏകാഗ്രങ്ങൾ ആക്കി നിറുത്തുന്നവൻ. ശുദ്ധവിവിക്തദേശസ്ഥിതൻ=ശുദ്ധവും വിവിക്തവുമായ ദേശത്തിൽ സ്ഥിതിചെയ്യുന്നവൻ. ശുദ്ധം =നിർമ്മലം. വിവിക്തദേശം=ഏകാന്തമായ സ്ഥലം. നിർമ്മലചിത്തവൃത്തി = നിർമ്മലങ്ങൾ ആയ ചിത്തവൃത്തികളോടുകൂടിയവൻ. നിർമ്മലങ്ങൾ = പരിശുദ്ധങ്ങൾ—കാമസങ്കല്പാദിരഹിതങ്ങൾ. ചിത്തവൃത്തികൾ = ചിത്തത്തിന്റെ വൃത്തികൾ. വൃത്തികൾ=വ്യാപാരങ്ങൾ. ഭേദത്രയാതീതം=ഭേദത്രയത്തോടുകൂടാത്തത്. ഭേദത്രയം=ഭേദങ്ങളുടെ ത്രയം—സജാതീയഭേദം, വിജാതീയഭേദം, സ്വഗതഭേദം എന്നീ മൂന്നു ഭേദങ്ങൾ. അനന്തരൂപം=അനന്തമായ രൂപത്തോടുകൂടിയത്. രൂപം=സ്വരൂപം. അനന്തം=അന്തമില്ലാത്തത്. അന്തം = പരിച്ഛിന്നവും സുനിശ്ചിതവും ആയ നില. വിഭാവനം ചെയ്യുക = ഞാൻ ബ്രഹ്മമാകുന്നു എന്ന ഗാഢമായ ധ്യാനത്തിൽ മുഴുകിയിരിക്കുക.

## D. വിവരണം :—

### 1. മനസ്വി

മനസ്വി എന്ന പദം വിശിഷ്ടമായ മനസ്സോടുകൂടിയവൻ എന്ന അർത്ഥത്തിലാണ് പ്രയോഗിക്കപ്പെട്ടിരിക്കുന്നത്. ഏതെല്ലാം വിശേഷണങ്ങൾകൊണ്ട് വിശിഷ്ടമാണ് എന്ന ചോദ്യത്തിന് പ്രകരണാനുരൂപമായ ഉത്തരം നല്കേണ്ടിയിരിക്കുന്നു. ആത്മജ്ഞാനമാർഗത്തിൽ സഞ്ചരിക്കുന്ന ഒരു മഹാത്മാവിനെ വിശേഷിപ്പിക്കുവാനാണ് ഇവിടെ മനസ്വി എന്ന പദം പ്രയോഗിക്കപ്പെട്ടിരിക്കുന്നത്. അതുകൊണ്ട് ഏകാഗ്രത, വിക്ഷേപരാഹിത്യം മുതലായ ഗുണങ്ങൾകൊണ്ട് വിശിഷ്ടമായ മനസ്സോടുകൂടിയവൻ എന്ന് ഇവിടത്തെ മനസ്വി എന്ന പദത്തിന് അർത്ഥം കല്പിക്കണം.

### 2. ജിതേന്ദ്രിയത്വം

അദ്വൈതവേദാന്തികൾ ദശേന്ദ്രിയവാദികൾ ആണ്. അദ്വൈതവേദാന്തികളിൽ ഒരുകൂട്ടർ മനസ്സ് ഇന്ദ്രിയമല്ലെന്നും ഒരുകൂട്ടർ ഇന്ദ്രിയം ആണെന്നും വാദിക്കുന്നുണ്ട്. ഇന്ദ്രിയങ്ങൾ സ്വതേ വിഷയോന്മുഖങ്ങളായി ചലിക്കുന്നവയാണ്. ''ഇന്ദ്രിയാണി പ്രമാഥീനി ഹരന്തി പ്രസഭം മനഃ'' എന്ന സ്മൃതി വിഷയോന്മുഖങ്ങൾ ആയി ചലിക്കുന്ന ഇന്ദ്രിയങ്ങൾ മനസ്സിനെക്കൂടി ബലാത്കാരേണ വിഷയങ്ങളിലേയ്ക്കു കൊണ്ടുപോയിക്കളയും എന്ന് പ്രസ്താവിക്കുന്നു. ഇന്ദ്രിയങ്ങളുടെ വിഷയോന്മുഖമായ ആ ചലനത്തെ നിയന്ത്രിക്കുവാൻ കഴിവുള്ളവനാണ് ജിതേന്ദ്രിയൻ. ഇന്ദ്രിയങ്ങൾ ജിതങ്ങൾ ആയിത്തീർന്നാൽ മനസ്സ് നിഗൃഹീതമായിത്തീരും. മനസ്സ് നിഗൃഹീതമായാൽ ആത്മസാക്ഷാത്കാരം സിദ്ധമാകും.

### 3. ശുദ്ധവിവിക്തദേശസ്ഥിതി

മുമുക്ഷുക്കൾ ആത്മഭാവന ശീലിക്കുമ്പോൾ ശുദ്ധങ്ങളും വിവിക്തങ്ങളും ആയ ദേശങ്ങളിൽ വസിക്കുകതന്നെ വേണം.

എന്നാൽ മാത്രമേ ജിതേന്ദ്രിയത്വം മുതലായ ഗുണങ്ങൾ സിദ്ധിക്കുകയുള്ളു. ശുദ്ധവായു, ശുദ്ധജലം ഇവയോടുകൂടിയതും മൂട്ട, കൊതുക് മുതലായ ക്ഷുദ്രജന്തുക്കളുടെയും കടുവ, സിംഹം തുടങ്ങിയ ഹിംസ്രജന്തുക്കളുടെയും ശല്യം ഇല്ലാത്തതും സ്വാദ്യങ്ങളായ ഫലമൂലാദികളോടുകൂടിയതുമായ ദേശമാണ് മുമുക്ഷുവിനെ സംബന്ധിച്ചിടത്തോളം ശുദ്ധമായ ദേശം. വിരുദ്ധസംസ്കാരങ്ങൾ ഉള്ള ജനങ്ങളുടെ വേഴ്ച ക്ഷണികമായാലും വല്ലായ്മയുണ്ടാക്കും. അതുകൊണ്ടു് മുമുക്ഷുക്കൾ ശുദ്ധവും വിവിക്തവും ആയ ദേശത്തിൽ വസിക്കണം എന്നു നിർബ്ബന്ധമുണ്ടു്.

## 4. നിർമ്മലചിത്തവൃത്തി

ചിത്തവൃത്തിനിരോധമാണ് യോഗം. ചിത്തവൃത്തികൾ നിരുദ്ധങ്ങൾ ആയാൽ കൈവല്യം സിദ്ധിക്കും എന്നാണ് പാതഞ്ജലന്മാരുടെ അഭിപ്രായം. ദ്വൈതികൾ ആയ പാതഞ്ജലന്മാർ ആത്മാവിനെപ്പോലെ ചിത്തത്തേയും നിത്യമായി കരുതുന്നവരാണ്. എന്നാൽ ഔപനിഷദന്മാരായ അദ്വൈതവേദാന്തികൾ ചിത്തം വൃത്ത്യാത്മകം ആണെന്നും അനാത്മവസ്തു ആയ അതു് അനിത്യവും അസത്യവും ആണ് എന്നും അമനീഭാവംതന്നെയാണ് മോക്ഷം എന്നും സിദ്ധാന്തിക്കുന്നവരാണ്. എന്നാൽ പ്രാരംഭദശയിൽ നിർമ്മലങ്ങൾ ആയ ചിത്തവൃത്തികളോടുകൂടിയിരിക്കുവാൻ മുമുക്ഷു പരിശ്രമിക്കണമെന്നു് അദ്വൈതവേദാന്തികൾക്കും അഭിപ്രായമുണ്ടു്.

## 5. ബ്രഹ്മം ഭേദത്രയാതീതം ആകുന്നു

''ഏകമേവ അദ്വിതീയം ബ്രഹ്മ'' എന്ന ശ്രുതി ബ്രഹ്മം ഭേദത്രയാതീതം ആണ് എന്ന വസ്തുതയെ ആണ് പ്രകാശിപ്പിക്കുന്നതു്. സജാതീയഭേദം, വിജാതീയഭേദം, സ്വഗതഭേദം എന്നിവയാണ് ഭേദത്രയം. ബ്രഹ്മഭിന്നങ്ങളായ സജാതീയങ്ങളും വിജാതീയങ്ങളും ആയ വസ്തുക്കൾ ഇല്ലാത്തതിനാൽ ബ്രഹ്മം സജാതീയഭേദശൂന്യവും വിജാതീയഭേദശൂന്യവും

ആകുന്നു. ബ്രഹ്മം നിരവയവം ആകയാൽ സ്വഗതഭേദശൂന്യവും ആണ്. ''നിഷ്കളം, നിഷ്ക്രിയം, ശാന്തം, നിരവദ്യം, നിരഞ്ജനമ്'' എന്ന ശ്രുതി ആണ് ബ്രഹ്മം നിരവയവം ആണെന്ന് പ്രഖ്യാപിക്കുന്നത്.

## E. സാരം :-

ബ്രഹ്മസാക്ഷാത്കാരം നേടി ജീവന്മുക്തപദവിയിൽ വർത്തിക്കുന്ന ഒരു മഹാത്മാവിൽനിന്നും യാദൃച്ഛികമായി മഹാവാക്യോപദേശം ലഭിച്ച ശ്രീചട്ടമ്പിസ്വാമിതിരുവടികൾ ശുദ്ധവും ഏകാന്തവുമായ സ്ഥലത്ത് വസിച്ചുകൊണ്ട് ലോകാനുഗ്രഹപരങ്ങളായ സങ്കല്പങ്ങളോടുകൂടി ഇന്ദ്രിയങ്ങളെ ജയിച്ചും രാഗദ്വേഷാദികൾ കൈവെടിഞ്ഞും സജാതീയവിജാതീയസ്വഗതഭേദശൂന്യവും അപരിച്ഛേദ്യവുമായ ബ്രഹ്മത്തെ സന്തതം ധ്യാനിച്ചും കഴിഞ്ഞുകൂടി.

**5. രാഗാദിദോഷോജ്ഝിതചിത്തവൃത്തേ -**
**രജ്ഞാനതാമിസ്രഭരേഽപനീതേ ;**
**കാലാമ്ബുവാഹാപഗമേഽംശുമാലീ -**
**വാത്മാ സ്വതസ്തസ്യ മുനേശ്ചകാശേ.**

## A. അന്വയം :-

രാഗാദിദോഷോജ്ഝിതചിത്തവൃത്തേഃ തസ്യ മുനേഃ ആത്മാ അജ്ഞാനതാമിസ്രഭരേ അപനീതേ സതി കാലാമ്ബുവാഹാപഗമേ അംശുമാലീ ഇവ സ്വതഃ ചകാശേ.

## B. അന്വയാർത്ഥം :-

രാഗാദിദോഷോജ്ഝിതചിത്തവൃത്തിയായ ആ മുനിയുടെ ആത്മാവ് അജ്ഞാനതാമിസ്രഭരം അപനീതമായപ്പോൾ കാലാമ്ബുവാഹാപഗമത്തിൽ അംശുമാലി എന്നപോലെ സ്വതേ പ്രകാശിച്ചു.

## C പരിഭാഷ :-

രാഗാദിദോഷോജ്ഝിതചിത്തവൃത്തി—രാഗാദിദോഷങ്ങളാൽ ഉജ്ഝിതമായ ചിത്തവൃത്തിയോടുകൂടിയവൻ. രാഗാദിദോഷങ്ങൾ—രാഗാദികളായ ദോഷങ്ങൾ. രാഗാദികൾ—രാഗം തുടങ്ങിയവ—രാഗം, ദ്വേഷം, ലോഭം, മോഹം, മദം, മാത്സര്യം എന്നിവ. ദോഷങ്ങൾ—ധർമ്മാധർമ്മങ്ങളായ പ്രവൃത്തികളെ ഉണ്ടാക്കി സംസാരദുഃഖം നിലനിറുത്തുന്നവ എന്ന നിലയിൽ നമ്മെ ദൂഷിപ്പിക്കുന്നവ. ഉജ്ഝിതങ്ങൾ — വർജ്ജിതങ്ങൾ. ചിത്തവൃത്തികൾ—മനോവ്യാപാരങ്ങൾ. മുനി—ആത്മജ്ഞാനി. അജ്ഞാനതാമിസ്രഭരം—അജ്ഞാനമാകുന്ന താമിസ്രഭരം. അജ്ഞാനം—അവിദ്യ. താമിസ്രഭരം — താമിസ്രമായ ഭരം. താമിസ്രം—തമിസ്രയെ സംബന്ധിച്ചത്, തമിസ്ര—കൂരിരുട്ട്. ഭരം—ചുമട്—ഭാരം. അപനയിക്കുക—ദൂരീകരിക്കുക. അപനീതം = ദൂരീകൃതം. കാലാമ്ബുവാഹാപഗമം = കാലാമ്ബുവാഹത്തിന്റെ അപഗമം. കാലാമ്ബുവാഹം—കാളമേഘം—വർഷകാലമേഘം. അപഗമം — ഒഴിഞ്ഞുപോകൽ. അംശുമാലി—സൂര്യൻ.

## D. സാരം :—

രാഗാദിദോഷങ്ങൾ സ്പർശിക്കാത്ത മനോവ്യാപാരത്തോടുകൂടിയവനും ആത്മജ്ഞാനിയും ആയ ആ ചട്ടമ്പിസ്വാമിതിരുവടികളുടെ ആത്മാവ് അജ്ഞാനമാകുന്ന കൂരിരുട്ട് അകററപ്പെട്ടതോടുകൂടി കാളമേഘബാധ ഒഴിഞ്ഞ സൂര്യനെപ്പോലെ സ്വയം പ്രകാശിച്ചു.

**6. ദേഹാത്മബുദ്ധിം നിതരാമപാസ്യ**
**സത്യം ചിദാനന്ദരസസ്വരൂപമ്;**
**ആത്മാനമാലോകത കേവലം സ**
**യഥാ കരസ്ഥാമലകം മുനീന്ദ്രഃ ·**

## A. അന്വയം :-

സഃ മുനീന്ദ്രഃ ദേഹാത്മബുദ്ധിമ് നിതരാമ് അപാസ്യ സത്യമ് ചിദാനന്ദരസസ്വരൂപമ് കേവലമ് ആത്മാനമ് യഥാ കരസ്ഥാമലകമ് തഥാ ആലോകത.

## B. അന്വയാർത്ഥം :-

മുനീന്ദ്രനായ ആ ചട്ടമ്പിസ്വാമിതിരുവടികൾ ദേഹാത്മബുദ്ധിയെ നിശ്ശേഷം കൈവെടിഞ്ഞിട്ട് സത്യവും ചിദാനന്ദസ്വരൂപവും കേവലവും ആയ ആത്മാവിനെ കരസ്ഥാമകലത്തെ എപ്രകാരമോ അപ്രകാരം ആലോകനം ചെയ്തു.

## C. പരിഭാഷ :-

മുനീന്ദ്രൻ—മുനികളുടെ ഇന്ദ്രൻ. മുനികൾ—ആത്മജ്ഞാനികൾ. ഇന്ദ്രൻ—അധിപതി—പ്രമുഖൻ. ദേഹാത്മബുദ്ധി—ദേഹത്തിൽ ഉള്ള ആത്മബുദ്ധി. ദേഹം—ശരീരം. ആത്മബുദ്ധി—ആത്മാവ് എന്ന അറിവ്. സത്യം—സത്തായിട്ടുള്ളത്—യഥാർത്ഥമായിട്ടുള്ളത്—ഒരിക്കലും ഇല്ലായ്മയ്ക്കു വിധേയമാകാത്തത്. ചിദാനന്ദരസസ്വരൂപം—ചിദാനന്ദരസങ്ങൾ സ്വരൂപമായിട്ടുള്ളത്. ചിദാനന്ദരസങ്ങൾ—ചിത്തും ആനന്ദരസവും. ചിത്ത് = ജ്ഞാനം. സ്വരൂപം—സ്വരൂപലക്ഷണം. കേവലം—നിർവിശേഷം. കരസ്ഥാമലകം—കരസ്ഥമായ ആമലകം. കരസ്ഥം—കരത്തിൽ ഇരിക്കുന്നത്. ആമലകം—നെല്ലിക്കായ്.

## D. സാരം :-

ആത്മജ്ഞാനികളിൽ അഗ്രേസരനായ ആ ചട്ടമ്പിസ്വാമിതിരുവടികൾ ദേഹമാണ് ആത്മാവ് എന്ന ബുദ്ധിയെ നിശ്ശേഷം കൈവെടിഞ്ഞു കൈയിലിരിക്കുന്ന നെല്ലിക്കായെപ്പോലെ സച്ചിദാനന്ദഘനസ്വരൂപവും നിർവിശേഷവും ആയ ആത്മാവിനെ സാക്ഷാത്കരിക്കുകയുണ്ടായി.

7. ദോഷാവഹാം ബാഹ്യസുഖപ്രസക്തിം
മുക്ത്വായമാവീതകുമാരകല്പഃ
അന്തഃ സ്വയം യുക്തമരംസ്ത യോഗീ
ത്യാഗീ ച വായുപ്രതിമശ്ചചാര.

## A. അന്വയം :-

ആവീതകുമാരകല്പഃ അയമ് ത്യാഗീ യോഗീ ദോഷാവഹാമ് ബാഹ്യസുഖപ്രസക്തിമ് മുക്ത്വാ അന്തഃ സ്വയമ് യുക്തമ് യഥാ തഥാ അരംസ്ത; വായുപ്രതിമഃ ചചാര ച.

## B. അന്വയാർത്ഥം :-

ആവീതകുമാരകല്പനും ത്യാഗിയും യോഗിയും ആയ ഈ ചട്ടമ്പിസ്വാമിതിരുവടികൾ ദോഷാവഹയായ ബാഹ്യസുഖപ്രസക്തിയെ ഉപേക്ഷിച്ചിട്ട് തനിയെ യുക്തമാംവണ്ണം ആത്മാരാമനായി കഴിയുകയും വായുപ്രതിമനായി സഞ്ചരിക്കുകയും ചെയ്തു.

## C. പരിഭാഷ :-

ആവീതകുമാരകല്പൻ = ആവീതകുമാരനെപ്പോലെ ഉള്ളവൻ. ആവീതകുമാരൻ=ആവീതയുക്തനായ കുമാരൻ. ആവീതം = ഒരുതരം പൂണുനൂൽ. കുമാരൻ=സുബ്രഹ്മണ്യൻ. ത്യാഗി=സർവ്വസങ്ഗപരിത്യാഗം കൈക്കൊണ്ടവൻ. യോഗി = യോഗവിദ്യാനിരതൻ. ദോഷാവഹം=ദോഷങ്ങളെ ഉണ്ടാക്കുന്നതു്. ദോഷങ്ങൾ=രാഗദ്വേഷാദികൾ. ബാഹ്യസുഖപ്രസക്തി = ബാഹ്യസുഖങ്ങളിൽ ഉള്ള പ്രസക്തി. ബാഹ്യസുഖങ്ങൾ=ലൗകികസുഖങ്ങൾ—ശരീരേന്ദ്രിയാദികളാകുന്ന അനാത്മവസ്തുക്കളെ ആശ്രയിച്ചുള്ള സുഖങ്ങൾ. പ്രസക്തി=പ്രകൃഷ്ടമായ സക്തി. പ്രകൃഷ്ടം=ഉത്കൃഷ്ടം. സക്തി=ആസക്തി—അതിതാത്പര്യം. വായുപ്രതിമൻ = വായുതുല്യൻ.

## D. സാരം :-

പൂണൂൽധാരിയായ ശ്രീസുബ്രഹ്മണ്യനോട് പ്രായേണ സമാനനും സർവസങ്ഗപരിത്യാഗിയും യോഗവിദ്യാനിരതനും ആയ ശ്രീചട്ടമ്പി സ്വാമിതിരുവടികൾ രാഗദ്വേഷാദികളെ ഉണ്ടാക്കുന്ന ലൗകികസുഖങ്ങളിൽ ഉള്ള താത്പര്യം മുഴുവനും കൈവെടിഞ്ഞിട്ട് സ്വയം അന്തർമുഖനും ആത്മാരാമനും ആയി ജീവിക്കുകയും വായുവിനെപ്പോലെ നിർബാധം എങ്ങും സഞ്ചരിക്കുകയും ചെയ്തുകൊണ്ടിരുന്നു.

**8. സദാ ചിദാനന്ദമയസ്വരൂപ-
നിരൂപണധ്യാനസമാധിയോഗാത് ;
ജഗാമ താദാത്മ്യമസൗ മഹാത്മാ
പ്രഹർഷിതജ്ഞാനിജനാന്തരങ്ഗഃ.**

## A. അന്വയം :–

പ്രഹർഷിതജ്ഞാനിജനാന്തരങ്ഗഃ അസൗ മഹാത്മാ സദാ ചിദാനന്ദമയസ്വരൂപനിരൂപണധ്യാനസമാധിയോഗാത് താദാത്മ്യമ് ജഗാമ.

## B. അന്വയാർത്ഥം :-

പ്രഹർഷിതജ്ഞാനിജനാന്തരങ്ഗനായ ഈ മഹാത്മാവ് എല്ലാ സമയത്തും നടത്തപ്പെടുന്ന ചിദാനന്ദമയസ്വരൂപനിരൂപണധ്യാനസമാധിയോഗം നിമിത്തം താദാത്മ്യം പ്രാപിച്ചു.

## C. പരിഭാഷ :–

പ്രഹർഷിതജ്ഞാനിജനാന്തരങ്ഗൻ = പ്രഹർഷിതങ്ങളായ ജ്ഞാനിജനാന്തരങ്ഗങ്ങളോടുകൂടിയവൻ. പ്രഹർഷിതങ്ങൾ = പ്രഹൃഷ്ടങ്ങൾ ആക്കിത്തീർത്ത. ജ്ഞാനിജനാന്തരങ്ഗങ്ങൾ = ജ്ഞാനിജനങ്ങളുടെ അന്തരങ്ഗങ്ങൾ. ജ്ഞാനിജനങ്ങൾ = ജ്ഞാനികളായ ജനങ്ങൾ. ജ്ഞാനികൾ = ആത്മജ്ഞാനം

ഉള്ളവർ. അന്തരങ്ഗങ്ങൾ = ഹൃദയങ്ങൾ. ചിദാനന്ദമയസ്വരൂപനിരൂപണധ്യാനസമാധിയോഗം = ചിദാനന്ദമയസ്വരൂപനിരൂപണത്തെ പുരസ്സരിച്ചുള്ള ധ്യാനസമാധികളുടെ യോഗം. ചിദാനന്ദമയസ്വരൂപനിരൂപണം = ചിദാനന്ദമയസ്വരൂപത്തിന്റെ നിരൂപണം. ചിദാനന്ദമയസ്വരൂപം = ചിദാനന്ദമയന്റെ സ്വരൂപം. ചിദാനന്ദമയൻ = സച്ചിദാനന്ദഘനമായ ബ്രഹ്മം. സ്വരൂപം = സ്വഭാവം. നിരൂപണം = ചർച്ച—തീരുമാനിക്കൽ. ധ്യാനസമാധികൾ = ധ്യാനവും സമാധിയും. യോഗം = ചേർച്ച. ''ദേശബന്ധശ്ചിത്തസ്യ ധാരണാ'', ''തത്ര പ്രത്യയൈകതാനതാ ധ്യാനമ്'', ''തദേവാർത്ഥനിർഭാസം സ്വരൂപശൂന്യമിവ സമാധിഃ''—എന്നീ പാതഞ്ജലസൂത്രങ്ങൾ ധ്യാനസമാധികളുടെ സ്വരൂപം വിശദമാക്കുന്നു. താദാത്മ്യം = അതു് എന്നുള്ള നില—ഒന്നു് എന്നുള്ള നില.

## D. സാരം :-

മഹാത്മാവായ ഈ ചട്ടമ്പിസ്വാമിതിരുവടികൾ ആത്മജ്ഞാനികളായ ജനങ്ങളുടെ ഹൃദയങ്ങളിൽ സന്തോഷം വളർത്തുന്ന സ്വഭാവത്തോടുകൂടിയവൻ ആയിരുന്നു. അവിടുന്നു് സദാ സച്ചിദാനന്ദഘനമായ ബ്രഹ്മത്തിന്റെ സ്വരൂപനിർണ്ണയത്തെ പുരസ്കരിച്ചു ചെയ്ത നിശ്ചലമായ ധ്യാനവും സമാധിയുംകൊണ്ടു് ബ്രഹ്മഭാവം പ്രാപിക്കുകതന്നെ ചെയ്തു.

**9. 'കർമ്മാവിരോധേന' തമസ്സ്വഭാവാം
വർജ്ജ്യാമവിദ്യാം വിനിവർത്തയേന്ന;
വിദ്യൈവ തന്നാശകരീ നിഷേവ്യേ-
ത്യഭിജ്ഞവര്യഃ സ തു നിശ്ചികായ.**

## A. അന്വയം :-

അഭിജ്ഞവര്യഃ സഃ തു തമസ്സ്വഭാവാമ് വർജ്ജ്യാമ് അവിദ്യാമ് കർമ്മ അവിരോധേന ന വിനിവർത്തയേത് ഇതി, തന്നാശകരീ വിദ്യാ ഏവ നിഷേവ്യാ ഇതി ച നിശ്ചികായ.

## B. അന്വയാർത്ഥം :-

അഭിജ്ഞവര്യനായ ആ ചട്ടമ്പിസ്വാമിതിരുവടികൾ ആകട്ടെ തമസ്സ്വഭാവയും വർജ്ജ്യയും ആയ അവിദ്യയെ കർമ്മം അവിരോധംകൊണ്ട് വിനിവർത്തിപ്പിക്കുകയില്ല എന്നും തന്നാശകരിയായ വിദ്യതന്നെ നിഷേവ്യ ആകുന്നു എന്നും നിശ്ചയിച്ചു —തീരുമാനിച്ചു.

## C. പരിഭാഷ :-

അഭിജ്ഞവര്യൻ—പണ്ഡിതശ്രേഷ്ഠൻ. തമസ്സ്വഭാവ=തമസ്സിൻെറ സ്വഭാവംപോലെയുള്ള സ്വഭാവത്തോടുകൂടിയതു്. തമസ്സ്=ഇരുട്ട്. തമസ്സ്വഭാവം = ഇരുട്ടുപോലെ വസ്തുക്കൾക്ക് അസത്വപ്രതീതിയും അഭാനപ്രതീതിയും ഉണ്ടാക്കുന്നതു്. വർജ്ജ്യ = ദുഃഖാത്മകമായ സംസാരത്തിനു കാരണം എന്ന നിലയിൽ സർവ്വഥാ ഉപേക്ഷിക്കപ്പെടേണ്ടതു്. അവിദ്യ—അജ്ഞാനം—ആത്മാവിനെയും ആത്മധർമ്മങ്ങളെയും അനാത്മാവായും അനാത്മധർമ്മങ്ങളായും, അനാത്മാവിനെയും അനാത്മധർമ്മങ്ങളെയും ആത്മാവായും ആത്മധർമ്മങ്ങളായും ഗ്രഹിപ്പിക്കുന്ന ബുദ്ധി. കർമ്മം = വേദവിഹിതങ്ങളായ കർമ്മങ്ങൾ. അവിരോധം = വിരോധമില്ലായ്മ. വിനിവർത്തിപ്പിക്കുക = നശിപ്പിക്കുക. വിദ്യ—ജ്ഞാനം—ആത്മജ്ഞാനം—ആത്മാനാത്മവിവേകപുരസ്സരം ഉള്ള ആത്മതത്വജ്ഞാനം. തന്നാശകരി = തന്നാശത്തെ ഉണ്ടാക്കുന്നതു്. തന്നാശം—അതിൻെറ നാശം. അതു്—അവിദ്യ. നിഷേവ്യ = ആശ്രയണീയമായിട്ടുള്ളതു്.

## D. വിവരണം :

### 1. കർമ്മം അവിദ്യയ്ക്കു് വിരുദ്ധമല്ല — കർമ്മംകൊണ്ടു് അവിദ്യയെ നശിപ്പിക്കുവാൻ സാദ്ധ്യമല്ല.

''അവിദ്യാസ്തമയോ മോക്ഷഃ സാ ച ബന്ധ ഉദാഹൃതഃ'' എന്നു് ഒരു പ്രാമാണികവാക്യം ഉണ്ടു്. അവിദ്യയുടെ നിശ്ശേഷ

നാശം തന്നെയാണ് മോക്ഷം എന്നും അവിദ്യതന്നെയാണ് അനാത്മഭൂതമായ വസ്തുവിനെ സൃഷ്ടിച്ച് നിലനിറുത്തി ദുഃഖാത്മകമായ സംസാരം ഉണ്ടാക്കുന്നത് എന്നുമാണ് ഇതിന്റെ ആശയം. മുമുക്ഷുവിന്റെ പ്രഥമവും പ്രമുഖവും ആയ കർത്തവ്യം അവിദ്യയെ നശിപ്പിക്കുക എന്നതാണ്. വിഹിത കർമ്മങ്ങൾ ആയാലും അനുഷ്ഠിക്കപ്പെട്ടാൽ അവ ഫലങ്ങളെ ഉണ്ടാക്കും. ആ ഫലങ്ങൾ കർമ്മകർത്താവുതന്നെ അനുഭവിക്കേണ്ടതാണ്. ശരീരാവച്ഛിന്നമായ ആത്മാവിനു മാത്രമേ ഫല ഭോക്തൃത്വമുള്ളൂ. ശരീരത്തിന്റെ ആവിർഭാവം ആണ് ജനനം. ജനനത്തോടെ ദുഃഖാത്മകമായ സംസാരം വീണ്ടും തുടരും. താൻ കർത്താവാണ്, ഭോക്താവാണ് എന്ന ബുദ്ധിയില്ലാത്ത ഒരാളിൽനിന്ന് കർമ്മം ഉണ്ടാകുകയില്ല. കർമ്മം ഉണ്ടാകുന്നെങ്കിൽ അയാൾക്ക് കർതൃത്വബുദ്ധിയും ഭോക്തൃത്വബുദ്ധിയും ഉണ്ടെന്ന് തീരുമാനിക്കാം. സ്വതേ നിഷ്ക്രിയനായ ആത്മാവിൽ കർതൃത്വവും ഭോക്തൃത്വവും ഉണ്ടാകുകയില്ല. കർതൃത്വം, ഭോക്തൃത്വം മുതലായ ധർമ്മങ്ങൾ അന്തഃകരണം മുതലായ അനാത്മവസ്തുക്കളുടേതാണ്. അതുകൊണ്ട് ആത്മാവ് കർത്താവാണ്, ഭോക്താവാണ് എന്ന ബുദ്ധി അവിദ്യ ആണെന്നും ആ ബുദ്ധി ഉള്ളവൻ അവിദ്യാവാനാണെന്നും തീരുമാനിക്കാം. അവിദ്യ അവിദ്യകൊണ്ട് നശിക്കുകയില്ല. അതുകൊണ്ട് അവിദ്യാമയം ആയ കർമ്മം അവിദ്യയെ നശിപ്പിക്കുന്നത് അല്ലാത്തതിനാൽ അവിദ്യാവിരുദ്ധമല്ല എന്ന് സിദ്ധാന്തിക്കാം.

## 2. വിദ്യ മാത്രമാണ് അവിദ്യയെ നശിപ്പിക്കുന്നത്.

വ്യവഹാരമേതും ജ്ഞാനംകൊണ്ടേ ഉണ്ടാകുകയുള്ളൂ. ''ഞാൻ കർത്താവാണ്, ഭോക്താവാണ്'' എന്നു തുടങ്ങിയുള്ള വ്യവഹാരങ്ങൾ തത്താദൃശങ്ങളായ ജ്ഞാനങ്ങൾ നിമിത്തമേ ഉണ്ടാകുന്നുള്ളൂ. വ്യവഹാരഹേതുകമായ ജ്ഞാനം ആത്മാനാത്മാക്കളുടെ ഇതരേതരാധ്യാസം എന്ന വകുപ്പിൽപ്പെട്ടതാണ്.

ആ ഇതരേതരാധ്യാസത്തെ അവിദ്യയെന്ന് പണ്ഡിതന്മാർ വ്യവഹരിച്ചുപോരുന്നു. പക്ഷേ അതു് കാര്യാവിദ്യയാണ്. കാരണാവിദ്യ, കാര്യാവിദ്യ എന്ന് അവിദ്യ രണ്ടുതരത്തിൽ ഉണ്ടു്. ''അനിർവാച്യാവിദ്യാദ്വിതയസചിവസ്യ............'' എന്ന ഭാമതീവചനം ഈ അവിദ്യാദ്വയസത്തയെ പ്രതിപാദിക്കുന്നതാണ്. ആത്മാനാത്മാക്കൾക്ക് ഇതരേതരാധ്യാസം വരണമെങ്കിൽ ആത്മസ്വരൂപാനവധാരണാത്മകം ആയ ഒന്നുണ്ടായിരിക്കണം. അതു് ഭാവരൂപവും ജ്ഞാനനിവർത്യവും ആയ ഒന്നാണ്. ഭ്രമോപാദാനം എന്നും അതിനെ നിർവ്വചിക്കാം. അതാണ് കാരണാവിദ്യ. ''യദാകാരകം യദാശ്രയമജ്ഞാനം തദാകാരകേണ തദാശ്രയേണ ജ്ഞാനേന നിവർത്യതേ.'' എന്ന് അദ്വൈതവേദാന്തികൾക്ക് ഒരു സിദ്ധാന്തം ഉണ്ടു്. അവിദ്യയെ നശിപ്പിക്കുവാൻ സമാനാശ്രയവും സമാനാകാരകവും ആയ വിദ്യയ്ക്കുമാത്രമേ കഴിയുകയുള്ളൂ. വിദ്യകൊണ്ടേ അവിദ്യ നശിക്കുകയുള്ളൂ എന്ന സിദ്ധാന്തത്തിന് ഉപരി ഉള്ളതാണ് ഇതു്. മുമുക്ഷു ആയ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ തന്നിമിത്തം അവിദ്യാസ്തമയമായ മോക്ഷത്തിനുവേണ്ടി തന്നാശകരിയായ വിദ്യയെ ആശ്രയിക്കുവാൻ സന്നദ്ധനായി.

## E. സാരം :-

ആത്മനിഷ്ഠനായ ഒരു ജീവന്മുക്തനിൽനിന്ന് മഹാവാക്യോപദേശം ഗ്രഹിച്ച് മോക്ഷമാർഗ്ഗത്തിൽ സഞ്ചരിച്ചുതുടങ്ങിയ ശ്രീചട്ടമ്പിസ്വാമി തിരുവടികൾ വസ്തുതത്ത്വത്തെ മറയ്ക്കുന്ന സ്വഭാവത്തോടുകൂടിയതും, ദുഃഖഹേതുകമായ സംസാരത്തിനു കാരണമെന്ന നിലയിൽ പരിത്യാജ്യവും ആയ അവിദ്യയെ നശിപ്പിക്കുവാൻ കർമ്മം പര്യാപ്തമല്ലെന്ന് ഗ്രഹിച്ചതിന്റെ ഫലമായി വിദ്യയെ— ആത്മജ്ഞാനത്തെ സർവ്വാത്മനാ ആശ്രയിക്കുവാൻ തീരുമാനിച്ചു.

**10. കൂടസ്ഥനിത്യാമലമദ്വിതീയ-
മാത്മാനമാത്മന്യവലോക്യ സാക്ഷാത്;
ശുദ്ധാന്തരങ്ഗഃ സ്ഫുടപഞ്ചകോശ-
ജ്ഞാനാത് സ വിദ്യാമയതാമയാസീത്.**

## A. അന്വയം :-

ശുദ്ധാന്തരങ്ഗഃ സഃ കൂടസ്ഥനിത്യാമലമ് അദ്വിതീയമ് സാക്ഷാത് ആത്മാനമ് ആത്മനി അവലോക്യ സ്ഫുടപഞ്ചകോശജ്ഞാനാത് വിദ്യാമയതാമ് അയാസീത്.

## B. അന്വയാർത്ഥം :-

ശുദ്ധാന്തരങ്ഗനായ ആ ചട്ടമ്പിസ്വാമിതിരുവടികൾ കൂടസ്ഥനിത്യാമലവും അദ്വിതീയവും ആയ സാക്ഷാത് ആത്മാവിനെ ആത്മാവിൽ അവലോകനം ചെയ്തിട്ട് സ്ഫുടപഞ്ചകോശജ്ഞാനം നിമിത്തം വിദ്യാമയതയെ പ്രാപിച്ചു.

## C. പരിഭാഷ :-

ശുദ്ധാന്തരങ്ഗൻ = ശുദ്ധമായ അന്തരങ്ഗത്തോടുകൂടിയവൻ. ശുദ്ധം = കാമസങ്കല്പാദികൾ ഇല്ലാത്തതു്. അന്തരങ്ഗം = അന്തഃകരണം അല്ലെങ്കിൽ മനസ്സ്. കൂടസ്ഥനിത്യാമലം = കൂടസ്ഥവും നിത്യവും അമലവും ആയിട്ടുള്ളതു്. കൂടസ്ഥം = അയോഘനംപോലെ നിർവികാരം ആയിട്ടുള്ളതു് — എല്ലാററിനും ഉപരി വർത്തിക്കുന്നതു് — എല്ലാററിൻെറയും അന്തർഭാഗത്തു് ഏററവും ഗൂഢമായി വർത്തിക്കുന്നതു്. നിത്യം = ഒരിക്കലും നാശത്തിനു വിധേയമാകാത്തതു്. അമലം = യാതൊരു മാലിന്യവും സ്പർശിക്കാത്തതു്. അദ്വിതീയം = സജാതീയമോ വിജാതീയമോ ആയ മറെറാരു പദാർത്ഥത്തോടുകൂടാത്തതു്. സാക്ഷാത് ആത്മാവു് = സാക്ഷിഭൂതമായ ബ്രഹ്മചൈതന്യം.

ആത്മാവ് — അന്തഃകരണം. സ്ഫുടപഞ്ചകോശജ്ഞാനം = സ്ഫുടമായ പഞ്ചകോശജ്ഞാനം. സ്ഫുടം = സ്പഷ്ടം — സംശയരഹിതം — നിശ്ചയാത്മകം ആയത്. പഞ്ചകോശജ്ഞാനം = പഞ്ചകോശങ്ങളുടെ ജ്ഞാനം. പഞ്ചകോശങ്ങൾ = അന്നകോശം, പ്രാണകോശം, മനോമയകോശം, വിജ്ഞാനകോശം, ആനന്ദകോശം. ജ്ഞാനം = വിവേകവിജ്ഞാനം. വിദ്യാമയത = വിദ്യാത്മകത — ജ്ഞാനം.

## D. വിവരണം :–

### 1. സാക്ഷാത് ആത്മാവ് കൂടസ്ഥനിത്യാമലനും അദ്വിതീയനും ആകുന്നു.

''ഏകോദേവഃ സർവ്വഭൂതേഷു ഗൂഢഃ
സർവ്വവ്യാപീ സർവ്വഭൂതാന്തരാത്മാ;
സർവ്വാദ്ധ്യക്ഷഃ സർവ്വഭൂതാധിവാസഃ
സാക്ഷീ ചേതാ കേവലോ നിർഗ്ഗുണശ്ച''

എന്ന ശ്രുതി ആത്മാവിന്റെ സ്വഭാവത്തെ പ്രകാശിപ്പിക്കുന്നു. ആകാശം ഒന്നാണെങ്കിലും അതു് ഉപാധിഭേദേന അനേകം ആയി പ്രതിഭാസിക്കാറുണ്ടു്. അനന്തഘടാകാശങ്ങൾ അതിനു ദൃഷ്ടാന്തമാണ്. അനന്തഘടാകാശങ്ങൾ ഉണ്ടെങ്കിലും ആകാശം ഏകമായിരിക്കുന്നതുപോലെ അന്തഃകരണഭേദേന — ശരീരഭേദേന അനന്താത്മാക്കൾ ഉണ്ടെങ്കിലും ആത്മാവ് ഏകവും അദ്വിതീയവും ആണ്. ഈ ആശയം ആണ് പ്രസ്തുതശ്രുതി വെളിവാക്കുന്നതു്.

### 2. ശുദ്ധമായ അന്തരങ്ഗം

അന്തരങ്ഗത്തിനു് — മനസ്സിനു് ശുദ്ധമെന്നും അശുദ്ധമെന്നും രണ്ടു വിഭാഗങ്ങൾ ഉണ്ടു്. കാമസങ്കല്പാദികളോടുകൂടിയ മനസ്സാണ് അശുദ്ധം. കാമസങ്കല്പരഹിതമായ മനസ്സാണ് ശുദ്ധം. ''മനോ ഹി ദ്വിവിധം പ്രോക്തം ശുദ്ധം ചാശുദ്ധ

മേവ ച; അശുദ്ധം കാമസങ്കല്പം ശുദ്ധം കാമവിവർജ്ജിതമ്.'' എന്ന സ്മൃതി മനസ്സിൻെറ ഈ ദ്വൈവിധ്യത്തെ പ്രതിപാദിക്കുന്നു.

## 3. പഞ്ചകോശങ്ങൾ

തൈത്തിരീയോപനിഷത്ത് പഞ്ചകോശങ്ങളെ വിശദീകരിക്കുന്നുണ്ട്. ''അന്നപ്രാണമനോമയവിജ്ഞാനാനന്ദപഞ്ചകോശാനാമ്; ഏകൈകാന്തരഭാജാം ഭജതി വിവേകാത് പ്രകാശതാമാത്മാ'' എന്നിങ്ങനെ സ്വാത്മനിരൂപണത്തിൽ ശ്രീശങ്കരൻ പഞ്ചകോശങ്ങളെ വിശദീകരിക്കുകയും പരസ്പരഭിന്നങ്ങൾ ആയ അവയുടെ വിവേകംകൊണ്ട് ആത്മജ്ഞാനം സിദ്ധിക്കുമെന്ന് പ്രഖ്യാപിക്കുകയും ചെയ്തിരിക്കുന്നു.

## 4. ആത്മാവ്

ആത്മൻ ശബ്ദത്തിന് അനേകം അർത്ഥങ്ങൾ ഉണ്ട്. ജീവാത്മാവ്, പരമാത്മാവ്, മനസ്സ്, ശരീരം, താൻ എന്നീ അർത്ഥങ്ങളിൽ ആത്മൻ ശബ്ദം പ്രയോഗിക്കപ്പെടുന്നു. ''ഉദ്ധരേദാത്മനാത്മാനം നാത്മാനമവസാദയേത്; ആത്മൈവ ഹ്യാത്മനോ ബന്ധുരാത്മൈവ രിപുരാത്മനഃ'' എന്ന ഈ ഗീതാസൂക്തിയിൽ ഉദ്ധരണീയമായ ആത്മാവ് ജീവാത്മാവും, ഉദ്ധരണകരണഭൂതമായും ബന്ധുവായും ശത്രുവായും വർത്തിക്കുന്ന ആത്മാവ് മനസ്സും ആകുന്നു.

## E. സാരം :–

കാമസങ്കല്പാദികൾ കൈവെടിഞ്ഞ ശുദ്ധഹൃദയനായ ആ ചട്ടമ്പിസ്വാമിതിരുവടികൾ തൻെറ പ്രസന്നമായ അന്തഃകരണത്തിൽ നിരവയവനും സർവ്വാന്തര്യാമിയും ഉത്പത്തിവിനാശങ്ങൾ ഇല്ലാത്തവനും സജാതീയവിജാതീയസ്വഗതഭേദശൂന്യനും സാക്ഷാത് ബ്രഹ്മചൈതന്യവും ആയ ആത്മാവിനെ സാക്ഷാത്കരിക്കുകയും പഞ്ചകോശവിവേകംവഴി ജ്ഞാനസ്വരൂപനായിത്തീരുകയും ചെയ്തു.

11. കർമൈവ കായാദിജനുർനിദാനം
ഹേതുശ്ച തസ്യാസ്തിതരാമവിദ്യാ ;
തദ്യാപനായാതിവിശുദ്ധരൂപാ
വിദ്യേതി വേത്തീഹ മുനീശ്വരോഽസൗ.

## A. അന്വയം :-

കായാദിജനുർനിദാനമ് കർമ്മ ഏവ ഭവതി; തസ്യ ഹേതുഃ അവിദ്യാ അസ്തിതരാമ്; തദ്യാപനായ അതിവിശുദ്ധരൂപാ വിദ്യാ ഹേതുഃ ഭവതി; ഇതി അസൗ മുനീശ്വരഃ വേത്തി സ്മ.

## B. അന്വയാർത്ഥം :-

കായാദിജനുർനിദാനം കർമ്മം തന്നെ ആകുന്നു; ആ കർമ്മത്തിന് ഹേതു അവിദ്യ ആകുന്നു; തദ്വ്യാപനത്തിന് അതിവിശുദ്ധരൂപയായ വിദ്യ ആകുന്നു ഹേതു; ഇപ്രകാരം ഉള്ള വസ്തുതകൾ ആ മുനീശ്വരൻ ഗ്രഹിക്കുകയുണ്ടായി.

## C. പരിഭാഷ :-

കായാദിജനുർനിദാനം = കായാദിജനുസ്സിൻെറ നിദാനം. കായാദിജനുസ്സ് = കായാദികളുടെ ജനുസ്സ്. കായാദികൾ = കായം തുടങ്ങിയവ. കായം = ശരീരം. ജനുസ്സ് = ഉത്പത്തി. നിദാനം = ആദികാരണം. കർമ്മം = മനസ്സുകൊണ്ടും വാക്കുകൊണ്ടും ശരീരംകൊണ്ടും നിർവഹിക്കപ്പെടുന്ന പ്രവൃത്തി. അവിദ്യ = ആത്മാനാത്മാക്കളുടെ ഇതരേതരാധ്യാസം— അജ്ഞാനം. ഹേതു = കാരണം. തദ്യാപനം = അതിൻെറ യാപനം. അതു = ആ അവിദ്യ. യാപനം = നിരാകരണം— നിർമ്മാർജ്ജനം. അതിവിശുദ്ധരൂപ = അതിവിശുദ്ധമായ രൂപത്തോടുകൂടിയതു്. അതിവിശുദ്ധം = അത്യന്തം വിശുദ്ധം

ആയിട്ടുള്ളത്. വിശുദ്ധം—സംശയാദിദോഷങ്ങൾ അകന്നത്. വിദ്യ—ആത്മജ്ഞാനം. മുനീശ്വരൻ—മുനികളുടെ ഈശ്വരൻ. മുനികൾ—ആത്മജ്ഞാനികൾ. ഈശ്വരൻ—അധിനായകൻ.

## D. വിവരണം :-

### അതിവിശുദ്ധരൂപമായ വിദ്യ

ആത്മജ്ഞാനംതന്നെയാണ് വിദ്യ. ആ ജ്ഞാനം അനാഹാര്യം, അസന്ദിഗ്ധം, അവിപര്യസ്തം, അപരോക്ഷം എന്നീ നിലകളിൽ എത്തുമ്പോൾ അതിനെ അതിവിശുദ്ധമായ വിദ്യ എന്ന് പറയാറുണ്ട്. ആ വിദ്യയ്ക്കു മാത്രമേ അവിദ്യയെ നശിപ്പിക്കുവാൻ കഴിയുകയുള്ളു. വിദ്യയുടെ അശുദ്ധികളാണ് ആഹാര്യത്വം, സന്ദിഗ്ധത്വം, വിപര്യസ്തത്വം പരോക്ഷത്വം എന്നിവ.

## E. സാരം :-

ശരീരേന്ദ്രിയസമുദായം ആകുന്ന കാര്യകരണസംഘാതത്തിന്റെ ആദി കാരണം കർമ്മംതന്നെയാണ്. അവിദ്യയിൽനിന്നാണ് കർമ്മം ഉണ്ടാകുന്നത്. അനാഹാര്യം, അസന്ദിഗ്ധം, അവിപര്യസ്തം, അപരോക്ഷം എന്നീ നിലകളിൽ എത്തി പ്രകാശിക്കുന്ന വിദ്യ അല്ലെങ്കിൽ ആത്മജ്ഞാനം മാത്രമേ അവിദ്യയെ നശിപ്പിക്കുകയുള്ളു. ഈ വസ്തുതകൾ ആത്മജ്ഞാനികളിൽ അഗ്രേസരനായ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ സ്പഷ്ടമായി ഗ്രഹിക്കുകയുണ്ടായി.

**12. അജ്ഞാനമൂലോദിതരാഗവൃത്തി–
സന്താനസമ്മിശ്രിതമേവ കർമ;
ദോഷാവഹം തദ് ഭവസംഭവശ്ചേ-
ത്യജ്ഞായി തേനാത്മവിദാം വരേണ.**

## A. അന്വയം :-

ആത്മവിദാമ് വരേണ തേന അജ്ഞാനമൂലോദിതരാഗവൃത്തിസന്താനസമ്മിശ്രതയാ ഏവ കർമ ദോഷാവഹമ് ഭവതി ഇതി തദ് ഭവസംഭവഃ ച ഇതി അജ്ഞായി.

## B. അന്വയാർത്ഥം :-

ആത്മവിത്തുകളിൽവച്ച് വരനായ ആ ചട്ടമ്പിസ്വാമി തിരുവടികളാൽ അജ്ഞാനമൂലോദിതരാഗവൃത്തിസന്താനസമ്മിശ്രതകൊണ്ടുതന്നെയാണ് കർമ്മം ദോഷാവഹമായി ഭവിക്കുന്നതു് എന്നും അക്കാരണത്താൽ ആണ് ഭവസംഭവം എന്നും അറിയപ്പെട്ടു.

## C. പരിഭാഷ :-

ആത്മവിത്തുകൾ = ആത്മജ്ഞാനികൾ. വരൻ = ശ്രേഷ്ഠൻ. അജ്ഞാനമൂലോദിതരാഗവൃത്തിസന്താനസമ്മിശ്രത= അജ്ഞാനമൂലോദിതരാഗവൃത്തിസന്താനങ്ങളുടെ സമ്മിശ്രത. അജ്ഞാനമൂലോദിതരാഗവൃത്തിസന്താനങ്ങൾ = അജ്ഞാനമൂലോദിതങ്ങളായ രാഗവൃത്തിസന്താനങ്ങൾ. അജ്ഞാനമൂലോദിതങ്ങൾ = അജ്ഞാനമാകുന്ന മൂലത്തിൽനിന്നു് ഉദിതങ്ങൾ. അജ്ഞാനം=അവിദ്യ. മൂലം=ചുവടു്. ഉദിതങ്ങൾ = ഉത്പന്നങ്ങൾ. രാഗവൃത്തിസന്താനങ്ങൾ=രാഗവൃത്തിയുടെ സന്താനങ്ങൾ. രാഗവൃത്തി=രാഗമാകുന്ന വൃത്തി. രാഗം=വിഷയാഭിലാഷം. വൃത്തികൾ=അന്തഃകരണവ്യാപാരങ്ങൾ. സന്താനങ്ങൾ = തുടർച്ചകൾ—ദ്വേഷ-ലോഭ-മോഹ-മദ-മാത്സര്യങ്ങൾ ആകുന്ന തുടർച്ചകൾ. സമ്മിശ്രത=കലർപ്പ്. കർമം=മാനസികവും വാചികവും കായികവും ആയ പ്രവൃത്തി. ദോഷാവഹം= ദോഷത്തെ ഉണ്ടാക്കുന്നതു്. ദോഷം = ദുഃഖം—സംസാരദുഃഖം. ഭവസംഭവം = ഭവത്തിന്റെ സംഭവം. ഭവം = സംസാരം. സംഭവം=ഉത്പത്തി.

## D. വിവരണം :-

### 1. അജ്ഞാനത്തിൽ നിന്നാണ് ദുഃഖാത്മകം ആയ സംസാരം ഉണ്ടാകുന്നതു്.

അജ്ഞാനത്തിൽനിന്നാണ് ദുഃഖാത്മകം ആയ സംസാരം ഉണ്ടാകുന്നതു് എന്ന സിദ്ധാന്തം സർവ്വശാസ്ത്രസമ്മതമായ ഒന്നാണ്. ''ദുഃഖജന്മപ്രവൃത്തിദോഷമിഥ്യാജ്ഞാനാനാമ് ഉത്തരോത്തരാപായേ തദനന്തരാപായാദ് അപവർഗഃ'' എന്ന ന്യായസൂത്രം അജ്ഞാനത്തിൽനിന്ന് രാഗാദിദോഷങ്ങളും രാഗാദിദോഷങ്ങളിൽനിന്ന് കർമ്മങ്ങളും കർമ്മങ്ങളിൽനിന്ന് ജന്മവും ജന്മത്തിൽനിന്ന് ദുഃഖങ്ങളും ഉണ്ടാകുമെന്ന് പ്രഖ്യാപിക്കുന്നു. പഞ്ചവിംശതിതത്ത്വജ്ഞാനം അജ്ഞാനനാശംവഴി ദുഃഖത്രയത്തെ നശിപ്പിക്കും എന്നു പ്രസ്താവിക്കുന്ന സാങ്ഖ്യമതാനുയായി അജ്ഞാനമാണ് ദുഃഖകാരണം എന്ന ആശയം ഉൾക്കൊള്ളുന്നുണ്ട്. ദുഃഖം, ദുഃഖകാരണം, ദുഃഖനിരോധം, ദുഃഖനിരോധോപായം എന്നീ ആര്യസത്യങ്ങൾവഴിയും പ്രതീത്യസമുത്പാദംവഴിയും ബുദ്ധമതാനുയായികളും ദുഃഖകാരണം അവിദ്യ ആണെന്ന് സ്പഷ്ടമാക്കിയിട്ടുണ്ട്.

### 2. രാഗാദിസമ്മിശ്രതയുള്ളപ്പോൾ മാത്രമേ കർമ്മം ദോഷാവഹം ആകുകയുള്ളൂ.

ഞാനാണ് ഈ കർമ്മം ചെയ്യുന്നതു്, ഈ കർമ്മത്തിന്റെ ഫലം എനിക്ക് ഉണ്ടാകണം എന്നിങ്ങനെ അഹങ്കാരവും അഭിസന്ധിയും കലർന്ന രാഗാദിസമ്മിശ്രമായ കർമ്മം ആണ് ഫലംവഴി സംസാരഹേതു ആയും ദുഃഖഹേതു ആയും തീരുന്നതു്. എന്നാൽ അഹങ്കാരാഭിസന്ധിരഹിതമായ കർമ്മം ഫലജനകമല്ലാത്തതിനാൽ സത്ത്വശുദ്ധിദ്വാരാ ആത്മജ്ഞാനജനകം ആകുന്നതല്ലാതെ സംസാരജനകം ആകുന്നതല്ല. ഈശ്വരാർപ്പണബുദ്ധ്യാ അനുഷ്ഠിക്കപ്പെടുന്ന വിഹിതകർമ്മങ്ങൾ അഹങ്കാരരഹിതങ്ങളും അഭിസന്ധിരഹിതങ്ങളും ആയിത്തീരും.

അഹങ്കാരാഭിസന്ധിരഹിതമായ വിഹിതകർമ്മാനുഷ്ഠാനം ആണ് കർമ്മയോഗം. മന്ദാധികാരികളും മധ്യമാധികാരികളും ആയ മുമുക്ഷുക്കൾക്ക് സമാശ്രയണീയമായ ഒന്നാണ് അത്.

## E. സാരം :–

അജ്ഞാനത്തിൽനിന്നും ഉദയംകൊള്ളുന്ന രാഗാദികളോടുകൂടിയ കർമ്മം മാത്രമേ സംസാരജനകം എന്ന നിലയിൽ ദോഷകരം ആയിത്തീരുകയുള്ളു എന്ന് ആത്മജ്ഞാനികളിൽ അഗ്രേസരനായ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ ഗ്രഹിച്ചിരുന്നു.

**13. സദാ ശരീരാദ്യഭിമാനജന്യാ**
**സർവക്രിയാണാം പടലീ നരാണാമ്;**
**തഥാപ്യഹങ്കാരധുരാനിരാസാത്**
**സിദ്ധ്യേച്ച വിദ്യേതി സുധീർബുബോധ.**

## A. അന്വയം :–

സുധീഃ സഃ നരാണാമ് സർവക്രിയാണാമ് പടലീ സദാ ശരീരാദ്യഭിമാനജന്യാ ഭവതി, യദ്യപി തഥാപി അഹങ്കാരധുരാനിരാസാത് വിദ്യാ സിദ്ധ്യേത് ഇതി ച ബുബോധ.

## B. അന്വയാർത്ഥം :–

പണ്ഡിതനായ ആ ചട്ടമ്പിസ്വാമിതിരുവടികൾ നരന്മാരുടെ സർവക്രിയകളുടെയും പടലി സദാ ശരീരാദ്യഭിമാനജന്യയായി ഭവിക്കുന്നു എങ്കിലും അഹങ്കാരധുരാനിരാസംകൊണ്ടു് വിദ്യ സിദ്ധിക്കും എന്ന തത്ത്വം ഗ്രഹിച്ചു.

## C. പരിഭാഷ :-

സുധി = പണ്ഡിതൻ, വിശിഷ്ടബുദ്ധി. നരന്മാർ=മനുഷ്യർ. സർവക്രിയകൾ=മാനസികങ്ങളും വാചികങ്ങളും കായികങ്ങളും ആയ കർമ്മങ്ങൾ. ശരീരാദ്യഭിമാനജന്യം=ശരീരാദ്യഭിമാനത്തിൽനിന്നു് ഉണ്ടായതു്. ശരീരാദ്യഭിമാനം=ശരീരാദികളെ പുരസ്കരിച്ചുള്ള അഭിമാനം. ശരീരാദികൾ = ശരീരം തുടങ്ങിയവ. അഭിമാനം=ഞാൻ എന്ന ബുദ്ധി. അഹങ്കാരധുരാനിരാസം=അഹങ്കാരധുരയുടെ നിരാസം. അഹങ്കാരധുര=അഹങ്കാരത്തിൻെറ ധുര. അഹങ്കാരം=ഞാൻ എന്ന ബുദ്ധി—ഞാനാണു് ഈ കർമ്മം ചെയ്യുന്നതു് എന്ന ബുദ്ധി. ധുര=ഭാരം. നിരാസം=പരിത്യാഗം. വിദ്യ=ആത്മജ്ഞാനം. സിദ്ധിക്കുക=ലഭിക്കുക.

## D. വിവരണം :-

### മനുഷ്യർ ചെയ്യുന്ന എല്ലാ കർമ്മങ്ങളും ശരീരാദ്യഭിമാനജന്യങ്ങൾ ആണു്.

മനുഷ്യർ മനസ്സുകൊണ്ടും വാക്കുകൊണ്ടും ശരീരംകൊണ്ടും കർമ്മം ചെയ്യുന്നു. മനസ്സു്, വാക്കു്, ശരീരം ഇവയാണു് പ്രസിദ്ധങ്ങളായ ത്രികരണങ്ങൾ. മനസ്സുകൊണ്ടു് ചെയ്യുന്ന കർമ്മങ്ങളെ മാനസികങ്ങൾ എന്നും വാക്കുകൊണ്ടു് ചെയ്യുന്ന കർമ്മങ്ങളെ വാചികങ്ങൾ എന്നും ശരീരംകൊണ്ടു് ചെയ്യുന്ന കർമ്മങ്ങളെ ശാരീരികങ്ങൾ അല്ലെങ്കിൽ കായികങ്ങൾ എന്നും പറയുന്നു. ഈ എല്ലാ കർമ്മങ്ങളും ഞാൻ ശരീരമാകുന്നു, ഞാൻ കർത്താവാകുന്നു, ഞാൻ ഭോക്താവാകുന്നു എന്ന അവിദ്യാമയമായ ബുദ്ധിയിൽ നിന്നും ഉണ്ടാകുന്നവയാണു്. ആ കർമ്മങ്ങൾ ആണു് ഫലംവഴി, ജന്മംവഴി ദുഃഖാത്മകമായ സംസാരത്തെ ഉണ്ടാക്കുന്നതു്. എന്നാലും ഞാൻ ആണു് ഈ കമ്മം ചെയ്യുന്നതു് എന്ന അഹങ്കാരവും ഇതിൻെറ ഫലം എനിക്കു് സിദ്ധിക്കണം

എന്ന അഭിസന്ധിയും ഉപേക്ഷിച്ചാൽ സത്ത്വശുദ്ധിവഴി ആ കർമ്മങ്ങളിൽനിന്നും മോക്ഷഹേതു ആയ വിദ്യ ഉത്പന്നമായിത്തീരും. ഈ രഹസ്യം പൂർവ്വശ്ലോകത്തിന്റെ വിവരണത്തിൽ സ്പഷ്ടമാക്കിയിട്ടുണ്ട്.

## E. സാരം :–

മനുഷ്യരുടെ മാനസികങ്ങളും വാചികങ്ങളും കായികങ്ങളും ആയ എല്ലാ കർമ്മങ്ങളും ഞാൻ ശരീരമാകുന്നു, ഞാൻ കർത്താവാകുന്നു, ഞാൻ ഭോക്താവാകുന്നു എന്ന അജ്ഞാനാത്മകമായ അഹംബുദ്ധിയിൽനിന്നാണ് രൂപം കൊള്ളുന്നത് എങ്കിലും അവയെ അഹങ്കാരാഭിസന്ധിരഹിതങ്ങൾ ആക്കിത്തീർത്താൽ അവ സത്ത്വശുദ്ധിവഴി ആത്മജ്ഞാനജനകങ്ങൾ ആയിത്തീരും എന്ന കർമ്മയോഗരഹസ്യം സൂക്ഷ്മബുദ്ധിയും പണ്ഡിതനും ആയ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ ഗ്രഹിച്ചു.

14. കാര്യാണി സർവ്വാണി വിമുച്യ നിത്യം
സുദുർദമാന്തഃകരണപ്രവൃത്തിമ്;
സ്വാത്മന്യവസ്ഥാപ്യ ഗരിഷ്ഠനിഷ്ഠാ-
സ്ഥൈര്യം സദോരീകുരുതേ സ്മ ധീരഃ .

## A. അന്വയം :–

ധീരഃ സഃ നിത്യമ് സർവ്വാണി കാര്യാണി വിമുച്യ സുദുർദമാന്തഃകരണപ്രവൃത്തിമ് സ്വാത്മനി അവസ്ഥാപ്യ ഗരിഷ്ഠനിഷ്ഠാസ്ഥൈര്യമ് സദാ ഊരീകുരുതേ സ്മ.

## B. അന്വയാർത്ഥം :–

ധീരനായ ആ ചട്ടമ്പിസ്വാമിതിരുവടികൾ നിത്യവും എല്ലാ കാര്യങ്ങളും ഉപേക്ഷിച്ചിട്ട് സുദുർദമാന്തഃകരണപ്രവൃത്തിയെ സ്വാത്മാവിൽ ഉറപ്പിച്ചുകൊണ്ട് ഗരിഷ്ഠനിഷ്ഠാസ്ഥൈര്യത്തെ സദാ ഊരീകരിച്ചുപോന്നു.

## C. പരിഭാഷ :–

ധീരൻ=പണ്ഡിതൻ—നിർഭയൻ. കാര്യങ്ങൾ=കർത്തവ്യകർമ്മങ്ങൾ. സുദുർദമാന്തഃകരണപ്രവൃത്തി=സുദുർദമാന്തഃകരണത്തിൻെറ പ്രവൃത്തി. സുദുർദമാന്തഃകരണം = സുദുർദമം ആയ അന്തഃകരണം. സുദുർദമം = അടക്കുവാൻ ഏററവും അസാധ്യമായത്ു്. അന്തഃകരണം=മനസ്സ്. പ്രവൃത്തി = വ്യാപാരം. സ്വാത്മാവ് = തൻെറ ആത്മാവ്—താനാകുന്ന ആത്മാവ്. ഗരിഷ്ഠനിഷ്ഠാസ്ഥൈര്യം = ഗരിഷ്ഠനിഷ്ഠയുടെ സ്ഥൈര്യം. ഗരിഷ്ഠനിഷ്ഠ = ഗരിഷ്ഠമായ നിഷ്ഠ. ഗരിഷ്ഠം = ഏററവും മഹത്തായ. നിഷ്ഠ = സ്ഥിതി—ഞാൻ ബ്രഹ്മം ആകുന്നു എന്നുള്ള സ്ഥിതി. സ്ഥൈര്യം = സ്ഥിരത—ഉറപ്പ്. ഊരീകരിക്കുക=അങ്ഗീകരിക്കുക—സ്വീകരിക്കുക.

## D. വിവരണം :–

**അന്തഃകരണം സുദുർദമം ആകുന്നു.**

ധാരണാധ്യാനസമാധികൾ മനസ്സിൻെറ ഏകാഗ്രതയിൽ നിന്ന് രൂപംകൊള്ളുന്നവ ആണ്. എന്നാൽ അന്തഃകരണമായ മനസ്സ് അത്യന്തം ചഞ്ചലം ആണ് എന്ന് പ്രസിദ്ധമാകുന്നു. ''ചഞ്ചലം ഹി മനഃ കൃഷ്ണ! പ്രമാഥി ബലവദ് ദൃഢമ്; തസ്യാഹം നിഗ്രഹം മന്യേ വായോരിവ സുദുഷ്കരമ്.'' എന്നിങ്ങനെ ഗീതാസ്മൃതി അന്തഃകരണം ആകുന്ന മനസ്സ് സുദുർദമം ആണെന്ന് പ്രഖ്യാപിക്കുന്നു. വശീകൃതമായ മനസ്സ് തത്ത്വജ്ഞാനമാർഗത്തിൽ വിനിയോഗിക്കപ്പെടുവാൻ യോഗ്യം ആയിത്തീരും. മനസ്സിൻെറ ആ നിലയാണ് ദമം. ആ ദമം കൃച്ഛ്റസാധ്യമാണ്. അതുകൊണ്ടു് മനസ്സിനെ അല്ലെങ്കിൽ അന്തഃകരത്തെ ഇവിടെ സുദുർദമം എന്ന് വിശേഷിപ്പിച്ചിരിക്കുന്നു.

## E. സാരം :–

പണ്ഡിതനും നിർഭയനും ആയ ആ ചട്ടമ്പിസ്വാമിതിരുവടികൾ കർത്തവ്യകർമ്മങ്ങളെ മുഴുവൻ എന്നേക്കുമായി ഉപേക്ഷിച്ചിട്ട് ദുർനിഗ്രഹമായ അന്തഃകരണത്തിന്റെ വ്യാപാരങ്ങളെ നിശ്ചലങ്ങൾ ആക്കി അതിഗംഭീരവും സുസ്ഥിരവും ആയ ആത്മനിഷ്ഠാവിധാനം സദാ കൈക്കൊണ്ടു പോന്നു.

**15. ഭൂതം പുനർഭാവി ച കർമജാതം**
**ജാതപ്രബോധഃ പരചിന്മയാഗ്നൗ ;**
**ഹുത്വാ സ്വദേഹം പരികല്പയംശ്ച**
**പ്രാരബ്ധശേഷായ മുനിഃ സ്മ ആസ്തേ.**

## A. അന്വയം :–

ജാതപ്രബോധഃ മുനിഃ സഃ ഭൂതമ് പുനഃ ഭാവി ച കർമജാതമ് പരചിന്മയാഗ്നൗ ഹുത്വാ സ്വദേഹമ് പ്രാരബ്ധശേഷായ പരികല്പയൻ ച ആസ്തേ സ്മ.

## B. അന്വയാർത്ഥം :–

ജാതപ്രബോധനും മുനിയും ആയ ആ ചട്ടമ്പിസ്വാമിതിരുവടികൾ ഭൂതവും പിന്നീട് ഭാവിയും ആയ കർമജാതത്തെ പരചിന്മയാഗ്നിയിൽ ഹോമിച്ചിട്ട് പ്രാരബ്ധശേഷത്തിനു വേണ്ടി സ്വദേഹത്തെ പരികല്പിച്ചുകൊണ്ട് സുഖാസനത്തിൽ സ്ഥിതിചെയ്തു.

## C. പരിഭാഷ :-

ജാതപ്രബോധൻ — ജാതമായ പ്രബോധത്തോടുകൂടിയവൻ. ജാതം = ഉണ്ടായത്. പ്രബോധം = പ്രകൃഷ്ടമായ ബോധം. പ്രകൃഷ്ടം = ഉത്കൃഷ്ടം. ബോധം = ജ്ഞാനം. പ്രബോധം = ആത്മജ്ഞാനം. മുനി = ആത്മജ്ഞാനി. ഭൂതം = കഴിഞ്ഞത് — സഞ്ചിതം. ഭാവി = വരാൻപോകുന്നത് — ആഗാമി. കർമ

ജാതം = കർമസമൂഹം. പരചിന്മയാഗ്നി—പരചിന്മയമാകുന്ന അഗ്നി. പരചിന്മയം—പരചിത്സ്വരൂപം. പരചിത്ത്—പരമാത്മജ്ഞാനം. ഹോമിക്കുക—ദഹിപ്പിക്കുക. സ്വദേഹം—തന്റെ ദേഹം. ദേഹം—ശരീരം. പ്രാരബ്ധശേഷം = പ്രാരബ്ധത്തിന്റെ ശേഷം. പ്രാരബ്ധം — പ്രാരബ്ധകർമം—ഫലാത്മകമായി പരിണമിച്ച കർമം. ശേഷം—അവശ്യം അനുഭോക്തവ്യം എന്ന നിലയിൽ ശേഷിച്ചിരിക്കുന്നത്.

## D. വിവരണം :-

### കർമ്മവിഭാഗം

ത്രികരണങ്ങൾകൊണ്ടും പ്രതിക്ഷണം ചെയ്യപ്പെടുന്ന കർമങ്ങളെ സഞ്ചിതം, ആഗാമി, പ്രാരബ്ധം എന്നിങ്ങനെ മൂന്നായി വിഭജിച്ചിട്ടുണ്ട്. സഞ്ചിതകർമത്തെ ഭൂതകർമം എന്നും ആഗാമി കർമത്തെ ഭാവികർമം എന്നും ഒരുമട്ട് പരാമർശിക്കാവുന്നതാണ്. ജ്ഞാനാഗ്നി എല്ലാ കർമങ്ങളെയും ദഹിപ്പിക്കും എന്ന് ''ജ്ഞാനാഗ്നിഃ സർവ്വകർമാണി ഭസ്മസാത്കുരുതേ/ർജ്ജുന'' എന്ന ഗീതാസൂക്തി പ്രഖ്യാപിക്കുന്നു. ''ക്ഷീയന്തേ ചാസ്യ പാപാനി തസ്മിൻ ദൃഷ്ടേ പരാവരേ'' എന്ന മുണ്ഡകശ്രുതിയും ഈ ആശയംതന്നെ പ്രകാശിപ്പിക്കുന്നുണ്ട്. എന്നാൽ ''തസ്യ താവദേവ ചിരം യാവന്ന വിമോക്ഷ്യേ'' എന്ന ശ്രുതി പ്രാരബ്ധകർമം ഭോഗംകൊണ്ടുമാത്രമേ ക്ഷയിക്കുകയുള്ളൂ എന്നും സഞ്ചിതകർമങ്ങളും ആഗാമികർമങ്ങളും മാത്രം ജ്ഞാനാഗ്നിയിൽ ദഹിക്കും എന്നും വ്യക്തമാക്കിയിട്ടുണ്ട്.

## E. സാരം :-

ആത്മജ്ഞാനിയായ ആ ചട്ടമ്പിസ്വാമിതിരുവടികൾ അവിടുന്നു നേടിയ ആത്മബോധത്തിന്റെ ഫലമായി സഞ്ചിതങ്ങളും ആഗാമികങ്ങളും ആയ കർമങ്ങളെ ജ്ഞാനാഗ്നിയിൽ ദഹിപ്പിച്ചുകൊണ്ടും പ്രാരബ്ധശേഷം അനുഭവിക്കുന്നതിനായി സ്വന്തം ശരീരത്തെ കല്പിച്ചുകൊണ്ടും ശാന്തനായി സുഖാസനത്തിൽ സ്ഥിതിചെയ്തു.

16. ദ്രഷ്ടാ ഘടസ്യാസ്തി ഘടാദ്വിഭിന്നോ
ദേഹാദികസ്യാപി തഥാ തദന്യഃ ;
തസ്മാച്ഛരീരം ന ച ഭൗതികോऽഹം
മോഹം വിഹായേത്ഥമവേത്യ വിജ്ഞഃ .

## A. അന്വയം :-

യഥാ ഘടസ്യ ദ്രഷ്ടാ ഘടാദ് വിഭിന്നഃ അസ്തി തഥാ ദേഹാദികസ്യ അപി ദ്രഷ്ടാ തദന്യഃ അസ്തി; തസ്മാത് അഹമ് ന ശരീരമ് ഭവാമി, ഭൗതികഃ ച ന ഭവാമി; ഇത്ഥമ് മോഹമ് വിഹായ വിജ്ഞഃ സഃ അവൈത്.

## B. അന്വയാർത്ഥം :-

എപ്രകാരം ഘടത്തിന്റെ ദ്രഷ്ടാവ് ഘടത്തിൽനിന്ന് വിഭിന്നൻ ആകുന്നു അപ്രകാരം ദേഹാദികത്തിന്റെയും ദ്രഷ്ടാവ് തദന്യൻ ആകുന്നു. അതുകൊണ്ട് ഞാൻ ശരീരവും അല്ല, ഭൗതികനും അല്ല. വിജ്ഞൻ ആയ ആ ചട്ടമ്പിസ്വാമിതിരുവടികൾ ഇപ്രകാരം മോഹം വിട്ടിട്ട് അറിഞ്ഞു.

## C. പരിഭാഷ :-

ഘടം = കുടം. ദ്രഷ്ടാവ് = കാണുന്നവൻ. വിഭിന്നം = ഭേദം ഉള്ളത്. ദേഹാദികം = ദേഹം തുടങ്ങിയ ദൃശ്യങ്ങൾ. ദേഹം = ശരീരം. ദേഹാദികം = ശരീരേന്ദ്രിയസമുദായമാകുന്ന ദൃശ്യജാതം. തദന്യൻ = ശരീരേന്ദ്രിയസമുദായഭിന്നൻ. ഭൗതികൻ = പഞ്ചഭൂതാത്മകൻ. മോഹം = അജ്ഞാനം. വിജ്ഞൻ = അഭിജ്ഞൻ—വിശേഷജ്ഞാനം ഉള്ളവൻ—ആത്മാനാത്മവസ്തുവിവേകം ഉള്ളവൻ.

## D. വിവരണം :-

### അഹംപദാർത്ഥഭൂതമായ ദൃക്ക് ശരീരേന്ദ്രിയാദിയായ ദൃശ്യത്തിൽനിന്ന് വിഭിന്നൻ ആകുന്നു.

അഹംപദാർത്ഥമാകുന്ന ദൃക്ക് അവ്യഭിചരിതനായി സദാ നിലകൊള്ളുന്നു. ദൃക്കാകുന്ന അഹംപദാർത്ഥത്തിന് വിഷയങ്ങൾ ആകുന്ന ശരീരേന്ദ്രിയാദികളും ഭൂതഭൗതികങ്ങളും ആകുന്ന എല്ലാ ദൃശ്യങ്ങളും അനൈകാന്തികങ്ങൾ ആകയാൽ അനിത്യങ്ങളും അസത്യങ്ങളും ആകുന്നു. ''ന ഭൂമിർന തോയം ന തേജോ........'' എന്ന ദശശ്ലോകീവചനം ഈ വസ്തുതയാണ് പ്രഖ്യാപനം ചെയ്യുന്നത്.

## E. സാരം :-

തത്ത്വജ്ഞാനിയായ ആ ചട്ടമ്പിസ്വാമിതിരുവടികൾ ഘടത്തിന്റെ ദ്രഷ്ടാവ് ഘടത്തിൽനിന്ന് ഭിന്നനായിരിക്കുന്നതുപോലെ ശരീരേന്ദ്രിയസമുദായമാകുന്ന ദൃശ്യത്തിന്റെ ദ്രഷ്ടാവും സാക്ഷിഭൂതനും അഹംപദാർത്ഥവുമായ ആത്മാവ് ശരീരേന്ദ്രിയസമുദായമാകുന്ന ദൃശ്യത്തിൽനിന്നും ഭിന്നനും അഭൗതികനുമാണ് എന്ന പരമാർത്ഥം അജ്ഞാനനിവാരണംവഴി ഗ്രഹിക്കുകയുണ്ടായി.

**17. പ്രാണാദിവർഗ്ഗഃ കരണാനി ബുദ്ധിർ–**
**മനശ്ച തദ്വൃത്തയ ഏവ സർവ്വാഃ ;**
**അഹം ന തദ്വൃത്തിദൃഗത്ര സാക്ഷാ–**
**ദാത്മാനമേവം ബുബുധേ ബുധോ/യമ്.**

## A. അന്വയം :-

അഹമ് പ്രാണാദിവർഗഃ ന ഭവാമി. അഹമ് കരണാനി ന ഭവാമി. അഹമ് ബുദ്ധിഃ ന ഭവാമി. അഹമ് മനഃ ന ഭവാമി. അഹമ് സർവ്വാഃ തദ്വൃത്തയഃ ഏവ ച ന ഭവാമി. അഹമ് അത്ര സാക്ഷാത് തദ്വൃത്തിദൃഗ് ഭവാമി. ബുധഃ അയമ് ഏവമ് ആത്മാനമ് ബുബുധേ.

## B. അന്വയാർത്ഥം :—

ഞാൻ പ്രാണാദിവർഗം അല്ല. ഞാൻ കരണങ്ങൾ അല്ല. ഞാൻ ബുദ്ധി അല്ല. ഞാൻ മനസ്സ് അല്ല. എല്ലാ തദ്‌വൃത്തികളുംതന്നെ ഞാൻ അല്ല. ഞാൻ ഇവിടെ സാക്ഷാത് തദ്‌വൃത്തിദൃക്ക് ആകുന്നു. അഭിജ്ഞനായ ഈ ചട്ടമ്പിസ്വാമിതിരുവടികൾ ഇപ്രകാരം ആത്മാവിനെ അറിയുകയുണ്ടായി.

## C. പരിഭാഷ :-

പ്രാണാദിവർഗം=പ്രാണാദികളുടെ സമൂഹം. പ്രാണാദികൾ=പ്രാണൻ, അപാനൻ, സമാനൻ, ഉദാനൻ, വ്യാനൻ, നാഗൻ, കൂർമൻ, കൃകലൻ, ദേവദത്തൻ, ധനഞ്ജയൻ. കരണങ്ങൾ=ഇന്ദ്രിയങ്ങൾ—വാക്ക്, പാണി, പാദം, പായു, ഉപസ്ഥം, കർണ്ണം, ത്വക്ക്, അക്ഷി, ജിഹ്വ, ഘ്രാണം എന്നിവ. ബുദ്ധി = നിശ്ചയാത്മികയായ വൃത്തിയോടുകൂടിയ അന്തഃകരണം. മനസ്സ് = സംശയാത്മികയായ വൃത്തിയോടുകൂടിയ അന്തഃകരണം. തദ്‌വൃത്തികൾ=ആ പ്രാണാദികളുടേയും ആ കരണങ്ങളുടേയും ആ ബുദ്ധിയുടേയും ആ മനസ്സിന്റേയും വൃത്തികൾ. വൃത്തികൾ=വ്യാപാരങ്ങൾ. തദ്‌വൃത്തിദൃക്ക്=തദ്‌വൃത്തികളുടെ ദൃക്ക്. തദ്‌വൃത്തികൾ=ആ വൃത്തികൾ. ദൃക്ക്=ദ്രഷ്ടാവ്—സാക്ഷിഭൂതൻ.

## D. വിവരണം :-

### 1. പ്രാണാദിവർഗം

പ്രാണാദിവർഗം=ദശപ്രാണങ്ങൾ. ഇവയെപ്പററി വിശദമായ മുൻപ് നല്കപ്പെട്ടിട്ടുണ്ട്.

ദ്വിതീയഃ സർഗഃ

## 2. കരണങ്ങൾ

അന്തഃകരണം, ബാഹ്യകരണം എന്നിങ്ങനെ കരണം രണ്ടു വിധം ഉണ്ട്. അന്തഃകരണം വൃത്തിഭേദേന മനസ്സ്. ചിത്തം, ബുദ്ധി, അഹങ്കാരം എന്നിങ്ങനെ നാലായി വിഭജിക്കപ്പെട്ടിരിക്കുന്നു. ബാഹ്യകരണങ്ങൾ ആണ് ഇന്ദ്രിയങ്ങൾ. ഇവയെ കർമ്മേന്ദ്രിയങ്ങൾ എന്നും ജ്ഞാനേന്ദ്രിയങ്ങൾ എന്നും രണ്ടായി വിഭജിച്ചിരിക്കുന്നു. വാക്ക്, പാണി, പാദം, പായു, ഉപസ്ഥം എന്നിവ അഞ്ചും കർമ്മേന്ദ്രിയങ്ങൾ ആകുന്നു. കണ്ണ്, ത്വക്ക്, അക്ഷി, ജിഹ്വ, ഘ്രാണം ഇവ അഞ്ചും ജ്ഞാനേന്ദ്രിയങ്ങൾ ആണ്.

## 3. തദ്വൃത്തികൾ

തദ്വൃത്തികൾ—പ്രാണാദികളുടേയും കരണങ്ങളുടേയും മനസ്സിൻേറയും ബുദ്ധിയുടേയും വൃത്തികൾ. ശ്വാസോച്ഛ്വാസാദികളാണ് പ്രാണാദിവൃത്തികൾ. ദർശനസ്പർശനാദികളും ഗ്രഹണോപാദാനാദികളുമാണ് കരണവൃത്തികൾ. സംശയമാണ് മനസ്സിൻെറ വൃത്തി. നിശ്ചയമാണ് ബുദ്ധിയുടെ വൃത്തി.

## E. സാരം :—

ഞാൻ പ്രാണങ്ങളോ അവയുടെ ശ്വാസോച്ഛ്വാസാദികളാകുന്ന വ്യാപാരങ്ങളോ അല്ല. ഞാൻ ഇന്ദ്രിയങ്ങളോ അവയുടെ വ്യാപാരങ്ങളായ ദർശനസ്പർശനാദികളോ ഗ്രഹണോപാദാനാദികളോ അല്ല. ഞാൻ ബുദ്ധിയോ അതിൻെറ വ്യാപാരമാകുന്ന നിശ്ചയമോ അല്ല. ഞാൻ മനസ്സോ അതിൻെറ വ്യാപാരമാകുന്ന സംശയമോ അല്ല. ഞാൻ ഈ പ്രാണങ്ങളുടേയും കരണങ്ങളുടേയും വ്യാപാരങ്ങൾക്ക് സാക്ഷിയായി മാത്രം നില്ക്കുന്ന സാക്ഷാത് ആത്മാവ് ആകുന്നു. ഈ പരമാർത്ഥം ആത്മതത്ത്വപ്രതിപാദകങ്ങളായ വേദാന്തവാക്യങ്ങളുടെ അർത്ഥഗ്രഹണത്തെ ആസ്പദമാക്കി നിർവഹിക്കപ്പെട്ട ശ്രവണമനനനിദിദ്ധ്യാസനങ്ങളിലൂടെ ഈ ചട്ടമ്പിസ്വാമിതിരുവടികൾ അറിയുകയുണ്ടായി.

18. അനാദികാ/നിർവചനീയരൂപാ
സമസ്തകർമപ്രകരപ്രസൂതിഃ ;
സാ കാരണോപാധിരിതീര്യമാണാ
ദൂരീകൃതാ/നേന ജവാദവിദ്യാ.

## A. അന്വയം :—

അനേന ജവാത് അനാദികാ അനിർവചനീയരൂപാ സമസ്തകർമപ്രകരപ്രസൂതിഃ കാരണോപാധിഃ ഇതി ഈര്യമാണാ സാ അവിദ്യാ ദൂരീകൃതാ അഭൂത്.

## B. അന്വയാർത്ഥം :-

ഈ ചട്ടമ്പിസ്വാമിതിരുവടികളാൽ അതിവേഗം അനാദികയും അനിർവചനീയരൂപയും സമസ്തകർമപ്രകരപ്രസൂതിയും കാരണോപാധിയെന്ന് പറയപ്പെടുന്നതുമായ ആ അവിദ്യ ദൂരീകൃതയായി ഭവിച്ചു.

## C. പരിഭാഷ :—

അനാദിക—ആദിയില്ലാത്തത്. അനിർവചനീയരൂപ— അനിർവചനീയമായ രൂപത്തോടുകൂടിയത്. അനിർവചനീയം—നിർവചനീയം അല്ലാത്തത്. നിർവചനീയം—നിർവചിക്കുവാൻ യോഗ്യമായിട്ടുള്ളത്. രൂപം—സ്വരൂപം. സമസ്തകർമപ്രകരപ്രസൂതി — സമസ്തകർമപ്രകരത്തിന്റെ പ്രസൂതി. സമസ്തകർമപ്രകരം—സമസ്തകർമങ്ങളുടെയും പ്രകരം. സമസ്തകർമങ്ങൾ—സമസ്തങ്ങളായ കർമങ്ങൾ. സമസ്തങ്ങൾ—നിഖിലങ്ങൾ. കർമ്മങ്ങൾ — പ്രവൃത്തികൾ. പ്രകരം — സമൂഹം. പ്രസൂതി—ഉത്പാദിപ്പിക്കുന്നത്. കാരണോപാധി—കാരണമാകുന്ന ഉപാധി. കാരണം—കാര്യനിയതപൂർവവൃത്തി—ജഗത്താകുന്ന കാര്യത്തിന്റെ അവ്യവഹിതപൂർവക്ഷണത്തിൽ നിയമേന വർത്തിക്കുന്നത്. ഉപാധി—വ്യവച്ഛേദകവസ്തു. ഈര്യ

മാണ = പറയപ്പെടുന്നതു്. ദൂരീകൃതം = ദൂരീകരിക്കപ്പെട്ടതു്. അവിദ്യ = അജ്ഞാനം—ആത്മാനാത്മാക്കളുടെ ഇതരേതരാധ്യാസം.

## D. വിവരണം :-

### 1. അവിദ്യ അനാദിയാകുന്നു

ആദിയില്ലാത്ത വസ്തു ആണു് അനാദി. എന്നു് ആരംഭിച്ചതു് എന്നു പറയുവാൻ സാധ്യമാകാത്തവണ്ണം നിലനില്ക്കുന്ന വസ്തുവാണു് അനാദി.

''ജീവ ഈശോ ജഗദ്ഭേദഃ
തഥാ ജീവേശയോർഭിദാ ;
അവിദ്യാ തച്ചിതോർബന്ധഃ
ഷഡസ്മാകമനാദയഃ ''.

എന്നിങ്ങനെ അദ്വൈതവേദാന്തപ്രസിദ്ധമായ ഒരു കാരിക ഉണ്ടു്. അദ്വൈതവേദാന്തസിദ്ധാന്തം അനുസരിച്ചു് ജീവാത്മാവു്, ഈശ്വരൻ, ജഗത്തു്, ജീവേശഭേദം, അവിദ്യ, അവിദ്യാചിച്ചൈതന്യബന്ധം എന്നിവ ആറും അനാദികൾ ആകുന്നു എന്നാണു് ഈ കാരികയുടെ അർത്ഥം. ശ്രുതിയുക്തിപ്രമാണങ്ങൾകൊണ്ടു് ഇവയുടെ അനാദിത്വം സ്ഥാപിക്കപ്പെട്ടിട്ടുണ്ടു്. ഇവയിൽ ഒന്നായതിനാൽ അവിദ്യ അനാദിയാകുന്നു എന്നു് തീരുമാനിക്കാം.

### 2. അവിദ്യ അനിർവചനീയ ആകുന്നു

വാക്കുകൾ ഉപയോഗിച്ചു് നിർവചിക്കപ്പെടാവുന്ന വസ്തു ആണു് നിർവചനീയം. സത്തു്, അസത്തു് എന്നിങ്ങനെ പദാർത്ഥം രണ്ടുവിധം ആകുന്നു. ''സച്ചേത് ന ബാധ്യേത, അസച്ചേത് ന പ്രതിഭാസേത'' എന്നൊരു സിദ്ധാന്തം ഉണ്ടു്. **സത്താണെങ്കിൽ അതു് ഇല്ല എന്ന ബാധജ്ഞാനത്തിനു് ഒരി**

ക്കലും വിഷയമായിത്തീരുന്നതല്ല. അസത്തു് ആണെങ്കിൽ ശശവിഷാണംപോലെ പ്രതിഭാസിക്കുകയില്ല. എന്നാൽ അവിദ്യ വിദ്യകൊണ്ടു് ബാധിക്കപ്പെടുകയും വിദ്യകൊണ്ടു് ബാധിക്കപ്പെടുന്നതുവരെ നിലനില്ക്കുകയും ചെയ്യും. അതു കൊണ്ടു് സത്തു് എന്നോ അസത്തു് എന്നോ അതു് നിർവ ചിക്കപ്പെടുവാൻ കഴിയുന്നില്ല. തന്നിമിത്തം അവിദ്യ അനിർ വചനീയ ആകുന്നു.

## 3. അവിദ്യ കാരണോപാധി ആകുന്നു

ബ്രഹ്മചൈതന്യം ഉപഹിതം, അനുപഹിതം എന്നു് രണ്ടു വിധം ഉണ്ടു്. ഉപാധിരഹിതമായ ശുദ്ധബ്രഹ്മചൈതന്യം ആണു് അനുപഹിതം. കാരണശരീരം, സൂക്ഷ്മശരീരം, സ്ഥൂല ശരീരം എന്നു് ശരീരം മൂന്നുവിധം ഉണ്ടു്. അവിദ്യ ആണു് കാരണശരീരം. തന്നിമിത്തം അവിദ്യയെ കാരണോപാധി എന്നും വിളിച്ചുപോരുന്നു.

> ''അനിർവാച്യാവിദ്യാദ്വിതയസചിവസ്യ പ്രഭവതോ
> വിവർത്താ യസ്യൈതേ വിയദനിലതേജോബവനയഃ;
> യതശ്ചാഭൂദ്വിശ്വം ചരമചരമുച്ചാവചമിദം
> നമാമസ്തദ്ബ്രഹ്മാപരിമിതസുഖജ്ഞാനമമൃതമ്.''

എന്ന ഭാമതീശ്ലോകം—വാചസ്പതിമിശ്രവചനം അവിദ്യ അനിർവാച്യ ആകുന്നു എന്നും അതു് കാരണോപാധിയാകുന്നു എന്നും സ്പഷ്ടമാക്കിയിരിക്കുന്നു.

## E. സാരം :-

ഈ ചട്ടമ്പിസ്വാമിതിരുവടികൾ അനാദിയും അനിർവചനീയയും എല്ലാ കർമങ്ങൾക്കും നിദാനഭൂതയും കാരണോപാധി എന്നു് വർണ്ണിക്കപ്പെടുന്നതും ആയ അവിദ്യയെ അനാഹാര്യം, അസന്ദിഗ്ദ്ധം, അവിപര്യസ്തം, അപരോക്ഷം എന്നീ നിലകളിൽ എത്തിയ ആത്മസാക്ഷാത്കാരം ആകുന്ന വിദ്യകൊണ്ടു് അതിവേഗം ദൂരീകരിക്കുകയുണ്ടായി,

19. ഇദം ജഗത്സർവമസത്യമേവ
ഭ്രമാത്മകം രജ്ജുഭുജങ്ഗതുല്യമ്;
അധ്യസ്തമാനന്ദരസൈകനിഷ്ഠേ
നിരൈക്ഷി തത് സ്വാത്മനി ചേത്യനേന.

## A. അന്വയം :-

അനേന ഭ്രമാത്മകമ് രജ്ജുഭുജങ്ഗതുല്യമ് സർവമ് ഇദമ് ജഗത് അസത്യമ് ഏവ ഭവതി ഇതി ആനന്ദരസൈകനിഷ്ഠേ സ്വാത്മനി തത് അധ്യസ്തമ് ഏവ ഭവതി ഇതി ച നിരൈക്ഷി.

## B. അന്വയാർത്ഥം :-

ഈ ചട്ടമ്പിസ്വാമിതിരുവടികളാൽ രജ്ജുഭുജങ്ഗതുല്യവും ഭ്രമാത്മകവും ആയ ഈ സർവജഗത്തും അസത്യംതന്നെ ആകുന്നു എന്നും അതു് ആനന്ദരസൈകനിഷ്ഠമായ സ്വാത്മാവിൽ അധ്യസ്തം ആകുന്നു എന്നും നിരീക്ഷിക്കപ്പെട്ടു.

## C. പരിഭാഷ :-

ഭ്രമാത്മകം—ഭ്രമമായ ആത്മാവോടുകൂടിയതു്. ഭ്രമം—തെററായ അറിവു് (''അതസ്മിൻ തദ്ബുദ്ധിഃ''). ആത്മാവു്—സ്വരൂപം. രജ്ജുഭുജങ്ഗതുല്യം = രജ്ജുഭുജങ്ഗത്തോടു് തുല്യം ആയിട്ടുള്ളതു്. രജ്ജുഭുജങ്ഗം = രജ്ജുസർപ്പം—സർപ്പമാണെന്നു് തെററിദ്ധരിക്കപ്പെട്ട കയറു്. സർവം സമസ്തം. ജഗത്തു് = പ്രപഞ്ചം. ആനന്ദരസൈകനിഷ്ഠം = ആനന്ദരസമാകുന്ന ഏകനിഷ്ഠയോടുകൂടിയതു്. ഏകനിഷ്ഠ—മുഖ്യസ്വഭാവം. ആനന്ദരസൈകനിഷ്ഠം—ആനന്ദരസാത്മകം. സ്വാത്മാവു്—തൻെറ ആത്മാവു്. ആത്മാവു്—ശരീരേന്ദ്രിയാതിരിക്തമായ ബ്രഹ്മചൈതന്യം. അധ്യസ്തം — ആരോപിതം. നിരീക്ഷിക്കുക—നിസ്സന്ദേഹമായി സാക്ഷാത്കരിക്കുക.

## D. വിവരണം :-

### 1. ജഗത്ത് അസത്യം ആകുന്നു.

സത്യം ആയിട്ടുള്ളത് ബ്രഹ്മം മാത്രമാണ്. ഇല്ലായ്മയ്ക്ക് ഒരിക്കൽപ്പോലും വിധേയമാകാത്ത വസ്തുവാണ് സത്യം അല്ലെങ്കിൽ സത്ത്. സദ്വിതീയമായ വസ്തു മുഴുവൻ അസത്യം ആയിപ്പോകും. അതുകൊണ്ട് ബ്രഹ്മം അദ്വിതീയമാണ്. ''ഏകമേവ അദ്വിതീയം ബ്രഹ്മ'' എന്ന ശ്രുതി ബ്രഹ്മം സജാതീയവിജാതീയ സ്വഗതഭേദശൂന്യമാണ് എന്ന് പ്രസ്താവിക്കുന്നു. ''സത്യം ജ്ഞാനമനന്തം ബ്രഹ്മ'' എന്ന ശ്രുതി ബ്രഹ്മം സത്യം ആണ് എന്നും പ്രസ്താവിച്ചിട്ടുണ്ട്. അതുകൊണ്ട് ബ്രഹ്മഭിന്നമായ ജഗത്ത് അസത്യം ആണെന്ന് സിദ്ധിക്കുന്നു.

### 2. ജഗത്ത് ഭ്രമാത്മകം ആകുന്നു.

അനാദിയും ഭാവരൂപവും ജ്ഞാനനിവർത്യവും ആയ ഒന്നാണ് അജ്ഞാനം. അതിന് ആശ്രയവും വിഷയവും ആകുന്നത് ശുദ്ധചൈതന്യം മാത്രമാണ്.

''ആശ്രയത്വവിഷയത്വഭാഗിനീ
നിർവിഭാഗചിതിരേവ കേവലാ ;
പൂർവസിദ്ധതമസോ ഹി പശ്ചിമോ
നാശ്രയോ ഭവതി നാപി ഗോചരഃ.''

എന്ന കാരിക ഈ വസ്തുതയാണ് വ്യക്തമാക്കുന്നത്. ആ അജ്ഞാനത്തിന് വിക്ഷേപം എന്നും ആവരണം എന്നും രണ്ടു രൂപങ്ങൾ ഉണ്ട്. ബ്രഹ്മാശ്രിതമായ അജ്ഞാനം ആകാശാദികളായി പരിണമിക്കുന്നുണ്ട്. ആ പരിണാമം അജ്ഞാനത്തിന്റെ വിക്ഷേപശക്തിയാണ്. തന്നിമിത്തം ആണ് അജ്ഞാനത്തെ ജഗത്തിന്റെ പരിണാമ്യുപാദാനകാരണം എന്ന് വ്യവഹരിക്കുന്നത്. വസ്തു ഉണ്ടായാലും പ്രകാശിച്ചാലും അത്

ഇല്ലെന്നും പ്രകാശിക്കുന്നില്ലെന്നും വരുത്തുന്ന അജ്ഞാനമാണ് ആവരണം. എല്ലാ ഭ്രമങ്ങൾക്കും ഇതു് കാരണം ആയിത്തീരും. തന്നിമിത്തം അജ്ഞാനത്തെ ഭ്രമോപാദാനം എന്നും നിർവചിക്കാറുണ്ടു്. യഥാർത്ഥത്തിൽ ബ്രഹ്മം മാത്രം ഉണ്ടായിരിക്കേ ''ഇതു് ജഗത്തു് ആകുന്നു'' എന്ന ബുദ്ധി ഭ്രമം ആകുന്നു. ഭ്രമം ഉള്ളപ്പോൾ മാത്രമേ ജഗത്തു് നിലനില്ക്കുന്നുള്ളൂ. ഭ്രമം ഇല്ലാത്തപ്പോൾ ജഗത്തു് നിലനില്ക്കുന്നില്ല. അതുകൊണ്ടു് ജഗത്തു് ഭ്രമാത്മകം ആകുന്നു എന്നു പറയാം.

## 3. ജഗത്തു് രജ്ജുഭുജങ്ഗതുല്യം ആകുന്നു.

വേണ്ടത്ര പ്രകാശമില്ലാത്ത സ്ഥലത്തു് വളഞ്ഞുപുളഞ്ഞു കിടക്കുന്ന കയറു് കാണുമ്പോൾ 'ഇതു് സർപ്പമാകുന്നു' എന്ന ബുദ്ധി ഉണ്ടാകാറുണ്ടു്. അടുത്തു ചെന്നു് വെളിച്ചത്തിൻെറ സാഹായ്യത്തോടുകൂടി നോക്കുന്നപക്ഷം 'ഇതു് രജ്ജു ആകുന്നു' എന്ന ബുദ്ധി ഉണ്ടാകുകയും 'ഇതു് സപ്പം ആകുന്നു' എന്ന ബുദ്ധി അന്തർധാനം ചെയ്തുപോകുകയും ചെയ്യുന്നു. 'ഇതു് രജ്ജു ആകുന്നു' എന്ന ബുദ്ധി ഉണ്ടാകുന്നതുവരെ ആ രജ്ജുവിനെ വിഷയമാക്കി 'ഇതു് സർപ്പമാകുന്നു' എന്ന ബുദ്ധി നിലനില്ക്കുന്നു. ആ ബുദ്ധിക്കു് വിഷയമാണു് രജ്ജുസർപ്പം. അതു് പരമാർത്ഥത്തിൽ ഇല്ലാത്തതും ഉണ്ടെന്നു് തോന്നുന്നതും ആണു്. അതുപോലെ യഥാർത്ഥത്തിൽ ഉള്ള ബ്രഹ്മത്തിൽ തോന്നിക്കുന്ന ഒന്നാണു് ജഗത്തു്. ബ്രഹ്മജ്ഞാനം ഉദിക്കുമ്പോൾ ജഗദ്ഭ്രമവും ജഗത്തും അന്തർധാനംചെയ്തു പോകുന്നു. അതുകൊണ്ടു് ജഗത്തു് രജ്ജുസപ്പതുല്യം ആണെന്നു് പറയാം.

## E. സാരം :–

ഈ ചട്ടമ്പിസ്വാമിതിരുവടികൾ ഈ ജഗത്തു മുഴുവൻ അജ്ഞാനജന്യം ആയ ഒരു ഭ്രമം ആണെന്നും, രജ്ജുസർപ്പംപോലെ അയഥാർത്ഥം ആണെന്നും, അസത്യം ആണെന്നും സച്ചിദാനന്ദഘനമായ സ്വാത്മാവിൽ

അജ്ഞാനംകൊണ്ടു് അധ്യസ്തമായി നിലനില്ക്കുന്ന ഒന്നു് ആണെന്നും ആത്മസാക്ഷാത്കാരംവഴി സൂക്ഷ്മമായി ഗ്രഹിച്ചു.

**20. പ്രപഞ്ചസത്യത്വവിശിഷ്ടബുദ്ധി-
രധ്യാസതോ/ജ്ഞാനബലേന നൂനമ്;
അധ്യാസഹേതുർനിജകർമജാത-
ദുർവാസനാ സേതി ഹുതാ ചിദഗ്നൗ.**

## A. അന്വയം :-

പ്രപഞ്ചസത്യത്വവിശിഷ്ടബുദ്ധിഃ അജ്ഞാനബലേന അധ്യാസതഃ നൂനമ് ഭവതി ഇതി, അധ്യാസഹേതുഃ നിജകർമജാതദുർവാസനാ ഭവതി ഇതി ച സാ അനേന ചിദഗ്നൗ ഹുതാ അഭൂത്.

## B. അന്വയാർത്ഥം :-

പ്രപഞ്ചസത്യത്വവിശിഷ്ടബുദ്ധി അജ്ഞാനബലംകൊണ്ടുള്ള അധ്യാസംനിമിത്തം സംഭവിക്കുന്നതാണ് എന്നും അധ്യാസഹേതു നിജകർമദുർവാസന ആകുന്നു എന്നും അറിഞ്ഞിട്ടു് അതു് ശ്രീചട്ടമ്പിസ്വാമിതിരുവടികളാൽ ചിദഗ്നിയിൽ ഹുതമായി ഭവിച്ചു.

## C. പരിഭാഷ :-

പ്രപഞ്ചസത്യത്വവിശിഷ്ടബുദ്ധി = പ്രപഞ്ചസത്യത്വവിശിഷ്ടം ആയ ബുദ്ധി. പ്രപഞ്ചസത്യത്വവിശിഷ്ടം=പ്രപഞ്ചസത്യത്വം ആകുന്ന വിശേഷണത്തോടുകൂടിയതു്. പ്രപഞ്ചസത്യത്വവിശിഷ്ടബുദ്ധി = പ്രപഞ്ചം യഥാർത്ഥവും സത്യവും ആകുന്നു എന്ന അറിവു്. അജ്ഞാനബലം=അജ്ഞാനത്തിൻെറ ബലം. അജ്ഞാനം = അവിദ്യ—മായ. ബലം=ശക്തി. അധ്യാസം=ഒന്നിനെ മററൊന്നായി കാണുന്ന ബുദ്ധി. അധ്യാസഹേതു = അധ്യാസത്തിൻെറ ഹേതു. ഹേതു = കാരണം.

നിജകർമജാതദുർവാസന = നിജകർമജാതസംബന്ധിയായ ദുർവാസന. നിജകർമജാതം = നിജമായ കർമജാതം. നിജം = തന്റേതു്. കർമജാതം = കർമങ്ങളുടെ ജാതം. കർമങ്ങൾ = മാനസികങ്ങളും വാചികങ്ങളും കായികങ്ങളും സഞ്ചിതങ്ങളും ആഗാമികങ്ങളും പ്രാരബ്ധങ്ങളും ആയ പ്രവൃത്തികൾ. ജാതം = സമൂഹം. ദുർവാസന = ദുഷ്ടമായ വാസന. വാസന = സംസ്കാരം. ചിദഗ്നി = ചിത്താകുന്ന അഗ്നി. ചിത്തു് = ബ്രഹ്മജ്ഞാനം അല്ലെങ്കിൽ ബ്രഹ്മം. അഗ്നി = വഹ്നി. ഹുതം = ഹോമിക്കപ്പെട്ടതു്. ഹോമിക്കുക = ദഹിപ്പിക്കുക.

## D. സാരം :-

അനാദിയായ അജ്ഞാനത്തിന്റെ ശക്തി നിമിത്തം ആത്മാവിനെ അനാത്മാവായും അനാത്മധർമവിശിഷ്ടമായും, അനാത്മാവിനെ ആത്മാവായും ആത്മധർമവിശിഷ്ടമായും തെററിദ്ധരിക്കാറുണ്ടു്. ഈ തെററിദ്ധാരണയിൽനിന്നാണു് പ്രപഞ്ചം സത്യമാകുന്നു എന്ന ബുദ്ധി ഉണ്ടാകുന്നതു്. ഈ ബുദ്ധിയുടെ തുടർച്ച മാനസിക—വാചിക—കായികങ്ങളും സഞ്ചിതാഗാമികപ്രാരബ്ധങ്ങളും ആയ കർമങ്ങളിൽനിന്നു് ഉണ്ടാകുന്ന ദുഷ്ടസംസ്കാരം നിമിത്തം ആണു് തുടരെ നിലനില്ക്കുന്നതു്. ആ സംസ്കാരത്തെ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ ജ്ഞാനാഗ്നികൊണ്ടു് ദഹിപ്പിച്ചുകളയുകയുണ്ടായി.

**21. യസ്യൈവ സാന്നിദ്ധ്യബലേന നൂനം
പ്രാണാദയോ വ്യാപൃതിശക്തിയുക്താഃ ;
സോഽഹം പരം ബ്രഹ്മ ന ചാന്യദേവം
ബോധഃ സമൈദ്ധാസ്യ മുനീശ്വരസ്യ.**

## A. അന്വയം :-

യസ്യ ഏവ സാന്നിദ്ധ്യബലേന പ്രാണാദയഃ വ്യാപൃതിശക്തിയുക്താഃ നൂനമ് ഭവന്തി തത് പരമ് ബ്രഹ്മ; സഃ അഹമ് അസ്മി ന ച അന്യത് ഭവാമി. ഏവമ് ബോധഃ അസ്യ മുനീശ്വരസ്യ സമൈദ്ധ.

## B. അന്വയാർത്ഥം :-

യാതൊന്നിന്റെതന്നെ സാന്നിദ്ധ്യബലംകൊണ്ടു് തീച്ച്യായും പ്രാണാദികൾ വ്യാപൃതശക്തിയുക്തങ്ങൾ ആയി ഭവിക്കുന്നുവോ ആ പരമായ ബ്രഹ്മം ഞാൻ ആകുന്നു; മറ്റൊന്നും അല്ല. ഇപ്രകാരം ഉള്ള ബോധം ഈ മുനീശ്വരന്ന് സമുജ്ജ്വലിച്ചു.

## C. പരിഭാഷ :–

സാന്നിദ്ധ്യബലം=സാന്നിദ്ധ്യത്തിന്റെ ബലം. സാന്നിദ്ധ്യം=അടുപ്പം. പ്രാണാദികൾ=പ്രാണങ്ങൾ തുടങ്ങിയവ. വ്യാപൃതിശക്തിയുക്തങ്ങൾ = വ്യാപൃതിശക്തിയോടു് യുക്തങ്ങൾ ആയിട്ടുള്ളവ. വ്യാപൃതിശക്തി=വ്യാപൃതിയുടെ ശക്തി. വ്യാപൃതി=വ്യാപാരം. ശക്തി=കഴിവു്. യുക്തങ്ങൾ=ചേർന്നവ: പരം=സർവോത്കൃഷ്ടം. ബ്രഹ്മം=സച്ചിദാനന്ദഘനവും സർവജഗത്കാരണഭൂതവും ആയ പരമാത്മവസ്തു. ബോധം= അറിവു്. മുനീശ്വരൻ = മുനികളുടെ ഈശ്വരൻ. മുനികൾ = ആത്മജ്ഞാനികൾ. ഈശ്വരൻ=അധിപതി—പ്രമുഖൻ. ഉജ്ജ്വലിക്കുക = ഉദ്ദീപ്തമാകുക.

## D. വിവരണം :–

**പരബ്രഹ്മത്തിന്റെ സാന്നിദ്ധ്യമാണു് പ്രാണാദികൾക്കു് സ്വസ്വവ്യാപാരങ്ങൾ നടത്തുവാൻ കഴിവു് നല്കുന്നതു്.**

കേനോപനിഷത്തിൽ—

''കേനേഷിതം പതതി പ്രേഷിതം മനഃ
കേന പ്രാണഃ പ്രഥമഃ പ്രൈതി യുക്തഃ ;
കേനേഷിതാം വാചമിമാം വദന്തി
ചക്ഷുഃ ശ്രോത്രം ക ഉ ദേവോ യുനക്തി.''

എന്ന ചോദ്യത്തിന്—

ശ്രോത്രസ്യ ശ്രോത്രം മനസോ മനോ യ—
ദ്വാചോ ഹ വാചം സ ഉ പ്രാണസ്യ പ്രാണഃ ;
ചക്ഷുഷശ്ചക്ഷുരതിമുച്യ ധീരാഃ
പ്രേത്യാസ്മാല്ലോകാദമൃതാ ഭവന്തി.''

എന്നിങ്ങനെ നല്കപ്പെട്ടിരിക്കുന്ന ഉത്തരത്തിൽ പ്രാണങ്ങൾക്കും ഇന്ദ്രിയങ്ങൾക്കും മനസ്സിനും സ്വസ്വവ്യാപാരങ്ങൾ നിർവഹിക്കുവാൻ ശക്തി നല്കുന്ന ഒന്നാണ് ബ്രഹ്മം എന്ന് പ്രസ്താവിച്ചിരിക്കുന്നു. ''തസ്യ ഭാസാ സർവമിദം വിഭാതി'' എന്ന ശ്രുതിയും ''യദാദിത്യഗതം തേജോ ജഗദ് ഭാസയതേഽഖിലമ്; ക്ഷേത്രം ക്ഷേത്രീ തഥാ കൃത്സ്നം പ്രകാശയതി ഭാരത!'' എന്ന സ്മൃതിയും പ്രാണാദികൾക്ക് വ്യാപാരശക്തി നല്കുന്നത് ബ്രഹ്മചൈതന്യം അല്ലെങ്കിൽ ആത്മചൈതന്യം ആകുന്നു എന്ന് പ്രസ്താവിക്കുന്നുണ്ട്.

## E. സാരം :-

പ്രാണൻ, അപാനൻ, സമാനൻ, ഉദാനൻ, വ്യാനൻ, നാഗൻ, കൂർമൻ, കൃകലൻ, ദേവദത്തൻ, ധനഞ്ജയൻ എന്നീ ദശപ്രാണങ്ങളും കർമ്മേന്ദ്രിയങ്ങളും ജ്ഞാനേന്ദ്രിയങ്ങളും മനസ്സ്, ചിത്തം, ബുദ്ധി, അഹങ്കാരം എന്നിങ്ങനെ വൃത്തിഭേദേന നാലായി വിഭജിക്കപ്പെട്ടിരിക്കുന്ന അന്തഃകരണവും സ്വസ്വവ്യാപാരങ്ങൾ നിർവഹിക്കുവാൻ ശക്തി നേടുന്നത് പരബ്രഹ്മത്തിന്റെ സാന്നിദ്ധ്യത്തിൽനിന്നാണ്. ഞാൻ ആ പരബ്രഹ്മംതന്നെ ആകുന്നു. ഇപ്രകാരം ഉള്ള ബോധം ആത്മജ്ഞാനികളിൽ അഗ്രേസരൻ ആയ ആ ചട്ടമ്പിസ്വാമിതിരുവടികളിൽ ഉദ്ദീപ്തമായിത്തീർന്നു.

**22. മനോ മദീയം ഗതമാപ്തമത്ര
സ്ഥിരീകൃതം ചൈവമവൈതി യേന ;
സോഽഹം പരാനന്ദമയോഽവികാര
ഇത്യാത്മവാനാത്മനി സന്ദധേഽസൗ.**

## A. അന്വയം :

മദീയമ് മനഃ അത്ര ഗതമ് ആപ്തമ് സ്ഥിരീകൃതമ് ച ഭവതി ഇതി ഏവമ് യേന അവൈതി സഃ അവികാരഃ പരാനന്ദമയഃ അഹമ് അസ്മി ഇതി ആത്മവാൻ അസൗ ആത്മനി സന്ദധേ.

## B. അന്വയാർത്ഥം :-

മദീയമായ മനസ്സ് ഇവിടെ—എന്നിൽ ഗതവും ആപ്തവും സ്ഥിരീകൃതവും ആയി തീർന്നിരിക്കുന്നു എന്ന് ഇപ്രകാരം യാതൊന്നുകൊണ്ട് അറിയുന്നുവോ ആ അവികാരം ആയ പരാനന്ദമയൻ ആകുന്നു ഞാൻ എന്നിങ്ങനെ ആത്മവാൻ ആയ ഈ ചട്ടമ്പിസ്വാമിതിരുവടികൾ ആത്മാവിൽ ധാരണാധ്യാന സമാധികളിലൂടെ ഉറപ്പുവരുത്തി.

## C. പരിഭാഷ :-

മദീയം = എന്നെ സംബന്ധിച്ച. മനസ്സ് = അന്തഃകരണം. ഗതം = ഏകാഗ്രതയെ പ്രാപിച്ചത്. ആപ്തം = സ്വാധീനതയെ അല്ലെങ്കിൽ വശ്യതയെ നേടിയത്. സ്ഥിരീകൃതം = വിക്ഷേപാദിരഹിതമായിത്തീർന്നത്. അവികാരൻ = വികാരങ്ങളേതും ഇല്ലാത്തവൻ. വികാരങ്ങൾ = ഉണ്ടാകുക, [illegible]ില്ക്കുക, വദ്ധിക്കുക, പരിണമിക്കുക, ക്ഷയിക്കുക, നശിക്കുക എന്നീ ഭാവസാധാരണങ്ങൾ ആയ വികാരങ്ങൾ. പരാനന്ദമയൻ = പരാനന്ദമായ സ്വരൂപത്തോടുകൂടിയവൻ. പരാനന്ദം = പരമായ ആനന്ദം. പരം = സർവോത്കൃഷ്ടം. ആത്മവാൻ = ഏകാഗ്രതാദികളായ ഗുണങ്ങളാൽ വിശിഷ്ടമായ ആത്മാവോടുകൂടിയവൻ. ആത്മാവ് = മനസ്സ്.

## D. വിവരണം :–

### 1. ആത്മാവ് അവികാരൻ ആകുന്നു

പ്രസിദ്ധങ്ങളായ ഭാവവികാരങ്ങൾ ഉണ്ടാകുക, നില നില്ക്കുക, വർദ്ധിക്കുക, പരിണമിക്കുക, ക്ഷയിക്കുക, നശിക്കുക എന്നിവ ആണ്. ''ജായതേ/സ്തി വർദ്ധതേ വിപരിണമതേ അപക്ഷീയതേ വിനശ്യതീതി ഷഡ് ഭാവവികാരാഃ'' എന്ന യാസ്കവചനമാണ് ഇതിനു പ്രമാണം. ഈ വികാരങ്ങളിൽ ഒന്നുംതന്നെ ബാധിക്കാത്തതാണ് ആത്മാവ്. ''ന ജായതേ മ്രിയതേ വാ കദാചിന്നായം ഭൂത്വാ ഭവിതാ വാ....'' എന്നു തുട ങ്ങുന്ന ശ്രുതിയും തദാകാരകമായ ഗീതാസ്മൃതിയും ആത്മാവ് ഉത്പത്ത്യാദികൾ ആകുന്ന ഭാവവികാരങ്ങൾ ഇല്ലാത്തതാ ണെന്ന് പ്രസ്താവിക്കുന്നു. അതുകൊണ്ട് ആത്മാവ് അവികാരൻ ആകുന്നു എന്ന് തീരുമാനിക്കാം.

### 2. ആത്മാവ് പരാനന്ദമയൻ ആകുന്നു

''അന്യോ/ന്തരാത്മാനന്ദമയഃ'' എന്നു തുടങ്ങിയ തൈത്തിരീ യശ്രുതിവചനങ്ങൾ ആത്മാവ് പരാനന്ദമയൻ ആണ് എന്ന വസ്തുത തെളിയിക്കുന്നു.

## E. സാരം :–

എൻെറ മനസ്സ് ഈ മോക്ഷമാർഗസഞ്ചാരത്തിൽ ഏകാഗ്രതയെ പ്രാ പിക്കുകയും ശാന്തിയെ നേടുകയും വിക്ഷേപാദിരഹിതമായിത്തീരുകയും ചെയ്തിരിക്കുന്നു എന്ന് യാതൊന്നുകൊണ്ട് അറിയപ്പെടുന്നുവോ ആ സച്ചി ദാനന്ദഘനനും നിർവികാരനും ആയ ആത്മാവ് ആകുന്നു ഞാൻ എന്ന് സ്ഥിതപ്രജ്ഞനായ ഈ ചട്ടമ്പിസ്വാമിതിരുവടികൾ ധാരണാധ്യാനസമാ ധികൾവഴി ഗ്രഹിക്കുകയുണ്ടായി.

**23. മേഘേഷു ധാവത്സു, യഥാ സുധാംശുർ–
ധാവന്നിവാഭാതി തഥാ മുനീന്ദ്രഃ;
സ്വാർത്ഥേഷു ധാവത്സു, സമേന്ദ്രിയേഷു
വ്യാപാരകാരീവ കദാചിദാസ്തേ.**

## A. അന്വയം :-

യഥാ സുധാംശുഃ മേഘേഷു ധാവത്സു സത്സു ധാവൻ ഇവ ആഭാതി തഥാ അസൗ മുനീന്ദ്രഃ സമേന്ദ്രിയേഷു സ്വാർത്ഥേഷു ധാവത്സു സത്സു വ്യാപാരകാരീ ഇവ കദാചിത് ആസ്തേ.

## B. അന്വയാർത്ഥം :-

എപ്രകാരം സുധാംശു മേഘങ്ങൾ ധാവനവത്തുകൾ ആയിരിക്കുമ്പോൾ ധാവനം ചെയ്യുന്നവനോ എന്നു തോന്നുമാറു് ഭാസിക്കുന്നു അപ്രകാരം ഈ മുനീന്ദ്രൻ സമേന്ദ്രിയങ്ങൾ സ്വാത്ഥങ്ങളെ ലക്ഷ്യമാക്കി ധാവനക്രിയാവത്തുകൾ ആകുമ്പോൾ വ്യാപാരകാരിയോ എന്നു തോന്നുമാറു് ചിലപ്പോൾ സ്ഥിതിചെയ്യുന്നു.

## C. പരിഭാഷ :-

സുധാംശു = ചന്ദ്രൻ. ധാവനം ചെയ്യുക = വേഗത്തിൽ സഞ്ചരിക്കുക. മുനീന്ദ്രൻ = തത്വജ്ഞാനികളിൽവച്ച് പ്രമുഖൻ ആയിട്ടുള്ളവൻ. സമേന്ദ്രിയങ്ങൾ = സമങ്ങളായ ഇന്ദ്രിയങ്ങൾ. സമങ്ങൾ = അഖിലങ്ങൾ. സ്വാത്ഥങ്ങൾ = തങ്ങളുടെ അർത്ഥങ്ങൾ. അർത്ഥങ്ങൾ = വിഷയങ്ങൾ. വ്യാപാരകാരി = വ്യാപാരം ചെയ്യുന്നവൻ. വ്യാപാരം = പ്രവൃത്തി.

## D. സാരം :-

ആകാശസ്ഥിതനായ ചന്ദ്രൻ ചുററുപാടും ഉള്ള മേഘപാളികൾ കാററിന്റെ സാഹായ്യത്തോടുകൂടി വേഗത്തിൽ സഞ്ചരിക്കുമ്പോൾ വേഗത്തിൽ സഞ്ചരിക്കുന്നവനോ എന്നു തോന്നുമാറു് കാണപ്പെടാറുണ്ടു്. പരമാത്ഥത്തിൽ ഇവിടെ മേഘങ്ങൾ ആണു് കാററടിയേററു് വേഗത്തിൽ പോകുന്നതു്, ചന്ദ്രൻ അല്ല എന്നതാണു് വസ്തുത. എന്നാൽ ഉണ്ടാകുന്ന തോന്നൽ മേഘത്തോടൊപ്പം ചന്ദ്രനും അതിവേഗം സഞ്ചരിക്കുന്നു എന്നാണു്. അതുപോലെ ബ്രഹ്മഭാവം പ്രാപിച്ചു് നിഷ്ക്രിയനായിത്തീർന്ന ഈ ചട്ടമ്പിസ്വാമി തിരുവടികൾ ലോകരുടെ ദൃഷ്ടിയിൽ ഇന്ദ്രിയങ്ങളുടെ വിഷയാഭിമുഖമായ ഗതിക്കു് ഒപ്പിച്ചു് വ്യാപാരവാനോ എന്നു തോന്നുമാറു് കാണപ്പെടുന്നു.

**24. അലോകതാസാവമലാത്മരൂപ-
മഭേദഭാവാജ്ജഗദന്തരസ്ഥമ്;
ഘടേ മഠേ വ്യോമ ന ഭിന്നമേത-
ത്തത്ത്വം സ്ഫുടം ചാസ്യ ഹൃദി പ്രവൃത്തമ്.**

## A. അന്വയം :-

അസൗ അമലാത്മരൂപമ് അഭേദഭാവാത് ജഗദന്തരസ്ഥമ് അലോകത. വ്യോമ ഘടേ മഠേ ന ഭിന്നമ് ഭവതി ഇതി ഏതത് തത്ത്വമ് ച അസ്യ ഹൃദി സ്ഫുടമ് പ്രവൃത്തമ് അഭൂത്.

## B. അന്വയാർത്ഥം :-

ഈ ചട്ടമ്പിസ്വാമിതിരുവടികൾ അമലാത്മരൂപത്തെ അഭേദഭാവംനിമിത്തം ജഗദന്തരസ്ഥമായി ദർശിക്കുകയുണ്ടായി. വ്യോമം ഘടത്തിലും മഠത്തിലും ഭിന്നമായി ഭവിക്കുന്നില്ല എന്ന ഈ തത്ത്വവും സ്വാമികളുടെ ഹൃദയത്തിൽ സ്ഫുടമായി പ്രവൃത്തമായിത്തീർന്നു.

## C. പരിഭാഷ :-

അമലാത്മരൂപം = അമലമായ ആത്മരൂപം. അമലം = നിർമ്മലം. ആത്മരൂപം = ആത്മാവിന്റെ രൂപം. രൂപം = സ്വരൂപം. ആത്മരൂപം = ആത്മാവിന്റെ സ്വരൂപം. അഭേദഭാവം = അഭേദത്തിന്റെ ഭാവം. അഭേദം = ഭേദം ഇല്ലായ്മ. ഭാവം = സ്വഭാവം. ജഗദന്തരസ്ഥം = ജഗത്തിന്റെ അന്തരസ്ഥം. ജഗത്ത് = അനാത്മപ്രപഞ്ചം. അന്തരസ്ഥം = അന്തർഭാഗത്തിൽ സ്ഥിതിചെയ്യുന്നത്. വ്യോമം = ആകാശം. ഘടം = കുടം. മഠം = ശിഷ്യന്മാർ ഗുരുജനങ്ങളുമൊത്ത് വസിക്കുന്ന വീട്. ഭിന്നം = ഭേദമുള്ളത്. തത്ത്വം = യാഥാർത്ഥ്യം. സ്ഫുടം = സ്പഷ്ടം.

## D. വിവരണം :

### നിരുപാധികം ആയ ആത്മചൈതന്യം ജഗദഭിന്നവും ജഗദന്തരസ്ഥവും ആകുന്നു

ചൈതന്യം ഉപഹിതം എന്നും അനുപഹിതം എന്നും രണ്ടു വിധം ഉണ്ട്. അനുപഹിതചൈതന്യത്തെ ആണ് ശുദ്ധചൈതന്യം, ബ്രഹ്മം എന്നെല്ലാം വ്യവഹരിക്കുന്നത്. ''ആത്മൈവേദം സർവ്വമ്'', ''ബ്രഹ്മൈവേദം സർവമ്'', ''സർവം ഖല്വിദം ബ്രഹ്മ'' എന്നീ ശ്രുതികൾ അമലമായ അല്ലെങ്കിൽ നിരുപാധികം ആയ ആത്മചൈതന്യം അല്ലെങ്കിൽ ബ്രഹ്മചൈതന്യം തന്നെയാണ് ജഗത്ത് എന്നും ജഗത്തിനും ബ്രഹ്മത്തിനും തമ്മിൽ യാതൊരു ഭേദവും ഇല്ലെന്നും പ്രസ്താവിക്കുന്നു. ''ആകാശവത്സർവഗതശ്ച നിത്യഃ'', ''ഈശ്വരഃ സർവഭൂതാനാം ഹൃദ്ദേശേഽർജ്ജുന! തിഷ്ഠതി'', ''സമം സർവേഷു ഭൂതേഷു തിഷ്ഠന്തം പരമേശ്വരമ് വിനശ്യത്സ്വവിനശ്യന്തം യഃ പശ്യതി സ പശ്യതി'' എന്നീ ശ്രുതികളും സ്മൃതികളും ജഗദാത്മകമായ ബ്രഹ്മചൈതന്യം ജഗദന്തരസ്ഥമാണെന്ന് പ്രഖ്യാപിക്കുന്നു.

## E. സാരം :-

ശാസ്ത്രദൃഷ്ട്യാ ആകാശം ഏകവും അഭിന്നവും ആകുന്നു. ആകാശം ഒന്നുമാത്രം ആണെന്നും അതിന് ഭേദങ്ങൾ ഉണ്ടാകുകയില്ലെന്നും ആണ് ഈ പ്രഖ്യാപനത്തിന്റെ സാരം. എന്നാൽ ഉപാധിഭേദേന ഈ ഏകമായ ആകാശം ഘടാകാശം, മഠാകാശം, കൂപാകാശം, ദഹരാകാശം എന്നിങ്ങനെ അനേകാകാശങ്ങളായി അനുഭവപ്പെടാറുണ്ട്. അപ്രകാരം ആകാശം അനേകാത്മകം ആയി അനുഭവപ്പെട്ടാലും പരമാർത്ഥത്തിൽ ആകാശം ഒന്നുമാത്രം ആണ്. അതുപോലെ ശുദ്ധബ്രഹ്മചൈതന്യം ഉപാധിഭേദേന അനേകാത്മകങ്ങളായി പ്രകാശിച്ചാലും അതു് ഒന്നുമാത്രമാണെന്നും അതു് ജഗദഭിന്നം ആണെന്നും ഉള്ളതാണ് സത്യം. ഈ സത്യം ഈ ചട്ടമ്പിസ്വാമിതിരുവടികളുടെ ഹൃദയത്തിൽ സ്പഷ്ടമായി അനുഭവപ്പെട്ടു.

25. ജീവാത്മനാത്രാഥ തനും പ്രവിശ്യ
തഥാ നിയന്തൃത്വമവാപ്യ ഭൂയഃ ;
അനാമയഃ സാക്ഷിതയാ നിലീനോ
യഃ സോഽഹമേവേതി സ ബുദ്ധ്യതേ സ്മ.

## A. അന്വയം :-

സഃ , യഃ അത്ര ജീവാത്മനാ തനുമ് പ്രവിശ്യ അഥ തഥാ നിയന്തൃത്വമ് അവാപ്യ ഭൂയഃ സാക്ഷിതയാ നിലീനഃ അനാമയഃ വർത്തതേ സഃ ഏവ അഹമ് ഇതി ബുദ്ധ്യതേ സ്മ.

## B. അന്വയാർത്ഥം :-

ആ ചട്ടമ്പിസ്വാമിതിരുവടികൾ യാതൊരു ബ്രഹ്മചൈതന്യം ഈ ജഗത്തിൽ ജീവാത്മാവായിത്തീർന്ന് ശരീരത്തിൽ പ്രവേശിച്ചിട്ട് അപ്രകാരം നിയന്തൃത്വം കൈക്കൊള്ളുകയും പിന്നീട് സാക്ഷിചൈതന്യം എന്ന നിലയിൽ നിലീനൻ ആയും അനാമയൻ ആയും വർത്തിക്കുകയും ചെയ്യുന്നുവോ ആ ബ്രഹ്മചൈതന്യം തന്നെയാണ് ഞാൻ എന്നിങ്ങനെ അറിയുകയുണ്ടായി.

## C. പരിഭാഷ :-

ജീവാത്മാവ് = ജീവഭൂതനായ ആത്മാവ്—കർത്താവും ഭോക്താവും ശരീരസ്വാമിയും ആയി പ്രതിഭാസിക്കുന്ന ആത്മചൈതന്യം—അന്തഃകരണാവച്ഛിന്നം എന്നും ശരീരാവച്ഛിന്നം എന്നും നിർവചിക്കപ്പെടാവുന്നതും ശരീരഭേദേന ഭിന്നവും ആയ ആത്മാവ്. തനു = ശരീരം. നിയന്തൃത്വം = നിയന്താവ് എന്ന നില. നിയന്താവ് = ശരീരേന്ദ്രിയങ്ങളെ നിയന്ത്രിക്കുന്നവൻ. നിയന്ത്രിക്കുക = അടക്കി ഭരിക്കുക. സാക്ഷി = എല്ലാം കാണുന്നവനും ഒന്നിലും ഉൾപ്പെടാത്തവനും ആയ വസ്തു. നിലീനൻ = ഗൂഢനായി വർത്തിക്കുന്നവൻ. അനാമയൻ = ആമയം ഇല്ലാത്തവൻ. ആമയം = രോഗം—ദുഃഖം.

## D. വിവരണം :–

### 1. ബ്രഹ്മചൈതന്യം ജീവാത്മഭാവത്തിൽ ശരീരത്തിൽ പ്രവേശിച്ച് ശരീരസ്വാമിയായി നില കൊള്ളുന്നു.

ഇതു് ശ്രൗതമായ ഒരു സിദ്ധാന്തം ആകുന്നു. ''സാ ഐച്ഛത ബഹു സ്യാം പ്രജായേയ,'' ''ജീവേനാത്മനാ അനു പ്രവിശ്യ നാമരൂപേ വ്യാകരവാണി'' എന്നീ ശ്രുതികൾ പരമാത്മാവ് അല്ലെങ്കിൽ ബ്രഹ്മചൈതന്യം തന്നെയാണ് ജീവാത്മ ഭാവം കൈക്കൊള്ളുന്നതു് എന്നു് വ്യക്തമാക്കിയിരിക്കുന്നു.

### 2. ശുദ്ധമായ സാക്ഷിചൈതന്യത്തിനു് സുഖദുഃഖ ബന്ധം ഇല്ല; അതു് അനാമയം ആകുന്നു.

ഇതും ഒരു ശ്രൗതസിദ്ധാന്തം ആണ്. ''ഏകോ ദേവഃ സർവഭൂതേഷു ശുദ്ധഃ സർവവ്യാപീ സർവഭൂതാന്തരാത്മാ സർവാധ്യക്ഷഃ സർവഭൂതാധിവാസഃ സാക്ഷീ ചേതാ കേവലോ നിർഗുണശ്ച.'' എന്ന ശ്രുതി സാക്ഷിചൈതന്യം ഏകം ആണെങ്കിലും എല്ലാ ഭൂതങ്ങളിലും ശുദ്ധമായി വർത്തിക്കുന്നതു് ആണെന്നും അതിനു് സുഖദുഃഖബന്ധം ഇല്ലെന്നും സ്പഷ്ടമാക്കിയിരിക്കുന്നു.

## E. സാരം :-

ആ ചട്ടമ്പിസ്വാമിതിരുവടികൾ ബ്രഹ്മസാക്ഷാത്കാരത്തിൻെറ വെളിച്ചത്തിൽ ഏകവും അദ്വിതീയവും ആയ ബ്രഹ്മചൈതന്യം തന്നെയാണ് ശരീരത്തിൽ പ്രവേശിച്ച് ജീവാത്മാവായി നിലകൊള്ളുന്നതു് എന്നും ശരീരേന്ദ്രിയനിയന്താവായ ആ ചൈതന്യം തന്നെയാണ് സാക്ഷിചൈതന്യമായും സുഖദുഃഖബന്ധം ഇല്ലാത്തതായും വർത്തിക്കുന്നതു് എന്നും ആ ചൈതന്യം തന്നെയാണ് ഞാൻ എന്നും ഉള്ള തത്ത്വം വ്യക്തമായി ഗ്രഹിക്കുകയുണ്ടായി.

ദ്വിതീയഃ സർഗഃ

26. ആരാധ്യപാദസ്യ മുനേരമുഷ്യ
ശിഷ്യത്വയോഗേന പരം വിശുദ്ധാഃ ;
പ്രബുദ്ധതത്ത്വാ യതയോƒപി കേചിത്
സത്രൂപമുക്താഃ സ്മ ജയന്തി സന്തഃ .

## A. അന്വയം :-

ആരാധ്യപാദസ്യ അമുഷ്യ മുനേഃ ശിഷ്യത്വയോഗേന പരമ് വിശുദ്ധാഃ പ്രബുദ്ധതത്ത്വാഃ കേചിത് യതയഃ അപി സത്രൂപമുക്താഃ സന്തഃ ജയന്തി സ്മ.

## B. അന്വയാർത്ഥം :-

ആരാധ്യപാദനായ ഈ മുനിയുടെ ശിഷ്യത്വയോഗം കൊണ്ട് അത്യധികം വിശുദ്ധന്മാരും പ്രബുദ്ധതത്ത്വന്മാരും ആയ ചില യതികളും സത്രൂപമുക്തന്മാർ ആയിട്ട് സർവോത്കൃഷ്ടന്മാരായി വർത്തിച്ചു.

## C. പരിഭാഷ :-

ആരാധ്യപാദൻ = ആരാധ്യങ്ങളായ പാദങ്ങളോടുകൂടിയവൻ. ആരാധ്യങ്ങൾ=പൂജനീയങ്ങൾ. പാദങ്ങൾ=ചരണങ്ങൾ. മുനി=ആത്മജ്ഞാനി. ശിഷ്യത്വയോഗം=ശിഷ്യത്വത്തിന്റെ യോഗം. ശിഷ്യത്വം = ശിഷ്യന്മാർ എന്ന നില. ശിഷ്യന്മാർ=അന്തേവാസികൾ. യോഗം = ചേർച്ച. വിശുദ്ധന്മാർ= പാപരഹിതന്മാരും അവിദ്യാരഹിതന്മാരും ആയവർ. പ്രബുദ്ധതത്ത്വന്മാർ = പ്രബുദ്ധമായ തത്ത്വത്തോടുകൂടിയവർ. പ്രബുദ്ധം=നല്ലപോലെ അറിഞ്ഞത്. തത്ത്വം = പരമാർത്ഥം— യാഥാർത്ഥ്യം. യതികൾ=സന്ന്യാസിമാർ. സത്രൂപമുക്തന്മാർ=ജീവന്മുക്തന്മാർ.

## D. വിവരണം :—

### സരൂപമുക്തന്മാർ

സരൂപന്മാരും അതേസമയം മുക്തന്മാരും ആയിരിക്കുന്ന വ്യക്തികളാണ് സരൂപമുക്തന്മാർ. അനാത്മഭൂതവും ശരീരാദിയും ഉൾപ്പെട്ട ഈ ജഗത്ത് അവിദ്യാമയം ആണ്. അവിദ്യാസ്തമയം ആണ് മോക്ഷം. ആത്മജ്ഞാനമാകുന്ന വിദ്യ നേടി അതുവഴി അവിദ്യാസ്തമയം സമ്പാദിച്ചുകഴിഞ്ഞാൽ ആ വ്യക്തിയിൽ പിന്നെ അവിദ്യാമയങ്ങളായ ശരീരാദികളുടെ ബന്ധം എങ്ങിനെ ഉണ്ടാകും എന്ന് ഒരു പൂർവപക്ഷം ഉണ്ട്. അവിദ്യ കൊണ്ട് രാഗദ്വേഷാദികളും രാഗദ്വേഷാദികൾകൊണ്ട് കർമങ്ങളും കർമപരിണാമമായി ശരീരാദികളും ഉണ്ടാകുന്നു എന്നാണ് സിദ്ധാന്തം. സഞ്ചിതങ്ങൾ, ആഗാമികങ്ങൾ, പ്രാരബ്ധങ്ങൾ എന്നിങ്ങനെ മൂന്നായി വിഭജിക്കപ്പെട്ടിരിക്കുന്ന കർമങ്ങളിൽ സഞ്ചിതങ്ങളും ആഗാമികങ്ങളും ''ജ്ഞാനാഗ്നിഃ സർവകർമാണി ഭസ്മസാത് കുരുതേഽർജ്ജുന!'' എന്ന ഗീതാസൂക്തിയിലെ ആശയം അനുസരിച്ച് ജ്ഞാനാഗ്നിദഗ്ദ്ധങ്ങളായിത്തീർന്നുപോകും എന്ന് നമുക്ക് സിദ്ധാന്തിക്കാം. എന്നാൽ പ്രാരബ്ധകർമങ്ങൾ ഭോഗംകൊണ്ടുമാത്രമേ നശിക്കുകയുള്ളു. ''തസ്യ താവദേവ ചിരമ്....'' എന്നു തുടങ്ങുന്ന ശ്രുതിതന്നെയാണ് ഈ അഭിപ്രായം പ്രകടിപ്പിച്ചിട്ടുള്ളത്. അതുകൊണ്ട് അവിദ്യാസ്തമയം ആയ മോക്ഷം നേടിയാലും ആ മുക്തന്മാർ ദേഹാദികളോടുകൂടി വർത്തിക്കും. അത്തരക്കാരെയാണ് സരൂപമുക്തന്മാർ അല്ലെങ്കിൽ ജീവന്മുക്തന്മാർ എന്നു പറയുന്നത്.

## E. സാരം :-

പൂജ്യപാദരും ആത്മജ്ഞാനിയും ആയ ഈ ചട്ടമ്പിസ്വാമികളുടെ ശിഷ്യത്വം നേടി അതുവഴി പരിശുദ്ധന്മാരും തത്ത്വജ്ഞാനികളും ആയിത്തീർന്ന ചില സന്ന്യാസിമാർ ജീവന്മുക്തപദവിവഴി സർവോത്കൃഷ്ടന്മാർ ആയിത്തീർന്നിട്ടുണ്ട്.

27. തച്ഛാത്രതാം ശാസ്ത്രവിദഃ പ്രപന്നാ
ധന്യാ ധരണ്യാമിഹ പണ്ഡിതാഗ്ര്യാഃ;
സാന്ദ്രാവബോധാമൃതസാരരൂപാ
അരൂപമുക്താഃ സ്മ ഭവന്ത്യനേകേ.

## A. അന്വയം :—

ഇഹ ധരണ്യാമ് ധന്യാഃ ശാസ്ത്രവിദഃ അനേകേ പണ്ഡിതാഗ്ര്യാഃ തച്ഛാത്രതാമ് പ്രപന്നാഃ സാന്ദ്രാവബോധാമൃതസാരരൂപാഃ സന്തഃ അരൂപമുക്താഃ ഭവന്തി സ്മ.

## B. അന്വയാർത്ഥം :—

ഈ ധരണിയിൽ ധന്യന്മാരും ശാസ്ത്രവിത്തുകളും ആയ അനേകം പണ്ഡിതാഗ്ര്യന്മാർ തച്ഛാത്രതയെ പ്രപന്നന്മാരായിട്ട് സാന്ദ്രാവബോധാമൃതസാരരൂപന്മാരായയിത്തീർന്ന് അരൂപമുക്തന്മാരായി ഭവിച്ചു.

## C. പരിഭാഷ :—

ധരണി = ഭൂമി. ധന്യന്മാർ = സുകൃതികൾ. ശാസ്ത്രവിത്തുകൾ = ന്യായവേദാന്താദിശാസ്ത്രങ്ങൾ വേണ്ടപോലെ ധരിച്ചിട്ടുള്ളവർ. തച്ഛാത്രത = ആ ചട്ടമ്പിസ്വാമിതിരുവടികളുടെ ശിഷ്യത്വം. പ്രപന്നന്മാർ = പ്രാപ്തന്മാർ. സാന്ദ്രാവബോധാമൃതസാരരൂപന്മാർ = സാന്ദ്രാവബോധാമൃതസാരങ്ങൾ ആകുന്ന രൂപത്തോടുകൂടിയവർ. സാന്ദ്രാവബോധാമൃതസാരങ്ങൾ = സാന്ദ്രങ്ങൾ ആയ അവബോധാമൃതസാരങ്ങൾ. സാന്ദ്രങ്ങൾ = ഇടതൂർന്നവ. അവബോധാമൃതസാരങ്ങൾ = അവബോധവും അമൃതസാരവും. അവബോധം = ശുദ്ധചൈതന്യാത്മകം ആയ ജ്ഞാനം. അമൃതസാരം = ആനന്ദം. രൂപം = സ്വരൂപം. അരൂപമുക്തന്മാർ = കൈവല്യമുക്തി നേടിയവർ.

## D. വിവരണം :—

### 1. ധന്യന്മാർ

'ധന്യ'ശബ്ദത്തിന് പുണ്യവാൻ എന്നാണ് അർത്ഥം. മോക്ഷശാസ്ത്രമായ ഉപനിഷത്തിൽ 'സുകൃതിൻ' ശബ്ദവും 'ധന്യ'ശബ്ദവും മുമുക്ഷുക്കളെ വിശേഷിപ്പിക്കുവാൻ പല പ്രാവശ്യം ഉപയോഗിക്കപ്പെട്ടിട്ടുണ്ട്. നിഷിദ്ധകർമങ്ങളിൽനിന്ന് പിന്തിരിഞ്ഞു് വിഹിതകർമങ്ങൾ യഥാവിധി അനുഷ്ഠിച്ചാൽ ഉണ്ടാകുന്ന അദൃഷ്ടവിശേഷം ആണ് പുണ്യം. ഈ പുണ്യം അഭ്യുദയത്തെ ഉണ്ടാക്കുന്നതോടൊപ്പം സജ്ജനസംസർഗംവഴി ആത്മജ്ഞാനത്തിന് വഴിതെളിക്കും എന്നാണ് മോക്ഷശാസ്ത്രകാരന്മാരുടെ അഭിപ്രായം. അതുകൊണ്ട് ധന്യന്മാരായ ശിഷ്യന്മാർ ബ്രഹ്മഭാവപ്രാപ്തിവഴി കൈവല്യമുക്തി പ്രാപിച്ചു എന്ന വർണ്ണന സംഗതമാകുന്നുണ്ട്.

### 2 അരൂപമുക്തന്മാർ

അരൂപമുക്തി പ്രാപിച്ചവരാണ് അരൂപമുക്തന്മാർ. കേവലമുക്തി ആണ് അരൂപമുക്തി. ഗത്യാഗതിശൂന്യമായ മുക്തി എന്ന് കേവലമുക്തിയെ നിർവചിച്ചിട്ടുണ്ട്. സർവാത്മകം ആണ് ബ്രഹ്മം. ബ്രഹ്മഭാവപ്രാപ്തി ആണ് മോക്ഷം. പ്രാരബ്ധം ഇല്ലാതിരുന്നാൽ ആ ബ്രഹ്മഭാവം ആകുന്ന മോക്ഷം പ്രാപിക്കുന്നവർക്ക് ഗതിയും ആഗതിയും സംഭവിക്കുന്നില്ല. ജീവന്മുക്തി, ക്രമമുക്തി, കൈവല്യമുക്തി എന്നിങ്ങനെ മുക്തി മൂന്നുവിധം ഉണ്ടെന്നും മററും ഉള്ള വസ്തുത മുൻപ് വിവരിച്ചിട്ടുണ്ട്.

## E. സാരം :—

ഈ ഭൂമിയിൽ സുകൃതികളും ശാസ്ത്രജ്ഞന്മാരും ആയ അനേകം പണ്ഡിതശ്രേഷ്ഠന്മാർ ആ ചട്ടമ്പിസ്വാമിതിരുവടികളുടെ ശിഷ്യപദം നേടി അതുവഴി സച്ചിദാനന്ദഘനന്മാരും കൈവല്യമുക്തി പ്രാപിച്ചവരും ആയിത്തീർന്നിട്ടുണ്ട്.

28. സ ജീവകാരുണ്യനിരൂപണാഖ്യം
പ്രബന്ധരത്നം പ്രബബന്ധ യോഗീ;
യദീയപാഠാവഗമേന ഹിംസാ
ശംസാപരാം ശാന്തിമുപൈതി ഭൂമൗ.

## A. അന്വയം :—

യോഗീ സഃ 'ജീവകാരുണ്യനിരൂപണാ'ഖ്യമ് പ്രബന്ധരത്നമ് പ്രബബന്ധ. യദീയപാഠാവഗമേന ഭൂമൗ ഹിംസാ ശംസാപരാമ് ശാന്തിമ് ഉപൈതി.

## B. അന്വയാർത്ഥം :—

യോഗിയായ ആ ചട്ടമ്പിസ്വാമിതിരുവടികൾ 'ജീവകാരുണ്യനിരൂപണാ'ഖ്യമായ പ്രബന്ധരത്നത്തെ നിബന്ധിച്ചു. യദീയപാഠാവഗമംകൊണ്ടു് ഭൂമിയിൽ ഹിംസ ശംസാപരയായ ശാന്തിയെ പ്രാപിച്ചുപോരുന്നു.

## C. പരിഭാഷ :—

യോഗി = യോഗവിദ്യാവിശാരദൻ—വിശിഷ്ടമായ ജ്ഞാനയോഗത്തോടുകൂടിയവൻ. ജീവകാരുണ്യനിരൂപണാഖ്യം = ജീവകാരുണ്യനിരൂപണം എന്ന ആഖ്യയോടുകൂടിയ. ആഖ്യ = പേരു്. പ്രബന്ധരത്നം = വിശിഷ്ടമായ പ്രബന്ധം. പ്രബന്ധം = ഗ്രന്ഥം. നിബന്ധിക്കുക = രചിക്കുക. യദീയപാഠാവഗമം = യദീയപാഠത്തിന്റെ അവഗമം. യദീയപാഠം = യദീയമായ പാഠം. യദീയം = യാതൊന്നിനെ സംബന്ധിച്ച. പാഠം = അധ്യയനം—അഭ്യാസം. അവഗമം = അറിവു്. ഹിംസ = പ്രാണികളുടെ ദേഹദേഹിവിയോഗം വരുത്തൽ—വാക്കുകൊണ്ടും മനസ്സുകൊണ്ടും ശരീരംകൊണ്ടും അന്യജീവനു് ദുഃഖം ഉണ്ടാക്കൽ. ശംസാപര = പ്രശംസനീയം ആയതു്. ശാന്തി = ശമനം.

## D. സാരം :-

ജീവന്മുക്തപദവിയിൽ എത്തി കൃതാൎത്ഥനായിത്തീർന്ന ശ്രീചട്ടമ്പി സ്വാമിതിരുവടികൾ ലോകാനുഗ്രഹപരങ്ങളായ പ്രവർത്തനങ്ങളിലേക്ക് തിരിഞ്ഞു. ഒന്നാമതായി അദ്ദേഹം 'ജീവകാരുണ്യനിരൂപണം' എന്ന അതിവിശിഷ്ടമായ ഒരു ഗ്രന്ഥം രചിച്ചു. ആ ഗ്രന്ഥം പഠിച്ചുണ്ടാകുന്ന അറിവുകൊണ്ട് ഇന്ന് ലോകത്ത് ഹിംസ പ്രശംസനീയമായ നിലയിൽ ശാന്തമായിത്തീർന്നുകൊണ്ടിരിക്കുന്നു.

29. പുനഃ പുനർജന്മനിരൂപണാഹ്വം
ഭൂയിഷ്ഠയുക്തിപ്രസരപ്രസന്നമ്;
ധന്യശ്ചകാരാശു ജഗത്സ്വഭാവ-
ജന്യപ്രകാരജ്ഞതയൈഷ വിജ്ഞഃ.

## A. അന്വയം :-

ധന്യഃ ഏഷഃ വിജ്ഞഃ പുനഃ ഭൂയിഷ്ഠയുക്തിപ്രസരപ്രസന്നമ് പുനർജന്മനിരൂപണാഹ്വമ് പ്രബന്ധരത്നമ് ജഗത്സ്വഭാവജന്യപ്രകാരജ്ഞതയാ ആശു ചകാര.

## B. അന്വയാർത്ഥം :-

ധന്യനായ ഈ വിജ്ഞൻ പിന്നീട് ഭൂയിഷ്ഠയുക്തിപ്രസരപ്രസന്നവും പുനർജന്മനിരൂപണാഹ്വവുമായ പ്രബന്ധരത്നത്തെ ജഗത്സ്വഭാവജന്യപ്രകാരജ്ഞതകൊണ്ട് വേഗത്തിൽ നിർമ്മിച്ചു.

## C. പരിഭാഷ :-

ധന്യൻ=സുകൃതി. വിജ്ഞൻ = വിശേഷജ്ഞാനത്തോടു കൂടിയവൻ. ഭൂയിഷ്ഠയുക്തിപ്രസരപ്രസന്നം = ഭൂയിഷ്ഠയുക്തിപ്രസരംകൊണ്ട് പ്രസന്നം ആയിട്ടുള്ളത്. ഭൂയിഷ്ഠയുക്തിപ്രസരം=ഭൂയിഷ്ഠയുക്തികളുടെ പ്രസരം. ഭൂയിഷ്ഠയുക്തികൾ= ഭൂയിഷ്ഠങ്ങളായ യുക്തികൾ. ഭൂയിഷ്ഠങ്ങൾ = വളരെയേറെ

ഉള്ളവ. യുക്തികരം = അനുമാനങ്ങളും അർത്ഥാപത്തികളും. പ്രസരം = വ്യാപ്തി—പരപ്പ്— സാർവത്രികമായ നില. പ്രസന്നം = നിർമലം—സുഗ്രഹം. പുനർജന്മനിരൂപണാഹ്വം = പുനർജന്മനിരൂപണം എന്ന ആഹ്വയോടുകൂടിയതു്. ആഹ്വ = പേരു്. പ്രബന്ധരത്നം = വിശിഷ്ടമായ പ്രബന്ധം. ജഗത്സ്വഭാവജന്യപ്രകാരജ്ഞത = ജഗത്സ്വഭാവജന്യപ്രകാരജ്ഞൻ എന്ന നില (ഭാവം). ജഗത്സ്വഭാവജന്യപ്രകാരജ്ഞൻ = ജഗത്സ്വഭാവജന്യപ്രകാരങ്ങളെപ്പററി അറിവുള്ളവൻ. ജഗത്സ്വഭാവജന്യപ്രകാരങ്ങരം = ജഗത്സ്വഭാവജന്യങ്ങളായ പ്രകാരങ്ങരം. ജഗത്സ്വഭാവജന്യങ്ങരം = ജഗത്സ്വഭാവത്തിൽനിന്നും ഉണ്ടായവ. ജഗത്സ്വഭാവം = ജഗത്തിൻെറ സ്വഭാവം. ജഗത്തു് = ലോകം. പ്രകാരങ്ങരം = നാനാവിധത്തിലുള്ള അർത്ഥങ്ങരം.

## D. വിവരണം :-

### 1. യുക്തി

അദ്വൈതവേദാന്തമതം അനുസരിച്ച് പ്രത്യക്ഷം, അനുമാനം, ഉപമാനം, ശബ്ദം, അർത്ഥാപത്തി, അഭാവം എന്നിവയാണു് പ്രമാണങ്ങരം.

''പ്രത്യക്ഷമനുമാനം ച
ശബ്ദശ്ചോപമിതിസ്തഥാ
അർത്ഥാപത്തിരഭാവശ്ച
ഷട് പ്രമാണാനി മാദൃശാമ്.''

എന്ന കാരിക ഈ ഷട്പ്രമാണങ്ങരം ഏവ എന്നു് വിശദമാക്കുന്നു. ഇവയിൽ അനുമാനത്തിനും അർത്ഥാപത്തിക്കും ചേർന്നുള്ള പേരാണു് യുക്തി എന്നതു്. 'ശ്രുതിയുക്ത്യനുഭവങ്ങരംകൊണ്ടു്' എന്ന വാക്യത്തിലെ യുക്തിപദം അനുമാനാർത്ഥാപത്തികളെ കുറിക്കുന്നതാണു്. ''നൈഷാ തർകേണ മതിരാപനേയാ'' എന്ന ശ്രുതിയും ''ആത്മാ വാരേ ദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ നിദി

ധ്യാസിതവ്യഃ'' എന്ന ശ്രുതിയും യുക്തിക്കു് തർക്കമെന്നു് അത്ഥമുണ്ടെന്നു് വെളിവാക്കുന്നു. ''വ്യാപ്യാരോപേണ വ്യാപകാരോപസ്തർക്കഃ'' എന്നു് തർക്കത്തെ നൈയായികന്മാർ നിർവചിച്ചിട്ടുണ്ടു്. ''അനിഷ്ടപ്രസങ്ഗസ്തർക്കഃ'' ''വിപക്ഷേ ബാധകസ്തർക്കഃ'' എന്നിവ ആണു് മീമാംസകന്മാരുടെ തർക്കനിർവചനങ്ങളാം.

## 2. ജഗത്തു്

അദ്വൈതവേദാന്തികരം ജഗത്തിനെ നിർവചിച്ചിട്ടുണ്ടു്. ''അനേകകർതൃഭോക്തൃസംയുക്തം, പ്രതിനിയതദേശകാലനിമിത്ത ക്രിയാഫലാശ്രയം, നാമരൂപവ്യാകൃതം, മനസാപ്യചിന്ത്യ രചനാരൂപം യത് തത്'' എന്നാണു് ആ നിർവചനം അവസാനിക്കുന്നതു്.

## E. സാരം :–

സുകൃതിയും വിശിഷ്ടജ്ഞാനിയും ആയ ഈ ചട്ടമ്പിസ്വാമിതിരുവടികരം 'ജീവകാരുണ്യനിരൂപണം' എന്ന പേരിൽ ഒരു പ്രബന്ധരത്നം രചിച്ചതിനു പുറമേ 'പുനർജന്മനിരൂപണം' എന്ന പേരിൽ മറ്റൊരു പ്രബന്ധരത്നംകൂടി രചിക്കുക ഉണ്ടായി. ആമൂലാഗ്രം അനേകം യുക്തികരംകൊണ്ടു് നിറഞ്ഞ അതിന്റെ സാരം ആർക്കും സുഗ്രഹമാണു്. 'ജീവകാരുണ്യനിരൂപണം' രചിക്കപ്പെട്ടതിനു തൊട്ടടുത്തകാലത്താണു് ഈ ഗ്രന്ഥവും രചിക്കപ്പെട്ടതു്. ജഗത്തിന്റെ സ്വഭാവം സമീക്ഷിച്ചതിൽനിന്നുണ്ടായ വിശിഷ്ടജ്ഞാനമാണു് ഈ ഗ്രന്ഥരചനയ്ക്കു് അദ്ദേഹത്തെ പ്രേരിപ്പിച്ചതു്.

**30. തഥാ 'ചിദാകാശലയാ'ഭിധാനം**
**നിബന്ധരത്നം നിരമായി തേന**
**അദഃ പരം മുക്തിപഥാധ്വഗാനാം**
**നിരന്തരാനന്ദഭരം തനോതി.**

ദ്വിതീയഃ സർഗഃ

## A. അന്വയം :–

തഥാ തേന 'ചിദാകാശലയാഭിധാനമ്'' നിബന്ധരത്നമ് നിരമായി. അദഃ മുക്തിപഥാധ്വഗാനാമ് പരമ് നിരന്തരാനന്ദ ഭരമ് തനോതി.

## B. അന്വയാർത്ഥം :–

അപ്രകാരംതന്നെ ആ ചട്ടമ്പിസ്വാമിതിരുവടികളാൽ 'ചിദാകാശലയാഭിധാനം' ആയ നിബന്ധരത്നവും നിർമിക്കപ്പെട്ടു. ഇതു് മുക്തിപഥാധ്വഗന്മാർക്കു് പരമായ നിരന്തരാനന്ദ ഭരത്തെ നല്കുന്നു.

## C. പരിഭാഷ :–

ചിദാകാശലയാഭിധാനം = ചിദാകാശലയം എന്ന അഭിധാനത്തോടുകൂടിയതു്. അഭിധാനം=പേരു്. നിബന്ധരത്നം= വിശിഷ്ടമായ നിബന്ധം. നിബന്ധം=പ്രബന്ധം. നിർമ്മിക്കുക=രചിക്കുക. മുക്തിപഥാധ്വഗന്മാർ = മുക്തിപഥത്തിലെ അധ്വഗന്മാർ. മുക്തിപഥം = മോക്ഷമാർഗം. അധ്വഗന്മാർ= സഞ്ചാരികൾ. നിരന്തരാനന്ദഭരം=നിരന്തരമായ ആനന്ദഭരം. നിരന്തരം = ഇടവിടാതെയുള്ള. ആനന്ദഭരം = സന്തോഷാധിക്യം.

## D. സാരം :–

ആ ചട്ടമ്പിസ്വാമിതിരുവടികൾ 'പുനർജന്മനിരൂപണം' എന്ന ഗ്രന്ഥം രചിച്ചതുപോലെതന്നെ 'ചിദാകാശലയം' എന്ന പേരിൽ അതിവിശിഷ്ടമായ ഒരു ഗ്രന്ഥംകൂടി രചിക്കുകയുണ്ടായി. ഈ ഗ്രന്ഥം മോക്ഷമാർഗ സഞ്ചാരികൾക്കു് സദാ ആനന്ദാധിക്യത്തെ നല്കിവരുന്നുണ്ടു്.

31 തതഃ പരം കിഞ്ചന 'ജാതിഭേദ-
നിരൂപണാ'ഖ്യം വിപുലം പ്രബന്ധമ്;
മുദാƒകരോച്ചാരുതരം സമസ്ത-
വർണസ്വരൂപപ്രതിപാദകം സഃ.

## A. അന്വയം :-

സഃ തതഃ പരമ് 'ജാതിഭേദനിരൂപണാ'ഖ്യമ് സമസ്ത വർണസ്വരൂപപ്രതിപാദകമ് ചാരുതരമ് വിപുലമ് കിഞ്ചന പ്രബന്ധമ് മുദാ അകരോത്.

## B. അന്വയാർത്ഥം :-

ആ ചട്ടമ്പിസ്വാമിതിരുവടികൾ 'ജാതിഭേദനിരൂപണാ' ഖ്യവും സമസ്തവർണസ്വരൂപപ്രതിപാദകവും ചാരുതരവും വിപുലവും ആയ ഒരു പ്രബന്ധം സന്തോഷപൂർവം നിർമിച്ചു.

## C. പരിഭാഷ :-

ജാതിഭേദനിരൂപണാഖ്യം = ജാതിഭേദനിരൂപണം എന്ന ആഖ്യയോടുകൂടിയതു്. ആഖ്യ = പേരു്. സമസ്തവർണസ്വരൂപപ്രതിപാദകം = സമസ്തവർണസ്വരൂപത്തെ പ്രതിപാദിക്കുന്നതു്. സമസ്തവർണസ്വരൂപം = സമസ്തവർണങ്ങളുടെയും സ്വരൂപം. സമസ്തവർണങ്ങൾ = സമസ്തങ്ങളായ വർണങ്ങൾ. സമസ്തങ്ങൾ = എല്ലാം. വർണങ്ങൾ = മുഖ്യജാതികൾ, അവാന്തരജാതികൾ എന്നിവ. സ്വരൂപം = സ്വഭാവം. ചാരുതരം = കൂടുതൽ മനോഹരം. വിപുലം = മഹത്തു്. പ്രബന്ധം = നിബന്ധം—ഗ്രന്ഥം.

## D. സാരം :-

ആ ചട്ടമ്പിസ്വാമിതിരുവടികൾ 'ചിദാകാശലയം' എന്ന ഗ്രന്ഥം എഴുതി പൂർത്തിയാക്കിയശേഷം 'ജാതിനിരൂപണം' എന്ന പേരിൽ

ഏററവും മനോഹരമായ ഒരു പ്രബന്ധം രചിച്ചു. സങ്കരജാതികൾ, അല്ലെങ്കിൽ അവാന്തരജാതികൾ, മുഖ്യവർണ്ണങ്ങൾ അല്ലെങ്കിൽ മുഖ്യജാതികൾ എന്നീ വിഭാഗങ്ങളോടുകൂടിയ എല്ലാ ജാതികളുടെയും സ്വഭാവം പ്രതിപാദിക്കുന്ന ഒരു വലിയ ഗ്രന്ഥം ആയിരുന്നു അതു്.

**32. 'വേദാധികാരപ്രനിരൂപണാ'ദ്യാ**
**വിദ്യാബ്ധിനാ/നേന മുനീശ്വരേണ;**
**ഗ്രന്ഥാഃ പ്രണീതാ വിവിധപ്രകാരാഃ**
**സാരാർത്ഥസംപത്പ്രസരാഭിരാമാഃ.**

## A. അന്വയം :–

അനേന വിദ്യാബ്ധിനാ മുനീശ്വരേണ വേദാധികാരപ്രനിരൂപണാദ്യാഃ സാരാർത്ഥസംപത്പ്രസരാഭിരാമാഃ വിവിധപ്രകാരാഃ ഗ്രന്ഥാഃ പ്രണീതാഃ അഭ്രുവൻ.

## B. അന്വയാർത്ഥം :–

വിദ്യാബ്ധിയായ ഈ മുനീശ്വരനാൽ വേദാധികാരപ്രനിരൂപണാദ്യങ്ങളും സാരാത്ഥസംപത്പ്രസരാഭിരാമങ്ങളും വിവിധപ്രകാരങ്ങളും ആയ ഗ്രന്ഥങ്ങൾ പ്രണീതങ്ങൾ ആയി ഭവിച്ചു.

## C. പരിഭാഷ :–

വിദ്യാബ്ധി = വിദ്യകൾക്കു് അബ്ധിയായിട്ടുള്ളവൻ. വിദ്യകൾ = ആന്വീക്ഷികി, ത്രയി, വാർത്ത, ദണ്ഡനീതി എന്നിവ അല്ലെങ്കിൽ വേദ–വേദാങ്ഗാദികൾ. അബ്ധി = സമുദ്രം. മുനീശ്വരൻ = മുനിമാർക്കു് ഈശ്വരൻ ആയിട്ടുള്ളവൻ. മുനികൾ = ആത്മജ്ഞാനികൾ. ഈശ്വരൻ = അധിനായകൻ. വേദാധികാരപ്രനിരൂപണാദ്യങ്ങൾ = വേദാധികാരനിരൂപണം തുടങ്ങിയവ. സാരാർത്ഥസംപത്പ്രസരാഭിരാമങ്ങൾ = സാരാർത്ഥസംപത്പ്രസരംകൊണ്ടു് അഭിരാമങ്ങൾ ആയിട്ടുള്ളവ. സാരാർത്ഥസംപത്പ്രസരം=സാരാർത്ഥസംപത്തിന്റെ

പ്രസരം. സാരാർത്ഥസമ്പത്ത് = സാരമായ അർത്ഥസമ്പത്ത്. സാരം = ശ്രേഷ്ഠം—മുഖ്യം. അർത്ഥസമ്പത്ത് = വിജ്ഞേയ സമ്പത്ത്. പ്രസരം = വ്യാപ്തി. അഭിരാമങ്ങൾ = മനോഹരങ്ങൾ. വിവിധപ്രകാരങ്ങൾ = വിവിധങ്ങളായ പ്രകാരങ്ങളോടുകൂടിയവ. വിവിധങ്ങൾ = നാനാതരത്തിലുള്ള. പ്രകാരങ്ങൾ = അർത്ഥവിശേഷങ്ങൾ. പ്രണീതങ്ങൾ = നിർമിതങ്ങൾ.

## D. വിവരണം :-

### വിദ്യകൾ

ധർമാർത്ഥങ്ങൾ ഏതുകൊണ്ട് സിദ്ധിക്കുമോ അതാണ് വിദ്യ എന്ന് അർത്ഥശാസ്ത്രകർത്താവായ വിഷ്ണുഗുപ്താചാര്യൻ വിദ്യയെ നിർവചിച്ചിട്ടുണ്ട്. ധർമംകൊണ്ട് മോക്ഷവും അർത്ഥംകൊണ്ട് കാമവും സിദ്ധമായിക്കൊള്ളും എന്ന ആശയം ഈ നിർവചനത്തിൽ അന്തർഹിതം ആയിരിക്കുന്നു. അതുകൊണ്ട് ചതുർവർഗഫലപ്രാപ്തി ഏതുകൊണ്ട് ഉണ്ടാകുമോ അതാണ് വിദ്യ എന്ന് വിദ്യാനിർവചനത്തെ പരിഷ്കരിക്കാം. ആന്വീക്ഷികി, ത്രയി, വാർത്ത, ദണ്ഡനീതി എന്നിങ്ങനെ വിദ്യയെ നാലായി വിഷ്ണുഗുപ്തൻ തന്നെ നിർവചിച്ചിട്ടുണ്ട്.

''അങ്ഗാനി വേദാശ്ചത്വാരോ
മീമാംസാ ന്യായവിസ്തരഃ;
പുരാണം ധർമ്മശാസ്ത്രം ച
വിദ്യാഹ്യേതാശ്ചതുർദ്ദശഃ''

എന്ന കാരിക ശിക്ഷ, കല്പം, വ്യാകരണം, ജ്യോതിഷം, ഛന്ദസ്സ്, നിരുക്തം, ഋക്, യജുസ്സ്, സാമം, അഥർവണം, മീമാംസ, ന്യായശാസ്ത്രം. പുരാണം, ധർമശാസ്ത്രം എന്നിങ്ങനെ വിദ്യകൾ പതിന്നാല് ഉണ്ട് എന്നു പ്രസ്താവിക്കുന്നു. ആയുർവേദം, ധനുർ

വേദം, ഗാന്ധർവവേദം, ശില്പവേദം എന്നിങ്ങനെ നാല് ഉപഭേദങ്ങളെക്കൂടി ചേർത്ത് വിദ്യകൾ പതിനെട്ട് ആകുന്നു എന്നും ഒരു അഭിപ്രായം ഉണ്ട്.

## E. സാരം :-

വിദ്യാംഭോനിധിയും ആത്മജ്ഞാനികളുടെ അധിനായകനും ആയ ഈ ചട്ടമ്പിസ്വാമിതിരുവടികളാൽ വേദാധികാരനിരൂപണം തുടങ്ങി അനേകതരം ഗ്രന്ഥങ്ങൾ രചിക്കപ്പെട്ടു. അവ മുഴുവൻ ഗ്രാഹ്യങ്ങളായ പ്രതിപാദ്യങ്ങൾകൊണ്ട് ആകർഷകങ്ങൾ ആയി പ്രശോഭിക്കുന്നു.

**33. സദ്വസ്തുസാക്ഷാത്കരണാത് പരസ്താത്**
**പ്രസ്തീമകാരുണ്യമഹാർണവേന ;**
**അനേന ഭൂമ്നാ സ്വപദാരവിന്ദ-**
**പൂതാഃ കൃതാഃ സന്തി ദിശാം വിഭാഗാഃ.**

## A. അന്വയം :-

പ്രസ്തീമകാരുണ്യമഹാർണവേന അനേന സദ്വസ്തുസാക്ഷാത്കരണാത് പരസ്താത് ഭൂമ്നാ ദിശാമ് വിഭാഗാഃ സ്വപദാരവിന്ദപൂതാഃ കൃതാഃ സന്തി.

## B. അന്വയാർത്ഥം :-

പ്രസ്തീമകാരുണ്യമഹാർണവൻ ആയ ഈ ചട്ടമ്പിസ്വാമി തിരുവടികളാൽ സദ്വസ്തു സാക്ഷാത്കരണത്തിനുശേഷം ഏററവും കൂടുതലായി ദിക്കുകളുടെ വിഭാഗങ്ങൾ സ്വപദാരവിന്ദപൂതങ്ങളാക്കി ചെയ്യപ്പെട്ടു.

## C. പരിഭാഷ :-

പ്രസ്തീമകാരുണ്യമഹാർണവം = പ്രസ്തീമകാരുണ്യത്തിന്ന് മഹാർണവം ആയിട്ടുള്ളത്. പ്രസ്തീമകാരുണ്യം = പ്രസ്തീമമായ

കാരുണ്യം. പ്രസ്തീമം = ഇടതൂർന്ന—സാന്ദ്രമായ—ഏകീഭൂതമായ. കാരുണ്യം = ദയ—പരദുഃഖദുഃഖിത്വം. മഹാർണവം = മഹാസമുദ്രം. സദ്വസ്തുസാക്ഷാത്കരണം = സദ്വസ്തുവിൻെറ സാക്ഷാത്കരണം. സദ്വസ്തു = ബ്രഹ്മവസ്തു. സാക്ഷാത്കരണം=സാക്ഷാത്കാരം. സ്വപദാരവിന്ദപൂതങ്ങൾ = സ്വപദാരവിന്ദങ്ങൾകൊണ്ടു് പൂതങ്ങൾ ആയിട്ടുള്ളവ. സ്വപദാരവിന്ദങ്ങൾ = സ്വകീയങ്ങളായ പദാരവിന്ദങ്ങൾ. സ്വകീയങ്ങൾ = തൻേറതായ. പദാരവിന്ദങ്ങൾ = പാദാബ്ജങ്ങൾ. പൂതങ്ങൾ = പരിശുദ്ധങ്ങൾ.

## D. സാരം :—

ഘനീഭൂതമായ ദയയുടെ ഒരു മഹാസമുദ്രമായി പ്രശോഭിച്ച ആ ചട്ടമ്പിസ്വാമിതിരുവടികൾ ബ്രഹ്മസാക്ഷാത്കാരത്തിനുശേഷം കൂടുതൽ സമയം അതതു് ദേശങ്ങൾ സന്ദർശിക്കുവാനായിട്ടാണു് വിനിയോഗിച്ചതു്.

**34. പരോപകാരവ്രതബദ്ധദീക്ഷഃ
പ്രേക്ഷാവതാമഗ്രഗതിർയതീന്ദ്രഃ ;
ഇഹാതിവർണാശ്രമിഭാവമാപ്തഃ
പ്രപന്നലോകാർത്തിഹരഃ സമിന്ധേ.**

## A. അന്വയം :—

ഇഹ പരോപകാരവ്രതബദ്ധദീക്ഷഃ പ്രേക്ഷാവതാമ് അഗ്രഗതിഃ യതീന്ദ്രഃ സഃ അതിവർണാശ്രമിഭാവമ് ആപ്തഃ സൻ പ്രപന്നലോകാർത്തിഹരഃ സമിന്ധേ.

## B. അന്വയാർത്ഥം :—

ഇവിടെ പരോപകാരവ്രതബദ്ധദീക്ഷനും പ്രേക്ഷാവതന്മാർക്കു് അഗ്രഗതിയും യതീന്ദ്രനും ആയ ആ ചട്ടമ്പിസ്വാമി തിരുവടികൾ അതിവർണാശ്രമിഭാവത്തെ ആപ്തനായിട്ടു് പ്രപന്നലോകാർത്തിഹരനായി സമുജ്ജ്വലിച്ചു.

## C. പരിഭാഷ :—

പരോപകാരവ്രതബദ്ധദീക്ഷൻ = പരോപകാരവ്രതത്തിൽ ബദ്ധദീക്ഷൻ ആയിട്ടുള്ളവൻ. പരോപകാരവ്രതം = പരോപകാരമാകുന്ന വ്രതം. പരോപകാരം = പരന്മാർക്കുവേണ്ടിയുള്ള ഉപകാരം. പരന്മാർ = അന്യന്മാർ. ഉപകാരം = ദുഃഖശാന്തിയും സുഖപ്രാപ്തിയും ഉണ്ടാകാനുള്ള സാഹായ്യം. വ്രതം = നിയതമായ അനുഷ്ഠാനം. ബദ്ധദീക്ഷൻ = ബദ്ധമായ ദീക്ഷയോടു കൂടിയവൻ. ബദ്ധം = നിർബന്ധപൂർവ്വം കൈക്കൊണ്ടതു്. ദീക്ഷ = ആരംഭം—വ്രതാരംഭം. പ്രേക്ഷാവാന്മാർ = പണ്ഡിതന്മാർ. അഗ്രഗതി = അഗ്രേസരൻ—മുൻപൻ. യതീന്ദ്രൻ = യതികളുടെ ഇന്ദ്രൻ. യതികൾ = സന്ന്യാസിമാർ—സംയമികൾ. ഇന്ദ്രൻ = അധിപതി—പ്രമുഖൻ. അതിവർണാശ്രമിഭാവം = അതിവർണാശ്രമിയുടെ ഭാവം. അതിവർണാശ്രമി = ആത്മജ്ഞാനത്തിന്റെ വെളിച്ചത്തിൽ വർണധർമങ്ങളും ആശ്രമധർമങ്ങളും ഉപേക്ഷിച്ചവൻ. ആപ്തൻ = പ്രാപ്തൻ—കൈക്കൊണ്ടവൻ. പ്രപന്നലോകാർത്തിഹരൻ = പ്രപന്നലോകാർത്തിയെ ഹരിക്കുന്നവൻ. പ്രപന്നലോകാർത്തി = പ്രപന്നലോകരുടെ ആർത്തി. പ്രപന്നലോകർ = പ്രപന്നരായ ലോകർ. പ്രപന്നർ = എന്നെ രക്ഷിച്ചുകൊള്ളണേ എന്നു് ശരണം പ്രാപിക്കുന്നവർ. ലോകർ = ജനങ്ങൾ. ആർത്തി = ദുഃഖം. ഹരിക്കുക = നശിപ്പിക്കുക. സമുജ്ജ്വലിക്കുക = അജയ്യപ്രഭാവനായി പ്രകാശിക്കുക.

## D. വിവരണം :-

### അതിവർണാശ്രമി

അതിക്രാന്തങ്ങളായ വർണാശ്രമങ്ങളോടുകൂടിയവൻ ആണു് അതിവർണാശ്രമി. ഇന്ന വർണത്തിൽപ്പെട്ടവൻ, ഇന്ന ആശ്രമത്തിൽപ്പെട്ടവൻ എന്ന നിലപാടുകളെ അസത്യങ്ങളും അനാദരണീയങ്ങളും എന്ന നിലയിൽ തള്ളിക്കളഞ്ഞു് ജീവിക്കുന്നവ

നാണ്് അതിവർണാശ്രമി. വർണധർമങ്ങളും ആശ്രമധർമങ്ങളും പരപീഡനാത്മകങ്ങൾ ആകയാൽ അധർമങ്ങൾ ആണെന്നും അവയെപ്പററി പ്രതിപാദിക്കുന്ന ശാസ്ത്രം സത്യധർമങ്ങൾക്ക് എതിരായിട്ടുള്ളതാണെന്നും കരുതി അവയെ ഉപേക്ഷിച്ച് ജീവിക്കുന്ന ധന്യാത്മാവാണ്് അതിവർണാശ്രമി. ''സർവം ഖല്വിദം ബ്രഹ്മ,'' ''ഏകമേവ അദ്വിതീയം ബ്രഹ്മ'' എന്നീ ശ്രുതിവാക്യങ്ങൾ വെളിവാക്കുന്ന ആത്മചൈതന്യം ഏകവും അദ്വിതീയവും ആകുന്നു എന്ന തത്ത്വമാണ്് സത്യം. ''സർവസുഖാധായകത്വേ സതി ആത്മസുഖാധായകത്വം ധർമസ്യ ലക്ഷണമ്'' എന്ന പ്രാമാണികസിദ്ധാന്തം അനുസരിച്ച്് അന്യർക്കു മുഴുവൻ സുഖകരം ആയിരിക്കേ തനിക്ക് ഏതു് സുഖകരം ആയിരിക്കുന്നുവോ അതാണ്് ധർമ്മം. ഈ സത്യത്തിനും ധർമത്തിനും എതിരായിട്ടാണ്് വർണധർമങ്ങൾ നിലനില്ക്കുന്നതു്. ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ എന്നിവ ആണ്് വർണങ്ങൾ. അവാന്തരവർണങ്ങൾ മുഴുവൻ നാലാം വർണത്തിൽ അന്തർഭവിച്ചുപോകുന്നു എന്ന സിദ്ധാന്തമനുസരിച്ചാണ്് ചാതുർവർണ്യവാദം സംജാതം ആയിട്ടുള്ളതു്. അധ്യയനം, അധ്യാപനം, യജനം, യാജനം, ദാനം, പ്രതിഗ്രഹം ഇവ ആറും ആണ്് ബ്രാഹ്മണധർമങ്ങൾ. അധ്യയനം, യജനം, ദാനം, ശസ്ത്രാജീവം, പ്രാണിരക്ഷണം ഇവ അഞ്ചും ആണ്് ക്ഷത്രിയധർമങ്ങൾ. അദ്ധ്യയനം, യജനം, ദാനം, വാണിജ്യം, പാശുപാല്യം ഇവ അഞ്ചുമാണ്് വൈശ്യധർമങ്ങൾ. ത്രൈവർണിക ശുശ്രൂഷ, (ത്രൈവർണിക പരിചര്യ,) കൃഷ്യാദികം മുതലായവയാണ്് ശൂദ്രധർമങ്ങൾ. പാപത്തിന്റെ ഫലമായിട്ടാണ്് വൈശ്യരായും ശൂദ്രരായും മനുഷ്യർ ജന്മം എടുക്കുന്നതെന്നും പരിചര്യ മാത്രമേ ശൂദ്രർക്ക്് അർഹമായ പ്രവൃത്തി ആയിട്ടുള്ളൂ എന്നും ''വൈശ്യാഃ ശൂദ്രാശ്ച പാപയോനയഃ; പരിചര്യാത്മകം കർമ ശൂദ്രസ്യൈത് സ്വഭാവജമ്'' എന്നുള്ള പങ്ക്തികളിലൂടെ ഗീത പ്രസ്താവിക്കുന്നു. ഈ പ്രസ്താവം മുൻപ്് പരാമർശിക്കപ്പെട്ട

സത്യധർമങ്ങൾക്ക് എതിരാണെന്നും തന്നിമിത്തം പ്രസ്തുത വാക്യങ്ങൾ പ്രക്ഷിപ്തങ്ങൾ ആണെന്നും നമുക്കു തീരുമാനിക്കാം.

വർണധർമങ്ങളുടെ സ്വഭാവം പരിശോധിച്ചാൽ മാനവ സമുദായത്തിലെ തൊണ്ണൂറു ശതമാനം പേർക്ക് വിദ്യാഭ്യാസവും പൗരാധികാരവും യഥാർത്ഥജീവിതവും നിഷേധിച്ചിരിക്കുക യാണ് എന്നു കാണുവാൻ കഴിയും. വിദ്യാഭ്യാസം കൂടാതെ അറിവ് എങ്ങിനെ ഉണ്ടാകും? അറിവുകൂടാതെ ധർമാധർമ വിവേകം എങ്ങിനെ സിദ്ധിക്കും? ധർമാധർമവിവേകം കൂടാതെ അധർമത്തെ തള്ളിക്കളഞ്ഞ് ധർമത്തെ മാത്രം അനുഷ്ഠിക്കു വാനുള്ള കഴിവ് എങ്ങിനെ സിദ്ധിക്കും? അതുകൊണ്ട് ഭൂരി പക്ഷത്തിനു വിദ്യാഭ്യാസം നിഷേധിക്കുന്ന വർണവ്യവസ്ഥ അനേകകോടിജനങ്ങളെ അജ്ഞതയിലൂടെ പാപത്തിലാഴ്ത്തി ക്കളയുന്ന ക്രൂരമായ ഒരു അധർമം ആണ് എന്നു കാണുവാൻ കഴിയും.

ഹിന്ദുസനാതനധർമത്തിൻെറ മൗലികമായ പ്രമാണം വേ ദങ്ങൾ ആണ്. വേദങ്ങളിലും പുരോഹിതന്മാർ സ്വവർഗ മേധാവിത്വം സ്ഥാപിക്കുവാൻ വർണവ്യവസ്ഥാസ്ഥാപകങ്ങ ളായ വാക്യങ്ങൾ എഴുതിച്ചേർത്തിട്ടുണ്ട്. ആര്യമതസ്ഥാപക നായ സ്വാമി ദയാനന്ദസരസ്വതി ''സത്യാർത്ഥപ്രകാശിക'' എന്ന അദ്ദേഹത്തിൻെറ ഗ്രന്ഥത്തിൽ വേദത്തിലെ ഈ പ്രക്ഷിപ്ത വാക്യങ്ങളെക്കുറിച്ച് ഗംഭീരമായ ചർച്ച നടത്തിയിട്ടുണ്ട്. മന്ത്ര-ബ്രാഹ്മണ-ഉപനിഷദ്‌രൂപങ്ങൾ ആയ വേദങ്ങൾ കൂട്ടിയിണ ക്കി പഠിക്കുകയും അവയുടെ സാരഭൂതങ്ങളായ മഹാവാക്യങ്ങ ളെ യഥാശാസ്ത്രം പഠിക്കുകയും ചെയ്താൽ വർണവ്യവസ്ഥ അവൈദികമായ ഒരു സിദ്ധാന്തം ആണെന്നു കാണുവാൻ കഴിയും. ''ജാതിഭേദനിരൂപണം'' എന്ന സ്വഗ്രന്ഥത്തിൽ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ ചെയ്തിട്ടുള്ള പ്രതിപാദനങ്ങ ളുടെ സംഗ്രഹമാണ് ഇത്.

ദ്വിതീയഃ സർഗഃ

ശ്രീചട്ടമ്പിസ്വാമികളേയും ശ്രീനാരായണഗുരുസ്വാമികളേയും അനുസരിച്ചുകൊണ്ടു്—

''ഭേദങ്ങളററപൊരുളിനെക്കാഹളം
ഊതി വാഴ്ത്തീടുന്നു വേദം നാലും
വൈദികമാനികരാം മർത്ത്യരിൽ ഭേദവും
ഭേദത്തിൽ ഭേദവും ജല്പിക്കുന്നു.
എന്തൊരു വൈകൃതം ബ്രഹ്മവിദ്യേ, നിന്നിൽ
എന്താണിക്കാണുന്ന വൈപരീത്യം''

എന്നിങ്ങനെ കുമാരനാശാൻ വർണവ്യവസ്ഥയെ അവൈദികമായ ഒരു അധർമം ആണെന്നു് പ്രഖ്യാപിക്കുന്നു. വർണവ്യവസ്ഥാപ്രതിപാദകങ്ങളായ മനുസ്മൃതി തുടങ്ങിയ ശാസ്ത്രങ്ങൾ ഭാഗികം ആയിട്ടെങ്കിലും സത്യധർമങ്ങൾക്കു് എതിരാണെന്നും മഹാകവിക്കു് അഭിപ്രായമുണ്ടു്.

''സത്യധർമങ്ങൾക്കെതിരാം ശാസ്ത്രം
ശ്രദ്ധയാഗ്ഗുണ്ടു നൃപതേ,
അർത്ഥപ്രവചനം ചെയ്യാമിതിൽ
വ്യർത്ഥമുദരംഭരികൾ
ഇന്നലെച്ചെയ്യോരബദ്ധം മൂഢർ-
ക്കിന്നത്തെയാചാരമാകാം
നാളത്തെ ശാസ്ത്രമതാകാം അതിൽ
മൂളായ്ക സമ്മതം രാജൻ ! ''

എന്നിങ്ങനെ മനുവാദിസ്മൃതികളുടെ ഭാഗികമായ അപ്രാമാണികതയെപ്പററി ആശാൻ തറപ്പിച്ചുതന്നെ പറയുന്നു.

ആശ്രമധർമങ്ങൾ ആർക്കും ആശ്രയണീയങ്ങൾ ആയ സദ്ധർമങ്ങൾ തന്നെയാണു്. ഒരു സാധാരണക്കാരനെ ആത്മജ്ഞാനത്തിൻെറ പരകോടിയിൽ ക്രമത്തിൽ എത്തിക്കുക എന്നതാണു് ആശ്രമധർമത്തിൻെറ സ്വഭാവം. ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സന്ന്യാസം ഇവയാണു് നാലു് ആശ്രമങ്ങൾ. ആത്മജ്ഞാനം സമ്പാദിച്ചു് അതിൽ പ്രതിഷ്ഠ നേടുന്ന

വർക്കു് പിന്നെ ആശ്രമധർമ്മങ്ങളും അനുഷ്ഠിക്കേണ്ടതില്ല. ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ വിവേകിയും വൈദികമാർഗരഹസ്യജ്ഞനും ആത്മജ്ഞാനനിഷ്ഠനും എന്ന നിലയിൽ വർണധർമ്മങ്ങളേയും ആശ്രമധർമ്മങ്ങളേയും ഉപേക്ഷിച്ചു് ജീവിച്ചു പോന്നു എന്നു് പ്രസിദ്ധമാണു്. ആ ജീവിതത്തിന്റെ പിന്നിലുള്ള രഹസ്യം എന്തു് എന്നാണു് ഇവിടെ വിവരിക്കപ്പെട്ടതു്. അതുകൊണ്ടു് വർണവ്യവസ്ഥ ഇനിയും കാമ്യമാണു്, ആശ്രയണീയമാണു് എന്നു വാദിക്കുകയും പ്രസ്താവിക്കുകയും ചെയ്യുന്ന പാതകികളെ മഹാമാരിയെപ്പോലെ ദൂരെ പരിത്യജിക്കേണ്ടതാണു്.

## E. സാരം :–

പരോപകാരം ഒരു വ്രതമെന്നപോലെ നിയതമായി അനുഷ്ഠിക്കുന്നതിൽ സർവദാ ബദ്ധശ്രദ്ധനായിരുന്ന പണ്ഡിതന്മാരിലും സന്ന്യാസിമാരിലും അഗ്രേസരനായിരുന്ന ശ്രീചട്ടമ്പിസ്വാമിതിരുവടികൾ. അദ്ദേഹം അതിവർണാശ്രമി എന്ന നില സ്വീകരിച്ചുകൊണ്ടു് ശരണം പ്രാപിക്കുന്ന ലോകരുടെ ദുഃഖങ്ങൾ പരിഹരിക്കുന്നതിൽ സർവദാ ജാഗരൂകനായി പ്രവർത്തിച്ചുപോന്നു.

**35. സ്വമാതൃവംശ്യേന വരാഗ്രജേന
ശ്രീ'കേശവാ'ഖ്യേന നിരൂഢമോദമ്;
സംരക്ഷിതോऽയം സകലാസു ചര്യാ–
സ്വവ്യാഹതം തൃപ്തിഭരം ബഭാര.**

## A. അന്വയം :–

സ്വമാതൃവംശ്യേന വരാഗ്രജേന ശ്രീകേശവാഖ്യേന നിരൂഢമോദമ് സംരക്ഷിതഃ അയമ് സകലാസു ചര്യാസു അവ്യാഹതമ് തൃപ്തിഭരമ് ബഭാര.

## B. അന്വയാർത്ഥം :-

സ്വമാതൃവംശ്യനും വരാഗ്രജനും ആയ ശ്രീകേശവാഖ്യനാൽ നിരൂഢമോദം സംരക്ഷിതനായിത്തീർന്ന ഈ ചട്ടമ്പിസ്വാമി തിരുവടികൾ എല്ലാ ചര്യകളിലും അവ്യാഹതമായ തൃപ്തി ഭരത്തെ ഉൾക്കൊണ്ടു.

## C. പരിഭാഷ :-

സ്വമാതൃവംശ്യൻ = സ്വമാതൃവംശത്തിൽ പിറന്നവൻ. സ്വമാതൃവംശം = സ്വമാതാവിൻെറവംശം. സ്വമാതാവ് = തൻെറ മാതാവ്. മാതാവ് = അമ്മ. വംശം = കുലം. വരാഗ്രജൻ = വരനായ അഗ്രജൻ. വരൻ = ശ്രേഷ്ഠൻ. അഗ്രജൻ = ജ്യേഷ്ഠൻ. ശ്രീകേശവാഖ്യൻ = ശ്രീമാനായ കേശവാഖ്യൻ. ശ്രീമാൻ = ഐശ്വരാദിഗുണയുക്തൻ. കേശവാഖ്യൻ = കേശവൻ എന്ന ആഖ്യയോടുകൂടിയവൻ. ആഖ്യ = പേര്. നിരൂഢമോദം = നിരൂഢമായ മോദത്തോടുകൂടുംവണ്ണം. നിരൂഢം = അത്യധികം ഉറച്ച. മോദം = സന്തോഷം. സംരക്ഷിതൻ = പരിപാലിതൻ. ചര്യകൾ = സ്നാനപാനാദികൾ ആകുന്ന ജീവിതകൃത്യങ്ങൾ— ദിനകൃത്യങ്ങൾ. അവ്യാഹതം = വ്യാഹതമല്ലാത്ത. വ്യാഹതം = കുറവ്, അപൂർണ്ണത. തൃപ്തിഭരം = അത്യധികമായ തൃപ്തി.

## D. സാരം :-

ആത്മസാക്ഷാത്കാരത്തിനുശേഷം ലോകോപകാരാർത്ഥം പ്രവർത്തിച്ചു പോന്നിരുന്ന ഈ ചട്ടമ്പിസ്വാമിതിരുവടികൾക്ക് സ്വന്തം അമ്മയുടെ വംശത്തിൽപ്പെട്ട ഐശ്വര്യസമ്പന്നനും കേശവൻ എന്നു പേരുള്ളവനും ഉത്തമനും ആയ ഒരു ജ്യേഷ്ഠസഹോദരൻ ദൃഢമായ സന്തോഷത്തോടുകൂടി വേണ്ട സംരക്ഷണങ്ങൾ നല്കിവന്നു. അതിൻെറ ഫലമായി എല്ലാ ജീവിതരീതികളിലും സമ്പൂർണ്ണമായ സംതൃപ്തി അനുഭവിക്കുവാൻ കഴിഞ്ഞു.

36. ഉവാസ ധീരോ ദ്രവിഡാഖ്യദേശ-
നിവാസതഃ ശുദ്ധതരാന്തരങ്ഗഃ;
അനന്തപുര്യാം ബുധലോകവര്യ-
സപര്യയാഽസാദിതനിത്യവൃത്തിഃ.

## A. അന്വയം :-

ധീരഃ അയമ് ദ്രവിഡാഖ്യദേശനിവാസതഃ ശുദ്ധതരാന്തരങ്ഗഃ സൻ അനന്തപുര്യാമ് ബുധലോകവര്യസപര്യയാ ആസാദിതനിത്യവൃത്തിഃ ഉവാസ.

## B. അന്വയാർത്ഥം :-

ധീരനായ ഈ ചട്ടമ്പിസ്വാമിതിരുവടികൾ ദ്രവിഡാഖ്യദേശനിവാസം നിമിത്തം ശുദ്ധതരാന്തരങ്ഗൻ ആയിട്ട് അനന്തപുരിയിൽ ബുധലോകവര്യസപര്യയിലൂടെ ആസാദിതനിത്യവൃത്തി ആയിട്ട് വസിച്ചു.

## C. പരിഭാഷ :-

ധീരൻ = പണ്ഡിതൻ—ഭയരഹിതൻ. ദ്രവിഡാഖ്യദേശനിവാസം=ദ്രവിഡാഖ്യദേശങ്ങളിലെ നിവാസം. ദ്രവിഡാഖ്യദേശങ്ങൾ = ദ്രവിഡാഖ്യങ്ങളായ ദേശങ്ങൾ. ദ്രവിഡാഖ്യങ്ങൾ=ദ്രവിഡങ്ങൾ എന്ന് ആഖ്യയുള്ളവ. ആഖ്യ=പേര്. ദ്രവിഡാഖ്യദേശങ്ങൾ = തമിഴ്നാടുകൾ. നിവാസം=വസിക്കുക എന്നത്. ശുദ്ധതരാന്തരങ്ഗൻ = ശുദ്ധതരമായ അന്തരങ്ഗത്തോടുകൂടിയവൻ. ശുദ്ധതരം=ആപേക്ഷികമായി കൂടുതൽ ശുദ്ധമായ. ശുദ്ധം = കാമസങ്കല്പാദിരഹിതം. അന്തരങ്ഗം = മനസ്സ്. അനന്തപുരി = തിരുവനന്തപുരം. ബുധലോകവര്യസപര്യ=ബുധലോകവര്യന്മാരുടെ സപര്യ. ബുധലോകവര്യന്മാർ = ബുധലോകത്തിലെ വര്യന്മാർ. ബുധ

ലോകം = പണ്ഡിതലോകം. വര്യന്മാർ = ശ്രേഷ്ഠന്മാർ. സപര്യ = പൂജ. ആസാദിതനിത്യവൃത്തി = ആസാദിതമായ നിത്യവൃത്തിയോടുകൂടിയവൻ. ആസാദിതം = നേടിയതു്. നിത്യവൃത്തി = മുടങ്ങാതെയുള്ള കാലക്ഷേപസമ്പ്രദായം—ആഹാരാദികാര്യം.

## D. സാരം :—

ആത്മജ്ഞാനത്തിന്റെ വെളിച്ചത്തിൽ ജന്മജരാമരണാദികളെക്കുറിച്ചുള്ള ഭയങ്ങളെയെല്ലാം കൈവിട്ടു് നിർഭയൻ ആയിത്തീർന്ന ശ്രീചട്ടമ്പിസ്വാമിതിരുവടികൾ തമിഴ്നാട്ടിലുള്ള വാസംകൊണ്ടു് കൂടുതൽ ശുദ്ധവും കാമസങ്കല്പാദിരഹിതവും ആയ മനസ്സുള്ളവൻ ആയിത്തീർന്നിട്ടു് തിരുവനന്തപുരത്തു വന്നു് താമസമായി. അവിടെയുള്ള പണ്ഡിതശ്രേഷ്ഠന്മാർ സമർപ്പിക്കുന്ന പൂജകൾവഴിയാണു് അദ്ദേഹം നിത്യവും ആഹാരാദികാര്യങ്ങൾ നിർവഹിച്ചുപോന്നതു്.

37. സഹ്യാദ്രേഃ പശ്ചിമസ്യാം തടഭുവി നെടുമ-
ങ്ങാടനാമ്നി പ്രദേശേ
പശ്ചാത് സ്വച്ഛാന്തരാത്മാ നിരുപമ
വിഭവേ
'വാമനാ'ഖ്യേ 'പുരേ' ച ;
സോഽയം 'വിദ്യാ'മിതാബ്ദാവധി സുഖമ
വസത്
സച്ചിദാനന്ദരൂപേ
ബ്രഹ്മണ്യാധായ ചേതസ്തദുപരി നിഖില-
പ്രാണിനാം ക്ഷേമകാരഃ.

## A. അന്വയം :—

സ്വച്ഛാന്തരാത്മാ സഃ അയമ് ബ്രഹ്മണി ചേതഃ ആധായ തദുപരി നിഖിലപ്രാണിനാമ് ക്ഷേമകാരഃ സൻ സഹ്യാദ്രേഃ പശ്ചിമസ്യാം തടഭുവി നെടുമങ്ങാടനാമ്നി പ്രദേശേ പശ്ചാദ്

ദ്വിതീയഃ സർഗഃ

നിരുപമവിഭവേ വാമനാഖ്യേ പുരേ ച വിദ്യാമിതാബ്ദാവധി സുഖമ് അവസത്.

## B. അന്വയാർത്ഥം :–

സ്വച്ഛാന്തരാത്മാവായ ആ ഈ ചട്ടമ്പിസ്വാമിതിരുവടികഠ ബ്രഹ്മത്തിൽ ചേതസ്സിനെ അർപ്പിച്ചിട്ട് അതിന്മേൽ സകല പ്രാണികളുടെയും ക്ഷേമകാരൻ ആയിട്ട് സഹ്യാദ്രിയുടെ പടിഞ്ഞാറേ തടഭ്രുവ് ആയ നെടുമങ്ങാട്ട് എന്നു പേരുള്ള നാട്ടിലും പിന്നീട് നിരുപമവിഭവമായ വാമനാഖ്യമായ പുരത്തിലും 'വിദ്യ' എന്ന് എണ്ണാവുന്ന അത്രയും സംവത്സരം സുഖമായിവസിച്ചു.

## C. പരിഭാഷ :-

സ്വച്ഛാന്തരാത്മാവ്—സ്വച്ഛമായ അന്തരാത്മാവോടുകൂടിയവൻ. സ്വച്ഛം = നിർമ്മലം. അന്തരാത്മാവ് = മനസ്സ്. ബ്രഹ്മം = സച്ചിദാനന്ദഘനവും സകലജഗത്കാരണഭൂതവും സർവ്വജ്ഞവും സർവ്വശക്തവും ആയ വസ്തു. ചേതസ്സ്=മനസ്സ്. നിഖിലപ്രാണികഠ=നിഖിലങ്ങളായ പ്രാണികഠ. നിഖിലങ്ങഠ = സമസ്തങ്ങഠ. പ്രാണികഠ = ജീവികഠ. ക്ഷേമകാരൻ = ക്ഷേമം ഉണ്ടാക്കുന്നവൻ. ക്ഷേമം = അഭ്യുദയസമ്പത്തി—അഭ്യുദയനിശ്രേയസലാഭം. സഹ്യാദ്രി=സഹ്യപർവതം. തടഭ്രുവ് = സാനുക്കഠ, ഉപത്യകകഠ എന്നീ പേരുകളിൽ അറിയപ്പെടുന്ന പർവതപ്രാന്തവർത്തിയായ സ്ഥലം. നിരുപമവിഭവം = നിരുപമമായ വിഭവത്തോടുകൂടിയതു്. നിരുപമം= അനുപമം—സാദൃശ്യമില്ലാത്ത—അത്യധികമായ അളവില്ലുള്ള. വിഭവം = സമ്പത്തു്. പുരം = പട്ടണം. വിദ്യാമിതാബ്ദം = വിദ്യ എന്ന് എണ്ണപ്പെടാവുന്ന അബ്ദം. വിദ്യ = പതിന്നാല് (14). അബ്ദം = വർഷം.

## D. സാരം :-

ആത്മജ്ഞാനംവഴി അവിദ്യയും അവിദ്യാജന്യങ്ങളായ കാമസങ്ക ല്പാദികളും വിട്ടുപോകയാൽ നിർമലമായിത്തീർന്ന അന്തഃകരണ ത്തോടുകൂടിയ ആ ചട്ടമ്പിസ്വാമിതിരുവടികൾ ബ്രഹ്മനിഷ്ഠൻ ആയിരുന്നു കൊണ്ടു് എല്ലാ ജീവികൾക്കും ക്ഷേമം ഉണ്ടാകുമാറു് ഓരോ പ്രവൃത്തിയിൽ മുഴുകി സഹ്യപർവതത്തിൻെറ പശ്ചിമഭാഗത്തുള്ള ഉപത്യകാദേശങ്ങളിൽ പ്പെട്ട നെടുമങ്ങാട്ടും പിന്നീടു് അസാധാരണമായ സമ്പത്സമൃദ്ധിയുള്ള വാമനപുരത്തും പതിന്നാലു സംവത്സരം സുഖമായി വസിച്ചു.

38. ശ്രീ'കാലടി'ഗ്രാമഭുവോ/വിദൂരേ
സ 'കോടനാടാ'ഖ്യവനപ്രദേശേ ;
നിർമായ ശുഭ്രാം മഠികാം സ്വശിഷ്യൈഃ
സഹാവസത് കഞ്ചന കാലമത്ര.

## A. അന്വയം :-

സഃ ശ്രീ 'കാലടി 'ഗ്രാമഭുവഃ അവിദൂരേ 'കോടനാടാ' ഖ്യവനപ്രദേശേ ശുഭ്രാമ് കഞ്ചന മഠികാമ് നിർമായ സ്വശി ഷ്യൈഃ സഹ അത്ര കഞ്ചന കാലമ് അവസത്.

## B. അന്വയാർത്ഥം :-

ആ ചട്ടമ്പിസ്വാമിതിരുവടികൾ ശ്രീകാലടിഗ്രാമഭൂവി ൻെറ അവിദൂരമായ ആ കോടനാടാഖ്യവനപ്രദേശത്തിൽ ശുഭ്ര യായ ഒരു മഠികയെ നിർമിച്ചിട്ടു് സ്വശിഷ്യന്മാരോടുകൂടി ഇവിടെ കുറച്ചുകാലം വസിച്ചു.

## C. പരിഭാഷ :-

ശ്രീകാലടിഗ്രാമഭൂവ് = ശ്രീകാലടിയാകുന്ന ഗ്രാമഭൂവ്. ശ്രീകാലടി=ശങ്കരഭഗവത്പാദരുടെ ജനനംകൊണ്ടു് ശ്രീമ ത്തായി വിളങ്ങുന്ന കാലടി. ഗ്രാമഭൂവ്=ഗ്രാമഭൂമി. അവിദൂരം=

വിദൂരമല്ലാത്തത്. വിദൂരം=വിശിഷ്ടമായ ദൂരത്തോടുകൂടിയത്. ദൂരം=അകൽച്ച. കോടനാടാഖ്യവനപ്രദേശം=കോടനാടാഖ്യമായ വനപ്രദേശം. കോടനാടാഖ്യം=കോടനാട് എന്ന ആഖ്യയോടുകൂടിയത്. ആഖ്യ=പേര്. ശുഭ്ര=നിർമല. മഠിക=സുന്ദരമായ ചെറിയ മഠം. മഠം=ശിഷ്യന്മാരുമൊത്ത് ഗുരുജനങ്ങൾ വസിക്കുന്ന ഇടം. സ്വശിഷ്യന്മാർ=തന്റെ ശിഷ്യന്മാർ.

## D. സാരം :-

നെടുമങ്ങാട്ടും വാമനപുരത്തും താമസിച്ചതിനുശേഷം അവിടെനിന്നും പോയ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ ശ്രീശങ്കരഭഗവത്പാദരുടെ ജനനംകൊണ്ട് ലോകാരാദ്ധ്യമായി വിലസുന്ന ശ്രീകാലടിഗ്രാമത്തിൽ നിന്ന് വളരെ അകലത്തിലല്ലാതെ ഉള്ള കോടനാട് എന്ന വനപ്രദേശത്ത് മനോഹരവും നിർമലവും ആയ ഒരു ചെറിയ മഠം നിർമിച്ച് അവിടെ സ്വന്തം ശിഷ്യന്മാരുമായി കുറെക്കാലം കഴിഞ്ഞുകൂടി.

**39. ഹരിഹരധരണീസുരേന്ദ്രശർമാ-
ദ്യധിഗതസർവ്വനയൈശ്ച സാധുലോകൈഃ ;
പരിചരണവിധേർമുനിഃ പ്രതുഷ്ടഃ
സുഖമവസച്ഛരദാം ച വിംശതിം സഃ.**

## A. അന്വയം :-

സഃ മുനിഃ ഹരിഹരധരണീസുരേന്ദ്രശർമാദ്യധിഗതസർവ്വനയൈഃ സാധുലോകൈഃ ച കൃതാത് പരിചരണവിധേഃ പ്രതുഷ്ടഃ സൻ ശരദാമ് വിംശതിമ് ച സുഖമ് അവസത്.

## B. അന്വയാർത്ഥം :-

മുനിയായ ആ ചട്ടമ്പിസ്വാമിതിരുവടികൾ ഹരിഹരധരണീസുരേന്ദ്രശർമാദ്യധിഗതസർവ്വനയന്മാരായ സാധുലോക

രാൽ കൃതമായ പരിചരണവിധി നിമിത്തം പ്രത്യുഷ്ടൻ ആയിട്ട് ശരത്തുകളുടെ ഇരുപതു് എന്നു് എണ്ണാവുന്ന കാലമത്രയും സുഖമായി വസിച്ചു.

## C. പരിഭാഷ :-

മുനി=ആത്മജ്ഞാനി. ഹരിഹരധരണീസുരേന്ദ്രശർമാദ്യധിഗതസർവനയന്മാർ = ഹരിഹരധരണീസുരേന്ദ്രശർമാദികളും അധിഗതസർവനയന്മാരും ആയ. ഹരിഹരധരണീസുരേന്ദ്രശർമാദികൾ=ഹരിഹരധരണീസുരേന്ദ്രശർമാവു് തുടങ്ങിയവർ. ഹരിഹരധരണീസുരേന്ദ്രശർമാവു് = ധരണീസുരേന്ദ്രൻ ആയ ഹരിഹരശർമാവു്. ധരണീസുരേന്ദ്രൻ = ബ്രാഹ്മണശ്രേഷ്ഠൻ. അധിഗതസർവനയന്മാർ = അധിഗതങ്ങളായ സർവനയങ്ങളോടുകൂടിയവർ. അധിഗതങ്ങൾ=ഗ്രഹിക്കപ്പെട്ട. സർവനയങ്ങൾ = സർവങ്ങളായ നയങ്ങൾ. സർവങ്ങൾ = സമസ്തങ്ങൾ. നയങ്ങൾ=നീതികൾ—ധർമമാർഗങ്ങൾ. സാധുലോകർ=സാധുക്കളായ ലോകർ. സാധുക്കൾ=സുകൃതികൾ—ധർമ്മനിഷ്ഠർ. പരിചരണവിധി = പരിചരണത്തിന്റെ വിധി. പരിചരണം=ശുശ്രൂഷ—പരിചര്യ. വിധി = വിധാനം—അനുഷ്ഠാനം. ശരത്തുകളുടെ ഇരുപതു്=ഇരുപതു സംവത്സരം.

## D. സാരം :-

കാലടിഗ്രാമത്തിൽനിന്നും അധികം അകലം ഇല്ലാത്ത കോടനാട്ടു് വനത്തിൽ സ്ഥാപിതമായ മഠത്തിൽ ശിഷ്യന്മാരുമൊത്തു് താമസമുറപ്പിച്ച ആത്മജ്ഞാനിയായ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ ബ്രാഹ്മണശ്രേഷ്ഠനായ ഹരിഹരശർമാവു് തുടങ്ങിയ ധർമനീതിനിപുണന്മാരായ സജ്ജനങ്ങളുടെ ശുശ്രൂഷകൊണ്ടു് സന്തുഷ്ടനായിട്ടു് ഇരുപതു സംവത്സരംവരെ അവിടെ വസിച്ചു.

40. പശ്ചാദ്'വ്യാഘ്രാലയാ'ഹ്വേ ത്രിനദപദനതേ
സാംബസദ്മോപകണ്ഠേ/-
വസ്ഥാനം 'ശ്രേ്യാത്തുമാന്ത'രഭിധസുവിഷയേ
ചാകരോദ് വീതരാഗഃ ;
സോ/യം തത്തന്നഗര്യാം കതിപയദിനമാ-
സർത്തുവർഷാണി നീത്വേ-
ദാനീം ബ്രഹ്മാമൃതാസ്വാദനപരഹൃദയോ
വർത്തതേ ശേഷപുര്യാമ്.

**A. അന്വയം :—**

വീതരാഗഃ സഃ മുനിഃ പശ്ചാദ് ത്രിനദപദനതേ സാംബസദ്മോപകണ്ഠേ വ്യാഘ്രാലയാഹ്വേ ദേശേ ശ്രേ്യാത്തുമാന്തരഭിധസുവിഷയേ ച അവസ്ഥാനമ് അകരോത്. സഃ അയമ് തത്തന്നഗര്യാമ് കതിപയദിനമാസർത്തുവർഷാണി നീത്വാ ഇദാനീമ് ബ്രഹ്മാമൃതാസ്വാദനപരഹൃദയഃ സൻ ശേഷപുര്യാമ് വർത്തതേ.

**B. അന്വയാർത്ഥം :—**

വീതരാഗനായ ആ മുനി പിന്നീട് ത്രിനദപദനതവും സാംബസദ്മോപകണ്ഠവും ആയ വ്യാഘ്രാലയാഹ്വമായ ദേശത്തും ശ്രേ്യാത്തുമാന്തരഭിധസുവിഷയത്തിലും അവസ്ഥാനം ചെയ്തു. ആ ഈ ചട്ടമ്പിസ്വാമിതിരുവടികൾ തത്തന്നഗരിയിൽ കതിപയദിനമാസർത്തുവർഷങ്ങൾ നയിച്ചിട്ട് ഇപ്പോൾ ബ്രഹ്മാമൃതാസ്വാദനപരഹൃദയൻ ആയിട്ട് ശേഷപുരിയിൽ വർത്തിക്കുന്നു.

**C. പരിഭാഷ :—**

വീതരാഗൻ = വീതമായ രാഗത്തോടുകൂടിയവൻ. വീതം = വിഗതമായ—പൊയ്പോയ. രാഗം = വിഷയാഭിലാഷം. ത്രിനദപദനതം = ത്രിനദപദങ്ങളാൽ നതമായിട്ടുള്ളത്. ത്രിനദ

പദങ്ങൾ—മൂന്നു നദപദങ്ങൾ. നദപദങ്ങൾ—നദങ്ങളുടെ പദങ്ങൾ. നദങ്ങൾ—നദികൾ. പദങ്ങൾ—ശാഖകൾ. നതം—സ്തുതിക്കപ്പെടുന്നതു്. സാംബസദ്മോപകണ്ഠം — സാംബസദ്മം ആകുന്ന ഉപകണ്ഠത്തോടുകൂടിയതു്. സാംബസദ്മം—ശിവക്ഷേത്രം. ഉപകണ്ഠം — സമീപദേശം. വ്യാഘ്രാലയാഹ്വം—വ്യാഘ്രാലയം എന്ന ആഹ്വയോടുകൂടിയതു്. വ്യാഘ്രാലയം—വൈക്കം. ആഹ്വ—പേരു്. ശ്രേ്യത്തുമാന്നൂരഭിധസുവിഷയം—ശ്രീമത്തായ ഏററുമാന്നൂരഭിധസുവിഷയം. ശ്രീമത്തു്—ഐശ്വര്യപൂർണമായ. ഏററുമാന്നൂരഭിധസുവിഷയം — ഏററുമാന്നൂരഭിധമായ സുവിഷയം. ഏററുമാന്നൂരഭിധം — ഏററുമാന്നൂരെന്ന അഭിധയോടുകൂടിയ. അഭിധ—പേരു്. സുവിഷയം—ശോഭനമായ വിഷയം. ശോഭനം—പുണ്യപൂർണവും മനോഹരവും ആയ. വിഷയം — ദേശം. അവസ്ഥാനം — വാസം. തത്തന്നഗരി—അതതു് നഗരി. നഗരി—പട്ടണം. കതിപയദിനമാസത്തുവർഷങ്ങൾ—ചില ദിനങ്ങൾ, ചില മാസങ്ങൾ, ചില ഋതുക്കൾ, ചില വർഷങ്ങൾ. ദിനങ്ങൾ—ദിവസങ്ങൾ. വർഷങ്ങൾ — സംവത്സരങ്ങൾ. ബ്രഹ്മാമൃതാസ്വാദനപരഹൃദയൻ — ബ്രഹ്മാമൃതാസ്വാദനപരമായ ഹൃദയത്തോടുകൂടിയവൻ. ബ്രഹ്മാമൃതാസ്വാദനപരം — ബ്രഹ്മാമൃതാസ്വാദനത്തിൽ പരമായിട്ടുള്ളതു്. ബ്രഹ്മാമൃതാസ്വാദനം—ബ്രഹ്മാമൃതത്തിൻെറ ആസ്വാദനം. ബ്രഹ്മാമൃതം—ബ്രഹ്മാനന്ദം. ആസ്വാദനം—അനുഭൂതി. പരം — തത്പരം. ഹൃദയം—മനസ്സു്. ശേഷപുരി — തിരുവനന്തപുരം.

## D. സാരം :–

വിരക്തനായ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ കോടനാട്ടുള്ള മാത്തിലെ താമസത്തിനുശേഷം പിന്നീടു് മൂന്നു് ചെറുനദികളാൽ സമാരാധിതമായും ശിവക്ഷേത്രസാന്നിദ്ധ്യത്തോടുകൂടിയതായും വിലസുന്ന വൈക്കം എന്ന ദേശത്തും സമ്പത്സമൃദ്ധവും മനോഹരവുമായ ഏററുമാന്നൂർ എന്ന

നാട്ടിലും താമസിക്കുകയുണ്ടായി. തുടർന്ന് സഞ്ചരിച്ച് ഓരോ നഗരങ്ങളിലും ചില ദിവസങ്ങൾ, ചില മാസങ്ങൾ, ചില ഋതുക്കൾ, ചില സംവത്സരങ്ങൾതന്നെ വസിച്ചശേഷം ഇപ്പോൾ ബ്രഹ്മാനന്ദാനുഭൂതിയിൽ മാത്രം തത്പരനായി തിരുവനന്തപുരത്ത് ചെന്ന് താമസിക്കുകയാണ്.

**41. യദ്വാണീ ബ്രഹ്മവിദ്യാമൃതരസലഹരീ-**
**ഗുമ്ഫഗമ്ഭീരഭാവാ**
**ഭാവാതങ്കാങ്കുരം സംഹരതി കിരതി ചാ-**
**നന്ദപീയൂഷയൂഷമ്;**
**പുഷ്യദ്വൈദുഷ്യഹൃഷ്യന്മധുരിമഗരിമാ-**
**ഭോഗസമ്പത്സമൃദ്ധാ**
**സാന്ദ്രാനന്ദാമൃതം തം മുനിമനുകലയേ/-**
**ർഭാഭിധാനം മഹാന്തമ്.**

## A. അന്വയം :-

പുഷ്യദ്വൈദുഷ്യഹൃഷ്യന്മധുരിമഗരിമാഭോഗസമ്പത്സമൃദ്ധാ ബ്രഹ്മവിദ്യാമൃതരസലഹരീഗുമ്ഫഗമ്ഭീരഭാവാ യദ്വാണീ ഭാവാതങ്കാങ്കുരമ് സംഹരതി ആനന്ദപീയൂഷയൂഷമ് കിരതി ച, തമ് സാന്ദ്രാനന്ദാമൃതമ് അർഭാഭിധാനമ് മഹാന്തമ് മുനിമ് അഹമ് അനുകലയേ.

## B. അന്വയാർത്ഥം :-

പുഷ്യദ്വൈദുഷ്യഹൃഷ്യന്മധുരിമഗരിമാഭോഗസമ്പത്സമൃദ്ധയും ബ്രഹ്മവിദ്യാമൃതരസലഹരീഗുമ്ഫഗമ്ഭീരഭാവയും ആയ യദ്വാണി ഭാവാതങ്കാങ്കുരത്തെ സംഹരിക്കുകയും ആനന്ദപീയൂഷയൂഷത്തെ വികിരണം ചെയ്യുകയും ചെയ്യുന്നുവോ ആ സാന്ദ്രാനന്ദാമൃതനും മഹാനും അർഭാഭിധാനനും ആയ മുനിയെ ഞാൻ നിരന്തരം അനുധ്യാനം ചെയ്തുകൊള്ളുന്നു.

## C. പരിഭാഷ :–

പുഷ്യദ്വൈദുഷ്യഹൃഷ്യന്മധുരിമഗരിമാഭോഗസമ്പത്സമൃദ്ധ = പുഷ്യദ്വൈദുഷ്യഹൃഷ്യന്മധുരിമഗരിമാഭോഗസമ്പത്തുകൊണ്ട് സമൃദ്ധമായിട്ടുള്ളത്. പുഷ്യദ്വൈദുഷ്യഹൃഷ്യന്മധുരിമഗരിമാഭോഗസമ്പത്ത് = പുഷ്യദ്വൈദുഷ്യഹൃഷ്യന്മധുരിമഗരിമാവിന്റെ ആഭോഗസമ്പത്ത്. പുഷ്യദ്വൈദുഷ്യഹൃഷ്യന്മധുരിമഗരിമാവ് = പുഷ്യദ്വൈദുഷ്യത്തിന്റെ ഹൃഷ്യന്മധുരിമഗരിമാവ്. പുഷ്യദ്വൈദുഷ്യം = പുഷ്യത്തായ വൈദുഷ്യം. പുഷ്യത്ത് = പുഷ്ടി പ്രാപിച്ചുകൊണ്ടിരിക്കുന്ന. വൈദുഷ്യം = പാണ്ഡിത്യം. ഹൃഷ്യന്മധുരിമഗരിമാവ് = ഹൃഷ്യത്തായ മധുരിമാവിന്റെ ഗരിമാവ്. ഹൃഷ്യത്ത് = ഹർഷജനകം ആയിത്തീർന്നുകൊണ്ടിരിക്കുന്ന. ഹർഷം = സന്തോഷം—ആനന്ദം. മധുരിമാവ് = മാധുര്യം. ഗരിമാവ് = മഹത്ത്വം. ആഭോഗസമ്പത്ത് = ആഭോഗമായ സമ്പത്ത്. ആഭോഗം = പരിപൂർത്തി. സമ്പത്ത് = ഐശ്വര്യം —ഉത്കർഷം. സമൃദ്ധ = വേണ്ടത്ര വൃദ്ധി പ്രാപിച്ചത്. ബ്രഹ്മവിദ്യാമൃതരസലഹരീഗുമ്ഫഗമ്ഭീരഭാവ = ബ്രഹ്മവിദ്യാമൃതരസലഹരീഗുമ്ഫംകൊണ്ട് ഗമ്ഭീരഭാവത്തോടുകൂടിയ. ബ്രഹ്മവിദ്യാമൃതരസലഹരീഗുമ്ഫം = ബ്രഹ്മവിദ്യാമൃതരസലഹരിയുടെ ഗുമ്ഫം. ബ്രഹ്മവിദ്യാമൃതരസലഹരി = ബ്രഹ്മവിദ്യാമൃതരസത്തിന്റെ ലഹരി. ബ്രഹ്മവിദ്യാമൃതരസം = ബ്രഹ്മവിദ്യാമൃതത്തിന്റെ രസം. ബ്രഹ്മവിദ്യാമൃതം = ബ്രഹ്മവിദ്യ ആകുന്ന അമൃതം. ബ്രഹ്മവിദ്യ = ബ്രഹ്മതത്ത്വപ്രതിപാദകമായ വിദ്യ—ആത്മവിദ്യ. അമൃതം = പീയൂഷം. രസം = സാരഭൂതവും ആസ്വാദ്യവും ആയ ദ്രവാത്മകവസ്തു. ലഹരി = പ്രവാഹം. ഗുമ്ഫം = കൂട്ടിക്കെട്ട്—സമൂഹീകരണം. ഗമ്ഭീരം = അപരിച്ഛേദ്യമായ—നിർണ്ണയിക്കാനാകാത്ത മഹത്ത്വത്തോടുകൂടിയ. ഭാവം = സ്വഭാവം. യദ്വാണി = യാതൊരു ചട്ടമ്പിസ്വാമിതിരുവടികളുടെ വാണി. വാണി = വാക്ക്. ഭാവാതങ്കാങ്കുരം = ഭാവാതങ്കത്തിന്റെ അങ്കുരം. ഭാവാതങ്കം = ഭാവ

മായ ആതങ്കം. ഭാവം—ഭവത്തെ സംബന്ധിച്ച. ഭവം—സംസാരം. ആതങ്കം—രോഗം. അങ്കുരം — പൊടിപ്പ്—വ്യുത്പത്തി—മുള. സംഹരിക്കുക=നശിപ്പിക്കുക. ആനന്ദപീയൂഷയൂഷം—ആനന്ദപീയൂഷം കൊണ്ടുള്ള യൂഷം. ആനന്ദപീയൂഷം—ആനന്ദമാകുന്ന പീയൂഷം. പീയൂഷം—അമൃതം. യൂഷം—പാനകം. വികിരണം ചെയ്യുക=വർഷിക്കുക. സാന്ദ്രാനന്ദാമൃതം—സാന്ദ്രമായ ആനന്ദാമൃതം. സാന്ദ്രം—ഇടതൂർന്ന. ആനന്ദാമൃതം — ആനന്ദമാകുന്ന അമൃതം. അമൃതം = പീയൂഷം. അർഭാഭിധാനം—അർഭൻ (അർഭകൻ) എന്ന അഭിധാനത്തോടുകൂടിയവൻ. അർഭകൻ—ശിശു—ബാലൻ. അഭിധാനം = പേര്.

## D. സാരം :—

ആത്മജ്ഞാനംവഴി ബ്രഹ്മഭാവം പ്രാപിച്ച മഹാനായ ബാലഭട്ടാരകസ്വാമിയെ ഞാൻ ഭക്തിപൂർവ്വം നിരന്തരം ധ്യാനിച്ചുകൊള്ളുന്നു. അവിടുത്തെ തിരുവായ്മൊഴി പുഷ്ടമായ പാണ്ഡിത്യത്തിൻെറ ഹർഷകരമായ മാധുര്യഭാരത്തികവുകൊണ്ടു് വേണ്ടത്ര വികാസം പ്രാപിച്ചതാണു്. മാത്രമല്ല, അതു് ബ്രഹ്മവിദ്യാവ്രതത്തിൻെറ രസപ്രവാഹം കലർത്തി ബന്ധിച്ചതു് എന്ന നിലയിൽ അവാച്യവും അത്യുന്നതവും ആയ സ്വഭാവത്തോടുകൂടിയതും ആണു്. അതു് ശ്രോതാക്കളുടെ സംസാരരോഗാങ്കുരങ്ങളെ നശിപ്പിക്കുന്നതും ആനന്ദപീയൂഷരസം വർഷിക്കുന്നതും ആണു്. തന്തിരുവടിക്കു നമസ്കാരം.

ഇതി ദ്വിതീയഃ സർഗഃ

# തൃതീയഃ സർഗഃ

—o—

1. അന്യാദൃഗ്ഗ്രഹനതമാർത്ഥയുക്തിവാദ-
പ്രസ്താവശ്രുതിശതമൂർദ്ധതത്ത്വവേദീ;
വേദാങ്ഗപ്രകരമഹാർണ്ണവാവഗാഹാദ്
വ്യാമോഹൈർവിരഹിതശേമുഷീവികാസഃ.

2. സച്ചേതോഹരമകരന്ദസാന്ദ്രധാരാ-
സൗന്ദര്യപ്രതിഭടവാഗ്വിലാസപൂരഃ;
കാരുണ്യാമൃതരസികഃ സദാത്മസംവിത്-
സ്വാരസ്യോ വിവിധമഹാപ്രബന്ധകർത്താ.

3. യോഗീന്ദ്രോ വിലസതി 'നീലകണ്ഠതീർത്ഥ-
സ്വാമ്യാ'ത്മാശ്രമ ഇതി യോഗനാമധേയഃ;
അസ്യാന്തേവസദൃഷിപുങ്ഗവേഷു ധന്യഃ
ശ്രീസീരധ്വജ ഇവ യജ്ഞവല്കസൂനോഃ.

## A. അന്വയം :—

അന്യാദൃഗ്ഗ്രഹനതമാർത്ഥയുക്തിവാദപ്രസ്താവശ്രുതിശതമൂർദ്ധതത്ത്വവേദീ വേദാങ്ഗപ്രകരമഹാർണ്ണവാവഗാഹാദ് വ്യാമോഹൈഃ വിരഹിതശേമുഷീവികാസഃ സച്ചേതോഹരമകരന്ദസാന്ദ്രധാരാസൗന്ദര്യപ്രതിഭടവാഗ്വിലാസപൂരഃ കാരുണ്യാമൃതരസികഃ സദാ ആത്മസംവിത്സ്വാരസ്യഃ വിവിധമഹാപ്രബന്ധകർത്താ യജ്ഞവല്കസൂനോഃ ശ്രീസീരധ്വജഃ ഇവ അസ്യ അന്തേവസദൃഷിപുങ്ഗവേഷു ധന്യഃ യോഗീന്ദ്രഃ 'ആത്മാശ്രമഃ' ഇതി യോഗനാമധേയഃ ശ്രീനീലകണ്ഠതീർത്ഥസ്വാമീ വിലസതി.

## B. അന്വയാർത്ഥം :-

അന്യാദൃഗ്ഗഹനതമാർത്ഥയുക്തിവാദപ്രസ്താവശ്രുതിശതമൂർദ്ധതത്ത്വവേദിയും വേദാങ്ഗപ്രകരമഹാർണ്ണവാവഗാഹം നിമിത്തം വ്യാമോഹങ്ങളോട് വിരഹിതശേമുഷീവികാസനും സച്ചേതോഹരമകരന്ദസാന്ദ്രധാരാസൗന്ദര്യപ്രതിഭടവാഗ്വിലാസപൂരനും കാരുണ്യാമൃതരസികനും സദാ ആത്മസംവിത്സ്വാരസ്യനും വിവിധമഹാപ്രബന്ധകർത്താവും യജ്ഞവല്കസൂനുവിന് ശ്രീസീരധ്വജൻ എന്നപോലെ ഈ ചട്ടമ്പിസ്വാമിതിരുവടികളുടെ അന്തേവസദൃഷിപുങ്ഗവന്മാരിൽവച്ച് ധന്യനും യോഗീന്ദ്രനും ''ആത്മാശ്രമൻ'' എന്നിങ്ങനെ യോഗനാമധേയനും ആയ നീലകണ്ഠതീർത്ഥസ്വാമി വിലസുന്നു.

## C. പരിഭാഷ :-

അന്യാദൃഗ്ഗഹനതമാർത്ഥയുക്തിവാദപ്രസ്താവശ്രുതിശതമൂർദ്ധതത്ത്വവേദി—അന്യാദൃക്കുകളും ഗഹനതമങ്ങളും ആയ അർത്ഥങ്ങളോടും യുക്തിവാദപ്രസ്താവങ്ങളോടുംകൂടിയ ശ്രുതിശതമൂർദ്ധതത്ത്വങ്ങളെ അറിയുന്നവൻ. അന്യാദൃക്കുകൾ—അസാധാരണങ്ങൾ. ഗഹനതമങ്ങൾ—അത്യന്തം ഗഹനങ്ങൾ. ഗഹനങ്ങൾ—ദുർഗ്രഹങ്ങൾ—ഗ്രഹിക്കുവാൻ പ്രയാസം ഏറിയവ. അർത്ഥങ്ങൾ—പ്രതിപാദ്യങ്ങൾ. യുക്തിവാദപ്രസ്താവങ്ങൾ — യുക്തിവാദങ്ങളുടെ പ്രസ്താവങ്ങൾ. യുക്തിവാദങ്ങൾ — ന്യായചർച്ചകൾ. ശ്രുതിശതമൂർദ്ധതത്ത്വങ്ങൾ — ശ്രുതിശതമൂർദ്ധാക്കളുടെ തത്ത്വങ്ങൾ. ശ്രുതിശതമൂർദ്ധാക്കൾ—ശ്രുതികളുടെ ശതസംഖ്യാകങ്ങളായ മൂർദ്ധാക്കൾ. ശ്രുതികൾ—വേദങ്ങൾ. ശതങ്ങൾ—നൂറു കണക്കിനുള്ള—അസങ്ഖ്യങ്ങൾ. മൂർദ്ധാക്കൾ—ശിരസ്സുകൾ. ശ്രുതിമൂർദ്ധാക്കൾ—ശ്രുതിശിരസ്സുകൾ—ഉപനിഷത്തുകൾ. ശ്രുതിശതമൂർദ്ധാക്കൾ—അസങ്ഖ്യം ഉപനിഷത്തുകൾ. തത്ത്വങ്ങൾ—പരമാർത്ഥങ്ങൾ. വേദാങ്ഗപ്രകരമഹാർണ്ണവാവഗാഹം — വേദാങ്ഗപ്രകരമാകുന്ന മഹാർണ്ണവത്തിലെ അവഗാഹം.

വേദാങ്ഗപ്രകരം—വേദാങ്ഗങ്ങളുടെ പ്രകരം. വേദാംഗങ്ങരം—ശിക്ഷ, കല്പം, വ്യാകരണം, ജ്യോതിഷം, ഛന്ദസ്സ്, നിരുക്തം എന്നീ വേദാങ്ഗങ്ങരം എന്ന നിലയിൽ പ്രസിദ്ധങ്ങളായശാസ്ത്രങ്ങരം. പ്രകരം—സമൂഹം. മഹാർണ്ണവം—മഹത്തായ അർണ്ണവം. അർണ്ണവം—സമുദ്രം. അവഗാഹം—മുങ്ങൽ. വ്യാമോഹങ്ങരം—തെററിദ്ധാരണകരം. വിരഹിതശേമുഷീവികാസൻ—വിരഹിതമായ ശേമുഷീവികാസത്തോടുകൂടിയവൻ. വിരഹിതം = വിമുക്തം. ശേമുഷീവികാസം — ശേമുഷിയുടെ വികാസം. ശേമുഷി—ബുദ്ധി. വികാസം—വികസ്വരാവസ്ഥ. സച്ചേതോഹരമകരന്ദസാന്ദ്രധാരാസൗന്ദര്യപ്രതിഭടവാഗ്വിലാസപൂരൻ — സത്തും ചേതോഹരവുമായ മകരന്ദസാന്ദ്രധാരയുടെ സൗന്ദര്യത്തിൻെറ പ്രതിഭടനായ വാഗ്വിലാസപൂരത്തോടുകൂടിയവൻ. സത്തു്—നിർദോഷം—യഥാർത്ഥം. ചേതോഹരം = മനോഹരം. മകരന്ദസാന്ദ്രധാര = മകരന്ദത്തിൻെറ സാന്ദ്രധാര. മകരന്ദം = പൂന്തേൻ. സാന്ദ്രം = ഇടതൂർന്നതു്. ധാര—ഇടതടവില്ലാത്ത പ്രവാഹം. സൗന്ദര്യം—ചാരുത. പ്രതിഭടൻ—എതിരാളിയായിട്ടുള്ള. വാഗ്വിലാസപൂരം—വാക്കിൻെറ വിലാസപൂരം. വാക്ക്—തത്തദർത്ഥപ്രതിപാദകമായ പദസമൂഹം. വിലാസം—ലീല. പൂരം—പ്രവാഹം. വാഗ്വിലാസപൂരം—ഉചിതങ്ങളായ വാക്കുകളുടെ ആകർഷകമായ പ്രവാഹം. കാരുണ്യാമൃതരസികൻ—കാരുണ്യാമൃതത്തിൽ രസിക്കുന്നവൻ. കാരുണ്യാമൃതം—കാരുണ്യമാകുന്ന അമൃതം. കാരുണ്യം—ദയ—പരദുഃഖദുഃഖിത്വം. അമൃതം—പീയൂഷം. കാരുണ്യാമൃതരസികൻ—അന്യരുടെ ദുഃഖങ്ങളിൽ ദുഃഖിച്ചും ആ ദുഃഖപ്രകാരങ്ങരം പരിഹരിക്കുന്നതിൽ പരിശ്രമിച്ചും തത്താദൃശപ്രവർത്തനങ്ങരം ഒരു ലീലപോലെ കൈക്കൊണ്ടും കഴിയുന്നവൻ. സദാ—എല്ലായ്പോഴും. ആത്മസംവിത്സ്വാരസ്യൻ—ആത്മസംവിത്താകുന്ന സ്വാരസ്യത്തോടുകൂടിയവൻ. ആത്മസംവിത്തു്—ആത്മജ്ഞാനം. സ്വാരസ്യം—മഹത്ത്വം. ആത്മസംവിത്സ്വാരസ്യൻ—ആത്മജ്ഞാനസംബന്ധിയായ സൗന്ദര്യാനുഭൂതിയോടുകൂടിയവൻ. വിവി

ധമഹാപ്രബന്ധകർത്താവ്—വിവിധങ്ങളും മഹത്തുക്കളും ആയ പ്രബന്ധങ്ങളുടെ കർത്താവ്. വിവിധങ്ങരം—നാനാപ്രകാരത്തിലുള്ളവ. മഹത്ത് = വൈശിഷ്ട്യം നിറഞ്ഞ—വലിപ്പമുള്ള. പ്രബന്ധങ്ങരം = ഗ്രന്ഥങ്ങരം. കർത്താവ് = നിർമ്മാതാവ്. യജ്ഞവല്കസൂനു = യാജ്ഞവല്ക്യമഹർഷി. ശ്രീസീരധ്വജൻ—ശ്രീജനകൻ. അന്തേവസദൃഷിപുങ്ഗവന്മാർ — അന്തേവസത്തുകളായ ഋഷിപുങ്ഗവന്മാർ. അന്തേവസത്തുകരം—അന്തേവാസികരം—ശിഷ്യന്മാർ. ഋഷിപുങ്ഗവന്മാർ = ഋഷിശ്രേഷ്ഠന്മാർ. ധന്യന്മാർ—സുകൃതികരം. യോഗനാമധേയൻ—യോഗസംബന്ധിയായ നാമധേയത്തോടുകൂടിയവൻ. യോഗം—ജ്ഞാനയോഗം. യോഗീന്ദ്രൻ—യോഗികളുടെ ഇന്ദ്രൻ. യോഗികരം — ചിത്തനിരോധം തുടങ്ങിയ യോഗമാർഗങ്ങളിൽ പ്രാവീണ്യം നേടിയിട്ടുള്ളവർ.

## D. സാരം :–

യാജ്ഞവല്ക്യമഹർഷിക്ക് ശ്രീജനകൻ എന്നപോലെ ഈ ചട്ടമ്പിസ്വാമിതിരുവടികരംക്ക് നീലകണ്ഠതീർത്ഥസ്വാമി എന്ന പേരിൽ അറിയപ്പെടുന്ന ഒരു ശിഷ്യൻ ഉണ്ടായിരുന്നു. അദ്ദേഹം യോഗികളിൽവച്ച് പ്രമുഖൻ ആയിരുന്നു. യോഗമാർഗസഞ്ചാരി എന്ന നിലയിൽ അദ്ദേഹം സ്വീകരിച്ചിരുന്ന പേര് ''ആത്മാശ്രമൻ'' എന്നായിരുന്നു. ചട്ടമ്പിസ്വാമിതിരുവടികളുടെ ശിഷ്യന്മാരായ ഋഷിശ്രേഷ്ഠന്മാരിൽ പ്രമുഖനാണ് ശ്രീനീലകണ്ഠതീർത്ഥസ്വാമികരം. അസാധാരണങ്ങളും അത്യന്തം ഗഹനങ്ങളുമായ പ്രതിപാദ്യങ്ങളെ പുരസ്കരിച്ചുള്ള ന്യായചർച്ചകളോടുകൂടിയ ഉപനിഷത്തുകളുടെ യാഥാർത്ഥ്യം അദ്ദേഹം ശരിക്കും അറിഞ്ഞിരുന്നു. ശിക്ഷ, കല്പം, വ്യാകരണം, ജ്യോതിഷം, ഛന്ദസ്സ്, നിരുക്തം എന്നീ വേദാങ്ഗശാസ്ത്രസമൂഹമാകുന്ന മഹാസമുദ്രത്തിലെ അവഗാഹം നിമിത്തം തെററിദ്ധാരണകരം അകന്ന ബുദ്ധിവികാസത്തോടുകൂടിയ ഒരു മഹാത്മാവ് ആയിരുന്നു അദ്ദേഹം. നിർദ്ദോഷവും മനോഹരവുമായ പൂന്തേനിൻെറ ഇടതൂർന്നതും ഇടവിടാതുള്ളതും ആയ പ്രവാഹം ഉരംക്കൊള്ളുന്ന സൗന്ദര്യത്തെ ജയിക്കുന്ന വാഗ്വിലാസത്തിൻെറ ഉടമയും ആയിരുന്നു അദ്ദേഹം. ദയാപരനായി പരദുഃഖഹരങ്ങളായ പ്രവൃത്തികളിൽ മുഴുകിക്കഴിയുക എന്നതു് അദ്ദേഹത്തിനു് ഒരു വിനോദം ആയിരുന്നു. ആത്മജ്ഞാനത്തിൻെറ മാധുര്യവും മഹത്വവും

അദ്ദേഹം ആസ്വദിച്ചിരുന്നു. അദ്വൈതപാരിജാതം, ''സ്തവരത്നഹാരം'' ''വിഷമൃത്യുഞ്ജയം'' തുടങ്ങിയ വിവിധങ്ങളായ മഹാപ്രബന്ധങ്ങളും അദ്ദേഹം രചിച്ചിരുന്നു.

**4. ശ്രീകണ്ഠസ്മരണവിധൂതപാപബന്ധഃ**
**ശാന്താത്മാ സതതലസച്ചിദാത്മനിഷ്ഠഃ;**
**സന്തുഷ്ടോ ജയതി ''സദാശ്രയോ' യഥാർത്ഥാ-**
**ഭിഖ്യാതഃ പരമഗുരോഃ പ്രശിഷ്യവര്യഃ.**

## A. അന്വയം :–

ശ്രീകണ്ഠസ്മരണവിധൂതപാപബന്ധഃ സതതലസച്ചിദാത്മനിഷ്ഠഃ ശാന്താത്മാ യഥാർത്ഥാഭിഖ്യാതഃ പരമഗുരോഃ പ്രശിഷ്യവര്യഃ ''സദാശ്രയഃ'' സന്തുഷ്ടഃ ജയതി.

## B. അന്വയാർത്ഥം :–

ശ്രീകണ്ഠസ്മരണവിധൂതപാപബന്ധനും സതതലസച്ചിദാത്മനിഷ്ഠനും യഥാർത്ഥാഭിഖ്യാതനും പരമഗുരുവായ ചട്ടമ്പിസ്വാമിതിരുവടികളുടെ പ്രശിഷ്യവര്യനുമായ സദാശ്രയൻ സന്തുഷ്ടനായി ജയിക്കുന്നു.

## C. പരിഭാഷ :–

ശ്രീകണ്ഠസ്മരണവിധൂതപാപബന്ധൻ = ശ്രീകണ്ഠസ്മരണം കൊണ്ട് വിധൂതങ്ങളായ പാപബന്ധങ്ങളോടുകൂടിയവൻ. ശ്രീകണ്ഠസ്മരണം = ശ്രീകണ്ഠന്റെ സ്മരണം. ശ്രീകണ്ഠൻ = ശിവൻ. സ്മരണം=അനുധ്യാനം. വിധൂതങ്ങൾ=ദൂരീകൃതങ്ങൾ. പാപബന്ധങ്ങൾ=പാപത്തിന്റെ ബന്ധങ്ങൾ. പാപം= കില്ബിഷം. ബന്ധങ്ങൾ=വേഷ്ടകം. സതതലസച്ചിദാത്മനിഷ്ഠൻ=സതതം ലസത്തായ ചിദാത്മനിഷ്ഠയോടുകൂടി

യവൻ. സതതം=എല്ലായ്പോഴും. ലസത്ത്=നിലകൊള്ളുന്ന. ചിദാത്മനിഷ്ഠ=ബ്രഹ്മനിഷ്ഠ. സദാശ്രയൻ=സത്താകുന്ന ആശ്രയത്തോടുകൂടിയവൻ. സത്ത്=ബ്രഹ്മം. ആശ്രയം=ആധാരം സദാശ്രയൻ=സത്തുക്കൾക്ക് ആശ്രയം ആയിട്ടുള്ളവൻ. സത്തുക്കൾ=സജ്ജനങ്ങൾ. ആശ്രയം=ആലംബം. യഥാർത്ഥാഭിഖ്യാതൻ = യഥാർത്ഥമായ അഭിഖ്യാതത്തോടുകൂടിയവൻ. യഥാർത്ഥം=അന്വർത്ഥം. അഭിഖ്യാതം = പേര്. പരമഗുരു= പരമനായ ഗുരു. പരമൻ = സർവോന്നതൻ. ഗുരു = ഉപദേഷ്ടാവ്. പ്രശിഷ്യവര്യൻ = പ്രശിഷ്യന്മാരിൽവച്ച് വര്യൻ ആയിട്ടുള്ളവൻ. പ്രശിഷ്യന്മാർ=ശിഷ്യശിഷ്യന്മാർ. ജയിക്കുക=സർവോത്കർഷേണ വർത്തിക്കുക.

## D. വിവരണം :–

### സദാശ്രയൻ

സദാശ്രയൻ ശ്രീനീലകണ്ഠതീർത്ഥസ്വാമികളുടെ ശിഷ്യൻ ആണ്. ''നീലകണ്ഠതീർത്ഥസ്വാമിചരിത്രസമുച്ചയം'' എന്ന ഗ്രന്ഥത്തിൻെറ 82–ാം പേജിൽ സദാശ്രയശിഷ്യനെക്കുറിച്ചുള്ള പരാമർശം ഉണ്ട്.

## E. സാരം :–

ശിവസ്മരണംവഴി പാപബന്ധങ്ങൾ നിശ്ശേഷം നിർമാർജ്ജനം ചെയ്തവനും സദാ ബ്രഹ്മനിഷ്ഠനും ശാന്തങ്ങളായ മനോവൃത്തികളോടുകൂടിയവനും അന്വർത്ഥമായ ''സദാശ്രയൻ'' എന്ന ദീക്ഷാനാമധേയത്തോടുകൂടിയവനും സജ്ജനങ്ങൾക്ക് ആലംബഭൂതനും ആയ പ്രശിഷ്യവര്യൻ സർവോത്കർഷേണ വർത്തിക്കുന്നു.

5. **ആചാന്താഖിലനിഗമാന്തതത്ത്വസാരാ**
**ധാരാളൈർഹൃദി പരചിദ്രസൈശ്ച തൃപ്താ;**
**ആര്യാന്തദ്വിജകുലസംഭവാത്മയോഗി-**
**ന്യാഖ്യാതാ ലസതി വിശിഷ്യ**
**യത്പ്രശിഷ്യാ.**

## A. അന്വയം :–

ആചാന്താഖിലനിഗമാന്തതത്ത്വസാരാ ഹൃദി ധാരാളൈഃ പരചിദ്രസൈഃ ച തൃപ്താ അന്തദ്വിജകുലസംഭവാ ആര്യാ ആത്മയോഗിന്യാഖ്യാതാ യത്പ്രശിഷ്യാ വിശിഷ്യ ലസതി.

## B. അന്വയാർത്ഥം :–

ആചാന്താഖിലനിഗമാന്തതത്ത്വസാരയും ഹൃത്തിൽ ധാരാളമായ പരചിദ്രസങ്ങളാൽ തൃപ്തയും അന്തദ്വിജകുലസംഭവയും ആത്മയോഗിന്യാഖ്യാതയും ആര്യയും ആയ യത്പ്രശിഷ്യ വിശേഷേണ ലസിക്കുന്നു.

## C. പരിഭാഷ :–

ആചാന്താഖിലനിഗമാന്തതത്ത്വസാര = ആചാന്തമായ അഖിലനിഗമാന്തതത്ത്വസാരത്തോടുകൂടിയവൾ. ആചാന്ത= ആചമിക്കപ്പെട്ടതു്—ഉദ്ഗ്രഹിക്കപ്പെട്ടതു്. അഖിലനിഗമാന്ത തത്ത്വസാരം=അഖിലങ്ങളായ നിഗമാന്തങ്ങളുടെ തത്ത്വസാരം. അഖിലങ്ങൾ=സമസ്തങ്ങൾ. നിഗമാന്തങ്ങൾ=ബ്രഹ്മവിദ്യാ പ്രതിപാദകങ്ങളായ ഉപനിഷത്തുകൾ. തത്ത്വസാരം=തത്ത്വങ്ങളുടെ സാരം. തത്ത്വങ്ങൾ=യാഥാർത്ഥ്യങ്ങൾ. സാരം= സൂക്ഷ്മാംശം. ഹൃദയം=മനസ്സ്. ധാരാളങ്ങൾ=അവിച്ഛിന്നങ്ങളായി നിലനില്ക്കുന്നവ. പരചിദ്രസങ്ങൾ = ബ്രഹ്മാനന്ദം. തൃപ്ത= സംതൃപ്തിയോടുകൂടിയവൾ. അന്തദ്വിജകുലസംഭവ=അന്തദ്വിജകുലത്തിൽ ജനിച്ചവൾ. അന്തദ്വിജകുലം=അന്തദ്വിജന്മാരുടെ കുലം. അന്തദ്വിജന്മാർ=അന്തത്തിലെ ദ്വിജന്മാർ—ദ്വിജന്മാരിൽ അവസാനത്തെ ഒരു വിഭാഗത്തിൽപ്പെട്ടവർ. ആത്മയോഗിന്യാഖ്യാത=ആത്മയോഗിനി എന്നു് ആഖ്യാതയായിട്ടുള്ളവൾ. ആഖ്യാത=വിളിക്കപ്പെടുന്നവൾ—പറയപ്പെടുന്നവൾ. യത്പ്ര

തൃതീയഃ സർഗഃ

ശിഷ്യ—യാതൊരു ചട്ടമ്പിസ്വാമിതിരുവടികളുടെ പ്രശിഷ്യ.
പ്രശിഷ്യ—ശിഷ്യന്റെ ശിഷ്യ.

## D. സാരം :-

എല്ലാ ഉപനിഷത്തുകളുടേയും യാഥാർത്ഥ്യത്തിന്റെ സൂക്ഷ്മാംശം ഗ്രഹിച്ചിട്ടുള്ളവളും ശുദ്ധമായ അന്തഃകരണത്തിൽ അവിച്ഛിന്നമായി പ്രസരിക്കുന്ന ബ്രഹ്മാനന്ദം ആസ്വദിച്ച് സംതൃപ്തയായി മരുവുന്നവളും സർവഥാ ശ്രേഷ്ഠയും നമ്പ്യാതിരി എന്ന ദ്വിജകുലത്തിൽ ജനിച്ചവളും ''ആത്മയോഗിനി'' എന്നു പറയപ്പെടുന്നവളും ആയ ആ മഹതി ചട്ടമ്പിസ്വാമിതിരുവടികളുടെ ഗണനീയ ആയ ഒരു പ്രശിഷ്യ ആകുന്നു.

**6. വാത്സല്യാന്മുനിതിലകേന 'ബാല' നാമ്നാ
ഭൂമ്നാ സ്വാം നികടഭുവം സദൈവ നീതഃ;
സൂര്യേണാരുണ ഇവ ദേശികഃ പ്രസന്നഃ
ശ്രീമാനുല്ലസതി സ പദ്മനാഭപൂർവഃ.**

## A അന്വയം —:

മുനിതിലകേന ബാലനാമ്നാ ഭൂമ്നാ വാത്സല്യാത് സ്വാമ് നികടഭുവമ് സദാ ഏവ നീതഃ ശ്രീമാൻ പദ്മനാഭപൂർവ്വഃ സഃ ദേശികഃ സൂര്യേണ അരുണഃ ഇവ പ്രസന്നഃ ഉല്ലസതി.

## B. അന്വയാർത്ഥം :-

മുനിതിലകനായ ബാലനാമാവിനാൽ അത്യധികമായ വാത്സല്യം നിമിത്തം സ്വമായ നികടഭൂവിനെ എല്ലായ്പോഴും തന്നെ നീതനാകുന്നവനും ശ്രീമാനും ആയ ആ പദ്മനാഭപൂർവ്വൻ ആയ ദേശികൻ സൂര്യനാൽ നീതനായ അരുണൻ എന്നപോലെ പ്രസന്നൻ ആയ പരിലസിക്കുന്നു.

## C. പരിഭാഷ :-

മുനിതിലകൻ = മുനിശ്രേഷ്ഠൻ. ബാലനാമാവ് = ''കുഞ്ഞൻ'' എന്ന് പേരുള്ള ചട്ടമ്പിസ്വാമിതിരുവടികൾ. സ്വം=തന്നെ സംബന്ധിച്ച. നികടഭ്രുവ്=സമീപം. നീതൻ= നയിക്കപ്പെടുന്നവൻ. ശ്രീമാൻ = ഐശ്വര്യാദിഗുണസമ്പന്നൻ. പദ്മനാഭപൂർവനായ ദേശികൻ=പദ്മനാഭൻ ആശാൻ. പ്രസന്നൻ=സന്തുഷ്ടൻ.

## D. സാരം :-

ആത്മജ്ഞാനികളിൽ അഗ്രേസരൻ ആയ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ അത്യധികമായ വാത്സല്യം നിമിത്തം തൻെറകൂടെ എല്ലായ്പ്പോഴും കൊണ്ടുനടക്കുന്ന ആളാണ് ശ്രീമാൻ പദ്മനാഭൻ ആശാൻ. സൂര്യനാൽ താമരപോലെ ഗുരുപാദരാൽ നയിക്കപ്പെടുന്ന ആശാൻ സദാ പ്രസന്നൻ ആയി വർത്തിക്കുന്നു.

**7. വിദ്യാവാൻ പടുധിഷണാഗ്രണീഃ പ്രവീണഃ**
**കാര്യേഷു സ്ഫുടതരനൈപുണീധുരീണഃ;**
**ബാഹ്യാത്മാ പരമഗുരോരിതീഹ ലോകൈ-**
**രാത്മീയൈഃ സുദൃഢതരം വിഭാവ്യമാനഃ.**

## A. അന്വയം :-

വിദ്യാവാൻ പടുധിഷണാഗ്രണീഃ പ്രവീണഃ കാര്യേഷു സ്ഫുടതരനൈപുണീധുരീണഃ പരമഗുരോഃ ബാഹ്യാത്മാ ഇതി ആത്മീയൈഃ ലോകൈഃ സുദൃഢതരമ് വിഭാവ്യമാനഃ ശ്രീമാൻ പദ്മനാഭപൂർവ്വഃ ദേശികഃ ഉല്ലസതി.

## B. അന്വയാർത്ഥം :-

വിദ്യാവാനും പടുധിഷണാഗ്രണിയും പ്രവീണനും കാര്യങ്ങളിൽ സ്ഫുടതരനൈപുണീധുരീണനും പരമഗുരുവിൻെറ

തൃതീയഃ സർഗഃ

ബാഹ്യാത്മാവാകുന്ന എന്നിങ്ങനെ ആത്മീയരായ ലോകരാൽ സുദൃഢതരം വിഭാവ്യമാനനും ആയ ശ്രീമാൻ പദ്മനാഭദേശികൻ വിജയിക്കുന്നു.

## C. പരിഭാഷ :-

വിദ്യാവാൻ = വിശിഷ്ടങ്ങളായ വിദ്യകളോടുകൂടിയവൻ. പടുധിഷണാഗ്രണി = പടുധിഷണന്മാരിൽ അഗ്രണി ആയിട്ടുള്ളവൻ. പടുധിഷണന്മാർ=പടുത്വം കലർന്ന ധിഷണയോടുകൂടിയവർ. പടുത്വം=സാമർത്ഥ്യം. ധിഷണ=ബുദ്ധി. അഗ്രണി=നേതാവ്—നായകൻ. പ്രവീണൻ=സമർത്ഥൻ. കാര്യങ്ങൾ = കർത്തവ്യകർമ്മങ്ങൾ. സ്ഫുടതരനൈപുണീധുരീണൻ=സ്ഫുടതരമായ നൈപുണിയോടുകൂടിയവൻ. സ്ഫുടതരം= ഏററവും വ്യക്തമായ. നൈപുണി=സാമർത്ഥ്യം. പരമഗുരു= പരമനായ ഗുരു. പരമൻ=മഹത്തമൻ. ഗുരു ആചാര്യൻ— ആത്മവിദ്യോപദേഷ്ടാവ്. ആത്മീയർ = തന്നെ സംബന്ധിച്ചവർ. ലോകർ=ജനങ്ങൾ. ബാഹ്യാത്മാവ്=ബാഹ്യമായ ആത്മാവ്. ബാഹ്യം=പുറത്തുള്ള. ആത്മാവ്=ഞാൻ എന്ന അറിവിനും വ്യവഹാരത്തിനും വിഷയമായ ആത്മചൈതന്യം. സുദൃഢതരം=ഏററവും ഉറപ്പോടുകൂടി. വിഭാവ്യമാനൻ= കരുതപ്പെടുന്നവൻ—പരിഗണിക്കപ്പെടുന്നവൻ—അറിയപ്പെടുന്നവൻ.

## D. സാരം -:

വിശിഷ്ടങ്ങളായ വിദ്യകളോടുകൂടിയവനും ബുദ്ധിസാമർത്ഥ്യമുള്ളവരിൽ പ്രമുഖനും സ്വതേ സമർത്ഥനും കർത്തവ്യകർമ്മങ്ങളിൽ കൂടുതൽ സ്പഷ്ടമായിത്തീരുന്ന നൈപുണ്യത്തോടുകൂടിയവനും ഗുരൂത്തമനായ ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ ബാഹ്യാത്മാവാണെന്നു് സ്വന്തം ജനങ്ങളാൽ കൂടുതൽ ഉറപ്പോടുകൂടി പരിഗണിക്കപ്പെട്ടുവരുന്നവനും ആയ ശ്രീ പദ്മനാഭൻ ആശാൻ സർവോത്കർഷേണ വർത്തിക്കുന്നു.

8. **സംഗീതേ സകലജനാനുമോദനീയേ
സാഹിത്യേ നിഗമശിരഃപ്രപഞ്ചസാരേ;
പ്രാവീണ്യം കില ദധതീ വിഭാതി ലക്ഷ്മീ-
ദേവ്യാഖ്യാ പരമഗുരോരമുഷ്യ ശിഷ്യാ.**

## A. അന്വയം :–

പരമഗുരോഃ അമുഷ്യ ലക്ഷ്മീദേവ്യാഖ്യാ ശിഷ്യാ സകലജനാനുമോദനീയേ സംഗീതേ സാഹിത്യേ നിഗമശിരഃപ്രപഞ്ചസാരേ ച പ്രാവീണ്യം ദധതീ വിഭാതി കില.

## B. അന്വയാർത്ഥം :—

പരമഗുരുവായ ഈ ചട്ടമ്പിസ്വാമിതിരുവടികളുടെ ലക്ഷ്മീദേവ്യാഖ്യയായ ശിഷ്യ സകലജനാനുമോദനീയമായ സംഗീതത്തിലും സാഹിത്യത്തിലും നിഗമശിരഃപ്രപഞ്ചസാരത്തിലും പ്രാവീണ്യം വഹിക്കുന്നവളായി ശോഭിക്കുന്നു എന്നു പ്രസിദ്ധമാണ്.

## C. പരിഭാഷ -:

പരമഗുരു = പരമനായ ഗുരു. പരമൻ = മഹത്തമൻ. ഗുരു = ഉപദേഷ്ടാവ് — ആത്മവിദ്യോപദേഷ്ടാവ്. ലക്ഷ്മീദേവ്യാഖ്യ = ലക്ഷ്മീദേവി എന്ന ആഖ്യയോടുകൂടിയവൾ. ആഖ്യ = പേരു്. സകലജനാനുമോദനീയം = സകലജനങ്ങളാലും അനുമോദനീയം ആയിട്ടുള്ള. അനുമോദനീയം = അനുമോദിക്കപ്പെടുവാൻ യോഗ്യം. അനുമോദിക്കുക = സ്തുതിക്കുക. നിഗമശിരഃപ്രപഞ്ചസാരം = നിഗമശിരഃപ്രപഞ്ചത്തിന്റെ സാരം. നിഗമശിരഃപ്രപഞ്ചം = നിഗമശിരസ്സുകളുടെ പ്രപഞ്ചം. നിഗമശിരസ്സുകൾ = ഉപനിഷത്തുകൾ. പ്രപഞ്ചം = സമൂഹം. സാരം = സൂക്ഷ്മതത്ത്വം. പ്രാവീണ്യം = സാമർത്ഥ്യം.

## D. സാരം :-

ഗുരുക്കന്മാർക്കും ഗുരുവായി മഹോന്നതനായി വിളങ്ങുന്ന ഈ ചട്ടമ്പിസ്വാമിതിരുവടികൾക്ക് 'ലക്ഷ്മീദേവി' എന്ന പേരുള്ള ഒരു ശിഷ്യ ഉണ്ടായിരുന്നു. ആ മഹതി സകലജനസ്തുത്യമായ സങ്ഗീതത്തിലും സാഹിത്യത്തിലും ഔപനിഷദസിദ്ധാന്തങ്ങളിലും സാമർത്ഥ്യം ഉൾക്കൊണ്ട് പ്രകാശിക്കുന്നു എന്നു പ്രസിദ്ധമാണ്.

**9. ഈശാനാങ്ഘ്ര്യമലസരോജസേവനേന
പ്രദ്ധ്വസ്തവൃജിനഭരോഽസ്തി സദ്ഗുണാഢ്യഃ ;
യോഗാനാം സദസി കൃതാസനഃ സ ഗോവി-
ന്ദാഭിഖ്യഃ പരമഗുരോരമുഷ്യഃ ശിഷ്യഃ**

## A. അന്വയം :-

പരമഗുരോഃ അമുഷ്യ ഈശാനാങ്ഘ്ര്യമലസരോജസേവനേന പ്രദ്ധ്വസ്തവൃജിനഭരഃ സദ്ഗുണാഢ്യഃ യോഗാനാമ് സദസി കൃതാസനഃ ഗോവിന്ദാഖ്യഃ ശിഷ്യഃ അസ്തി.

## B. അന്വയാർത്ഥം :-

പരമഗുരുവായ ഈ ചട്ടമ്പിസ്വാമിതിരുവടികൾക്ക് ഈശാനാങ്ഘ്ര്യമലസരോജസേവനംകൊണ്ട് പ്രദ്ധ്വസ്തവൃജിനഭരനും സദ്ഗുണാഢ്യനും യോഗന്മാരുടെ സദസ്സിൽകൃതാസനനും സുപ്രസിദ്ധനും ആയ ഗോവിന്ദാഭിഖ്യൻ എന്ന ശിഷ്യൻ ഉണ്ട്.

## C. പരിഭാഷ :-

ഈശാനാങ്ഘ്ര്യമലസരോജസേവനം — ഈശാനാങ്ഘ്ര്യമലസരോജങ്ങളുടെ സേവനം. ഈശാനാങ്ഘ്ര്യമലസരോജങ്ങൾ — ഈശാനന്റെ അങ്ഘ്ര്യമലസരോജങ്ങൾ. ഈശാനൻ — ശിവൻ. അങ്ഘ്ര്യമലസരോജങ്ങൾ = അങ്ഘ്രികളാകുന്ന

അമലസരോജങ്ങൾ. അങ്ഘ്രികൾ—പാദങ്ങൾ. അമലസരോജങ്ങൾ—അമലങ്ങളായ സരോജങ്ങൾ. അമലങ്ങൾ—നിർമ്മലങ്ങൾ. സരോജങ്ങൾ—താമരപ്പൂക്കൾ. സേവനം—ഭജനം. പ്രധ്വസ്തവൃജിനഭരൻ പ്രധ്വസ്തമായ വൃജിനഭരത്തോടുകൂടിയവൻ. പ്രധ്വസ്തം നിശ്ശേഷം നശിപ്പിക്കപ്പെട്ടത്. വൃജിനഭരം—പാപഭാരം. സദ്ഗുണാഢ്യൻ സദ്ഗുണങ്ങൾകൊണ്ട് ആഢ്യൻ ആയിട്ടുള്ളവൻ. സദ്ഗുണങ്ങൾ—ജ്ഞാനം, മൗനം, ദയ, തപസ്സ്, അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം മുതലായ നല്ല ഗുണങ്ങൾ. ആഢ്യൻ—ശ്രേഷ്ഠൻ. യോഗന്മാർ — യോഗവിദ്യാവിശാരദന്മാർ. സദസ്സ് — സഭ. കൃതാസനൻ—അങ്ഗഭൂതൻ. ഗോവിന്ദാഭിഖ്യൻ—ഗോവിന്ദൻ എന്ന അഭിഖ്യയോടുകൂടിയവൻ. അഭിഖ്യ—പേര്—നാമധേയം. പരമഗുരു—പരമനായഗുരു. പരമൻ—മഹാനും ഉന്നതനും ആയിട്ടുള്ളവൻ. ശിഷ്യൻ—അന്തേവാസി.

## D. സാരം :-

പരമശിവപാദഭജനംകൊണ്ട് പാപഭാരം നിശ്ശേഷം ദൂരീകരിച്ചവനും ജ്ഞാനമൗനാദികളും അഹിംസാദികളും ആയ സദ്ഗുണങ്ങൾകൊണ്ട് ശ്രേഷ്ഠപദവിയിൽ എത്തിയവനും യോഗവിദ്യാവിശാരദന്മാരുടെ സഭകളിൽ അങ്ഗഭൂതൻ ആയിട്ടുള്ളവനും ''ഗോവിന്ദൻ'' എന്ന പേരാൽ പ്രസിദ്ധനും ആയ ആ മഹാൻ സമുന്നതഗുരുവായ ഈ ചട്ടമ്പിസ്വാമിതിരുവടികളുടെ ശിഷ്യൻ ആകുന്നു.

**10. ആമ്നായപ്രകരസമർത്ഥിതാർത്ഥവിത് സു-
ബ്രഹ്മണ്യോപരി 'ശിവ' ഇത്യുദീതനാമാ ;
പുണ്യാത്മാ ശിവചരണാരവിന്ദഭക്തോ
യുക്താന്തഃ ശ്രുതിനിരതശ്ച യസ്യ ശിഷ്യഃ.**

തൃതീയഃ സർഗഃ

## A. അന്വയം :-

ആമ്നായപ്രകരസമർത്ഥിതാർത്ഥവിത് സുബ്രഹ്മണ്യോപരി ശിവഃ ഇതി ഉദ തനാമാ ശിവചരണാരവിന്ദഭക്തഃ യുക്താന്തഃ ശ്രുതിനിരതഃ പുണ്യാത്മാ ച യസ്യ ശിഷ്യഃ ഭവതി.

## B. അന്വയാർത്ഥം :-

ആമ്നായപ്രകരസമർത്ഥിതാർത്ഥവിത്തും സുബ്രഹ്മണ്യശബ്ദത്തിനുമുൻപായി ''ശിവൻ'' എന്നു് ഉദീതനാമാവും ശിവചരണാരവിന്ദഭക്തനും യുക്താന്തനും ശ്രുതിനിരതനും ആയ പുണ്യാത്മാവും യാതൊരു ചട്ടമ്പിസ്വാമിതിരുവടികളുടെ ശിഷ്യൻ ആകുന്നു.

## C. പരിഭാഷ :-

ആമ്നായപ്രകരസമർത്ഥിതാർത്ഥവിത്തു് = ആമ്നായപ്രകരത്താൽ സമർത്ഥിതമായ അർത്ഥത്തെ അറിയുന്നവൻ. ആമ്നായപ്രകരം = വേദസമൂഹം. സമർത്ഥിതം = പൂർവപക്ഷങ്ങളെ നിരാകരിച്ചു് യുക്തിയുക്തം സ്ഥാപിതമായിട്ടുള്ളതു്. അർത്ഥം = പ്രതിപാദ്യം. ഉദീതനാമാവു് = ഉദീതമായ നാമത്തോടുകൂടിയവൻ. ഉദീതം = പ്രസിദ്ധം. നാമം = പേരു്. ശിവചരണാരവിന്ദഭക്തൻ = പരമേശ്വരപാദാംബുജഭക്തൻ. യുക്താന്തൻ = യുക്തമായ അന്തത്തോടുകൂടിയവൻ. യുക്തം = ചേർന്നതു്. അന്തം = നിശ്ചയം. ശ്രുതിനിരതൻ = ശ്രുതികളിൽ നിരതൻ ആയിട്ടുള്ളവൻ. ശ്രുതികൾ = വേദങ്ങൾ. നിരതൻ = ഏററവും തത്പരൻ. പുണ്യാത്മാവു് = പുണ്യമൂർത്തി—പുണ്യസ്വരൂപൻ.

## D. സാരം :-

വേദരാശികളാൽ സംസ്ഥാപിതമായ പ്രതിപാദ്യം വേണ്ടവണ്ണം ധരിച്ചിട്ടുള്ളവനും ''ശിവസുബ്രഹ്മണ്യൻ'' എന്ന പ്രസിദ്ധമായ പേരോടുകൂടിയവനും ശിവഭക്തനും സംശയലേശരഹിതമായ അറിവു് നേടിയിട്ടുള്ളവനും വേദപാരായണപരായണനും ആയ ആ പുണ്യമൂർത്തിയും ചട്ടമ്പിസ്വാമിതിരുവടികളുടെ ശിഷ്യൻ ആകുന്നു.

11. **സർവജ്ഞൈഃ സനകസനത്കുമാര**
**മുഖ്യൈർ-**
**വിഖ്യാതൈർമുനിനിവഹൈഃ**
**സമർച്ചിതാങ്ഘ്രിഃ;**
**ദക്ഷാരിഃ ശിവ ഇവ പൂജിതഃ സ്വശിഷ്യൈർ-**
**ബ്ബാലാഹവഃ പരമഗുരുർവിരാജതേ/സൗ.**

## A. അന്വയം :-

സർവജ്ഞൈഃ സനകസനത്കുമാരമുഖ്യൈഃ വിഖ്യാതൈഃ മുനിനിവഹൈഃ സമർച്ചിതാങ്ഘ്രിഃ ദക്ഷാരിഃ ഇവ സ്വശിഷ്യൈഃ പൂജിതഃ ബാലാഹവഃ അസൗ പരമഗുരുഃ വിരാജതേ.

## B. അന്വയാർത്ഥം :-

സർവജ്ഞന്മാരും സനകസനത്കുമാരമുഖ്യന്മാരും വിഖ്യാതന്മാരും ആയ മുനിനിവഹങ്ങളാൽ സമർച്ചിതാങ്ഘ്രിയും ദക്ഷാരിയുമായ ശിവൻ എന്നപോലെ സ്വശിഷ്യന്മാരാൽ പൂജിതനും ബാലാഹവനും ആയ ഈ പരമഗുരു ശോഭിക്കുന്നു.

## C. പരിഭാഷ :-

സർവജ്ഞന്മാർ=ജ്ഞേയങ്ങളായ എല്ലാ വിഷയങ്ങളെയും കുറിച്ച് അറിവു നേടിയവർ—ബ്രഹ്മജ്ഞാനികൾ. സനകസനത്കുമാരമുഖ്യന്മാർ—സനകൻ, സനത്കുമാരൻ എന്ന ശ്രേഷ്ഠന്മാരോടുകൂടിയവർ. വിഖ്യാതന്മാർ—പ്രശസ്തന്മാർ. മുനിനിവഹങ്ങൾ—മുനിസമൂഹങ്ങൾ. സമർച്ചിതാങ്ഘ്രി=സമർച്ചിതങ്ങളായ അങ്ഘ്രികളോടുകൂടിയവൻ. സമർച്ചിതങ്ങൾ—പൂജിതങ്ങൾ. അങ്ഘ്രികൾ—പാദങ്ങൾ. ദക്ഷാരി—ദക്ഷന്റെ അരി. ദക്ഷൻ—ദക്ഷപ്രജാപതി. അരി=ശത്രു. ശിവൻ= പരമേശ്വരൻ. സ്വശിഷ്യന്മാർ—തന്റെ ശിഷ്യന്മാർ. ശിഷ്യ

ന്മാർ—അന്തേവാസികൾ. പൂജിതൻ—അർച്ചിതൻ. ബാലാഹ്വൻ—''ബാലൻ'' എന്ന ആഹ്വയോടുകൂടിയവൻ. ബാലൻ—കുഞ്ഞൻ. ആഹ്വ—അഭിധാനം—പേരു്.

## D. സാരം :–

സർവജ്ഞന്മാരും സനകൻ സനത്കുമാരൻ എന്നീ പ്രമുഖന്മാർ ഉൾപ്പെട്ടവരും സുപ്രസിദ്ധരുമായ മുനിമാരുടെ സങ്ഘങ്ങളാൽ സംപൂജിതപാദനായി വിലസുന്ന ദക്ഷശത്രുവായ പരമേശ്വരനെപ്പോലെ സ്വന്തം ശിഷ്യസങ്ഘങ്ങളാൽ സംപൂജിതനായി പരമഗുരുവായ ഈ ബാലഭട്ടാരക സ്വാമിതൃപ്പാദങ്ങൾ സർവാരാദ്ധ്യനായി പ്രശോഭിക്കുന്നു.

**12 മർത്ത്യോ/സാവിതി മതിമാദധാതി കൃത്യം**
**പ്രത്യാസ്ഥാം വഹതി ചരത്യവിഘ്നമാസ്തേ ;**
**ഭുങ്ക്തേ/ന്നം വിസൃജതി ദഗ്ധവസ്ത്രതുല്യം**
**സ്വാം വൃത്തിം ന ച വിജഹാത്യഹോ**
**മഹാത്മാ.**

## A. അന്വയം :

അസൗ മഹാത്മാ മർത്ത്യഃ ഇതി ലോകാനാമ് മതിമ് ആദധാതി; അസൗ മഹാത്മാ കൃത്യമ് പ്രതി ആസ്ഥാമ് വഹതി; അസൗ മഹാത്മാ കൃത്യമ് അവിഘ്നമ് ചരതി; അസൗ മഹാത്മാ ആസ്തേ; അസൗ മഹാത്മാ അന്നമ് ഭുങ്ക്തേ; അസൗ മഹാത്മാ ദഗ്ധവസ്ത്രതുല്യമ് അന്നമ് വിസൃജതി; അസൗ മഹാത്മാ സ്വാമ് വൃത്തിമ് ന വിജഹാതി ച. അഹോ!

## B. അന്വയാർത്ഥം :–

ഈ മഹാത്മാവു് താൻ മർത്ത്യനാകുന്നു എന്ന ബുദ്ധി ലോകർക്കു് ഉണ്ടാക്കിക്കൊടുക്കുന്നു. ഈ മഹാത്മാവു് കൃത്യത്തെക്കുറിച്ചു് ആസ്ഥ ഉൾക്കൊള്ളുന്നു. ഈ മഹാത്മാവു് വിഘ്നംകൂടാതെ

കൃത്യങ്ങൾ അനുഷ്ഠിക്കുകയും ചെയ്യുന്നുണ്ട്. ഈ മഹാത്മാവ് സ്വസ്ഥനായി ചരിക്കുകയും ചെയ്യുന്നു. ഈ മഹാത്മാവ് ഭക്ഷണം കഴിക്കുന്നുണ്ട്; ദഹിച്ച വസ്ത്രത്തിനു തുല്യം ആഹാരം ഉപേക്ഷിക്കുകയും ചെയ്യുന്നുണ്ട്. ഈ ജീവിതവ്യാപാരങ്ങളെ അദ്ദേഹം കൈവെടിയുന്നില്ല. ഇത് ആശ്ചര്യകരം ആയിരിക്കുന്നു.

## C. പരിഭാഷ :-

മർത്ത്യൻ = മനുഷ്യൻ. മതി = ബുദ്ധി. ലോകർ = ജനങ്ങൾ. കൃത്യങ്ങൾ = കർത്തവ്യങ്ങൾ. ആസ്ഥ = താത്പര്യം. വിഘ്നം = അന്തരായം. അന്നം = ഭക്ഷണം.

## D. സാരം :-

ആത്മജ്ഞാനസമ്പാദനത്തിനുശേഷം പ്രശസ്തങ്ങളായ അനേകം സദ്ഗ്രന്ഥങ്ങൾവഴി ഉദ്ദിഷ്ടങ്ങളായ ജീവിതകൃത്യങ്ങൾ നിർവഹിച്ചതിൽപ്പിന്നെ അവധൂതപദവി കൈക്കൊണ്ട് ലോകരുടെ ഇടയിൽ ജീവിച്ചുവരുന്ന ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ അവർക്ക് താൻ ഒരു മനുഷ്യൻ ആണ് എന്ന ബുദ്ധി ഉണ്ടാകുമാറ് വർത്തിക്കുകയും, കർത്തവ്യനിർവഹണത്തിൽ താത്പര്യം പ്രദർശിപ്പിക്കുകയും കർത്തവ്യങ്ങളെ വിഘ്നംകൂടാതെ അനുഷ്ഠിക്കുകയും അസങ്ഗനായി വർത്തിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നു. അദ്ദേഹം യഥാകാലം യഥായോഗ്യം ഭക്ഷണം കഴിക്കുകയും ദഹിച്ച വസ്ത്രത്തെപ്പോലെ ഭക്ഷണം ഉപേക്ഷിക്കുകയും ചെയ്യുന്നു. ഏതാദൃശങ്ങളായ ജീവിതവ്യാപാരങ്ങൾ കൈവെടിയാതെതന്നെയാണ് മഹാത്മാവായ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ ജീവിച്ചുപോരുന്നത്. ആ ജീവിതരീതി ആരെയും ആശ്ചര്യപരതന്ത്രരാക്കിത്തീർക്കുന്നു.

**13. വാഗ്ദേവീസ്തനയുഗശീധുസിന്ധുപാനാ-**
**ന്മത്തേവാപി ച പരമസ്യ ദേശികസ്യ;**
**ധീവൃത്തീ രമത ഇദന്തയാ വിമുക്താ**
**സ്വാഭിന്നാമലപരസംവിദാത്മനൈവ.**

## A. അന്വയം :–

അസ്യ ദേശികസ്യ ധീവൃത്തിഃ വാഗ്ദേവീസ്തനയുഗശീധുസിന്ധുപാനാത് മത്താ ഇവ അപി ച സ്വാഭിന്നാമലപരസംവിദാത്മനാ ഏവ ഇദന്തയാ വിമുക്താ പരമ് രമതേ.

## B. അന്വയാർത്ഥം :–

ഈ ചട്ടമ്പിസ്വാമിതിരുവടികൾ ആകുന്ന ദേശികന്റെ ധീവൃത്തി വാഗ്ദേവീസ്തനയുഗശീധുസിന്ധുപാനംകൊണ്ടു് മത്തയോ എന്നു തോന്നുമാറും സ്വാഭിന്നാമലപരസംവിദാത്മഭാവംകൊണ്ടുതന്നെ ഇദന്തയോടു് വിമുക്തമായും അത്യധികം രമിച്ചുപോരുന്നു.

## C. പരിഭാഷ :–

ദേശികൻ—ഗുരു. ധീവൃത്തി—ധീരൂപയായ വൃത്തി. ധീരൂപ—ബുദ്ധ്യാത്മിക. വൃത്തി—അന്തഃകരണവ്യാപാരം. വാഗ്ദേവീസ്തനയുഗശീധുസിന്ധുപാനം — വാഗ്ദേവീസ്തനയുഗശീധുസിന്ധുവിന്റെ പാനം. വാഗ്ദേവീസ്തനയുഗശീധുസിന്ധു—വാഗ്ദേവീസ്തനയുഗസംബന്ധിയായ ശീധുസിന്ധു. വാഗ്ദേവീസ്തനയുഗം—വാഗ്ദേവിയുടെ സ്തനയുഗം. വാഗ്ദേവി — വാക്കിന്റെ അധിദേവതയായ സരസ്വതീദേവി. സ്തനയുഗം—സംഗീതാത്മകവും സാഹിത്യാത്മകവുമായ രണ്ടു സ്തനങ്ങൾ. ശീധുസിന്ധു — ശീധുമയമായ സിന്ധു. ശീധുമയം—മദ്യാത്മകം. സിന്ധു—നദി. പാനം—ആസ്വാദനം. മത്ത — മദിച്ചതു്. സ്വാഭിന്നാമലപരസംവിദാത്മാവു് = സ്വാഭിന്നവും അമലവും ആയ പരസംവിത്താകുന്ന ആത്മാവോടുകൂടിയതു്. സ്വാഭിന്നം = സ്വഭിന്നം അല്ലാത്തതു്. അമലം — പരിശുദ്ധം. പരസംവിത്തു്—ബ്രഹ്മജ്ഞാനം — ബ്രഹ്മാത്മകജ്ഞാനം. ആത്മാവു്—സ്വരൂപം. ഇദന്ത—ഇതു് എന്ന ബുദ്ധി. വിമുക്തം—വേർപെട്ടതു്. രമിക്കുക—ലീലാപരമായി വർത്തിക്കുക.

## D. വിവരണം :–

ധീവൃത്തി സ്വാഭിന്നാമലപരസംവിദാത്മഭാവംകൊണ്ടു തന്നെ ഇദന്തയോടു വിമുക്തമായി രമിക്കുന്നു;–

അദ്വൈതവേദാന്തികളുടെ മതം അനുസരിച്ച് ജ്ഞാനം നിത്യം, അനിത്യം എന്ന് രണ്ടു വിധത്തിൽ ഉണ്ട്. നാശത്തിനു വിധേയമാകാതെ നിർവിഷയമായും നിർവിശേഷമായും നില കൊള്ളുന്ന ബ്രഹ്മരൂപമായ ജ്ഞാനമാണ് നിത്യം. ''സത്യം ജ്ഞാനമനന്തം ബ്രഹ്മ'', ''വിജ്ഞാനമാനന്ദം ബ്രഹ്മ'', ''അസങ്ഗോ ഹ്യയമ്'' എന്നു തുടങ്ങിയ ശ്രുതികൾ ഈ വസ്തുതയെയാണ് സ്പഷ്ടമാക്കുന്നത്. വ്യവഹാരഹേതുവും സവിഷയവും അന്തഃകരണവൃത്തികളിൽ ഒന്നും ആയ ജ്ഞാനമാണ് അനിത്യജ്ഞാനം. ''സർവവ്യവഹാരഹേതുർഗ്ഗുണോ ബുദ്ധിർജ്ഞാനം'' എന്ന താർക്കികനിർവചനം അനിത്യജ്ഞാനത്തെ സംബന്ധിച്ചുള്ളതാണ്. വിഷയം കൂടാതെ ജ്ഞാനം ഉണ്ടാകുകയില്ലെന്നും ജ്ഞാനം കൂടാതെ വ്യവഹാരം ഉണ്ടാകുകയില്ലെന്നും ഉള്ള സിദ്ധാന്തങ്ങളും ഈ അനിത്യജ്ഞാനത്തെ പുരസ്കരിച്ചുള്ളവ ആകുന്നു. ''കാമഃ സങ്കല്പോ വിചികിത്സാധ്യവസായോ ധൃതിരധൃതിർഹ്രീർധീർഭീരിത്യേതത് സർവ്വം മന ഏവ''എന്ന ശ്രുതി അന്തഃകരണം ആകുന്ന മനസ്സ് വൃത്ത്യാത്മകം ആണെന്നും അതിനു പല വൃത്തികൾ ഉണ്ടെന്നും അതിൽ ഒന്നാണ് ധീ അല്ലെങ്കിൽ ജ്ഞാനം എന്നും വ്യക്തമാക്കുന്നു.

''സത്യം ജ്ഞാനമനന്തം ബ്രഹ്മ'' ''വിജ്ഞാനമാനന്ദം ബ്രഹ്മ'', ''തത്ത്വമസി'' ''അയമാത്മാ ബ്രഹ്മ സർവ്വാനുഭൂഃ'', ''അഹം ബ്രഹ്മാസ്മി'' എന്നീ ആത്മതത്ത്വപ്രതിപാദകങ്ങൾ ആയ വേദാന്തമഹാവാക്യങ്ങൾ''ആത്മ...ദ്രഷ്ടവ്യഃ ശ്രോതവ്യോ ....'' എന്ന ശ്രുതി അനുസരിച്ച് ആദരപൂർവം നിരന്തരം ദീർഘകാലം ശ്രവണമനനനിദിദ്ധ്യാസനങ്ങൾക്ക് വിധേയമാക്കുന്നതിനെയാണ് ബ്രഹ്മഭാവന എന്നു പറയുന്നത്. ഈ ബ്രഹ്മഭാവന

നിമിത്തം ഉണ്ടാകുന്ന ബ്രഹ്മണ്ജ്ഞാനമാകുന്ന വൃത്തിജ്ഞാനം അനാത്മഭാവം കൈവിട്ട് ബ്രഹ്മഭാവത്തെ പ്രാപിക്കുന്നു. ബ്രഹ്മഭാവമാണ് മോക്ഷം. അതിന്റെ കാരണമാണ് ബ്രഹ്മജ്ഞാനം അല്ലെങ്കിൽ ബ്രഹ്മാവഗതി. കാര്യകാരണങ്ങൾക്ക് അഭേദം അങ്ഗീകരിക്കുന്ന അദ്വൈതവേദാന്തികൾ ബ്രഹ്മാവഗതിയും ബ്രഹ്മഭാവവും ഒന്നുതന്നെ എന്നു സിദ്ധാന്തിക്കുന്നുണ്ട്. ''ബ്രഹ്മാവഗതിസ്സ പുരുഷാർത്ഥഃ നിശ്ശേഷസംസാരബീജഭൂതാവിദ്യാദ്യനർത്ഥനിബർഹണാത്'' എന്ന ഭാഷ്യകാരവചനം ബ്രഹ്മാവഗതിയെ പരമപുരുഷാർത്ഥമായ മോക്ഷമായി എണ്ണുന്നു എന്നും സ്പഷ്ടമാക്കുന്നുണ്ട്. ബ്രഹ്മത്തിന്റെ സ്വരൂപം നിത്യവും നിർവിഷയവും നിർവിശേഷവുമായ ജ്ഞാനമാണ് എന്ന വസ്തുതയും ഇവിടെ ഓർക്കേണ്ടതുണ്ട്. ഈ ആശയമാണ് ചട്ടമ്പിസ്വാമികളുടെ ധീവൃത്തി സ്വാഭിന്നാമലപരസംവിദാത്മാവ് എന്ന നിലകൊണ്ടുതന്നെ ഇദന്തയോടു വിമുക്തമായി രമിക്കുന്നു എന്ന പ്രസ്താവം ഉൾക്കൊള്ളുന്നത്.

## E. സാരം :–

മാത്രമല്ല ലോകരുടെ ഇടയിൽ കൃത്യപരനായി വർത്തിക്കുന്ന ജീവന്മുക്തപദവിയിൽ എത്തിയ ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ ജ്ഞാനാത്മകമായ അന്തഃകരണവൃത്തി, സരസ്വതീദേവിയുടെ സംഗീതസാഹിത്യാത്മകങ്ങളായ സ്തനയുഗങ്ങളിൽനിന്ന് വഴിഞ്ഞൊഴുകുന്ന മദ്യനദി പാനം ചെയ്ത് മദിച്ചതോ എന്ന സംഭാവനയ്ക്ക് വിഷയമായും അവിച്ഛിന്നമായ ബ്രഹ്മഭാവനകൊണ്ട് പരിശുദ്ധമായ ബ്രഹ്മഭാവം ആകുന്ന സ്വന്തം യഥാർത്ഥനില കൈക്കൊണ്ട് അനാത്മഭാവം കൈവെടിഞ്ഞും ലസിച്ചുപോരുന്നു.

**14. അർഥിഭ്യഃ കഥയതി ശുദ്ധവാഗ്വിലാസൈ-
ർവേദാർത്ഥാൻ ക്വചിദുപഗായതി പ്രസന്നഃ;
സംസത്സു പ്രഥയതി നിത്യമേഷ സാദ്ധ്യം
നിർവ്വാണം മഹതി മനുഷ്യജന്മനീതി.**

തൃതീയഃ സർഗഃ

## A. അന്വയം :-

ഏഷഃ പ്രസന്നഃ സൻ അർഥിഭ്യഃ ശുദ്ധവാഗ്വിലാസൈഃ വേദാൎത്ഥാൻ കഥയതി. കചചിത് ഏഷഃ വേദാൎത്ഥാൻ ഉപഗായതി. ഏഷഃ നിത്യമ് മഹതി മനുഷ്യജന്മനി നിർവാണമ് സാധ്യമ് ഇതി സംസത്സു നിത്യമ് പ്രഥയതി ച.

## B. അന്വയാർത്ഥം :-

ഈ ചട്ടമ്പിസ്വാമിതിരുവടികൾ പ്രസന്നൻ അയിട്ട് അർത്ഥികൾക്കായി ശുദ്ധവാഗ്വിലാസങ്ങൾകൊണ്ട് വേദാൎത്ഥങ്ങളെ ആഖ്യാനംചെയ്തുകൊടുക്കുന്നു. ചിലേടത്തു് ഈ ചട്ടമ്പിസ്വാമികൾ വേദാൎത്ഥങ്ങളെ പുരസ്സരിച്ച് ഗാനം ചെയ്യാറുണ്ട്. ഇദ്ദേഹം പതിവായി മഹത്തായ മനുഷ്യജന്മത്തിൽ ആർക്കും നിർവ്വാണം സാദ്ധ്യമാകും എന്നു് സംസത്തുകളിൽ പ്രഖ്യാപനം ചെയ്തുപോരുന്നു.

## C. പരിഭാഷ :-

പ്രസന്നൻ=സന്തുഷ്ടൻ. അർത്ഥികൾ=അപേക്ഷകന്മാർ =വിദ്യാർത്ഥികൾ. ശുദ്ധവാഗ്വിലാസങ്ങൾ = ശുദ്ധങ്ങളായ വാഗ്വിലാസങ്ങൾ. ശുദ്ധങ്ങൾ = നിർദ്ദോഷങ്ങൾ. വാഗ്വിലാസങ്ങൾ=ലളിതസുന്ദരങ്ങളായ വാക്കുകൾ ഉപയോഗിച്ചുള്ള വിശദീകരണങ്ങൾ. വേദാർത്ഥങ്ങൾ=വേദങ്ങളുടെ അർത്ഥങ്ങൾ. വേദങ്ങൾ=ഋക്—യജ്ജുസ്സ്—സാമ—അഥർവ വേദങ്ങൾ. അൎത്ഥങ്ങൾ = പ്രതിപാദ്യങ്ങൾ. ഗാനംചെയ്യുക = പാടുക. മഹത്തു് =ശ്രേഷ്ഠം. മനുഷ്യജന്മം=മനുഷ്യരുടെ ജന്മം. ജന്മം= ജനനം. നിർവ്വാണം=മോക്ഷം. സംസത്തുകൾ=സഭകൾ.

## D. സാരം :-

ഈ ചട്ടമ്പിസ്വാമിതിരുവടികൾ പ്രസന്നനായിട്ട് അർത്ഥികളായ ശിഷ്യന്മാർക്കുവേണ്ടി ശുദ്ധങ്ങളും സമുദ്ധങ്ങളും ആയ വാക്കുകൾ ഉപയോ

ഗിച്ച് വേദങ്ങളുടെ അത്ഥം വിശദീകരിച്ചുകൊടുക്കുകയും ചിലയിടങ്ങളിൽ അവയെ പുരസ്സരിച്ച് അദ്ദേഹം ഗാനങ്ങരം രചിച്ച് പാടുകയും ചെയ്തു പോരുന്നു. അദ്ദേഹം പങ്കെടുക്കുന്ന എല്ലാ സദസ്സുകളിലും മനുഷ്യജന്മം മഹത്താണ് എന്നും മനുഷ്യജന്മം നേടിയിട്ടുള്ള ആക്കും നിർവ്വാണം സാദ്ധ്യമാണ് എന്നും മുടങ്ങാതെ പ്രസ്താവിച്ചുപോരുന്നു.

**15. കാരുണ്യാത് കലയതി ചാസുരേശകീടം**
**ഹൃദ്യന്തർവിമലമതിഃ സ ആത്മതുല്യമ്;**
**കല്യാണം ഖലു ജഗതശ്ചരീകരീതി**
**പ്രാരബ്ധേതര ദുരിതം ക്ഷയം പ്രണേഷ്യൻ.**

## A. അന്വയം :-

വിമലമതിഃ സഃ അന്തഃ ഹൃദി ആസുരേശകീടമ് സർവ്വമ കാരുണ്യാത് ആത്മതുല്യമ് കലയതി. സഃ ജഗതഃ പ്രാരബ്ധേതരദുരിതമ് ക്ഷയമ് പ്രണേഷ്യൻ സൻ കല്യാണമ് ഖലു ചരീകരീതി.

## B. അന്വയാർത്ഥം :-

വിമലമതിയായ ആ ചട്ടമ്പിസ്വാമിതിരുവടികരം അന്തർഭാഗത്ത് ഹൃദയത്തിൽ സുരേശൻ തുടങ്ങി കീടംവരെ ഉള്ള എല്ലാററിനേയും കാരുണ്യം നിമിത്തം ആത്മതുല്യമായി എണ്ണിപ്പോരുന്നു. അവിടുന്ന് ജഗത്തിൻെറ പ്രാരബ്ധേതരദുരിതത്തെ ക്ഷയം പ്രാപിപ്പിക്കുവാനായി കല്യാണത്തെ അത്യധികമായ രീതിയിൽ ചെയ്തുകൊണ്ടിരിക്കുന്നു.

## C. പരിഭാഷ :-

വിമലമതി = വിമലമായ മതിയോടുകൂടിയവൻ. വിമലം=പരിശുദ്ധം—രാഗദ്വേഷാദികരം ആകുന്ന ദോഷങ്ങരം അകന്ന. മതി=ബുദ്ധി. സുരേശൻ=ദേവേന്ദ്രൻ. കീടങ്ങരം= അണുജീവികരം. കാരുണ്യം=ദയ—പരദുഃഖദുഃഖിത്വം. ആത്മ

തുല്യം—ആത്മാവിനോട് തുല്യമായിട്ടുള്ളത് ആത്മാവ്— താൻ. തുല്യം—സദൃശം. ജഗത്ത്—ലോകം. പ്രാരബ്ധേതര ദുരിതം—പ്രാരബ്ധേതരമായ ദുരിതം. പ്രാരബ്ധേതരം = പ്രാരബ്ധത്തിൽനിന്നു് ഇതരം ആയിട്ടുള്ളത്. പ്രാരബ്ധം = പ്രാരബ്ധ കർമ്മം. ഇതരം = സഞ്ചിതം, ആഗാമികം എന്നീ കർമ്മങ്ങൾ. ദുരിതം = ദുഃഖകരമായ കർമ്മം. ക്ഷയം = വിനാശം. കല്യാണം—മങ്ഗലം—ശുഭം

## D. വിവരണം :-

1. വിമലമതിയായ ചട്ടമ്പിസ്വാമിതിരുവടികൾ എല്ലാ ജീവജാലങ്ങളേയും താനായി കാരുണ്യപൂർവ്വം പരിഗണിക്കുന്നു:—

അദ്വൈതവേദാന്തസിദ്ധാന്തം അനുസരിച്ച് സർവ്വവും ബ്രഹ്മാത്മകം ആണ് എന്നും ബ്രഹ്മം തന്നെയാണ് ആത്മാവ് എന്നും അവശ്യം ധരിക്കേണ്ടതുണ്ട്. ''സർവ്വം ഖല്വിദം ബ്രഹ്മ'', ''അയമാത്മാ ബ്രഹ്മ'' എന്നീ ശ്രുതികളാണ് അതിനു പ്രമാണം. അതുകൊണ്ട് ആത്മജ്ഞാനിയായ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ എല്ലാ ജീവജാലങ്ങളേയും താനായി പരിഗണിക്കുകയും എല്ലാവരുടേയും ദുഃഖങ്ങളെ തൻെറ ദുഃഖങ്ങളായി പരിഗണിക്കുകയും ചെയ്തു എന്നതു് സങ്ഗതമാണ്.

### 2. പ്രാരബ്ധകർമ്മം.

ഫലാത്മകമായി പരിണമിച്ച കർമ്മമാണ് പ്രാരബ്ധകർമ്മം. അതു് അനുഭവംകൊണ്ടു മാത്രമേ നശിക്കുകയുള്ളു എന്നാണ് ശ്രൗത സിദ്ധാന്തം. സഞ്ചിതകർമ്മത്തെയും ആഗാമികകർമ്മത്തെയും ആത്മജ്ഞാനംകൊണ്ട് നശിപ്പിക്കാം. ശ്രീചട്ടമ്പിസ്വാമി തിരുവടികൾ ലോകരുടെ പ്രാരബ്ധഭിന്നങ്ങളായ ദുരിതകർമ്മങ്ങളെ നശിപ്പിക്കുവാൻ പര്യാപ്തമായവിധം അവർക്ക് ആത്മജ്ഞാനം ഉണ്ടാക്കുവാൻ പ്രവർത്തിച്ചുപോരുന്നു.

## E. സാരം :–

രാഗദ്വേഷാദിരഹിതമായ ബുദ്ധിവിലാസത്തോടുകൂടിയ ആ ചട്ടമ്പിസ്വാമിതിരുവടികൾ ഇന്ദ്രൻ തുടങ്ങി കീടങ്ങൾവരെയുള്ള എല്ലാ ജീവികളെയും കാരുണ്യപൂർവ്വം ആത്മതുല്യരായി പരിഗണിച്ചുപോരുന്നു. ലോകരുടെ പ്രാരബ്ധഭിന്നങ്ങളായ ദുരിതങ്ങൾ നശിക്കുമാറ് ആത്മജ്ഞാനജനകങ്ങളായ ശുഭമാർഗ്ഗങ്ങളിൽ അവരെ സഞ്ചരിപ്പിക്കുവാനും അദ്ദേഹം ശക്തിപൂർവ്വം പരിശ്രമിച്ചുവരുന്നു.

**16. യാ സംവിത്സകലജഗന്നിദാനഭൂതാ
ഭൂതാനാം ഹൃദി പരമാർത്ഥതോ നിലീനാ;
സാക്ഷാത് പശ്യതി ഹി തദാത്മനാ സമസ്തം
സായുജ്യം ഭുവി ച ഭജന്നയം സദാ//സ്തേ.**

## A. അന്വയം :–

അയമ് യാ സംവിത് സകലജഗന്നിദാനഭൂതാ ഭൂതാനാമ് ഹൃദി പരമാർത്ഥതഃ നിലീനാ ച ഭവതി, തദാത്മനാ സമസ്തമ് സാക്ഷാത് പശ്യതി, തദാത്മനാ ഭുവി സായുജ്യം ഭജൻ സദാ ആസ്തേ ച.

## B. അന്വയാർത്ഥം :–

ഈ ചട്ടമ്പിസ്വാമിതിരുവടികൾ യാതൊരു സംവിത്ത്, സകലജഗന്നിദാനഭൂതയായും ഭൂതങ്ങളുടെ ഹൃദയത്തിൽ പരമാർത്ഥത്തിൽ നിലീനയായും ഭവിക്കുന്നുവോ തദാത്മാവായി സമസ്തത്തെയും സാക്ഷാത്കരിക്കുകയും തദാത്മാവുമായി ഭുവിൽ സായുജ്യം ഭജിച്ചുകൊണ്ട് സദാ നിലകൊള്ളുകയും ചെയ്യുന്നു എന്നു പ്രസിദ്ധമാകുന്നു.

## C. പരിഭാഷ :–

സംവിത്ത് — ജ്ഞാനം — നിത്യവും നിർവിഷയവും നിർവിശേഷവുമായ ജ്ഞാനം. സകലജഗന്നിദാനഭൂത — സകല

ജഗത്തുകളുടേയും നിദാനഭൂതയായിട്ടുള്ളത്. സകലജഗത്തുകൾ= സകലങ്ങളായ ജഗത്തുകൾ. സകലങ്ങൾ=സമസ്തങ്ങൾ. ജഗത്തുകൾ=ഭുവനങ്ങൾ. നിദാനഭൂത=നിദാനമായി ഭവിച്ചത്. നിദാനം=ആദികാരണം. ഭൂതങ്ങൾ=രൂപംപൂണ്ട ചരാചരാത്മകങ്ങളായ വസ്തുക്കൾ—പഞ്ചഭൂതങ്ങൾ—സമസ്തജീവജാലങ്ങൾ ഹൃത്ത്=അന്തഃകരണം. പരമാർത്ഥം=യാഥാർത്ഥ്യം—സത്യം. നിലീനം=അത്യന്തം ലീനമായിട്ടുള്ളത്. ലീനം=സൂക്ഷ്മരൂപത്തിൽ വർത്തിക്കുന്നത്. തദാത്മാവ്=അതാകുന്ന സ്വരൂപത്തോടുകൂടിയത്—തദ്രൂപമായിട്ടുള്ളത്. സമസ്തം = സകലം. സാക്ഷാത്കരിക്കുക = പ്രത്യക്ഷീകരിക്കുക. ഭൂവ് = മനുഷ്യലോകം—ഭൂമി. സായൂജ്യം=അഭേദഭാവം.

## D. വിവരണം :-

1. സംവിത്ത് അല്ലെങ്കിൽ ജ്ഞാനം സകലജഗന്നിദാനഭൂതയാകുന്നു.

അദ്വൈതവേദാന്തമതമനുസരിച്ച് ബ്രഹ്മത്തിന്റെ സ്വരൂപം ജ്ഞാനം അല്ലെങ്കിൽ സംവിത്ത് ആകുന്നു. ''പ്രജ്ഞാനം ബ്രഹ്മ'' എന്നുതുടങ്ങിയ അനേകം ശ്രുതിവാക്യങ്ങൾ ബ്രഹ്മം ജ്ഞാനാത്മകമാണെന്ന് പ്രഖ്യാപിക്കുന്നുണ്ട്.

ബ്രഹ്മം ജഗത്കാരണമാണെന്നു പ്രസിദ്ധമാണ്. ''യതോ വാ ഇമാനി ഭൂതാനി ജായന്തേ'' എന്നു തുടങ്ങിയ ശ്രുതി ജഗത്തിന്റെ ജന്മസ്ഥിതിലയങ്ങൾക്ക് കാരണം ബ്രഹ്മം ആണെന്ന വസ്തുത തെളിയിക്കുന്നു. അതുകൊണ്ട് ജ്ഞാനമാണ് (സംവിത്ത്) സകലജഗത്കാരണമെന്ന് സിദ്ധിക്കുന്നു. ബ്രഹ്മാത്മകമായ ആ ജ്ഞാനം നിത്യവും നിർവിഷയവും, നിർവിശേഷവും ആകുന്നു എന്നുകൂടി സ്മരിക്കേണ്ടതുണ്ട്.

ഭൂതങ്ങളുടെ ഹൃദയത്തിൽ പരമാർത്ഥമായും, സൂക്ഷ്മരൂപത്തിലും നിലകൊള്ളുന്ന ഒന്നാണ് ബ്രഹ്മരൂപമായ സംവിത്ത്.

''സമം സർവ്വേഷു ഭൂതേഷു തിഷ്ഠന്തം പരമേശ്വരമ്;
വിനശ്യത്സ്വവിനശ്യന്തം യഃ പശ്യതി സ പശ്യതി.''

എന്ന ഗീതാശ്ലോകം സമസ്തഭൂതങ്ങളുടേയും ഉള്ളിൽ പരമാർത്ഥമായും സൂക്ഷ്മമായും നിലനില്ക്കുന്ന വസ്തു ബ്രഹ്മമാണ് എന്ന് പ്രഖ്യാപിക്കുന്നു. ഇതിനെ അവലംബമാക്കി സംവിദ്രൂപമായ ബ്രഹ്മം എല്ലാ ഭൂതങ്ങളുടെയും ഉള്ളിൽ പരമാർത്ഥഭാവത്തിൽ നില്ക്കുന്നു എന്ന് നമുക്കു സിദ്ധാന്തിക്കാം. ജീവരാശികളേയും പഞ്ചഭൂതങ്ങളേയും ഭൂതശബ്ദംകൊണ്ട് പരാമർശിക്കാമെങ്കിലും രൂപപൂർണ്ണ പദാർത്ഥസമൂഹം എന്ന അർത്ഥത്തിലാണ് ഇവിടെ ഭൂതശബ്ദം ഉപയോഗിക്കപ്പെട്ടിരിക്കുന്നത്. ''പാദോ/സ്യ സർവ്വാ ഭൂതാനി ത്രിപാദസ്യാമൃതം ദിവി'' എന്ന ശ്രുതിയിലെ ഭൂതശബ്ദം ബ്രഹ്മഭിന്നങ്ങളും രൂപപൂർണ്ണവയുമായ പദാർത്ഥങ്ങൾ എന്ന അർത്ഥത്തിലാണ് നിലകൊള്ളുന്നത്.

സമസ്തവും ജ്ഞാനാത്മകവും ബ്രഹ്മാത്മകവും ആകുന്നു. ''സർവ്വം ഖല്വിദം ബ്രഹ്മ'' എന്ന ശ്രുതി സർവ്വവും ബ്രഹ്മാത്മകമാണെന്ന് പ്രഖ്യാപിക്കുന്നു. ബ്രഹ്മം ജ്ഞാനാത്മകമാകയാൽ സർവ്വവും ജ്ഞാനാത്മകമാണെന്ന് ഇതുകൊണ്ടുതന്നെ സിദ്ധിക്കുന്നു.

## E. സാരം :–

ഈ ചട്ടമ്പിസ്വാമിതിരുവടികൾ സർവ്വജഗത്കാരണഭൂതവും സർവ്വഭൂതാന്തർവർത്തിയുമായ ജ്ഞാനംതന്നെയാണ് സർവ്വവും എന്ന സത്യം സാക്ഷാത്കരിക്കുകയും ആ ജ്ഞാനാത്മകബ്രഹ്മമായി അഭേദം പ്രാപിച്ചുകൊണ്ടുതന്നെ ഈ മനുഷ്യലോകത്തു് കഴിഞ്ഞുകൂടുകയും ചെയ്യുന്നു.

**17. അഭ്രാന്തർഗണിതമഹാന്ധകാരതുല്യം
ചിദ്വ്യോമ്ന്യുദ്ഗ്രഥിതമിദം
പ്രപഞ്ചഭാനമ്;
വിസ്മൃത്യാമലപരചിത്സ്വരൂപസത്താ-
മാത്രോ/സൗ ജയതിതരാം സദേഹമുക്തഃ.**

തൃതീയഃ സർഗഃ

## A. അന്വയം :—

സദേഹമുക്തഃ അസൗ അഭ്രാന്തർഗണിതമഹാന്ധകാരതുല്യമ് ചിദ്വ്യോമ്നി ഉദ്ഗ്രഥിതമ് ഇദമ് പ്രപഞ്ചഭാനമ് വിസ്മൃത്യ അമലപരചിത്സ്വരൂപസത്താമാത്രഃ സൻ ജയതിതരാമ്.

## B. അന്വയാർത്ഥം :—

സദേഹമുക്തനായ ഈ ചട്ടമ്പിസ്വാമിതിരുവടികൾ അഭ്രാന്തർഗണിതമഹാന്ധകാരതുല്യവും ചിദ്വ്യോമാവിൽ ഉദ്ഗ്രഥിതവുമായ ഈ പ്രപഞ്ചഭാനത്തെ വിസ്മരിച്ചിട്ട് അമലപരചിത് സ്വരൂപസത്താമാത്രനായിട്ട് സർവ്വോത്കർഷേണ വർത്തിച്ചു പോരുന്നു.

## C. പരിഭാഷ :—

സദേഹമുക്തൻ—ജീവന്മുക്തൻ. അഭ്രാന്തർഗണിതമഹാന്ധകാരതുല്യം—അഭ്രാന്തർഗണിതമഹാന്ധകാരത്തോട് തുല്യമായിട്ടുള്ളത്. അഭ്രാന്തർഗണിതമഹാന്ധകാരം — അഭ്രാന്തന്മാരാൽ ഗണിതമായ മഹാന്ധകാരം. അഭ്രാന്തന്മാർ—ഭ്രാന്തന്മാരല്ലാത്തവർ. ഭ്രാന്തന്മാർ—ഭ്രമമുള്ളവർ. ഭ്രമം — തെററിദ്ധാരണ—ഒരു വസ്തുവിനെ മറെറാന്നായി ധരിക്കുക എന്നതു്. ഗണിതം—ഗണിക്കപ്പെട്ടതു്. ഗണിക്കുക—വ്യവച്ഛേദിച്ചറിയുക. മഹാന്ധകാരം—മഹത്തായ അന്ധകാരം. മഹത്തു് — വലുതു്. അന്ധകാരം = ഇരുട്ട്, തുല്യം — സദൃശം. ചിദ്വ്യോമാവു് — ചിദാകാശം. ഉദ്ഗ്രഥിതം—സങ്കല്പിതം. പ്രപഞ്ചഭാനം = പ്രപഞ്ചത്തിൻെറ ഭാനം. പ്രപഞ്ചം = ജഗത്തു്. ഭാനം—തോന്നൽ. വിസ്മരിക്കുക—മറന്നുകളയുക. അമലപരചിത്സ്വരൂപസത്താമാത്രൻ — കേവലമായ അമലപരചിത്സ്വരൂപസത്തയോടു കൂടിയവൻ. അമലപരചിത്സ്വരൂപസത്ത—അമലപരചിത് സ്വരൂപത്തിൻെറ സത്ത. അമലപരചിത്സ്വരൂപം— അമല

മായ പരചിത്സ്വരൂപം. അമലം = ശുദ്ധം. പരചിത് സ്വരൂപം = പരമാത്മചൈതന്യം.

## D. സാരം :–

യാഥാർത്ഥ്യവേദികൾ അന്ധകാരം അയഥാർത്ഥമായ ഒരു പ്രതിഭാസമാണെന്നു് അറിവുള്ളവരാണു്. അതുപോലെ ഈ പ്രപഞ്ചം ചിദാകാശത്തിൽ നാം സങ്കല്പിച്ചുകൂട്ടുന്ന ഒരു പ്രതിഭാസമാണു്. ഈ വസ്തുത ധരിച്ച ഈ ചട്ടമ്പിസ്വാമിതിരുവടികൾ ജഗത്തിനെ നിശ്ശേഷം വിസ്മരിച്ചു് ശുദ്ധചൈതന്യസ്വരൂപമാത്രനായി ജീവന്മുക്തനായി സർവ്വാത്മനാ വിജയിച്ചരുളുന്നു.

18. **യജ്ജ്യോതിർ നിഖിലജഗത്പ്രകാശകം സ-**
**ദ്യോ ഭാവോ നിജപരിബോധമാത്രരൂപഃ ;**
**യാ തുഷ്ടിഃ പരസുഖതുന്ദിലാ ച യോഗീ**
**സ്വാധീനീകൃതകുശലസ്തദാത്മനാസ്തേ॥**

## A. അന്വയം :–

യദ് ജ്യോതിഃ നിഖിലജഗത്പ്രകാശകം സദ് ഭവതി, യഃ ഭാവഃ നിജപരിബോധമാത്രരൂപഃ ഭവതി, യാ തുഷ്ടിഃ പരസുഖതുന്ദിലാ ച ഭവതി; തൈഃ സഹിതഃ സ്വാധീനീകൃതകുശലഃ സഃ യോഗീ തദാത്മനാ ആസ്തേ.

## B. അന്വയാർത്ഥം :–

യാതൊരു ജ്യോതിസ്സ് നിഖിലജഗത്പ്രകാശകമായ സത്തായി ഭവിക്കുന്നുവോ, യാതൊരു ഭാവം നിജപരിബോധമാത്രരൂപമായി ഭവിക്കുന്നുവോ, യാതൊരു തുഷ്ടി പരസുഖതുന്ദിലയായി ഭവിക്കുന്നുവോ, അവയോടുകൂടിയ സ്വാധീനീകൃതകുശലനായ യോഗി തദാത്മാവായി സ്ഥിതിചെയ്യുന്നു.

## C. പരിഭാഷ :-

ജ്യോതിസ്സ് = തേജസ്സ്. നിഖിലജഗത്പ്രകാശകം = നിഖിലജഗത്തുകളുടെയും പ്രകാശകമായ. നിഖിലജഗത്തുകൾ = നിഖിലങ്ങളായ ജഗത്തുകൾ. നിഖിലങ്ങൾ = അഖിലങ്ങൾ. ജഗത്തുകൾ = ലോകങ്ങൾ. പ്രകാശകം = പ്രകാശിപ്പിക്കുന്നത്. പ്രകാശിപ്പിക്കുക = ഉണ്ടെന്നു വരുത്തി നിലനിർത്തുക. സത്ത് = യഥാർത്ഥവസ്തു (ബ്രഹ്മവസ്തു). ഭാവം = സ്വരൂപം — സ്വഭാവം. നിജപരിബോധമാത്രരൂപം = നിജപരിബോധമാത്രമായ രൂപത്തോടുകൂടിയത്. നിജപരിബോധമാത്രം = നിജപരിബോധമാത്രമായത്. നിജപരിബോധം = നിജമായ പരിബോധം. പരിബോധം = അനാഹാര്യവും അസന്ദിഗ്ദ്ധവും അവിപര്യസ്തവും അപരോക്ഷവുമായ അറിവ്. രൂപം = സ്വരൂപം. തുഷ്ടി = ആനന്ദം. പരസുഖതുന്ദില = പരസുഖംകൊണ്ട് തുന്ദില ആയിട്ടുള്ളത്. പരസുഖം = ബ്രഹ്മാനന്ദം. തുന്ദിലം = നിറഞ്ഞത് — വീർത്തത്. യോഗി = യോഗാഭ്യാസത്തോടുകൂടിയവൻ. സ്വാധീനീകൃതകുശലൻ = സ്വാധീനീകൃതങ്ങളായ കുശലങ്ങളോടുകൂടിയവൻ. സ്വാധീനീകൃതങ്ങൾ = സ്വാധീനങ്ങളാക്കി ചെയ്യപ്പെട്ടവ. സ്വാധീനങ്ങൾ = സ്വായത്തങ്ങൾ — വശഗങ്ങൾ. കുശലങ്ങൾ = ക്ഷേമങ്ങൾ. തദാത്മാവ് = തത്സ്വരൂപൻ.

## D. സാരം :-

ബ്രഹ്മഭാവംപൂണ്ട ശ്രീചട്ടമ്പിസ്വാമിതിരുവടികളിൽനിന്നും നിർഗളിച്ച ആ തേജസ്സ് എല്ലാ ലോകങ്ങളേയും ഉണ്ട് എന്നു വരുത്തി പ്രകാശിപ്പിക്കുന്ന ബ്രഹ്മതേജസ്സുതന്നെ ആയിരുന്നു. അനാഹാര്യവും അസന്ദിഗ്ദ്ധവും അവിപര്യസ്തവും അപരോക്ഷവും ആയ ബ്രഹ്മജ്ഞാനം മാത്രമായിരുന്നു അവിടുത്തെ യഥാർത്ഥമായ സ്വരൂപം. യഥേഷ്ടം ക്ഷേമങ്ങളെ സ്വാധീനങ്ങളാക്കി വിജയിച്ചരുളിയ യോഗാഭ്യാസിയായ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ ബ്രഹ്മാനന്ദമയമായ ഒരു പരിതുഷ്ടിതന്നെ അനുഭവിച്ചുപോന്നു. ഈ നിലപാടോടുകൂടിയ അവിടുന്ന് സച്ചിദാനന്ദഘനൻ ആയിത്തന്നെ വർത്തിക്കുന്നു.

19. **ബ്രഹ്മജ്ഞൈസ്തദിതി ദൃഢം
പ്രഗീയതേ യ-
ദ്യോഗജ്ഞൈർജഗതി തഥേശ്വരശ്ച
യോഽസൗ;
സാങ്ഖ്യൈര്യാ പ്രകൃതിരിതീര്യതേ
വിമുക്തിം
വൈദേഹീം ഭുവി ച ഭജംസ്തദാത്മനാഽഽസ്തേ.**

## A. അന്വയം :—

വൈദേഹീമ് വിമുക്തിമ് ഭുവി ഭജൻ അസൗ ബ്രഹ്മജ്ഞൈഃ യത് തദിതി ദൃഢമ് പ്രഗീയതേ, യോഗജ്ഞൈഃ ജഗതി തഥഃ യഃ ഈശ്വരഃ പ്രഗീയതേ, സാങ്ഖ്യൈഃ യാ പ്രകൃതിഃ ഇതി ഈര്യതേ ച തദാത്മനാ ആസ്തേ.

## B. അന്വയാർത്ഥം :-

വൈദേഹിയായ വിമുക്തിയെ ഭുവിൽ ഭജിച്ചുകൊണ്ടിരിക്കുന്ന ഈ ചട്ടമ്പിസ്വാമിതിരുവടികൾ ബ്രഹ്മജ്ഞന്മാരാൽ യാതൊന്ന് ബ്രഹ്മം എന്നിങ്ങനെ ദൃഢമായി സ്തുതിക്കപ്പെടുന്നുവോ, യോഗജ്ഞന്മാരാൽ ജഗത്തിൽ അപ്രകാരം യാതൊരുവൻ ഈശ്വരനായി സ്തുതിക്കപ്പെടുന്നുവോ, സാങ്ഖ്യന്മാരാൽ യാതൊന്ന് പ്രകൃതി എന്നും പറയപ്പെടുന്നുവോ തദാത്മാവായിത്തന്നെ നിലകൊള്ളുന്നു.

## C. പരിഭാഷ :—

വൈദേഹി=വിദേഹത്തെ സംബന്ധിച്ച. വിദേഹം=ദേഹരഹിതം. വൈദേഹിയായ വിമുക്തി=കൈവല്യമുക്തി—ഗത്യാഗതിശൂന്യമായ മുക്തി. ഭുവ് = മനുഷ്യാധിവാസഭൂതമായ ഈ ലോകം. ഭജിക്കുക = സേവിക്കുക—ആശ്രയിക്കുക. ബ്രഹ്മജ്ഞന്മാർ=ബ്രഹ്മജ്ഞാനികൾ. ദൃഢമായി=ഉറപ്പോട

കൂടി. യോഗജ്ഞന്മാർ = യോഗശാസ്ത്രജ്ഞന്മാർ. ജഗത്തു് = ലോകം. സാങ്ഖ്യന്മാർ = കപിലമതാനുയായികൾ. പ്രകൃതി = സത്ത്വരജസ്തമസ്സുകളുടെ സാമ്യാവസ്ഥയും പ്രധാനപദവാച്യയും ആയ മൂലപ്രകൃതി. തദാത്മാവു് = തത്സ്വരൂപൻ.

## D. സാരം :–

കൈവല്യമുക്തിക്കുവേണ്ടി ഈ മർത്ത്യലോകത്തു് സമയം പാർത്തു കഴിഞ്ഞ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ ബ്രഹ്മവാദികളാൽ യാതൊന്നു് സർവ്വോത്തമം എന്നു് കീർത്തിക്കപ്പെടുന്നുവോ, യോഗശാസ്ത്രകാരന്മാരാൽ ലോകത്തു് അതുപോലെ യാതൊരു ഈശ്വരൻ പ്രകീർത്തിതൻ ആയിത്തീരുന്നുവോ, സാങ്ഖ്യന്മാരാൽ സകലജഗത്കാരണഭൂതയായ പ്രകൃതിയായി യാതൊന്നു് പറയപ്പെടുന്നുവോ അതുമായി താദാത്മ്യം പ്രാപിച്ചുകൊണ്ടു നിലകൊണ്ടു.

20. യാ സത്താ ലസതി നിജാനുഭൂതിവേദ്യാ
ചിദ്വിദ്യാമൃതലഹരീ സ്വയംപ്രകാശാ ;
ഈശാദീശ്വരപരമേശ്വരീ സ ജീവ-
ന്മുക്തഃ സൻ പരമഗുരുസ്തദാത്മനാ//സ്തേ.

## A. അന്വയം :–

സ്വയംപ്രകാശാ ഈശാദീശ്വരപരമേശ്വരീ ചിദ്വിദ്യാമൃത ലഹരീ യാ സത്താ നിജാനുഭൂതിവേദ്യാ സതീ ലസതി, തദാത്മനാ സഃ പരമഗുരുഃ ജീവന്മുക്തഃ സൻ ആസ്തേ.

## B. അന്വയാർത്ഥം :-

സ്വയംപ്രകാശയും ഈശാദീശ്വരപരമേശ്വരിയും ചിദ്വിദ്യാമൃതലഹരിയും ആയ യാതൊരു സത്ത നിജാനുഭൂതിവേദ്യ ആയി ലസിക്കുന്നുവോ തദാത്മാവായിട്ടു് ആ പരമഗുരു ജീവന്മുക്തനായി വിജയിച്ചരുളുന്നു.

## C. പരിഭാഷ :-

സ്വയംപ്രകാശ = അന്യവസ്തുവിൻെറ സാഹായ്യംകൂടാതെ തനിയെ പ്രകാശിക്കുന്നതു്—അപരാധീനപ്രകാശകമായ. ഈശാദീശ്വരപരമേശ്വരി = ഈശാദീശ്വരന്മാർക്കു് പരമേശ്വരി ആയിട്ടുള്ള. ഈശാദീശ്വരന്മാർ = ഈശാദികളാകുന്ന ഈശ്വരന്മാർ. ഈശാദികൾ = ഈശൻ തുടങ്ങിയവർ. ഈശൻ = ശിവൻ. ഈശാദികൾ = ശിവൻ, വിഷ്ണു, ബ്രഹ്മാവു് എന്നിവർ. പരമേശ്വരി = അധിനായിക. ചിദ്വിദ്യാമൃതലഹരി = ചിദ്വിദ്യാമൃതത്തിൻെറ ലഹരി. ചിദ്വിദ്യാമൃതം = ചിദ്വിദ്യയാകുന്ന അമൃതം. ചിദ്വിദ്യ = ബ്രഹ്മവിദ്യ. അമൃതം = പീയൂഷം. ലഹരി = പ്രവാഹം. സത്ത = ഉണ്മ—പരമാത്ഥവസ്തു—സത്യം. നിജാനുഭൂതിവേദ്യ = നിജാനുഭൂതികൊണ്ടു് വേദ്യമായിട്ടുള്ളതു്. നിജാനുഭൂതി = നിജമായ അനുഭൂതി. നിജം = തൻേറതു്. അനുഭൂതി = പ്രത്യക്ഷാനുഭവം. വേദ്യം = അറിയപ്പെടേണ്ടതു്. തദാത്മാവു് = തത്സ്വരൂപം. പരമഗുരു = ഗുരുക്കന്മാർക്കും ഗുരു ആയിട്ടുള്ളവൻ. ജീവന്മുക്തൻ = ജീവന്മുക്തിയോടുകൂടിയവൻ. ജീവന്മുക്തി = സദേഹമുക്തി.

## D. സാരം :-

ശിവൻ, വിഷ്ണു, ബ്രഹ്മാവു് എന്ന ജഗത്തിൻെറ സംഹൃതി—സ്ഥിതി—സൃഷ്ടികർത്താക്കളായ ഈശ്വരന്മാരുടെ അധിനായികയായും ബ്രഹ്മവിദ്യ ആകുന്ന അമൃതത്തിൻെറ പ്രവാഹരൂപയായും പരിഗണിക്കപ്പെടുന്ന യാതൊരു പരമാർത്ഥവസ്തു ഉണ്ടോ അതു് സ്വന്തം അനുഭവംകൊണ്ടുമാത്രം അറിയപ്പെടേണ്ട ഒന്നായിട്ടാണു് നിലകൊള്ളുന്നതു്. ഗുരുക്കന്മാർക്കും ഗുരു ആയ ആ ചട്ടമ്പിസ്വാമിതിരുവടികൾ ആകട്ടെ ജീവന്മുക്തപദവിയിൽ ഇരുന്നുകൊണ്ടു് ആ ബ്രഹ്മവസ്തുവായി പ്രകാശിക്കുന്നു.

**21. യദ്വാചാമവിഷയ ഏവ "നേതി"വാക്യ-**
**പ്രാമാണ്യാത് പരമധിഗമ്യതേ ച ധാമ ;**
**തദ്രൂപഃ പരസുഖനിത്യബോധലഗ്നഃ**
**സോല്ലാസം ഭുവി രമതേ മുനീശ്വരോ/സൗ**

## A. അന്വയം :-

പരസുഖനിത്യബോധലഗ്നഃ അസൗ മുനീശ്വരഃ യദ് ധാമ വാചാമ് അവിഷയഃ ഏവ ഭവതി, യദ് ''നേതി''വാക്യ പ്രാമാണ്യാത് പരമ് അധിഗമ്യതേ ച തദ്രൂപഃ സൻ ഭുവി സോല്ലാസമ് രമതേ.

## B. അന്വയാർത്ഥം :-

പരസുഖനിത്യബോധലഗ്നൻ ആയ ഈ മുനീശ്വരൻ യാതൊരു ധാമം വാക്കുകൾക്ക് അവിഷയമായിത്തന്നെ നില നില്ക്കുന്നുവോ, യാതൊന്ന് ''നേതി''വാക്യപ്രാമാണ്യംകൊണ്ടു മാത്രം അറിയപ്പെടുന്നതായി സ്ഥിതിചെയ്യുന്നുവോ, തദ്രൂപനായിട്ട് ഭുവിൽ സോല്ലാസം രമിച്ചുപോരുന്നു.

## C. പരിഭാഷ :-

പരസുഖനിത്യബോധലഗ്നൻ = പരസുഖനിത്യബോധത്തിൽ ലഗ്നൻ ആയിട്ടുള്ളവൻ. പരസുഖനിത്യബോധം=പരസുഖമായും നിത്യബോധമായും നിലകൊള്ളുന്ന ബ്രഹ്മം. പരസുഖം=പരമായ സുഖം. പരം=അദ്വിതീയം—അനുത്തമം—ഏററവും ഉത്തമം ആയിട്ടുള്ളത്. സുഖം = ആനന്ദം. നിത്യബോധം = നിത്യജ്ഞാനം. ലഗ്നൻ = ധ്യാനാദികൾ വഴി തന്മഗ്നൻ ആയി നിലകൊള്ളുന്നവൻ. മുനീശ്വരൻ = മുനികൾക്ക് ഈശ്വരൻ ആയിട്ടുള്ളവൻ മുനികൾ = ആത്മജ്ഞാനികൾ. ഈശ്വരൻ = അധിനായകൻ. ധാമം = സർവ്വജഗദാശ്രയമായ തേജസ്സ്. വാക്കുകൾ = പദങ്ങൾ. അവിഷയം=വിഷയമല്ലാത്തത്. ''നേതി''വാക്യപ്രാമാണ്യം = ''നേതി'' എന്നു തുടങ്ങുന്ന ശ്രുതിവാക്യങ്ങളുടെ പ്രാമാണ്യം. പ്രാമാണ്യം = പ്രമാണഭാവം. പ്രമാണം=പ്രമയെ ജനിപ്പിക്കുന്നത്. പ്രമ=യഥാർത്ഥമായ അനുഭവം—ശരിയായ അറിവ്.

തൃതീയഃ സർഗഃ

തദ്രൂപൻ = തദാത്മാവ്. സോല്ലാസം = ഉല്ലാസത്തോടുകൂടി. ഉല്ലാസം = സന്തോഷം. ഭൂവ് = മനുഷ്യാധിവാസസ്ഥാനമായ ഭൂമി. രമിക്കുക = ലീലാലോലനായി കഴിയുക,

## D. സാരം :—

സച്ചിദാനന്ദഘനമായ ബ്രഹ്മത്തിൽ സദാ നിമഗ്നനും ആത്മജ്ഞാനികളിൽ അഗ്രേസരനും ആയ ഈ ചട്ടമ്പിസ്വാമിതിരുവടികൾ വാക്കുകൾക്ക് അവിഷയം ആയിത്തന്നെ വർത്തിക്കുന്നതും ''നേതി'' എന്നു തുടങ്ങുന്ന ശ്രുതിവാക്യങ്ങൾ ആകുന്ന പ്രമാണങ്ങൾകൊണ്ടുമാത്രം അറിയപ്പെടുന്നതും സർവ്വജഗദാശ്രയവും സർവ്വാത്മകവും ആയ ബ്രഹ്മം ആയിത്തീർന്ന് ഈ ഭൂമിയിൽ മനുഷ്യരോടൊപ്പം സന്തോഷപൂർവ്വം ലീലാലോലനായി വർത്തിക്കുന്നു.

**22. അവ്യാദവ്യാജമോദോദയലസദനുകമ്പാനു**
**സംപാതപൂത—**
**സ്ഥേയക്ഷേമപ്രവാഹാവഹമഹിതകടാക്ഷാ**
**ളിരാചാര്യമൗലേ;**
**അസ്മാൻ ''ബാലാ''ഭിധർഷേരവമഥിതസ**
**മിന്ധാനസന്താപചിന്താ—**
**ബന്ധാധായ്യന്തരങ്ഗാന്തരവിഷയവിഷാ**
**വേഗമോഹപ്രരോഹാ,**

## A. അന്വയം :—

ആചാര്യമൗലേഃ ബാലാഭിധർഷേഃ അവമഥിതസമിന്ധാനസന്താപചിന്താബന്ധാധായ്യന്തരങ്ഗാന്തരവിഷയവിഷാവേഗമോഹപ്രരോഹാ അവ്യാജമോദോദയലസദനുകമ്പാനുസംപാതപൂതസ്ഥേയക്ഷേമപ്രവാഹാവഹമഹിതകടാക്ഷാളിഃ അസ്മാൻ അവ്യാത്.

തൃതീയഃ സർഗഃ

## B. അന്വയാർത്ഥം :-

ആചാര്യമൗലിയായ ബാലാഭിധർഷിയുടെ അവമഥിത സമിന്ധാനസന്താപചിന്താബന്ധാധായ്യന്തരങ്ഗാന്തരവിഷയ വിഷാവേഗമോഹപ്രരോഹയായ അവ്യാജമോദോദയലസദനുക മ്പാനുസംപാതപൂതസ്ഥേമയക്ഷേമപ്രവാഹാവഹമഹിതകടാ ക്ഷാളി നമ്മെ രക്ഷിക്കട്ടെ.

## C. പരിഭാഷ :-

ആചാര്യമൗലി—ആചാര്യന്മാർക്ക് മൗലി ആയിട്ടുള്ളവൻ. ആചാര്യന്മാർ—ഉത്തമഗുരുനാഥന്മാർ—ശിഷ്യനെ ഉപനയിപ്പിച്ച് വേദം പഠിപ്പിക്കുന്ന അധ്യാപകന്മാർ—ശാസ്ത്രാർത്ഥങ്ങൾ പഠിച്ചറിയുകയും അനുഷ്ഠിച്ചും അനുഷ്ഠിപ്പിച്ചും പ്രചരിപ്പിക്കുകയും ചെയ്യുന്നവർ. മൗലി=ശിരോഭൂഷണം. ബാലാഭിധർഷി—ബാലാഭിധൻ ആകുന്ന ഋഷി. ബാലാഭിധൻ= ബാലൻ എന്ന അഭിധയോടുകൂടിയവൻ. അഭിധ—നാമധേയം—പേര്. ഋഷി—ധർമ്മദ്രഷ്ടാവ്. അവമഥിതസമിന്ധാനസന്താപചിന്താബന്ധാധായ്യന്തരങ്ഗാന്തരവിഷയവിഷാവേഗമോഹപ്രരോഹ—അവമഥിതങ്ങളായ സമിന്ധാനസന്താപചിന്താബന്ധാധായ്യന്തരങ്ഗാന്തരവിഷയവിഷാവേഗമോഹപ്രരോഹങ്ങളോടുകൂടിയത്. അവമഥിതങ്ങൾ—നിർമ്മാർജിതങ്ങൾ. സമിന്ധാനസന്താപചിന്താബന്ധാധായ്യന്തരങ്ഗാന്തരവിഷയവിഷാവേഗമോഹപ്രരോഹങ്ങൾ—സമിന്ധാനസന്താപചിന്താബന്ധങ്ങളെ ആധാനം ചെയ്യുന്ന ശീലത്തോടുകൂടിയ അന്തരങ്ഗാന്തരവിഷയവിഷാവേഗമോഹപ്രരോഹങ്ങൾ. സമിന്ധാനസന്താപചിന്താബന്ധാധാനം—സമിന്ധാനമായ സന്താപത്തിന്റേയും ചിന്തയുടേയും ബന്ധത്തെ ഉണ്ടാക്കുന്നത്. സമിന്ധാനം—ഉജ്ജ്വലിക്കുന്നത്. സന്താപം—ദുഃഖം. ബന്ധം—വേഴ്ച. അന്തരങ്ഗാന്തരവിഷയവിഷാവേഗമോഹപ്രരോഹങ്ങൾ—അന്തരങ്ഗത്തിൽ ഉള്ള ആന്തരവിഷയവിഷങ്ങളുടെ

ആവേഗത്തെ സംബന്ധിച്ച മോഹത്തിൻെറ പ്രരോഹങ്ങൾ. അന്തരങ്ഗം=ഹൃദയം. ആന്തരവിഷയവിഷങ്ങൾ=ആന്തരവിഷയങ്ങൾ ആകുന്ന വിഷങ്ങൾ. ആന്തരവിഷയങ്ങൾ=ആന്തരങ്ങളായ വിഷയങ്ങൾ. ആന്തരങ്ങൾ = സൂക്ഷ്മങ്ങൾ. വിഷയങ്ങൾ=സങ്കല്പമനോരഥാദികൾ. ആവേഗം = ദ്രുതതരമായ വ്യാപ്തി. മോഹങ്ങൾ—അജ്ഞാനങ്ങൾ—തെററിദ്ധാരണകൾ. പ്രരോഹങ്ങൾ—അങ്കുരങ്ങൾ. അവ്യാജമോദോദയലസദനുകമ്പാനുസംപാതപൂതസ്ഥേയക്ഷേമപ്രവാഹാവഹമഹിതകടാക്ഷാളി—അവ്യാജമോദോദയംകൊണ്ട് ലസത്തും അനുകമ്പാനുസംപാതംകൊണ്ട് പൂതവും സ്ഥേയക്ഷേമപ്രവാഹാവഹവും മഹിതവും ആയ കടാക്ഷങ്ങളുടെ ആളി. അവ്യാജമോദോദയം—അവ്യാജമോദത്തിൽനിന്നുള്ള ഉദയം. അവ്യാജമോദം—അവ്യാജമായ മോദം. അവ്യാജം—യഥാൎത്ഥമായ. മോദം—സന്തോഷം. ഉദയം —ആവിർഭാവം. ലസത്ത് — ശോഭിക്കുന്നത്. അനുകമ്പാനുസംപാതം — അനുകമ്പയുടെ അനുസംപാതം. അനുകമ്പ—ദയ. അനുസംപാതം—അനുഗമനം. പൂതം—പരിശുദ്ധം. സ്ഥേയക്ഷേമപ്രവാഹാവഹം — സ്ഥേയക്ഷേമങ്ങളുടെ പ്രവാഹത്തെ ഉൾക്കൊള്ളുന്നത്. സ്ഥേയക്ഷേമങ്ങൾ—സ്ഥേയങ്ങളായ ക്ഷേമങ്ങൾ. സ്ഥേയങ്ങൾ—സ്ഥിരങ്ങൾ. ക്ഷേമങ്ങൾ—അഭ്യുദയനിഃശ്രേയസങ്ങൾ. പ്രവാഹങ്ങൾ—ഒഴുക്കുകൾ. മഹിതങ്ങൾ—ശ്രേഷ്ഠങ്ങൾ. കടാക്ഷങ്ങൾ—കൺകോണുകൾകൊണ്ടുള്ള നോട്ടങ്ങൾ. ആളി—കൂട്ടം.

## D. സാരം :-

ആചാര്യശ്രേഷ്ഠനും മഹർഷിയും ആയ ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ കടാക്ഷസമൂഹങ്ങൾ നമ്മെ രക്ഷിക്കട്ടെ. ആ കടാക്ഷങ്ങൾ കത്തിയെരിയുന്ന ദുഃഖങ്ങളേയും ചിന്തകളേയും ഉണ്ടാക്കുവാൻ കഴിവുള്ള സങ്കല്പമനോരഥാദികൾ ആകുന്ന വിഷങ്ങളുടെ ശക്തിപ്രസരത്തെ ഉണ്ടാക്കുന്ന അജ്ഞാനാങ്കുരങ്ങളെ നി:ശേഷം നശിപ്പിക്കുന്നവയാണ്. യഥാർത്ഥമായ ആനന്ദത്തിൽനിന്നു് ഉദയംകൊള്ളുന്നവയും അനുകമ്പ കലർന്നവയും പാവനങ്ങളും സ്ഥിരങ്ങളായ അഭ്യുദയനിഃശ്രേയസങ്ങളുടെ തുടർച്ചയെത്തന്നെ ഉൾക്കൊള്ളുന്നവയും തന്നിമിത്തം ശ്രേഷ്ഠങ്ങളും ആകുന്ന ആ കടാക്ഷങ്ങൾ.

23 ശ്രീമദ്വഞ്ചിവസുന്ധരാവരസകാശാല്ല
ബ്ധസാഹായ്യകാ
വിദ്യന്തേ ഭിഷജശ്ചികിത്സിതമഹാധർമ്മാ
ലയാധീശ്വരാഃ;
ഏതേഷ്വന്യതമഃ പരാമൃതരസപ്രേപ്സാ-
പരിഗ്രസ്തധീർ-
'ബ്ബാലാ'ഭിഖ്യമുനീന്ദ്രസച്ചരിതമത്രാ-
കാർഷമേവംവിധമ്.

## A. അന്വയം :—

ശ്രീമദ്വഞ്ചിവസുന്ധരാവരസകാശാത് ലബ്ധസാഹായ്യകാഃ ചികിത്സിതമഹാധർമാലയാധീശ്വരാഃ ഭിഷജഃ വിദ്യന്തേ ഏതേഷു അന്യതമ: പരാമൃതരസപ്രേപ്സാപരിഗ്രസ്തധീഃ അഹമ് ഏവംവിധമ് 'ബാലാ'ഭിഖ്യമുനീന്ദ്രസച്ചരിതമ് അത്ര അകാർഷമ്,

## B. അന്വയാർത്ഥം :-

ശ്രീമദ്വഞ്ചിവസുന്ധരാവരസകാശത്തിൽനിന്ന് ലബ്ധസാഹായ്യകന്മാരും ചികിത്സിതമഹാധർമാലയാധീശ്വരന്മാരും ആയ ഭിഷക്കുകൾ ഉണ്ട്. ഇവരിൽ ഒരുവനും പരാമൃതരസപ്രേപ്സാപരിഗ്രസ്തധീയും ആയ ഞാൻ ഏവംവിധമായ ബാലാഭിഖ്യമുനീന്ദ്രസച്ചരിതത്തെ ഇവിടെ നിർമ്മിച്ചു.

## C. പരിഭാഷ -

ശ്രീമദ്വഞ്ചിവസുന്ധരാവരസകാശം = ശ്രീമദ്വഞ്ചിവസുന്ധരാവരൻെറ സകാശം. ശ്രീമദ്വഞ്ചിവസുന്ധരാവരൻ = ശ്രീമാനായ വഞ്ചിവസുന്ധരാവരൻ. ശ്രീമാൻ = ഐശ്വര്യാദി

ഗുണസമ്പൂർണ്ണൻ. വഞ്ചിവസുന്ധരാവരൻ = തിരുവിതാംകൂർ മഹാരാജാവു്. സകാശം = സന്നിധി. ലബ്ധസാഹായ്യക ന്മാർ = ലബ്ധമായ സാഹായ്യത്തോടുകൂടിയവർ. ലബ്ധം= കിട്ടിയ. ചികിത്സിതമഹാധർമ്മാലയാധീശ്വരന്മാർ = ചികി ത്സിതമഹാധർമ്മാലയത്തിൻെറ അധീശ്വരന്മാർ. ചികിത്സിത മഹാധർമ്മാലയം = ചികിത്സയാകുന്ന മഹനീയധർമ്മം നിർ വഹിക്കുവാനുള്ള സ്ഥാപനം. ഭിഷക്കുകരം = വൈദ്യന്മാർ. പരാമൃതരസപ്രേപ്സാപരിഗ്രസ്തധീ = പരാമൃതരസപ്രേപ്സ കൊണ്ടു് പരിഗ്രസ്തമായ ധീയോടുകൂടിയവൻ. പരാമൃതരസ പ്രേപ്സ=പരാമൃതരസത്തിൻെറ പ്രേപ്സ. പരാമൃതരസം= ബ്രഹ്മാനന്ദം. പ്രേപ്സ = ലഭിക്കുവാനുള്ള മോഹം. പരി ഗ്രസ്തം=നിശ്ശേഷം ഗ്രസിക്കപ്പെട്ടതു്. ഗ്രസിക്കുക = കബളീ കരിക്കുക. ധീ=ബുദ്ധി. ഏവംവിധം = ഇപ്രകാരം ഉള്ള. ബാലാഭിഖ്യമുനീന്ദ്രസച്ചരിതം = ബാലാഭിഖ്യമുനീന്ദ്രൻെറ സച്ചരിതം. ബാലാഭിഖ്യമുനീന്ദ്രൻ=ബാലാഭിഖ്യനായ മുനീ ന്ദ്രൻ. ബാലാഭിഖ്യൻ=ബാലൻ എന്ന അഭിഖ്യയോടുകൂടിയവൻ അഭിഖ്യ = പേരു്. മുനീന്ദ്രൻ=മുനിശ്രേഷ്ഠൻ. സച്ചരിതം= സത്തായ ചരിതം. സത്തു്=ഗുണോത്കർഷങ്ങരം തികഞ്ഞ. ചരിതം=ചരിത്രം.

## D. സാരം :–

ഐശ്വര്യാദിഗുണസമ്പന്നനായ തിരുവിതാംകൂർ മഹാരാജാവു തിരു മനസ്സിൻെറ സന്നിധാനത്തിൽനിന്നു് സാഹായ്യം ലഭിച്ചവരും ആയുർവേദ ചികിത്സാലയങ്ങളുടെ അധിനായകന്മാരുമായ കുറെ വൈദ്യന്മാരുണ്ടു്. അവ രിൽ ഒരുവനായ ഞാൻ ആണു് ബ്രഹ്മാനന്ദം ലഭിക്കണമെന്ന ആഗ്രഹത്തിൽ മുഴുകി ആത്മജ്ഞാനികളിൽ അഗ്രേസരനായ ശ്രീചട്ടമ്പിസ്വാമിതിരുവടി കളുടെ പാവനവും ഗുണോത്കൃഷ്ടവുമായ ചരിത്രം ഇപ്രകാരം രചിച്ചതു്.

**24. ധന്യോ ƒ ഹമിതി മന്ദോ/യ-
മവിന്ദം ചരിതാൎത്ഥതാമ്;
യന്മയാ സിദ്ധയോഗീന്ദ്ര-
വൃത്തചർച്ചാ വ്യധീയത.**

## A. അന്വയം :-

മന്ദഃ അയമ് ധന്യഃ അഹമ് ഇതി ചരിതാർത്ഥതാമ് അവിന്ദത്. യദ് മയാ സിദ്ധയോഗീന്ദ്രവൃത്തചർച്ചാ വ്യധീയത.

## B. അന്വയാർത്ഥം :-

മന്ദനായ ഇവൻ ''ഞാൻ ധന്യനാകുന്നു'' എന്നിപ്രകാരം ചരിതാർത്ഥതയെ നേടിയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ എന്നാൽ സിദ്ധയോഗീന്ദ്രവൃത്തചർച്ച ചെയ്യപ്പെട്ടിരിക്കുന്നു.

## C. പരിഭാഷ -:

മന്ദൻ = അല്പബുദ്ധി. ധന്യൻ = സുകൃതി. ചരിതാർത്ഥത = കൃതാർത്ഥത. സിദ്ധയോഗീന്ദ്രവൃത്തചർച്ച = സിദ്ധയോഗീന്ദ്രവൃത്തത്തെക്കുറിച്ചുള്ള ചർച്ച. സിദ്ധയോഗീന്ദ്രവൃത്തം = സിദ്ധയോഗീന്ദ്രന്റെ വൃത്തം. സിദ്ധയോഗീന്ദ്രൻ = സിദ്ധയോഗികളുടെ ഇന്ദ്രൻ. സിദ്ധയോഗികൾ = സിദ്ധന്മാരും യോഗികളും. സിദ്ധൻമാർ = അണിമാദിസിദ്ധികൾ നേടിയവർ. യോഗികൾ = യോഗാഭ്യാസം ചെയ്യുവർ. ഇന്ദ്രൻ = അധിപതി. വൃത്തം = ചരിത്രം. ചർച്ച = വിചാരണ.

## D. സാരം :-

അല്പബുദ്ധിയായ ഇവൻ ''ഞാൻ ധന്യൻ ആകുന്നു'' എന്ന ചിന്തയും അനിമിത്തമുള്ള ചാരിതാർത്ഥ്യവും ഉൾക്കൊള്ളുന്നു. സിദ്ധന്മാരിലും യോഗികളിലും വച്ച് പ്രമുഖനായ ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ ചരിത്രത്തെ പുരസ്കരിച്ച് ഒരു ചർച്ച ചെയ്യുവാൻ കഴിഞ്ഞു എന്നതാണ് അതിന്റെ കാരണം.

25. ഭ്രമപ്രമാദസ്ഖലിത-
ക്ളിഷ്ടതാദീഹ ചേദ് ഭവേത്;
[illegible] സർവ്വം സാധുഭിർവിജ്ഞൈഃ
[illegible]്യതാമനുകമ്പ്യതാമ്.

തൃതീയഃ സർഗഃ

## A. അന്വയം :–

ഇഹ ഭ്രമപ്രമാദസ്ഖലിതക്ലിഷ്ടതാദി ഭവേത് ചേത തത് സർവ്വമ് വിജ്ഞൈഃ സാധുഭിഃ ക്ഷമ്യതാമ് മയി അനു കമ്പ്യതാമ് ച.

## B. അന്വയാർത്ഥം :–

ഈ കൃതിയിൽ ഭ്രമപ്രമാദസ്ഖലിതക്ലിഷ്ടതാദികൾ ഉണ്ടെങ്കിൽ അവ മുഴവൻ വിജ്ഞന്മാരായ സാധുക്കൾ ക്ഷമി ക്കണം എന്നും എന്നിൽ അനുകമ്പയുള്ളവർ ആയിരിക്കണം എന്നും ഞാൻ പ്രാർത്ഥിക്കുന്നു.

## C. പരിഭാഷ :–

ഭ്രമപ്രമാദസ്ഖലിതക്ലിഷ്ടതാദി = ഭ്രമപ്രമാദസ്ഖലി തക്ലിഷ്ടതകൾ തുടങ്ങിയവ. ഭ്രമപ്രമാദസ്ഖലിതക്ലിഷ്ട തകൾ=ഭ്രമം, പ്രമാദം, സ്ഖലിതം, ക്ലിഷ്ടത എന്നിവ. ഭ്രമം = ഭ്രാന്തി—തെററിദ്ധാരണ. പ്രമാദം = അനവധാനത. സ്ഖലിതം = തെററ്. ക്ലിഷ്ടത = ദുർഗ്രഹത. വിജ്ഞ ന്മാർ = വിശേഷജ്ഞാനം ഉള്ളവർ. സാധുക്കൾ = സജ്ജന ങ്ങൾ. ക്ഷമിക്കുക = സഹിക്കുക. അനുകമ്പ = ദയ.

## D. സാരം :–

ശ്രീചട്ടമ്പിസ്വാമിതിരുവടികളെക്കുറിച്ച് ഞാൻ രചിച്ച ഈ കൃതി യിൽ ഭ്രാന്തി, അനവധാനത, തെററ്, ദുർഗ്രഹത മുതലായവ ഉള്ളപക്ഷം വിശേഷജ്ഞന്മാരായ സജ്ജനങ്ങൾ ക്ഷമിക്കണമെന്നും എന്നിൽ അനുകമ്പ കാട്ടണമെന്നും ഞാൻ പ്രാർത്ഥിക്കുന്നു.

**26. സുധാകരഗുണാദ്രീന്ദു-<br>
മിതേ; തു, ശകവത്സരേ;<br>
നാരായണാഖ്യവൈദ്യേന<br>
ചരിത്രമിദമുദ്ധൃതമ്.**

തൃതീയഃ സർഗഃ

## A. അന്വയം :-

നാരായണാഖ്യവൈദ്യേന മയാ ഇദമ് ചരിത്രമ് ''സുധാകരഗ്ഗുണാദ്രീന്ദു''മിതേ ശകവത്സരേ തു ഉദ്ധൃതം ഭവതി.

## B. അന്വയാർത്ഥം :-

നാരായണാഖ്യവൈദ്യനായ എന്നാൽ ഈ ചരിത്രം ''സുധാകരഗ്ഗുണാദ്രീന്ദു'' എന്നു മിതമായ ശതസംവത്സരത്തിലാണ് ഉദ്ധൃതമായിതീർന്നത്.

## C. പരിഭാഷ :-

നാരായണാഖ്യവൈദ്യൻ = നാരായണാഖ്യൻ ആയ വൈദ്യൻ. നാരായണാഖ്യൻ=നാരായണൻ എന്ന ആഖ്യയോടുകൂടിയവൻ. ആഖ്യ=പേര്. വൈദ്യൻ=ഭിഷക്ക്—ചികിത്സകൻ. സുധാകരഗ്ഗുണാദ്രീന്ദു എന്നു മിതമായ = സുധാകരഗ്ഗുണാദ്രീന്ദു എന്നു എണ്ണപ്പെട്ട കൊല്ലവർഷം 1084ന്നു സമമായ ശകവർഷം 1831. ശകവത്സരം=ശകസംവത്സരം. ഉദ്ധൃതം = ഉദ്ധരിക്കപ്പെട്ടതു്. ഉദ്ധരിക്കുക = ഭാവിലോകർക്കും ചരിത്രജിജ്ഞാസുക്കൾക്കുംവേണ്ടി രേഖപ്പെടുത്തി പ്രതിഷ്ഠിക്കുക.

## D. സാരം :--

ആറന്മുള നാരായണപിള്ള വൈദ്യൻ എന്നു് അറിയപ്പെടുന്ന ഞാൻ ''സുധാകരഗ്ഗുണാദ്രീന്ദു'' എന്നു് എണ്ണപ്പെട്ട കൊല്ലവർഷം 1084ന്നു് സമമായ ശകവർഷം 1831—ലാണു് ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ ഈ ചരിത്രത്തെ ഇങ്ങനെ ഗ്രന്ഥരൂപത്തിൽ സ്ഥായിത്വം നല്കി സമുദ്ധരിച്ചതു്.

### 27. ബാലാഹ്വസ്വാമിചരണാ-- ഭരണീകരണാദിദമ്; ''ബാലാഹ്വസ്വാമിചരണാ- ഭരണം''നാമതോഽപി ച.

തൃതീയഃ സർഗഃ

## A. അന്വയം:-

ഇദമ് ബാലാഹ്വസാമിചരണാഭരണീകരണാത് നാമതഃ അപി ച "ബാലാഹ്വസ്വാമിചരണാഭരണമ്" ഭവതി.

## B. അന്വയാർത്ഥം :-

ഇതു് ബാലാഹ്വസ്വാമിചരണാഭരണീകരണം നിമിത്തം നാമംകൊണ്ടും "ബാലാഹ്വസ്വാമിചരണാഭരണം" ആയി ഭവിക്കുന്നു.

## C. പരിഭാഷ :—

ബാലാഹ്വസ്വാമിചരണാഭരണീകരണം = ബാലാഹ്വസ്വാമിചരണങ്ങളുടെ ആഭരണമാക്കിച്ചെയ്യുക എന്നതു്. ബാലാസ്വാമിചരണങ്ങൾ = ബാലാഹ്വസ്വാമിയുടെ ചരണങ്ങൾ. ബാലാഹ്വസ്വാമി=ബാലാഹ്വനായ സ്വാമി. ബാലാഹ്വൻ= ബാലൻ എന്ന ആഹ്വയോടുകൂടിയവൻ. ആഹ്വ=പേരു്. സ്വാമി=ഈശ്വരൻ—ധർമ്മശാസ്താവു്. ചരണങ്ങൾ = പാദങ്ങൾ. ആഭരണം=അലങ്കാരം. നാമം=പേരു്.

## D. സാരം :—

"ബാലൻ" എന്നു പേരുള്ള ശ്രീചട്ടമ്പിസ്വാമികളുടെ ചരണങ്ങൾക്കു് ഒരു ആഭരണം (അലങ്കാരം) എന്ന നിലയിൽ നിർമ്മിച്ചു് സമർപ്പിക്കപ്പെട്ടിരിക്കുന്നതിനാൽ പേരുകൊണ്ടും ഈ കൃതി "ബാലാഹ്വസ്വാമിചരണാഭരണം" ആയിത്തീർന്നിരിക്കുന്നു.

ശ്രീചട്ടമ്പിസ്വാമികളുടെ തൃച്ചേവടികളിൽ ഒരു ആഭരണമായി (അലങ്കാരമായി) സങ്കല്പിച്ചു് രചിച്ചു് സമർപ്പിച്ചിരിക്കുന്നു എന്ന വസ്തുതയെ ആധാരമാക്കി ഈ കൃതിക്കു് "ബാലാഹ്വസ്വാമിചരണാഭരണം" എന്ന പേർ സിദ്ധിച്ചിരിക്കുന്നു.

ഇതി തൃതീയഃ സർഗഃ

കാവ്യം സവ്യാഖ്യാനം സമാപ്തമ്ഃ

—o—

# അനുബന്ധം

ഗ്രന്ഥകർത്താവു് രചിച്ചിട്ടുള്ള മലയാളപദ്യങ്ങളുടെ മാതൃക കാണിക്കാനായി ഒരു പഞ്ചകവും ഒരു ദശകവും താഴെ ചേർക്കുന്നു.

## അഭിലാഷപഞ്ചകം

പാപാതങ്കാദി പങ്കാവിലത സകലത്തും
തീർന്നു ഗങ്ഗാസരിത്തിൻ—
സോപാനത്തിൽ തദീയസ്മൃതിയൊടു മരുവു
ന്നേരമെൻമെയ് പതിക്കെ;
കാപാലസ്രക്സുധാംശൂജ്ജ്വല കപിശകപർ
ദ്ദാദിഭൂഷാവിശേഷ—
ശ്രീപാരം പൂണ്ട നിൻ പാർഷദഗണമവിടെ
ക്കാണുമോ ഞാൻ പുരാരേ! 1

ഓരോ സത്കാരവാക്യാമൃതശിശിരിതനായ്
സാമ്പ്രതം നിൻ്റെ ഭക്ത-
ന്മാരോടുംകൂടി ദിവ്യാംബരപരിവൃതമാം
വ്യോമയാനത്തിൽ നേരെ;
ആരോഹിപ്പാൻ തുടങ്ങുന്നളവു മമ വപുഃ
പിണ്ഡമജ്ജഹ്നു കന്യാ-
നീരോളത്തിങ്കലാടുന്നതു കലിതമുദാ
കാണുമോ ഞാൻ പുരാരേ! 2

ലോകാധീശാനലോകങ്ങളുമടിമകിട
ക്കുന്ന കൈലാസലോകം
പൂകാനായ് ഞാൻ ഭവത്പാർഷദഗണ
മൊരുമിച്ചങ്ങു പോകുന്നനേരം;
ആകാശാധ്വാവിൽ വാനോർനിര മുനികളുമോ
തുന്ന നിൻ കീർത്തനംകേ—
ട്ടേകാന്താനന്ദമെൻ കാതിനു പരമുളവാ
കുന്നതെന്നോപുരാരേ! 3

ദീപിക്കും ഭാസ്സുക്കുട്ടം രജതഗിരിപുരീ
ഗോപുരദ്വാരദേശം
പ്രാപിക്കുമ്പോരം ബ്ഭവത്പൂജനവിധി വിസര
ദ്വിലപസൗരഭ്യപൂരം;
വ്യാപിച്ചെന്നാസയിങ്കൽ പരമസുഖരസാ
നന്ദസാന്ദ്രാവബോധ-
ശ്രീപൂരിച്ചങ്ങു നിൻ ചേവടിമലരിൽ നമി
ക്കുന്നതെന്നോ പുരാരേ! 4

നാനാ ദിക്പാലവൃന്ദങ്ങളുമൃഷികുലവും
വാനവന്മാരുമെല്ലാം
മാനാതീതാത്മഭക്തിപ്രസരമൊടു വലം
വച്ചു കുപ്പുന്നിടയ്ക്കായ്;
ദീനാതങ്കാപഹം നിൻ കഴലിണ മമ കൈ
കൊണ്ടു നേരെ പിടിച്ചീ
ഞാനാനന്ദാർദ്രനായെൻ തലയിലധിവസി
പ്പിപ്പതെന്നോ? പുരാരേ! 5

—o—

# ആത്മദർശനദശകം

ആലോചിക്കിലുറങ്ങിടുന്നളവിലും
സൌഷുപ്തഭാവം പെടും—
കാലത്തും മനതാരുണർന്നു മരുവീ
ടുന്നോരുനേരത്തിലും;
ലോലത്വം കലരാതവസ്ഥകളിവ
യ്ക്കുസ്സാക്ഷിയായിട്ടു ദി—
ക്കാലാദ്യാകലനാവിഹീനമുദയം
ചെയ്യും മഹസ്സാണു ഞാൻ. 1

ഓരോരോ വിധമൊട്ടനേകസുഷിരം
കൂട്ടും കുടത്തിൽ പ്രഭാ-
പൂരോദ്ഭാസിതമായിരിക്കുമൊരുദീ—
പത്തിന്നു തുല്യം സദാ;
നേരോർത്തീടുകിലേതു ബോധമകമേ
നിന്നും വെളിക്കിന്ദ്രിയ—
ദ്വാരാ വന്നു വിഭിന്നവൃത്തിയെ വഹി
ക്കുന്നോ മഹസ്സാണു ഞാൻ. 2

ഓതിത്തീർക്കുവതിന്നു തെല്ലുമരുതാ
തേറുന്ന ഭ്രമാവൊടീ
രീതിക്കദ്ഭുതരൂപമാമുലകെഴും
ബ്രഹ്മാണ്ഡഗോളവ്രജം;
ഏതിന്നുള്ളതിസൂക്ഷ്മമാമൊരണുവിൽ
സ്വൈരം വിജൃംഭിച്ചു വി-
ദ്യോതിക്കുന്നതിരററമേയ സുഖമാ
യുള്ളാമഹസ്സാണു ഞാൻ. 3

ആദിപ്രക്ഷയഹീനമായ്വെളിയുവോ
രേതിൻ പ്രകാശത്തിനാ—
ലാദിത്യാദികളും നിതാന്തമനുഭാസി
ക്കുന്നു ലോകങ്ങളും;

ആ ദിവ്യാത്മകയോഗികാംക്ഷമെന്നു
ഭൂതിപ്രാപ്തിയാൽ മാത്രമാ-
വേദിക്കപ്പെട്ടവോന്നതായ് പരിലസി
ക്കുന്നാ മഹസ്സാണു ഞാൻ. 4

കാണപ്പെട്ടിയലും പദാർത്ഥമണുവും
കാണുന്ന കണ്ണല്ലവേ—
റാണിങ്ങായതുപോൽ പൃഥഗ്ഭിദയൊടും
നില്ക്കുന്ന ദേഹാദിയെ;
കാണുന്നേതു ചിദാത്മരൂപപരമ
ജ്ജ്യോതിസ്സു പാർത്തീടിൽ നി—
ർവ്വാണ പ്രാപ്ത്യനുഭാവ്യമായ് പരിലസി
ക്കുന്നാ മഹസ്സാണു ഞാൻ. 5

പ്രത്യക്ഷം കയറിൽ ഭുജങ്ഗമ മഹാ
വിഭ്രാന്തിയേന്തുന്നപോ—
ലത്യന്തം സ്ഫുടമേതിലീയുലക
കല്പിക്കപ്പെട്ടുന്നു മൃഷാ;
നിത്യാഖണ്ഡനിതാന്തശാന്തനിരവ
ദ്യാകാരമായെപ്പൊഴും
സത്യാനന്ദമയാത്മനാ നിറയുമാ
സച്ചിന്മഹസ്സാണു ഞാൻ. 6

വേദം മൂന്നുലകങ്ങളും മൂന്നു വിധി വിഷ്ണു
ത്ര്യക്ഷ മൂർത്തിത്രയം
ഭേദം കൂടിയവൃത്തി മൂന്നിവയകാ
രാദി ത്രിവർണ്ണങ്ങളാൽ;
നാദാന്തസ്ഥിതിയോടു ചേർന്നരുളുമോം
ശബ്ദത്തിനാൽ വാച്യമായ്
മോദം നിർഭരമായ് സ്വയംപ്രഭയുമാ
യുള്ളാ മഹസ്സാണു ഞാൻ. 7

അന്നപ്രാണമനഃപ്രബോധമഹനീ
യാനന്ദകോശങ്ങളിൽ
തന്നത്താനറിവായ് മറഞ്ഞു നിറവു
ററാദ്യന്തമില്ലാത്തതായ്;
അന്നന്നങ്ങനെ മാററമെന്നിയെ സദാ
സത്താസ്വരൂപം വഹി—
ച്ചൊന്നായ് നിസ്തുലമായ് സുനിർമ്മലവുമായ്
നില്ക്കും മഹസ്സാണു ഞാൻ. 8

ഞാനല്ലീയുടലിന്ദ്രിയപ്രകരവും
ഞാനല്ല ചേതസ്സമീ—
ഞാനല്ലാ ജഡയായിടുന്ന മതിയും
ഞാനല്ലഹംകാരവും;
ഞാനാ പ്രാണനുമല്ലിവസ്തു സകല
ത്തിന്നും പൃഥക്കായ് മഹി—
ഷ്ഠാനന്ദാദ്വയമായ് സദാ പരിലസി
ക്കുന്നാ മഹസ്സാണു ഞാൻ. 9

ചിത്തത്തിന്നൊരു ചിത്തമായുമതുപോൽ
കണ്ണിനു കണ്ണായുമ—
ചിത്തം കണ്ണുതുടങ്ങിയുള്ളവകളാ
ലപ്രാപ്യമായും സദാ;
തത്തദ്ബുദ്ധികളിൽ സ്ഫുടം പ്രതിഫലി
ച്ചജ്ജീവനായെപ്പൊഴും
തത്തത്ത്വാത്മകമായെഴുന്ന പരമാ
ത്മാവാം മഹസ്സാണു ഞാൻ.

—o—